(Malayalam)
**Kuttippuzhayute Prabandhangal: Tathwachintha**
Essays
By **Kuttippuzha Krishnapillai**
First Edition: December 1990
Second Edition: October 2014
Cover design: Godfrey Graphics
Printed at Print Option Press, Mannuthy
Published by **Kerala Sahitya Akademi, Thrissur**
E.mail: keralasahityaakademi@gmail.com
E.mail: akademipublication@gmail.com




Price: 175.00
ISBN: 978-81-7690-310-3
Bn: 818 / 2014-15/ 2-1000 / 18.6 NS

# കുറ്റിപ്പുഴയുടെ പ്രബന്ധങ്ങൾ
# തത്വചിന്ത

**കുറ്റിപ്പുഴ കൃഷ്ണപിള്ള**



**കേരള സാഹിത്യ അക്കാദമി**
**തൃശൂർ 680020**

# കുറ്റിപ്പുഴ കൃഷ്ണപിള്ള

1900 ആഗസ്റ്റ് ഒന്നിന് എറണാകുളം ജില്ലയിലെ ആലുവയ്ക്കടുത്ത് കുറ്റിപ്പുഴയിൽ ജനനം. അച്ഛൻ: ഊരുമനയ്ക്കൽ ശങ്കരൻനമ്പൂതിരി. അമ്മ: കുറുങ്ങാട്ടുവീട്ടിൽ ദേവകിയമ്മ. അയിരൂർ പ്രൈമറി സ്കൂളിലും ആലുവ സെന്റ് മേരീസ് സ്കൂളിലും പഠനം. 1921-ൽ സ്കൂൾ ഫൈനൽ പാസായി. സ്കൂളിൽ വിദ്വാൻ സി.എസ്.നായരുടെ ശിഷ്യൻ ആയിരുന്നു.

1922-ൽ ആലുവ അദ്വൈതാശ്രമം സ്കൂളിൽ ഇംഗ്ലീഷ് അധ്യാപകൻ. അവിടെവെച്ചാണ് ശ്രീനാരായണഗുരുവിനെ പരിചയപ്പെടുന്നത്. 1926-ൽ മദിരാശി സർവ്വകലാശാലയുടെ വിദ്വാൻ പരീക്ഷ ജയിച്ചു. 1928-ൽ യു.സി.കോളേജിൽ മലയാളം ലക്ചറർ. 1940-ൽ ബി.ഒ.എൽ. ജയിച്ചു. മലയാളം പ്രൊഫസറായി അദ്ദേഹം 1961-ൽ വിരമിച്ചു.

1958-ൽ കേരള സർവ്വകലാശാല സെനറ്റ് അംഗം, പാഠപുസ്തകക്കമ്മിറ്റി കൺവീനർ, ബോർഡ് ഓഫ് സ്റ്റഡീസ് അംഗം, 1958-ൽ ബാലസാഹിത്യ ശില്പശാല ഡയറക്ടർ, 1968-71 കാലത്ത് കേരള സാഹിത്യ അക്കാദമി പ്രസിഡണ്ട്, കേന്ദ്ര സാഹിത്യ അക്കാദമി അംഗം, ദക്ഷിണഭാഷാ ബുക്ട്രസ്റ്റ് മലയാളവിഭാഗം ഉപദേഷ്ടാവ്, 1968-ൽ ദാസ് ക്യാപിറ്റൽ മലയാളവിവർത്തനത്തിന്റെ ചീഫ് എഡിറ്റർ, കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് ഉപദേശകസമിതി അധ്യക്ഷൻ എന്നീ നിലകളിൽ പ്രവർത്തിച്ചു.

യുക്തിവാദിസംഘത്തിന്റെ നേതാവായിരുന്ന കുറ്റിപ്പുഴ പ്രഭാഷണവും സംഘാടനവുമായി കേരളമെങ്ങും സഞ്ചരിച്ചു. 1969-ൽ അദ്ദേഹത്തിന് സോവിയറ്റ്ലാന്റ് നെഹ്റു അവാർഡ് ലഭിച്ചു. കുറ്റിപ്പുഴ അവിവാഹിതനായിരുന്നു. 1971 ഫെബ്രുവരി 11-ന് അന്തരിച്ചു.

കൃതികൾ: സാഹിതീയം(1936), വിചാരവിപ്ലവം(1944), വിമർശനരശ്മി(1947), നിരീക്ഷണം(1951), ഗ്രന്ഥാവലോകനം(1959), ചിന്താതരംഗം(1960), മാനസോല്ലാസം(1963), മനനമണ്ഡലം(1965), സാഹിതീകൗതുകം(1965), നവദർശനം(1967), ദീപാവലി(1967), സ്മരണമഞ്ജരി(1969), കുറ്റിപ്പുഴയുടെ തിരഞ്ഞെടുത്ത ഉപന്യാസങ്ങൾ(1969), വിമർശദീപ്തി(1974), യുക്തിവിഹാരം(1975), വിമർശനവും വീക്ഷണവും(1976), കുറ്റിപ്പുഴയുടെ പ്രബന്ധങ്ങൾ: തത്വചിന്ത(1990), കുറ്റിപ്പുഴയുടെ പ്രബന്ധങ്ങൾ: സാഹിത്യവിമർശനം(1990), കുറ്റിപ്പുഴയുടെ പ്രബന്ധങ്ങൾ: നിരീക്ഷണം(1990).

## പ്രസാധകക്കുറിപ്പ്

സാഹിത്യവിമർശകനും ഭാഷാപണ്ഡിതനും ചരിത്രഗവേഷകനും പ്രഗത്ഭനായ അധ്യാപകനും പരിഭാഷകനുമായ കുറ്റിപ്പുഴ കൃഷ്ണപ്പിള്ള സ്വതന്ത്രചിന്തയുടെയും യുക്തിവാദത്തിന്റെയും ദീപശിഖ ഉയർത്തിപ്പിടിച്ച മഹാനായ മനുഷ്യസ്നേഹിയാണ്. പുരോഗമനനിലപാടുകൾക്കുവേണ്ടി തന്റെ താത്വിക ഈടുവെപ്പുകൾ സമർപ്പിച്ച സർഗ്ഗപ്രതിഭ. അനുസ്യൂതമായ വായനയും ആഴത്തിലിറങ്ങിച്ചെല്ലുന്ന പഠനവും അദ്ദേഹത്തിന്റെ ധിഷണയ്ക്ക് മൂർച്ചയും തീർച്ചയും വർദ്ധിപ്പിച്ചു. പാശ്ചാത്യ-പൗരസ്ത്യദർശനങ്ങളിൽ ഗാഢമായ അവഗാഹം നേടിയ ആത്തത്വജ്ഞാനി ശാസ്ത്രീയവീക്ഷണത്തിൽ അടിയുറച്ചുനിന്ന് നിർഭയമായ ചിന്തകൾ ആവിഷ്കരിച്ചു. ആധുനികകേരളത്തെ സൃഷ്ടിച്ച ഉജ്ജ്വലമായ വിചാരപദ്ധതികളുടെ ആവിഷ്കർത്താവും പ്രചാരകനുമായ കുറ്റിപ്പുഴ നിസ്വാർത്ഥമായി സാമൂഹ്യസേവനം നടത്തി. ദാരിദ്ര്യവും ക്ലേശങ്ങളും എതിർപ്പുകളും നേരിട്ടുകൊണ്ട് അദ്ദേഹം ആദർശസുരഭിലവും നീതിനിഷ്ഠവുമായ ജീവിതം നയിച്ചു.

അരനൂറ്റാണ്ടുകാലം നമ്മുടെ സാംസ്കാരികഭൂമികയിൽ എഴുത്തുകാരനും പ്രഭാഷകനും സംഘാടകനുമായി കുറ്റിപ്പുഴ കൃഷ്ണപിള്ള നിറഞ്ഞുനിന്നു. മലയാളിയുടെ ബൗദ്ധികജീവിതത്തെ ആശയസമൃദ്ധവും ജാഗരൂകവുമാക്കുന്നതിന് കുറ്റിപ്പുഴ നൽകിയ മൂല്യവത്തായ സംഭാവനകൾക്ക് സമകാലിക സാഹചര്യത്തിൽ സവിശേഷപ്രസക്തിയുണ്ട്. നവോത്ഥാനപ്രസ്ഥാനം ഊട്ടിയുറപ്പിച്ച മാനവികനന്മകൾക്കും മതേതരമൂല്യങ്ങൾക്കും ജനാധിപത്യസഹിഷ്ണുതയ്ക്കും മങ്ങലേൽക്കുകയാണ് ഇന്ന്. കുറ്റിപ്പുഴ നയിച്ച സാംസ്കാരികപ്പോരാട്ടങ്ങൾ മലയാളിയുടെ കർമ്മവീഥികളിൽ കൂടുതൽ പ്രകാശം ചൊരിയും. അന്ധവിശ്വാസങ്ങളും അനാചാരങ്ങളും തിരിച്ചുവരുമ്പോൾ അവയ്ക്കെതിരായ ചെറുത്തുനിൽപ്പുകൾക്ക് കുറ്റിപ്പുഴയുടെ വിഭാവനങ്ങളും പ്രയ

ത്നങ്ങളും ആവേശം പകരും.

അക്കാദമി 1990-ൽ പ്രസിദ്ധീകരിച്ച 'കുറ്റിപ്പുഴയുടെ പ്രബന്ധങ്ങൾ: തത്വചിന്ത' എന്ന പുസ്തകത്തിന്റെ മൂന്നാംപതിപ്പ് ആണിത്. 1990-ൽ 'കുറ്റിപ്പുഴയുടെ പ്രബന്ധങ്ങൾ: സാഹിത്യവിമർശനം', 'കുറ്റിപ്പുഴയുടെ പ്രബന്ധങ്ങൾ:നിരീക്ഷണം' എന്നീ പുസ്തകങ്ങളും അക്കാദമി പ്രസിദ്ധീകരിച്ചിട്ടുണ്ട്. കുറ്റിപ്പുഴയുടെ 'സ്മരണമഞ്ജരി', 'ഗ്രന്ഥാവലോകനം' എന്നീ പുസ്തകങ്ങളുടെ അക്കാദമി പതിപ്പുകൾ 1990-ൽ പുറത്തിറക്കുകയുണ്ടായി. കുറ്റിപ്പുഴയുടെ ജീവിതവും കൃതികളും പഠനവിധേയമാക്കുന്ന ഡോ. കെ.എൻ. ഉണ്ണികൃഷ്ണന്റെ 'സ്വാതന്ത്ര്യം തന്നെ ജീവിതം', കുറ്റിപ്പുഴ ചന്ദ്രന്റെ 'എന്റെ വല്ല്യേട്ടൻ' എന്നീ പുസ്തകങ്ങളും അക്കാദമി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

1990-ൽ ഉത്കൃഷ്ടഗ്രന്ഥങ്ങൾ അടങ്ങിയ കുറ്റിപ്പുഴയുടെ ഗ്രന്ഥശേഖരവും കുറ്റിപ്പുഴ കൃതികളുടെ പകർപ്പവകാശവും സൗജന്യമായി അക്കാദമിക്ക് കൈമാറ്റംചെയ്ത് ലഭിക്കുകയുണ്ടായി. പകർപ്പവകാശം സൗജന്യമായി നൽകിയ കുറ്റിപ്പുഴ ചന്ദ്രനോടും ഏ.വി. ജോസിനോടും ഉള്ള കൃതജ്ഞത ഇവിടെ രേഖപ്പെടുത്തുന്നു. ഈ ഗ്രന്ഥശേഖരവും കുറ്റിപ്പുഴയുടെ ജീവിതവുമായി ബന്ധപ്പെട്ട രേഖകളും അപ്പൻതമ്പുരാൻ സ്മാരകത്തിൽ പ്രത്യേകം സജ്ജീകരിച്ചുവെച്ചിരിക്കുന്നു. 1968-71 കാലയളവിൽ അക്കാദമിയുടെ പ്രസിഡണ്ട് ആയിരുന്നു കുറ്റിപ്പുഴ കൃഷ്ണപിള്ള. അദ്ദേഹത്തിന്റെ ഓർമ്മയ്ക്കു മുന്നിൽ അഞ്ജലി അർപ്പിച്ചുകൊണ്ട് ഈ പുസ്തകം സഹൃദയർക്കുമുന്നിൽ സമർപ്പിക്കുന്നു.

തൃശൂർ
12-12-2014

ആർ. ഗോപാലകൃഷ്ണൻ
സെക്രട്ടറി

# ഉള്ളടക്കം

# അവതാരിക

പ്രൊഫ. കുറ്റിപ്പുഴ കൃഷ്ണപിള്ളയെ ആദ്യമായി ഞാൻ കാണുന്നത് 1956-ലാണ്. അന്ന് അദ്ദേഹം ആലുവായിൽ ഒരു വാടകവീട്ടിലാണ് താമസം. കഷണ്ടികയറിയ ശിരസ്സും കണ്ണടവച്ച വട്ടമുഖവും ആ രൂപത്തിന് ഒരു സാത്വിക ഭംഗി നൽകുന്നതായി എനിക്കു തോന്നി. തീക്ഷ്ണമായ ബുദ്ധിശക്തി ദ്യോതിപ്പിക്കുന്ന കണ്ണുകൾ. കൈയുള്ള ബനിയൻ ധരിച്ച്, കസേരയിൽ പുസ്തകം വായിച്ചുകൊണ്ടിരിക്കുന്ന അദ്ദേഹം എന്റെ മുഖത്തേക്ക് ചോദ്യഭാവത്തിലാണ് നോക്കിയത്. തന്റെ ഏകാന്തതയ്ക്ക് ഭംഗമുണ്ടാക്കിക്കൊണ്ട് ഞാനങ്ങനെ കടന്നുചെന്നത് അദ്ദേഹത്തിന് അത്ര ഇഷ്ടമായില്ലെന്ന് തോന്നി. എങ്കിലും ഞാൻ സ്വയം പരിചയപ്പെടുത്തിക്കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ മുഖം തെളിയുകയും ശിശുസഹജമായ സ്നേഹത്തോടുകൂടി അദ്ദേഹം പെരുമാറുകയും ചെയ്തു. അല്പസമയത്തിനുള്ളിൽ ഏറെക്കാലം പഴക്കമുള്ളതെന്നു തോന്നിക്കുന്ന സ്നേഹബന്ധം ഞങ്ങൾക്കിടയിൽ സ്ഥാപിതമായി. അദ്ദേഹം ചരമമടയുന്നതുവരെ ആ ബന്ധം അഭംഗുരം തുടർന്നു. അതിനിടയിൽ യോജിക്കുകയും വിയോജിക്കുകയും ചെയ്യുന്ന സന്ദർഭങ്ങൾ ഉണ്ടാകാതിരുന്നില്ല. പൊതുജീവിതത്തിൽ അത് സ്വാഭാവികമാണല്ലോ. അപ്പോഴെല്ലാം ആ സൗഹൃദത്തിന് പ്രത്യേകമായ ഏറ്റക്കുറച്ചിലൊന്നുമുണ്ടായില്ല. അദ്ദേഹത്തിന്റെ നേർക്ക് എനിക്കു തോന്നിയ സ്നേഹബഹുമാനങ്ങളും എന്റെ നേർക്ക് അദ്ദേഹത്തിനു തോന്നിയ വാത്സല്യവും ഒരേ നിലയിൽ, സമതലത്തിലൂടെ ശാന്തമായൊഴുകുന്ന പുഴപോലെ തുടരുകയാണു ചെയ്തത്.

ഇങ്ങനെയൊരു വ്യക്തിബന്ധത്തെക്കുറിച്ച് ഇവിടെ പരാമർശിച്ചതിന് കാരണമുണ്ട്. കുറ്റിപ്പുഴയുടെ ജീവിതത്തിലെ രണ്ടു വശങ്ങൾ നേരിൽ അനുഭവിച്ചറിഞ്ഞതിനെപ്പറ്റിയാണ് ആദ്യമായി എനിക്കെഴുതാനുള്ളത്. സ്വകാര്യജീവിതത്തിൽ അദ്ദേഹം വികാരജീവിയായിരുന്നു. ഏതു സന്ദർഭത്തോടും വൈകാരികമായി പ്രതികരിക്കുന്ന പ്രകൃതം എപ്പോഴും അദ്ദേഹത്തിൽ കത്തിനിന്നിരുന്നു. കാര്യകാരണബന്ധത്തിന് അവിടെ തെല്ലും സ്ഥാനമുണ്ടായിരുന്നില്ല. എളുപ്പം പൊട്ടിത്തെറിക്കും. എളുപ്പം സങ്കടപ്പെടും. പ്രായം കൂടും തോറും ഈ വാസന ശക്തിപ്പെട്ടു വരുന്നതായിട്ടാണ് ഞാൻ കണ്ടത്. എന്നാൽ, പ്രസംഗവേദിയിലും ലേഖനങ്ങളിലും കൂടി പ്രത്യക്ഷപ്പെടുന്ന കുറ്റിപ്പുഴയിൽ ഇതിനു വിരുദ്ധമായ ഒരു ഭാവമായ ആധിപത്യം ലക്ഷ്യോന്മുഖമായതുകൊണ്ടുതന്നെ അദ്ദേഹത്തിന്റെ ചിന്ത എപ്പോഴും രചനാത്മകമായിരിക്കുകയും ചെയ്തു. സ്വാതന്ത്ര്യബോധത്തോട് ഒത്തിണങ്ങിയ അന്വേഷണാസക്തിയും വിഗ്രഹഭഞ്ജനവാസനയും അദ്ദേഹത്തെ ശുഷ്കപാണ്ഡിത്യ

ത്തിൽനിന്ന് വിമുക്തമാക്കിയിരിക്കുന്നു. അതുമൂലം ആ ലേഖനങ്ങൾക്ക് ധാർമികമായ പോരാട്ടത്തിന്റെ വീറ് ലഭിച്ചിരിക്കയും ചെയ്യുന്നു.

അന്ധവിശ്വാസങ്ങളും അനാചാരങ്ങളും നിറഞ്ഞ സമൂഹത്തിലാണ് കുറ്റിപ്പുഴ വളർന്നുവന്നത്. അവയുടെ വേരുകൾ സഹസ്രാബ്ദങ്ങളുടെ ആഴങ്ങളിൽ ആണ്ടുകിടക്കുന്നു. അതുകൊണ്ട് അവ പിഴുതുമാറ്റി സമൂഹം ശുദ്ധമാക്കിത്തീർക്കുക എന്നത് എത്രയോ പ്രയാസമേറിയ ഒരു യജ്ഞമാണ്. ആ യജ്ഞത്തിലാണ് അദ്ദേഹം ഏർപ്പെട്ടത്. അതിന്റെ ആദ്യപടിയെന്ന നിലയ്ക്ക് യുക്തിബോധം ചിന്താവ്യാപാരത്തിന്റെ നിയാമകശക്തിയായിരിക്കണമെന്ന് ശഠിക്കാതിരിക്കാൻ നിവൃത്തിയില്ല. (അന്ധവിശ്വാസത്തെ നേരിടാൻ യുക്തിയുടെ ശാസ്ത്രത്തിനല്ലാതെ മറ്റെന്തിനാണ് കഴിയുക?) കുറ്റിപ്പുഴ യുക്തിവാദപ്രസ്ഥാനത്തിലെ വീരഭടന്മാരിലൊരാളായി മാറിയതിൽ എന്തുണ്ട് അത്ഭുതപ്പെടാൻ?

അദ്ദേഹം എഴുതുന്നു: 'മനുഷ്യന്റെ മനസ്സ് അതിവിചിത്രമായ ഒരു കലവറയാണ്. അതിനകത്ത് ആയിരവും രണ്ടായിരവും കൊല്ലത്തെ പഴക്കമുള്ള ചരക്കുകൾ കിടപ്പുണ്ട്. യുക്തിവാദത്തിന്റെ നേരെ അട്ടഹാസം മുഴക്കുന്ന അന്ധതയുടെ ജീർണഭാണ്ഡങ്ങളാണ് ഇവയിൽ പലതും. ഭൂതകാലമർദനം (The tyranny of the past) എന്നാണ് ഒരു ചിന്തകൻ ഇതിനു പേരു കൊടുത്തിരിക്കുന്നത്. ഈ മർദനത്തിൽ വാർത്തെടുത്ത ഒരു പ്രത്യേക കരുവാകുന്നു നമ്മുടെ മനസ്സ്. നമുക്കു കിട്ടുന്ന ഏതുതരം പുതിയ അറിവും ഈ പഴയ കരുവിൽ കൊള്ളത്തക്കവണ്ണം മാറി മറിഞ്ഞുകൊണ്ടിരിക്കും. ചുരുക്കത്തിൽ അറിവിനനുസരിച്ച് മനോഗതി മാറുകയല്ല, നേരെ മറിച്ചാണു സംഭവിക്കുന്നത്. മതസാമുദായിക കാര്യങ്ങളിൽ നാം മുന്നോട്ടു നീങ്ങാത്തത് ഇതുകൊണ്ടത്രെ. ഇങ്ങനെ നോക്കിയാൽ നമ്മുടെ ചിന്താഗതിയിൽ എന്തുമാത്രം മാറാലമാലകൾ അടിഞ്ഞുകൂടുന്നുണ്ടെന്നു കാണാം. ഇതെല്ലാം തൂത്തുമാറ്റി അറിവിന്റെ നിർമലസ്വരൂപം വെളിപ്പെടുത്തുവാൻ ഒരൊറ്റ മാർഗ്ഗമേയുള്ളൂ. അതാണ് യുക്തിവാദം.'

അതനുസരിച്ച് 'അറിവിന്റെ നിർമലസ്വരൂപം' വെളിപ്പെടുത്താനുള്ള വിശുദ്ധയത്നമാണ് ലേഖനരചനയിലൂടെ കുറ്റിപ്പുഴ ആയുഷ്കാലം മുഴുവൻ തുടർന്നുപോന്നത്.

## രണ്ട്

അചഞ്ചലമായ ശക്തിയില്ലാതെ ഒരു വ്യക്തിക്കും ഇമ്മാതിരിയൊരു യത്നം തുടരുക സാദ്ധ്യമല്ല. ആ ശക്തിയുടെ ഘടകങ്ങൾ പലതാണ്. അതിൽ പാണ്ഡിത്യത്തിനു നല്ല പങ്കുണ്ട്. പാശ്ചാത്യവും പൗരസ്ത്യവുമായ ദർശനങ്ങളുമായി കുറ്റിപ്പുഴയ്ക്ക് ഗാഢമായ പരിചയമാണുള്ളത്. ആ പരിചയം ദാർശനികതലത്തെ അതിലംഘിച്ച് വൈജ്ഞാനികതലത്തിലേക്കാകെ വ്യാപിക്കുന്നുണ്ടെന്നും പറയാം. 'ബ്രഹ്മാണ്ഡരഹസ്യത്തെ ഏതാനും ഗണിതശാസ്ത്രചിഹ്നങ്ങൾകൊണ്ടു വെളിപ്പെടുത്താമെന്നും ആ നിലയ്ക്ക് ഗണിതശാസ്ത്രജ്ഞനായ ഒരു സൃഷ്ടികർത്താവ് ഇതിന്റെയെല്ലാം പിന്നിലുണ്ടെന്നു പറയാമെന്നും' വാദിക്കുന്ന സർ ജെയിംസ് ജീൻസ് അദ്ദേഹത്തിനു പരിചിതനാണ്. ജീൻസിന്റെ വാദഗതിയെ ഖണ്ഡിക്കുകയും കളിയാക്കുകയും ചെയ്ത ശാസ്ത്രീയമാസികയുടെ മുഖപ്രസംഗവും അദ്ദേഹത്തിനു പരിചിതംതന്നെ. ഈ വിപുലപരിചയംമൂലം സ്വന്തം കാഴ്ചപ്പാടിനനുസരണമായി ലോകവിജ്ഞാനരാശിയിലെ സമ്പത്ത് തികഞ്ഞ യുക്തിബോധത്തോടുകൂടി ഉപയോഗപ്പെടുത്താൻ അദ്ദേഹത്തിനു സാധിക്കുന്നു. അക്കാര്യത്തിൽ അദ്ദേഹം പ്രകടമാക്കുന്ന പാടവം തുലോം അഭിനന്ദനീയമാണ്. ചാർവാകമതം, മതവും സന്മാർഗവും, വഴിപിഴച്ച മായാവാദം, കപിലൻ, പരിണാമസിദ്ധാന്തം, ബകുനിൻ, കണാദൻ, യവനദാർശനികർ, ഡയലറ്റിക്സ്, ആശയവാദം, അബിലാർഡ്, സ്റ്റോയിക് തത്ത്വചിന്ത, ജീൻമെലിയർ - നോക്കൂ എത്ര വൈചിത്ര്യമാർന്ന വിഷയങ്ങൾ. പാണ്ഡിത്യത്തെ സ്വന്തം ചിന്താശക്തിയിലുരുക്കി സ്വകീയ വീക്ഷണമാക്കുന്നതുമൂലം അവയെല്ലാം പുലർകാലപ്രഭപോലെ ഉന്മേഷദായകമായി നമുക്കനുഭവപ്പെടുന്നു. കുറ്റിപ്പുഴയുടെ വീക്ഷണം അവയിൽ നാളമായി തെളിയുന്നു.

സ്വതന്ത്രമായി ചിന്തിക്കാനുള്ള ശേഷിയാണ് ശക്തിയുടെ മറ്റൊരു ഘടകം. അപ്പോൾ ഏതുതരത്തിലുള്ള പ്രാമാണികഭാവവും കുറ്റിപ്പുഴയുടെ വിമർശനത്തിനു വിധേയമാകാതെ നിവൃത്തിയില്ല. ഗാന്ധിജിയുടെ യുക്തിവിരുദ്ധവും അശാസ്ത്രീയവുമായ വീക്ഷണങ്ങളുടെ നേർക്ക് അദ്ദേഹം അല്പംപോലും ദാക്ഷിണ്യം കാട്ടുന്നില്ല. മാർക്സിസവും അന്യൂനമായ ഒരു പ്രത്യയശാസ്ത്രമെന്ന നിലയ്ക്ക് അദ്ദേഹത്തിനു പൂർണമായും സ്വീകാര്യമാകുന്നില്ല. പുരോഗതിയുടെ വീഥിയിൽ ഏതു രൂപത്തിലുള്ള പ്രാമാണികഭാവവും വിഘ്നമാകുമെന്ന നിലപാടിലാണ് അദ്ദേഹം എപ്പോഴും ഉറച്ചുനിൽക്കുന്നതെന്ന് അർത്ഥം.

വിചാരവിപ്ലവത്തിന്റെ രഥത്തിലാണ് കുറ്റിപ്പുഴ എപ്പോഴും സഞ്ചരിക്കുന്നത്. വിപ്ലവത്തിന് അവസാനമില്ല. ഓരോ വിപ്ലവവും അടുത്ത വിപ്ലവത്തിന്റെ ചക്രവാളസീമകൾ അനാവരണംചെയ്തു കാട്ടുകയാണു ചെയ്യുന്നത്. അതിനാൽ കുറ്റിപ്പുഴയുടെ പ്രബന്ധങ്ങൾ പുരോഗതിയുടെ അനന്തമായ വീഥിയിലൂടെ അവിരാമമായി സഞ്ചാരം തുടരാൻ നമ്മെ പ്രേരിപ്പിക്കുന്നു.

## മൂന്ന്

നാഗരികതയുടെ പ്രഭാതരശ്മികൾ നുകരാൻ തുടങ്ങിയ കാലം മുതൽ രണ്ടു പ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്നതിലാണു മനുഷ്യചിന്ത അത്യധികമായ ശ്രദ്ധ ചെലുത്തിപ്പോന്നത്. ഒന്നാമത്തേതു പ്രകൃതിയുടെ പ്രാതികൂല്യങ്ങളിൽനിന്നു മോചനം നേടുക, പ്രകൃതിശക്തികളെ ഇച്ഛാധീനമാക്കിത്തീർക്കുക എന്ന പ്രശ്നമാണ്. ഇതു പരിഹരിക്കുന്നതിലാണ് 'സയൻസ്' മനുഷ്യൻ വികസിപ്പിച്ചെടുത്തത്. ശാസ്ത്രവും സാങ്കേതികവിദ്യയുമില്ലാത്ത ഒരു ലോകം വിഭാവനം ചെയ്യാൻ കഴിയാത്ത രീതിയിൽ സയൻസ് ഇന്നു ജീവിതത്തിൽ സ്ഥാനം നേടിക്കഴിഞ്ഞിട്ടുണ്ട്. എന്നാൽ, രണ്ടാമത്തെ പ്രശ്നം മറ്റൊരു സ്വഭാവത്തോടുകൂടിയതാണ്. പ്രകൃതിയുടെ മേൽ നേടിയെടുത്ത ആധിപത്യം എപ്രകാരം മനുഷ്യവർഗക്ഷേമത്തിന് ഉപകരിക്കുമാറ് വിനിയോഗിക്കാം? അങ്ങനെ വിനിയോഗിക്കുകയല്ലേ ശ്രേഷ്ഠം?

ഭൂമിയിൽ കൃഷിചെയ്യാൻ പഠിച്ചതോടൊപ്പം നരബലിപോലുള്ള പൈശാചികാചാരങ്ങളും മനുഷ്യൻ തുടങ്ങിവച്ചു എന്ന് ഇവിടെ ഓർമിക്കണം. ആദ്യമായി കുതിരയെ മെരുക്കിയെടുത്തവർ അയൽദേശങ്ങൾ കൊള്ള ചെയ്യാനും, ആക്രമിച്ച് അധീനമാക്കാനുമാണ് ആ വൈഭവം ഉപയോഗപ്പെടുത്തിയത്. വ്യവസായവിപ്ലവത്തിന്റെ ആവിർഭാവം അടിമത്തത്തെ ഉറപ്പിക്കുകയാണ് ആദ്യം ചെയ്തത്. ശിശുക്കളെ അകാലമരണത്തിലേക്കു നയിക്കുന്ന ക്രൂര സംവിധാനവും അതോടൊപ്പമുണ്ടായി. സാമ്രാജ്യത്വത്തിന്റെ രാക്ഷസീയമായ കുടിലതകൾക്കും അതു കാരണമായി. എന്താണിതിന്റെ അർത്ഥം? ശാസ്ത്രീയമായ നേട്ടങ്ങൾ മനുഷ്യവർഗക്ഷേമത്തിന് ഉപകരിക്കണമെന്നില്ല എന്നു തന്നെ. പലപ്പോഴും അത് ചൂഷണത്തിനും പീഡനത്തിനുമായിട്ടാണ് ഉപയോഗിക്കപ്പെടുന്നത്.

ലോകത്തിന്റെ ഇന്നത്തെ അവസ്ഥതന്നെ നോക്കൂ. ആകാശത്തിൽ പറവകളെപ്പോലെ പറക്കാനും സാഗരഗർഭങ്ങളിൽ മത്സ്യങ്ങളെപ്പോലെ നീന്താനും മനുഷ്യൻ കഴിവു നേടിയിരിക്കുന്നു. പക്ഷേ, ഭൂമിയിൽ മനുഷ്യനെപ്പോലെ നടക്കുന്നതിനുള്ള കഴിവ് ഇനിയും അവൻ നേടേണ്ടതായിട്ടാണിരിക്കുന്നത്.

ഈ കഴിവ് പ്രദാനംചെയ്യുക എന്നതാണ് ഫിലോസഫിയുടെ ധർമ്മം. മതത്തിന്റെയും ധർമം അതല്ലേ എന്ന് ഇവിടെ ചോദിച്ചേക്കാം. അല്ലെന്നു പറഞ്ഞുകൂടാ. പക്ഷേ, മതാത്മകമായ ഉദ്ബോധനത്തിന്റെ ഉറവിടം വെളിപാടോ പ്രമാണമോ ആകുന്നു. ചിന്താശീലമോ യുക്തിബോധമോ ഉള്ള മനസ്സുകൾക്ക് അത് നേരെയങ്ങു വിഴുങ്ങാൻ പ്രയാസമുണ്ടാകും. മാത്രമല്ല, പ്രായോഗികതലത്തിൽ സംഘടിതമതങ്ങൾ ഈരംഗത്തു വേണ്ടത്ര വിജയം കൈവരിച്ചെന്നു പറയാനും നിവൃത്തിയില്ല. ആ സ്ഥിതിക്ക് ചിന്താശീലമുള്ള മനുഷ്യനിൽ മാനുഷികമായ നൈതികബോധം വളർത്തിയെടുക്കുക എന്ന ധർമം ഫലപ്രദമായി നിർവഹിക്കേണ്ടത് തത്ത്വചിന്തയാകുന്നു. സയൻസിനും മതത്തിനും മദ്ധ്യത്തിൽ അത് ഒരു മദ്ധ്യമാർഗം വെട്ടിത്തുറന്നുതരുന്നു. ഒരു സുവർണമാർഗം.

ഈ ധർമ്മം നിർവഹിക്കുന്നതിന് ദ്വിമുഖമായ പ്രവർത്തനമാണ് ഫിലോസഫി നടത്തുന്നത്. ഒരു വശത്ത് ഈ പ്രപഞ്ചത്തിന്റെ ഘടനയെന്തെന്ന് അതു വിശദമാക്കുന്നു. ആ വിശദമാക്കലിന്റെ പശ്ചാത്തലത്തിൽ മനുഷ്യജീവിതം ഉത്കൃഷ്ടമാകുന്നതിനുള്ള മാർഗം നിർദേശിക്കുന്നതാണ് രണ്ടാമത്തെ വശം. മാതൃകാജീവിതത്തെ സംബന്ധിക്കുന്ന സിദ്ധാന്തമാണത്. ശ്രീബുദ്ധൻ മുതൽ കാറൽമാർക്സ് വരെ എല്ലാ ദാർശനികരും ഈ ദ്വിമുഖ കർമ്മങ്ങൾ ചിന്തയിലൂടെ നിർവഹിച്ചുപോന്നിട്ടുണ്ട്.

കുറ്റിപ്പുഴയുടെ പ്രബന്ധങ്ങൾ എളിയ തോതിലെങ്കിലും ഈ രണ്ടംശങ്ങളെയും സമന്വയിപ്പിക്കുന്നതാണെന്ന് അല്പമൊന്നു ശ്രദ്ധിച്ചാൽ നമുക്കു ബോധ്യമാകും. അദ്ദേഹത്തിന്റെ പ്രപഞ്ച സങ്കല്പത്തിൽ ആത്മീയവാദത്തിനും ആശയവാദത്തിനും സ്ഥാനമില്ല. ഭൗതികമായ അടിസ്ഥാനത്തിൽ ഉയർന്നു നിൽക്കുന്ന ഒരു സങ്കല്പമാണത്. അവിടെ യുക്തിയെ അവലംബിച്ചുകൊണ്ടല്ലാതെ ജീവിതത്തെ വിശിഷ്ടമാക്കിത്തീർക്കുന്ന ഒന്നുംതന്നെ കണ്ടെത്തുകയോ നടപ്പാക്കുകയോ ചെയ്യാൻ സാദ്ധ്യമല്ല. എവിടെ യുക്തി പരിത്യജിക്കപ്പെടുന്നു, അവിടെ അനാചാരങ്ങളും ക്രൂരതയും പെരുകുന്നു. യുക്തിയുടെ ആശ്ലേഷത്തിലാകട്ടെ മനുഷ്യൻ സ്നേഹത്തിന്റെയും സഹകരണത്തിന്റെയും മഹനീയത അറിയുന്നു. സ്നേഹവും സാഹോദര്യവും സാക്ഷാത്കരിച്ച് സ്വാതന്ത്ര്യത്തിന്റെ അനന്തചക്രവാളങ്ങളിലേക്കു പ്രയാണം ചെയ്യാൻ മനുഷ്യവർഗത്തിനു കഴിയണമെങ്കിൽ യുക്ത്യധിഷ്ഠിതമായ സമീപനം എല്ലാ പ്രശ്നങ്ങളുടെയും നേർക്ക് അവലംബിക്കാൻ അവനു പ്രാപ്തിയുണ്ടാവുകതന്നെ വേണം. വിശ്വാസവും വികാരവും വിപൽക്കരമാകാനാണു സാദ്ധ്യത.

യുക്തിവിരുദ്ധമായ വിശ്വാസങ്ങളെയും ആചാരങ്ങളെയും പരുഷമായിത്തന്നെ ആക്രമിക്കുന്ന പ്രൊഫ. കുറ്റിപ്പുഴ കൃഷ്ണപിള്ള എപ്പോഴും ഉദാരമായ മനുഷ്യസ്നേഹത്തിന്റെ പ്രതിനിധിയായിട്ടാണ് ഈ പ്രബന്ധങ്ങളിലെല്ലാം പ്രത്യക്ഷപ്പെടുന്നത്. സാർവജനീനമായ മനുഷ്യത്വം ഈ ഭൂമിയിൽ തളിരിടുന്നതിനുവേണ്ടി തളരാതെ തൂലിക ചലിപ്പിച്ച ആ കേരളീയ ചിന്തകന്റെ വിചാരരശ്മികളത്രെ ഈ ഗ്രന്ഥത്തിൽ നിറഞ്ഞുനിൽക്കുന്നത്. വിപുലമായ പാണ്ഡിത്യം, തെളിഞ്ഞ ചിന്ത, യുക്തിഭദ്രമായ ആവിഷ്കരണം, ലോകക്ഷേമോത്സുകമായ പരിവർത്തനേച്ഛ എന്നിവയെല്ലാം ഇവിടെ ആഹ്ലാദകരമായി സമ്മേളിക്കുന്നു.

എറണാകുളം
29-12-90

എം.കെ. സാനു

# 1

# യുക്തിവാദം

ഇംഗ്ലീഷിൽ 'റാഷണലിസം' (Rationalism) എന്നുള്ള വാക്കിന് മലയാളത്തിൽ സാധാരണ പറഞ്ഞുവരുന്ന പേരാണല്ലോ യുക്തിവാദം. ഈ പദം കൊണ്ടു വിവക്ഷിതാർത്ഥം വേണ്ടുവോളം വെളിവാകുന്ന സ്ഥിതിക്ക് 229ഇതിന്റെ വ്യാകരണവും വ്യുൽപത്തിയും മറ്റും ശരിയോ തെറ്റോ എന്നന്വേഷിച്ചു സമയം കളയേണ്ട ആവശ്യമില്ല. യുക്തിയെ അഥവാ ന്യായത്തെ അവലംബിച്ചുള്ള വാദമാണ് യുക്തിവാദം എന്ന് ഏവർക്കും അറിയാവുന്നതാണ്. എല്ലാവരിലും യുക്തിവിചാരശീലം ഉണ്ടായിരിക്കെ യുക്തിവാദികൾ എന്നൊരു പ്രത്യേകതരക്കാർ എങ്ങനെ വന്നുകൂടിയെന്നു തോന്നാം. അവർ യുക്തിവാദത്തിനു പ്രത്യേക പ്രാധാന്യവും പരിപോഷണവും നൽകുന്നതു കൊണ്ടുതന്നെയെന്ന് ഇതിനു സമാധാനം.

മനനശീലം മനുഷ്യസ്വഭാവത്തിൽ ഉള്ളതാണെങ്കിലും ജ്ഞാനസമ്പാദനത്തിൽ യുക്തിയുക്തമായ വിചാരം അധികം പേരിലും കാണുന്നില്ല. ശരിയായ ബോധനത്തിന് അത്യാവശ്യമായ ആ ശീലം പരിപാലിക്കുവാൻ നാമാരും ശ്രമിക്കുന്നില്ല. ചിന്തയിലും പരിശീലനം വേണ്ടതാണെന്നു വിചാരിക്കുന്നവർ വളരെ ചുരുക്കമാകുന്നു. സാധാരണ വിചാരസരണിയിൽ കടന്നുകൂടാറുള്ള കാടും പടലും നീക്കം ചെയ്‌വാൻ നമ്മളിൽ എത്രപേർ യത്നിക്കാറുണ്ട്? നമ്മളിൽ രൂപപ്പെട്ടിരിക്കുന്ന അഭിപ്രായങ്ങൾ മിക്കവാറും അന്യന്മാരുടേതാണ്. അവരുടെ സാധുത്വാസാധുത്വത്തെപ്പറ്റി വിചിന്തനം ചെയ്തിട്ടല്ല നാം അവയെ സ്വീകരിച്ചിട്ടുള്ളത്. 'മിക്ക ആളുകളും അന്യന്മാരുടെ പകർപ്പുകളാണ്, അവരുടെ ജീവിതം വെറും അനുകരണം, അവരുടെ അഭി

ലാഷങ്ങളോ കേവലം ഉദ്ധാരണങ്ങൾ' (Most people are other people. Their lives a mimicry, their passions a quotation) എന്നിങ്ങനെ ഓസ്കർ വൈൽഡ് (Oscar Wilde) പറഞ്ഞിട്ടുള്ളത് ഇപ്പോൾ ഓർമ വരുന്നു. ഇപ്രകാരം സ്വകീയം മിക്കവാറും പരകീയമായിരിക്കുന്നതിനാൽ അതിനെപ്പറ്റിയുള്ള യുക്തിയുക്തമായ ഗുണദോഷചിന്ത അത്യന്താപേക്ഷിതമത്രേ. ഇതുപോലെതന്നെ നമുക്കു നേരിട്ടുണ്ടാകുന്ന പ്രത്യക്ഷാനുഭവങ്ങളും യുക്തിവിചാരത്തിനു വിഷയമാകേണ്ടവയാണ്. അല്ലെങ്കിൽ പലതരം മിഥ്യാബോധങ്ങളും മനസ്സിൽ കയറി കുടിപാർപ്പു തുടങ്ങിയേക്കും. പ്രത്യക്ഷം, അനുമാനം, ഉപമാനം, ശാബ്ദം എന്ന നാലു മാർഗമായിട്ടാണു നമുക്ക് അറിവുണ്ടാകുന്നതെന്നു താർക്കികന്മാർ പറയുന്നു. ഈ വഴികളിലെല്ലാം തെറ്റുപറ്റാനിടയുണ്ട്. അതുകൊണ്ടാണ് ജ്ഞാനത്തെ പ്രമാ (യഥാർത്ഥം), ഭ്രമം (അയഥാർത്ഥം) എന്നു അവർ രണ്ടായി തിരിച്ചിരിക്കുന്നത്. അയഥാർത്ഥജ്ഞാനം കൊണ്ടു ലോകത്തിനു നേരിട്ടിട്ടുള്ള ആപത്ത് അല്പമൊന്നുമല്ല. ജ്ഞാനവിഷയകമായി വന്നുചേരുന്ന ഈ ഭ്രമം നിവാരണം ചെയ്യുന്നതും യുക്തിവാദമാകുന്നു.

മനുഷ്യന്റെ മനസ്സ് അതിവിചിത്രമായ ഒരു കലവറയാണ്. അതിനകത്ത് ആയിരവും രണ്ടായിരവും കൊല്ലത്തെ പഴക്കമുള്ള ചരക്കുകൾ കിടപ്പുണ്ട്. യുക്തിവാദത്തിന്റെ നേരെ അട്ടഹാസം മുഴക്കുന്ന അന്ധതയുടെ ജീർണഭാണ്ഡങ്ങളാണ് ഇവയിൽ പലതും. സ്വതന്ത്രചിന്തയ്ക്ക് ഈ പഴംചരക്കുകൾ എന്തുമാത്രം പ്രതിബന്ധമായി നിൽക്കുന്നുണ്ടെന്ന് ഇവിടെ വിസ്തരിക്കേണ്ടതില്ല. ഭൂതകാലത്തിനു നമ്മുടെമേൽ വല്ലാത്ത ഒരു പിടിയുണ്ട്. എളുപ്പം പൊട്ടിക്കാൻ കഴിയാത്ത ഒരു ചങ്ങലയാണത്. ഭൂതകാലമർദനം (The tyranny of the past) എന്നാണ് ഒരു ചിന്തകൻ ഇതിനു പേരു കൊടുത്തിരിക്കുന്നത്. ഈ മർദനത്തിൽ വാർത്തെടുത്ത ഒരു പ്രത്യേക കരുവാകുന്നു നമ്മുടെ മനസ്സ്. നമുക്കു കിട്ടുന്ന ഏതുതരം പുതിയ അറിവും ഈ പഴയ കരുവിൽ കൊള്ളത്തക്കവണ്ണം മാറിമറിഞ്ഞുകൊണ്ടിരിക്കും. ചുരുക്കത്തിൽ അറിവിനനുസരിച്ച് മനോഗതി മാറുകയല്ല, നേരെ മറിച്ചാണു സംഭവിക്കുന്നത്. മതസമുദായാദികാര്യങ്ങളിൽ നാം മുന്നോട്ടു നീങ്ങാത്തത് ഇതുകൊണ്ടത്രെ. വിവേകാനന്ദൻ, അനേകം അറകളുള്ള ഒരു തേനീച്ചക്കൂടിനോട് മനസ്സിനെ സാദൃശ്യപ്പെടുത്തിയിട്ടുള്ളതും ഈ തത്ത്വത്തെ അടിസ്ഥാനമാക്കിയാണ്. മനുഷ്യവർഗത്തിന്റെ പുരോഗമനത്തിനനുസരിച്ചു കൂടുതൽ അറകളുണ്ടായില്ലെങ്കിൽ പുതിയ അറിവ് ഉപേക്ഷിക്കുകയോ പഴയ അറകളിൽ കൊള്ളത്തക്കവണ്ണം വളച്ചു പിരിച്ചു തകരാറാക്കുകയോ ചെയ്യേണ്ടിവരും. ചില പണ്ഡിതന്മാർ പ്രൊഫസർ എയിൻസ്റ്റിന്റെ ചതുർമാനസിദ്ധാന്തവും മറ്റും ഒടിച്ചു ഞെരിച്ച് ഭഗവത്ഗീതയിൽ കൊള്ളിക്കുന്നതും സാമ്പത്തികാധപ്പതനം തുടങ്ങിയ വിശ്വപ്രമേയങ്ങൾക്ക് (world problems) ഗീതാപദ്യങ്ങൾകൊണ്ടു സമാധാനം പറവാൻ പുറപ്പെടുന്നതും മറ്റും ഇതിലേക്ക് ഉദാഹരണങ്ങളാണ്. ഗീത സൂക്ഷിക്കുവാൻ നമ്മുടെ മനസ്സിൽ ഒരു അറ പണ്ടേ ഉണ്ടായിട്ടുണ്ട്. പിന്നെ എന്തു കിട്ടിയാലും ആ അറയിൽ കടത്താൻ നാം പാടുപെടുന്നു. 'സോഷ്യലിസം' ഇന്ത്യയിൽ പണ്ടു നടപ്പുണ്ടായിരുന്നു എന്നു കാണിപ്പാൻ രഘുവംശം ഒന്നാംസർഗത്തിലെ ഒരു ശ്ലോകം പകർത്തിയെടുത്ത് ഒരു വിദ്വാൻ ഈയിടെ ജവഹർലാലിന് അദ്ദേഹം മദിരാശിയിൽ വന്നപ്പോൾ കൊടുത്തതായി പത്രങ്ങളിൽ വായിച്ചു. ഇവിടെയും മേൽക്കാണിച്ച മാനസികഭ്രമം തന്നെയാണ് നിഴലിക്കുന്നത്. ഇങ്ങനെ നോക്കിയാൽ നമ്മുടെ ചിന്താഗതിയിൽ എന്തുമാത്രം മാറാലമാലകൾ അടിഞ്ഞുകൂടുന്നുണ്ടെന്നു കാണാം. ഇതെല്ലാം തൂത്തുമാറ്റി അറിവിന്റെ നിർമലസ്വരൂപം വെളിപ്പെടുത്തുവാൻ ഒരൊറ്റ മാർഗമേ ഉള്ളൂ. അതാണ് യുക്തിവാദം.



സംശയിക്കുക, ചോദ്യംചെയ്യുക, അന്വേഷിക്കുക, പരീക്ഷിക്കുക ഇതൊക്കെ യുക്തിവാദത്തിന്റെ പ്രധാന ചടങ്ങുകളാകുന്നു. സംശയം ചോദ്യത്തിലേക്കും ചോദ്യം അന്വേഷണത്തിലേക്കും അന്വേഷണം സത്യത്തിലേക്കും നമ്മെ ആനയിക്കുമെന്ന് ഒരു പണ്ഡിതൻ പറയുന്നു (By doubting we come to questions and by seeking we may come upon the truth) മതവിശ്വാസികൾ പറയുന്നതുപോലെ ദൈവഭീതിയല്ല സംശയമാണ് ജ്ഞാനത്തിന്റെ ആരംഭം (Doubting is the beginning of wisdom not Fear of God) എന്നായിരിക്കും യുക്തിവാദികൾ സിദ്ധാന്തിക്കുക.

ഒരു വിഷയത്തെപ്പറ്റി സ്വതന്ത്രമായി ചിന്തിക്കുകയും യുക്തിവിചാരത്തെ അവലംബിച്ച് അഭിപ്രായം പുറപ്പെടുവിക്കുകയും ചെയ്യുന്നവർ എത്ര പേരുണ്ടെന്നു കണക്കാക്കിയാൽ മാത്രമേ യുക്തിവാദത്തിന്റെ പ്രാധാന്യവും ആവശ്യവും സ്പഷ്ടമാകയുള്ളൂ. ഇത്തരം യഥാർത്ഥ ചിന്തകന്മാരുടെ ദൗർലഭ്യം പരിഹരിക്കാൻവേണ്ടിയാണ് യൂറോപ്പിൽ ആദ്യമായി ഇതൊരു പ്രസ്ഥാനമാക്കിത്തീർത്തത്. പത്തൊമ്പതാം നൂറ്റാണ്ടിൽ ഇതിലേക്കായി ഒരു യുക്തിവാദസംഘവും യൂറോപ്പിൽ ആവിർഭവിച്ചു. ഈ സംഘത്തിൽപ്പെട്ടവർക്ക് യുക്തിവാദികൾ എന്നൊരു പേരും നടപ്പായി. എന്നാൽ, ഇങ്ങനെ ഒരു സംഘത്തിൽ ചേർന്നവർ മാത്രമാണ് യുക്തിവാദികൾ എന്നു ധരിക്കുന്നത് അബദ്ധമാകുന്നു. സംഘാംഗങ്ങളല്ലാത്ത എത്രയോ പേർ യുക്തിവാദികളായി കാണപ്പെടുന്നുണ്ട്. ഓരോ കാലഘട്ടത്തിലും ജ്ഞാനാഭിവൃദ്ധി ഉണ്ടായിട്ടുള്ളത്, യുക്തിവാദികളായി സ്വതന്ത്രചിന്തകന്മാർ വഴിയായിട്ടാകുന്നു. ചരിത്രം പരിശോധിച്ചാൽ സ്വതന്ത്രചിന്തയുടെ ആരംഭം സോക്രട്ടീസിന്റെ കാലത്താണെന്നു കാണാം. സംശയിക്കുവാനും അന്വേഷിക്കുവാനും ആദ്യമായി ധൈര്യപ്പെട്ട സുധീരചിന്തകനാണ് സോക്രട്ടീസ്. അന്നുമുതൽ ഇന്നുവരെ വിജ്ഞാനമണ്ഡലത്തിൽ വന്നിട്ടുള്ള പരിവർത്തനങ്ങൾക്കെല്ലാം കാരണഭൂതർ യുക്തിവാദികളാകുന്നു. അറിവാകുന്ന ജലം മുന്നോട്ട് ഒഴുകാതെ കെട്ടിനിന്നു ദുഷിക്കാൻ തുടങ്ങിയ ഓരോ ഘട്ടത്തിലും ഇത്തരം ചിന്തകന്മാർ അന്ധതയോടു പടപൊരുതി ജനസമുദായത്തെ പ്രബുദ്ധമാക്കിയിട്ടുണ്ട്. അവരൊക്കെയും അതുവരെ പ്രചരിച്ചിരുന്ന വിശ്വാസങ്ങളെയും വിചാരങ്ങളെയും യുക്തിവാദഖഡ്ഗം കൊണ്ട് ഖണ്ഡിച്ചവരാണ്. റസ്സൽ, വെത്സ് തുടങ്ങിയ ആധുനിക ചിന്തകന്മാരും ഇതേ വഴിക്കുതന്നെ അന്ധതയോടു യുദ്ധം ചെയ്തു ലോകസേവനം നടത്തിക്കൊണ്ടിരിക്കുന്നു. യുക്തിവാദസംഘം വകയായി പ്രസിദ്ധീകരിച്ചു ലോകമൊട്ടുക്കു പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്ന ഉൾക്കൃഷ്ടഗ്രന്ഥങ്ങൾ നോക്കിയാലറിയാം, അവയുടെ കർത്താക്കന്മാർ എത്ര

ത്തോളം ബഹുമാന്യരായ പണ്ഡിതന്മാരും ചിന്തകന്മാരും ആണെന്ന്. നമ്മുടെ ചിന്താമാർഗത്തിൽ അപ്പഴപ്പോൾ മുളച്ചുപൊന്തുന്ന കാടു വെട്ടിത്തെളിക്കുവാൻ ഇങ്ങനെ കുറെപ്പേർ എപ്പോഴും ആവശ്യമാണ്. താദൃശന്മാരുടെ സംഖ്യ ആദ്യകാലത്തു കുറവായിരുന്നു എങ്കിലും ഇപ്പോൾ വർദ്ധിച്ചു വരുന്നുണ്ടെന്നു നിസ്സംശയം പറയാം. ഇന്ത്യയിലെ ഇന്നത്തെ ഒന്നാമത്തെ യുക്തിവാദിയാണ് ജവഹർലാൽ. അകലുഷമായ യുക്തിവിചാരത്താൽ അത്യന്തം പ്രസന്നമാണ് അദ്ദേഹത്തിന്റെ ലേഖനങ്ങളും പ്രസംഗങ്ങളും. അതുമിതും കൂട്ടിക്കലർത്തി കഷായരൂപത്തിൽ കാര്യങ്ങൾ കലക്കിമറിക്കുവാൻ അദ്ദേഹം ഒരിടത്തും തുനിയുന്നില്ല. മറ്റു പല നേതാക്കന്മാരിലും കാണുന്ന പോലെ വികാരവും വിശ്വാസവും വിചാരഗതിയിൽ കടന്നുകുടി അദ്ദേഹത്തിന്റെ പ്രതിഭാപ്രസരത്തിനു മൂടലുണ്ടാക്കുന്നില്ലെന്നുള്ളത് എത്രയെത്ര ആശ്വാസകരം! രണ്ടെന്നു പറഞ്ഞാൽ മൂന്നെന്ന് അർത്ഥമാക്കുകയും വാദിക്കുകയും ചെയ്തുവരുന്ന ഇക്കാലത്തു ചിന്താകാലുഷ്യം ഇല്ലാത്ത ഒന്നുരണ്ടുപേരെങ്കിലും ഒരു രാജ്യത്തുണ്ടാകുന്നതു വലിയൊരനുഗ്രഹമത്രെ.

ഒന്നിലും ഒരു പ്രത്യേകാഭിപ്രായം സ്ഥാപിക്കണമെന്നു യുക്തിവാദികൾക്കു ശാഠ്യമില്ല. അഭിപ്രായം ഏതായാലും കൊള്ളാം. അതിലേക്കു വന്നുചേരുന്ന വഴി പിഴവില്ലാത്തതാകണം, തെളിഞ്ഞിരിക്കണം, യുക്തിക്കു ചേർന്നിരിക്കണം എന്നേ അവർ നിർബന്ധിക്കുന്നുള്ളൂ. ഈ വ്യത്യാസം നല്ലപോലെ മനസ്സിലാക്കാത്തവരാണ് യുക്തിവാദികളെ അധിക്ഷേപിക്കുന്നവർ. മതക്കാർക്കെന്നപോലെ യുക്തിവാദികൾക്കും ചില പ്രത്യേക വിശ്വാസങ്ങളും അഭിപ്രായങ്ങളും ഉണ്ടെന്നും അവ സ്ഥിരങ്ങളാണെന്നും ഒരു ധാരണ പരന്നിട്ടുണ്ട്. ഇതും അടിസ്ഥാനമില്ലാത്തതാണ്. യുക്തിവാദികളെ പൊതുവെ ബന്ധിക്കുന്ന ഒരു പ്രത്യേക അഭിപ്രായമോ വിശ്വാസമോ ഒരിക്കലും ഉണ്ടായിട്ടില്ല. അങ്ങനെയൊരു നില വരുന്നത് അവർ സ്വീകരിച്ചിരിക്കുന്ന വിചാരപദ്ധതിക്കു വിരുദ്ധവുമാകും. മതാദിവിഷയങ്ങളിൽ യുക്തിവാദമാർഗേണ അവരിൽ പലരും ഏകാഭിപ്രായത്തിൽ ചെന്നുചേർന്നിട്ടുണ്ടാകാം. എന്നാൽ, എപ്പോൾ തെറ്റാണെന്നു തെളിയുന്നുവോ അപ്പോൾ അതു മാറ്റുവാനും അവർ തയ്യാറായിരിക്കും. ആരെങ്കിലും അതിനു വിപരീതമായി നിലകൊണ്ടാൽ അത്രത്തോളം അയാളുടെ യുക്തിവാദമനഃസ്ഥിതി പിഴച്ചുപോയെന്നേ വിചാരിക്കേണ്ടതുള്ളൂ.

കേരളത്തിലെ യുക്തിവാദികൾ നടത്തുന്ന പ്രചരണവേലയെ സംബന്ധിച്ചാണ് അധികം ആക്ഷേപമുള്ളതെന്നു തോന്നുന്നു. മതത്തിന്റെയും ഈശ്വരന്റെയും നേരെ അവർ ബഹളം കൂട്ടുന്നുവത്രെ. പക്ഷെ, ഇതിനൊരു പ്രത്യേക കാരണമുണ്ടെന്നുള്ളതു നാം ഓർക്കേണ്ടതാണ്. മറ്റു വിഷയങ്ങളെ അപേക്ഷിച്ചു മതത്തിലാണു മനുഷ്യന്റെ ചിന്താശക്തി കൂടുതൽ ക്ഷയിച്ചു പോയിട്ടുള്ളത്. അന്ധവിശ്വാസത്തിന്റെ ആക്രമണം മതകാര്യങ്ങളിലെപ്പോലെ മറ്റെന്തിലെങ്കിലും നാം കാണുന്നുണ്ടോ? വിശ്വാസം അകത്തു കടക്കുമ്പോൾ യുക്തിവിചാരം പുറത്തു പോകുന്നു. (When faith comes in, reason goes out) എന്നൊരു ചിന്തകൻ പറഞ്ഞിട്ടുള്ളതു മിക്കവാറും ശരിയാണ്. ഈ നിലയിൽ യുക്തിവാദത്തിന്റെ ആവശ്യം കൂടുതലായി മതരംഗത്തിലാണ്



ഉള്ളതെന്ന് ആർക്കും മനസ്സിലാക്കാം. വ്യക്തിപരമായി ഓരോരുത്തർക്കും ഉണ്ടാകാവുന്ന മതസംബന്ധമായ ഉത്തമവിശ്വാസത്തെ യുക്തിവാദികൾ എതിർക്കുന്നുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. ജനസമുദായത്തെ പൊതുവെ ബന്ധിച്ചു ചൂഷണം ചെയ്യത്തക്കവണ്ണം പുരോഹിതന്മാർ വളർത്തിക്കൊണ്ടു വന്നിട്ടുള്ളതും, വിശ്വസിക്കുന്നവനും അവനുൾപ്പെട്ട സമുദായത്തിനും ആപത്കരമായിട്ടുള്ളതുമായ അന്ധവിശ്വാസങ്ങളെ മാത്രമേ അവർ കർക്കശമായി നിരൂപണം ചെയ്യുന്നുള്ളൂ.

യുക്തിവാദികൾ മതവും ഈശ്വരനും വേണ്ടെന്നു പറയുന്നത് കൊള്ളാമോ എന്നതാണ് മറ്റൊരാക്ഷേപം. ഇതിനു സമാധാനം പറയണമെങ്കിൽ ഇത്തരം പദങ്ങൾകൊണ്ടു വിവക്ഷിക്കുന്ന അർത്ഥമെന്താണെന്നു വിശദമാക്കേണ്ടിയിരിക്കുന്നു. മതം, ഈശ്വരൻ, ആത്മാവ് ഇങ്ങനെ കുറെ അപകടംപിടിച്ച വാക്കുകൾ നാം എപ്പോഴും പ്രയോഗിക്കാറുണ്ട്. അതതു സന്ദർഭത്തിനു ചേരുന്നമട്ടിൽ അർത്ഥം മാറ്റി പ്രയോഗിക്കാവുന്ന പദങ്ങളാണിവ. ഇവയെക്കൊണ്ടുള്ള വാദങ്ങൾ എങ്ങനെയും വളച്ചു തിരിച്ചു കൊണ്ടുപോകാം. തന്മൂലം നേരിടുന്ന വാദവൈകല്യങ്ങൾ വാചാമഗോചരമെന്നുതന്നെ പറയുകയേ തരമുള്ളൂ. ആരംഭത്തിൽത്തന്നെ ഈ പദങ്ങളുടെ വിവക്ഷിതാർത്ഥം ഇരുപക്ഷക്കാരും വിവരിച്ചിരുന്നുവെങ്കിൽ എത്രയെത്ര വാദങ്ങൾ നമുക്കു വേണ്ടെന്നു വയ്ക്കാമായിരുന്നു! യുക്തിവാദികളോടു മല്ലിടുവാൻ പോകുന്നവരുടെ കൈവശം രണ്ടുതരം മതവും രണ്ടുതരം ഈശ്വരനും സാധാരണ കാണുന്നുണ്ട്. അവരെ തോല്പിക്കുവാൻ കൊണ്ടുവരുന്ന മതവും ഈശ്വരനും ചില ശ്ലോകങ്ങളിലോ ചിലരുടെ അഭിപ്രായങ്ങളിലോ മാത്രം സ്ഥിതിചെയ്യുന്നവയാണ്. സകല അറ്റകുറ്റങ്ങളും തീർന്ന്, നന്മ നിറഞ്ഞ ഒരുതരം രൂപങ്ങളാണ് അവ. വല്ല വിടവുകളുമുണ്ടെങ്കിൽ അവ പുതിയ വ്യാഖ്യാനംകൊണ്ട് അടച്ചിട്ടുമുണ്ടാകും. എന്നാൽ, ഈ എതിർവാദികളുടെ ആചാരത്തിലും അനുഷ്ഠാനത്തിലും കിടന്നു കളിക്കുന്നതെന്താണ്? ആദ്യത്തേതിനോട് ഒരടുപ്പവും ഇല്ലാത്ത ഒരു മതവും ഈശ്വരനും! മനുഷ്യസമുദായത്തിന് അടിക്കടി ആപത്തുണ്ടാക്കിക്കൊണ്ടിരിക്കുന്ന ഈ രണ്ടാം തരത്തെ യുക്തിവാദികൾ എതിർക്കുമ്പോൾ പ്രതിയോഗികൾ ഒന്നാംതരം എടുത്തുകാണിച്ചു തത്ത്വജ്ഞാനം വിളമ്പും! എന്തൊരു നേരംപോക്കാണിതെന്ന് ആലോചിക്കുക! വാദത്തിൽ പ്രത്യക്ഷപ്പെടുന്ന ഈശ്വരനും മനുഷ്യരും തമ്മിൽ വല്ല ബന്ധവും ഇതുവരെ ഉണ്ടായിട്ടുണ്ടോ എന്ന് ഇനി കണ്ടുപിടിക്കേണ്ടതായിട്ടാണിരിക്കുന്നത്. ഞാനൊരു നിരീശ്വരനാണോ എന്നൊരു ഭക്തൻ ഒരിക്കൽ ചോദിക്കയുണ്ടായി. ഈശ്വരൻ എന്ന വാക്കുകൊണ്ട് എന്താണ് അർത്ഥമാക്കുന്നതെന്നു മറുപടിയായി എനിക്കു ചോദിക്കേണ്ടി വന്നു. പറഞ്ഞു പറഞ്ഞ് ഒടുവിൽ ഈശ്വരൻ ജ്ഞാനസ്വരൂപനാണെന്നു ഭക്തൻ ഘോഷിച്ചു. അങ്ങനെയാണെങ്കിൽ ഞാൻ വലിയ ഒരു ഈശ്വരഭക്തനാണെന്നു സമ്മതിക്കുകയും ചെയ്തു. വാദത്തിനു വേണ്ടി ഒരുക്കിവച്ചിരിക്കുന്ന ഒന്നാംതരം ഈശ്വരനെയാണ് ഈ ഭക്തനും കൊണ്ടുവന്നത്. പക്ഷേ, അയാളുടെ ജപത്തിലും ധ്യാനത്തിലും വ്രതത്തിലും വഴിപാടിലും മറ്റും കുടികൊള്ളുന്ന ഈശ്വരൻ രണ്ടാംതരമാണെന്നു കുട്ടികൾക്കുപോലും മനസ്സി

ലാക്കാൻ കഴിയും. ഈശ്വരൻ സത്യസ്വരൂപനും ജ്ഞാനസ്വരൂപനും ആണെങ്കിൽ യുക്തിവാദികളെപ്പോലെ ഈശ്വരഭക്തന്മാരായി വേറെ ആരെയും കാണുമെന്നു തോന്നുന്നില്ല. എന്തെന്നാൽ സത്യത്തെയും ജ്ഞാനത്തെയും ആണ് അവർ എപ്പോഴും ആരാധിക്കുന്നത്. ഈ രണ്ടും വെളിപ്പെടുത്തുകയെന്നതാണ് യുക്തിവാദത്തിന്റെ പ്രധാനമായ ഉദ്ദേശ്യവും. സ്വർഗത്തിൽ ഉച്ചസ്ഥനായി സ്ഥിതിചെയ്തു പുണ്യപാപങ്ങൾ വീതിച്ചും സ്തുതിഗീതങ്ങൾ കേട്ടു പ്രസാദിച്ചും യുദ്ധം മുതലായ കാര്യങ്ങളിൽ ഇരുപക്ഷക്കാരുടെയും പ്രാർത്ഥനകൾ കേട്ട് അമ്പരന്നും ഭരണം നടത്തുന്ന ഒരു 'ആൾദൈവ'ത്തിൽ വിശ്വസിക്കാത്തവരൊക്കെ നിരീശ്വരന്മാരാണെങ്കിൽ, യുക്തിവാദികൾ മാത്രമല്ല, കേരളത്തിലെ മറ്റനേകം പണ്ഡിതന്മാരും അവരുടെ കൂട്ടത്തിൽ ചേരാനുണ്ടാകുമെന്നാണ് എനിക്കു തോന്നുന്നത്.

പത്തൊൻപതാം നൂറ്റാണ്ടിലെ ശാസ്ത്രജ്ഞന്മാരിൽ പലരും നിരീശ്വരവാദികളായിരുന്നുവെങ്കിലും ഇരുപതാം നൂറ്റാണ്ടിലുള്ളവർ ആസ്തിക്യത്തിലേക്ക് മടങ്ങിവന്നിരിക്കുന്നുവത്രെ. യുക്തിവാദികളെ തോല്പിക്കുവാൻ ഇങ്ങനെയൊരു പുതിയ ആസ്തിക്യവാദം പുറപ്പെടുവിക്കുക ഇപ്പോൾ സാധാരണമായിട്ടുണ്ട്. ഇതൊരു അർദ്ധസത്യം മാത്രമാകുന്നു. അസത്യത്തെക്കാൾ ആപല്ക്കരമാണ് അർദ്ധസത്യം. അതു ജനതതിയെ യഥാർത്ഥ വസ്തുബോധത്തിൽനിന്നു തെറ്റിക്കുകമാത്രമല്ല, തെറ്റു ശരിയാണെന്നു തോന്നത്തക്കവിധം വിഭ്രമിപ്പിക്കുകയും ചെയ്യും. ഇരുപതാം നൂറ്റാണ്ടിലുള്ള ശാസ്ത്രജ്ഞന്മാരെല്ലാവരും ആസ്തിക്യത്തിലേക്കു മടങ്ങിവന്നിട്ടില്ല. വാദത്തിനുവേണ്ടി കുറെപ്പേർ മടങ്ങിവന്നു എന്നു സമ്മതിക്കാം. ഏതായാലും മടങ്ങിവരാത്തവരുടെ കഥയെന്താണ്? അവരുടെ അഭിപ്രായവും നാം ഗൗനിക്കേണ്ടതല്ലേ? ഒരു വിഷയത്തെപ്പറ്റി പരസ്പരം വിപരീതനില കൊള്ളുന്ന ശാസ്ത്രജ്ഞന്മാരുള്ളപ്പോൾ ഇരുഭാഗത്തും കാണുന്നവരുടെ യോഗ്യതയും സംഖ്യാബലവും വാദകോടികളും തുലനംചെയ്തു വേണം അവരുടെ അഭിപ്രായങ്ങൾക്കു വില കല്പിക്കുവാൻ. അപ്രകാരം ചെയ്യാതെ സ്വപക്ഷാനുകൂലികളെമാത്രം പരാമർശിക്കുന്നതു യുക്തമല്ല. ഇനി മടങ്ങിവന്നുവെന്നു പറയപ്പെടുന്നവരുടെ നിലതന്നെ നോക്കുക! എഡിങ്ടൺ, ജീൻസ് തുടങ്ങിയ ചില പ്രാമാണികന്മാർ ഇക്കൂട്ടത്തിലുണ്ട്. പക്ഷേ, ഇവരെപ്പോലെ പ്രാമാണികന്മാർ മറുപക്ഷത്തുമുണ്ടെന്ന് എപ്പോഴും ഓർമിക്കേണ്ടിയിരിക്കുന്നു. അവരിൽ ചിലർ ഇവരുടെ ചില അഭിപ്രായങ്ങളെ ഖണ്ഡിച്ചിട്ടുമുണ്ട്. ബ്രഹ്മാണ്ഡരഹസ്യത്തെ ഏതാനും ഗണിതശാസ്ത്രചിഹ്നങ്ങൾ (Mathematical Symbols) കൊണ്ടു വെളിപ്പെടുത്താമെന്നും ആ നിലയ്ക്കു ഗണിതശാസ്ത്രജ്ഞനായ ഒരു സൃഷ്ടികർത്താവ് ഇതിന്റെയെല്ലാം പിന്നിലുണ്ടെന്നു പറയാമെന്നും ജീൻസ് ഒരു അദ്ധ്യക്ഷപ്രസംഗത്തിൽ സൂചിപ്പിക്കുകയുണ്ടായി. അനേകം ശാസ്ത്രജ്ഞന്മാരുടെ മേൽനോട്ടത്തിൽ നടത്തപ്പെടുന്ന ഒരു ശാസ്ത്രീയമാസികയുടെ മുഖപ്രസംഗത്തിൽ ഏതഭിപ്രായത്തെ ഖണ്ഡിക്കുകയും കളിയാക്കുകയും ചെയ്തിരുന്നു. ഒരു പണ്ഡിതന്റെ അഭിപ്രായത്തെക്കാൾ ആ മുഖപ്രസംഗത്തിനു കൂടുതൽ വില കല്പിക്കേണ്ടതല്ലേ?



ഇനി ഇക്കൂട്ടരുടെ അഭിപ്രായങ്ങൾ പരിശോധിച്ചു നോക്കുക. അവ അന്യോന്യഭിന്നങ്ങളും അവ്യക്താർത്ഥങ്ങളും വിശ്വാസമാത്രാവലംബികളും ആണെന്നു അപ്പോൾ മനസ്സിലാകും. ഓരോ ശാസ്ത്രജ്ഞന്റെയും ഈശ്വരൻ ഓരോ തരത്തിലുള്ളതാണ്. ജീൻസിന്റെ ഈശ്വരൻ ഒരു ഗണിതജ്ഞനാണെന്നു കണ്ടുവല്ലോ. മറ്റൊരു ശാസ്ത്രജ്ഞനു മനുഷ്യനിൽ മഹത്തായ ഒരു 'പെഴ്സണാലിറ്റി' ഉണ്ടാക്കിത്തീർക്കുന്നതെന്തെല്ലാമോ അതെല്ലാം ദൈവമാണ്. (For me God is every thing in the Universe which tends to produce a fine personality) ചില കേവലതത്ത്വങ്ങളിന്മേലുള്ള പുരുഷധർമാരോപമാണ് ഈശ്വരനെന്ന് എഡിങ്ടൺ പറയുന്നു. (When we come to analyse that which we call religious experience we shall find that God apparently revealed in it is nearly a personification of certain abstract principles.) ഇങ്ങനെ ഇവർക്കു തമ്മിൽ അഭിപ്രായഭേദമുണ്ടെന്നുള്ളതിരിക്കട്ടെ. ഒരാൾതന്നെ ഓരോ അവസരത്തിൽ അഭിപ്രായം മാറ്റി മാറ്റി പറഞ്ഞാലോ! അങ്ങനെയും ചില ശാസ്ത്രജ്ഞന്മാർ ചെയ്യാറുണ്ട്. വിസ്താരഭയത്താൽ ഉദാഹരണങ്ങൾ ഉദ്ധരിക്കുന്നില്ല.

അജ്ഞാതരഹസ്യമായി എന്തോ ഒന്നുണ്ടെന്ന് ഇവരെല്ലാവരും ഒന്നുപോലെ സമ്മതിക്കുന്നില്ലേ എന്നു ചോദിക്കുകയാണെങ്കിൽ അതുകൊണ്ട് ഇവരെ ഈശ്വരവാദികളായി ഗണിക്കുവാൻ നിവൃത്തിയില്ലെന്നു പറയേണ്ടിയിരിക്കുന്നു. മതകർത്താക്കന്മാർ സൃഷ്ടിച്ചുവിട്ട് മനുഷ്യവർഗം ഇന്നുവരെ വളർത്തിക്കൊണ്ടുവന്നിട്ടുള്ള ഈശ്വരനും ഈ ശാസ്ത്രജ്ഞന്മാർ കാണുന്ന ഈശ്വരനും അഥവാ ആ എന്തോ ഒന്നും തമ്മിൽ ധ്രുവങ്ങൾക്കു തമ്മിലുള്ള അകൽച്ചയുണ്ട്. ഈശ്വരൻ, ആസ്തികൻ ഇത്യാദി പദങ്ങൾകൊണ്ടു സാധാരണ കുറിക്കുന്ന ആശയങ്ങൾ എന്തെല്ലാമാണ്. അവയെല്ലാം പ്രസ്തുത ശാസ്ത്രജ്ഞന്മാർ സ്വീകരിച്ചിട്ടുണ്ടോ എന്നും മറ്റും ആരും അന്വേഷിക്കുന്നില്ല. ദുഷ്ടശിക്ഷണം, ശിഷ്ടപരിപാലനം, പരമകാരുണികത്വം, സൃഷ്ടിസ്ഥിതി സംഹാരജോലി മുതലായ കാര്യങ്ങളെപ്പറ്റി ഇവർ വല്ലതും പറഞ്ഞിട്ടുണ്ടോ? ഇതൊക്കെ നീക്കിനോക്കിയാൽപ്പിന്നെ ഈശ്വരനിൽ ബാക്കി വല്ലതും കാണുമോ എന്നു സംശയമാണ്. കണ്ടാൽത്തന്നെയും അതു വീണ്ടും ഈശ്വരപദവാച്യമാക്കിത്തീർക്കുന്നത് അബദ്ധമാകുന്നു. നാളികേരരസം ഒരു കുപ്പിയിലാക്കിയിട്ട് ആ കുപ്പി നാളികേരമാണെന്നു പറഞ്ഞാൽ എത്ര ശരിയാകും? അജ്ഞാതരഹസ്യമായ ഒരു ശക്തിവിശേഷത്തിൽ 'സയൻസുകാർ' പലരും വിശ്വസിക്കുന്നുണ്ടാകാം. അതുകൊണ്ടു സാധാരണ നടപ്പിലിരിക്കുന്ന അർത്ഥത്തിൽ അവരെ ഈശ്വരവിശ്വാസികളാക്കുന്നതു സത്യസ്ഥിതിക്കു യോജിക്കുകയില്ല.

ഈ ശാസ്ത്രജ്ഞന്മാർ ഉപയോഗിക്കുന്ന ഭാഷയെപ്പറ്റിയും പരിഗണിക്കേണ്ടതുണ്ട്. ശാസ്ത്രപ്രതിപാദനത്തിന് ഉപയോഗിക്കുന്ന സ്പഷ്ടവും നിസ്സന്ദേഹവുമായ രീതിയിലല്ല അവർ ഇക്കാര്യം പറയുന്നത്. ഒരു അടിയുറച്ച അഭിപ്രായം ഇവർ ആരുംതന്നെ പറയുന്നില്ല. ഈശ്വരവാദികൾ സാധാരണ സാക്ഷിയാക്കാറുള്ള എഡിങ്ടൺതന്നെ താനൊരു ശാസ്ത്രജ്ഞന്റെ നില

യിലല്ല ഇതിനെപ്പറ്റി പറയുന്നതെന്ന് ഒരവസരത്തിൽ മുന്നറിവു കൊടുത്തിട്ടുണ്ട്. (If I say anything positive on this side of the question it is not as a scientist that I claim to speak) വല്ലവരും കുത്തിപ്പൊക്കുമ്പോള്ാണ് ഈ ശാസ്ത്രജ്ഞന്മാർ ഈശ്വരനെപ്പറ്റി അധികവും പറയുന്നത്. ശാസ്ത്രത്തിൽ വിദഗ്ദ്ധരായതുകൊണ്ട് അവർ പറയുന്നതു ശരിയായിക്കൊള്ളണമെന്നുമില്ല. എന്തെന്നാൽ ഈശ്വരവാദത്തിനും ശാസ്ത്രത്തിനും തമ്മിൽ ഒരു ബന്ധമുണ്ടെന്നു പറഞ്ഞുകൂടാ. വിശ്വാസത്തെയും വികാരത്തെയും അവലംബിച്ചാണ് നമ്മുടെ ഈശ്വരൻ ജീവിക്കുന്നത്. ശാസ്ത്രപ്രകാശത്തിൽ വെളിപ്പെട്ടാൽ ഈശ്വരൻ ഈശ്വരനല്ലാതായിപ്പോകും. ഇതു ശാസ്ത്രജ്ഞന്മാരും സമ്മതിക്കുന്നുണ്ട്. സർവത്തിന്റെയും അടിയിൽ സർവത്തിനും ആധാരമായി ഏതെങ്കിലും ഉണ്ടോ എന്നുള്ളതല്ല വാദവിഷയം. ഈശ്വരൻ എന്ന പദം കൊണ്ടു കുറിക്കുന്ന ആശയത്തിന് അടിസ്ഥാനമുണ്ടോ? പ്രസ്തുതനാമത്തിന്റെ പേരിൽ ഇത്രനാളും മനുഷ്യവർഗത്തിൽ വേരൂന്നിയുറച്ചുനിന്ന വിശ്വാസങ്ങൾ ശരിയാണോ എന്നുള്ളതാണ് പ്രധാന പ്രശ്നം. അതിന് ഉത്തരം പറയാൻ ശ്രമിക്കുന്നത് മനുഷ്യനെ വലയംചെയ്തിരിക്കുന്ന അന്ധവിശ്വാസപരമ്പരയെ ധ്വംസിക്കുന്നതിന് ഉപകരിക്കുകയും ചെയ്യും. അതാണ് യുക്തിവാദത്തിന്റെ ലക്ഷ്യം. ശാസ്ത്രജ്ഞന്മാരെ കൂട്ടുപിടിച്ച് ആസ്തിക്യവാദ ഡിണ്ഡിമം മുഴക്കുന്ന സമ്പ്രദായം ഇപ്പോൾ കൂടുതൽ പ്രചരിച്ചുകാണുന്നതുകൊണ്ടാണ് ഇതിനെപ്പറ്റി ഇത്രയും വിസ്തരിച്ചത്.

ഇനി മതത്തിന്റെ കാര്യം നോക്കാം. വാസ്തവത്തിൽ നാം വാദത്തിനു കൊണ്ടുവരുന്ന ഒന്നാംതരം മതമാണോ മനുഷ്യജീവിതത്തെ ഭരിച്ചുകൊണ്ടിരിക്കുന്നത്? ആത്മസാക്ഷാത്കാരം, പരിപൂർണതയുടെ പ്രകാശം, മനുഷ്യനും ഈശ്വരനും തമ്മിലുള്ള രഹസ്യബന്ധം ഇത്യാദി വൈദാന്തിക നിർവചനങ്ങൾ മതത്തിനു കല്പിക്കുന്നവർ മതമല്ലാത്ത എന്തോ ഒന്നിന് ആ പേർ കൊടുക്കുകയല്ലേ ചെയ്യുന്നത്? അഥവാ ഇപ്പറഞ്ഞതൊക്കെ ആകണം മതം എന്ന് അവർ ആഗ്രഹിക്കുകയായിരിക്കാം. ലോകത്തിൽ ഭിന്നമതങ്ങൾ ഉണ്ടായിട്ടുള്ളതും നിലവിലിരിക്കുന്നതും മേൽക്കാണിച്ച തത്ത്വജ്ഞാനത്തിന്മേലല്ല. ആചാരം, അനുഷ്ഠാനം, ആരാധനക്രമം, ചില വിശ്വാസങ്ങൾ, സംഘടന ഇവയുടെ ഒരു ആകെത്തുകയാണ് ഇന്നു ലോകത്തിൽ കാണുന്ന മതം. ഇവയിൽ വന്ന വ്യത്യാസങ്ങളെ ആസ്പദമാക്കിയാണ് ഭിന്നമതങ്ങൾ ഉണ്ടായിട്ടുള്ളതും. ഇവയെല്ലാം നീക്കിനോക്കിയാൽ ഹിന്ദുമതം, ക്രിസ്തുമതം എന്നിങ്ങനെ ഭിന്നനാമത്തിലുള്ള വ്യവഹാരം തന്നെ നിലച്ചുപോകും. മതം എന്ന വാക്ക് രൂഢമായിത്തീർന്നിട്ടുള്ളതും പ്രസ്തുതാർത്ഥത്തിലാണ്. ഇതു കേൾക്കുമ്പോൾ നമ്മളെല്ലാവരും മനസ്സിലാക്കുന്നതും ഇതൊക്കെത്തന്നെയാണ്. ഈവക മതഘടകങ്ങൾ പല പ്രകാരത്തിലും ദുഷിച്ചു മനുഷ്യന്റെ സാമൂഹ്യജീവിതത്തിനു ഹാനികരമാകുമ്പോൾ അവയോടെതിർക്കേണ്ടതാണെന്നു ആരും സമ്മതിക്കും. ഇങ്ങനെയൊരു നിരീക്ഷണസ്ഥാനത്തു നിന്നുകൊണ്ട് ഇതേ അർത്ഥത്തിലാണ് യുക്തിവാദികൾ മതത്തെ എതിർക്കുന്നത്. അതുകൊണ്ട് അവരോടു വാദിക്കുവാൻ വരുന്നവർ അതേ നിരീക്ഷണ



സ്ഥാനവും അതേ അർത്ഥവും അംഗീകരിച്ചിട്ടുവേണം തർക്കം തുടങ്ങാൻ. അതല്ല, ആദ്യത്തെ സാങ്കല്പികനിർവചനമേ അവർ സ്വീകരിക്കുകയുള്ളുവെങ്കിൽ പിന്നെ പരിഭവിച്ചിട്ടും കാര്യമില്ല. എന്തെന്നാൽ മനുഷ്യജീവിതവുമായി ബന്ധപ്പെടാത്തതോ ഉണ്ടായാൽക്കൊള്ളാമെന്നു ചിലർ ആഗ്രഹിക്കുന്നതോ ആയ ഒന്നിനെപ്പറ്റിയല്ല യുക്തിവാദികൾ ആക്ഷേപിക്കുന്നത്. മതം എങ്ങനെയിരിക്കണം എന്നു ചിന്തിച്ചു സമയംകളയുന്നതിനെക്കാൾ മതം എങ്ങനെ ഇരിക്കുന്നു എന്നു നിരൂപണംകൊണ്ടു വെളിപ്പെടുത്തുകയെന്നതാണ് ഇന്നത്തെ ആവശ്യം. അതു മാത്രമെ യുക്തിവാദികൾ ചെയ്യുന്നുള്ളു.

യുക്തിവാദവും സന്മാർഗവും തമ്മിൽ പൊരുത്തമില്ലെന്ന മിഥ്യാബോധം കുറെക്കൂടി രസാവഹമായിട്ടുള്ളതാണ്. എന്താണാവോ ഈ സന്മാർഗം? അതു മതത്തിന്റെ ഒരു സന്താനമാണെന്നു നാം ഭ്രമിക്കാറുണ്ട്. മനുഷ്യചരിത്രം പരിശോധിച്ചാൽ മതമില്ലാത്ത യുക്തിവാദികളാണ് മതക്കാരായ വിശ്വാസികളെക്കാൾ കൂടുതൽ ലോകസേവനം നടത്തിയിട്ടുള്ളതെന്നു കാണാം. അടിമക്കച്ചവടം നിർത്തൽ ചെയ്വാൻ ആജീവനാന്തം യത്നിച്ചവരിൽ പലരും യുക്തിവാദികളായിരുന്നു. ഇപ്പോൾ സ്പെയിനിൽ നടക്കുന്ന ലഹളയിൽ ഏതു ഭാഗത്താണു കൂടുതൽ സന്മാർഗ്ഗം? വെടിമരുന്നു നഷ്ടപ്പെടാതിരിപ്പാൻവേണ്ടി തടവുകാരെ ശതക്കണക്കായി കൈ രണ്ടും വെട്ടി ജീവനോടെ സമുദ്രത്തിൽ തള്ളുന്നതു മതവും ഈശ്വരനും ധാരാളമുള്ള 'സന്മാർഗി' കളാണെന്നു നാം ഓർമിക്കണം. മതവിരോധികളായ 'കമ്യൂണിസ്റ്റു'കാർ പോലും ഇത്രയും നിഷ്ഠൂരമായ ചണ്ഡാലത്വം കാണിക്കുന്നില്ല. ചുരുക്കത്തിൽ മതക്കാരൻ ദുർമാർഗിയായാൽ അതിനു കാരണം ഒന്നു വേറെ – യുക്തിവാദി വഴിപിഴച്ചാൽ അതിനു കാരണം അവന്റെ നിർമമത്വവും നിരീശ്വരത്വവും! എന്തൊരു വിചിത്ര വാദമാണിത്!

യുക്തിക്കു വിഷയമാകാത്തതൊന്നും വിശ്വസിക്കാൻ പാടില്ലേ? യുക്തിവാദത്തിന്റെ നേരെ നീട്ടുന്ന മറ്റൊരു ചോദ്യമാണിത്. മതിയായ തെളിവുണ്ടെങ്കിൽ മാത്രമേ പൂർണമായി വിശ്വസിക്കാവൂ. ഇല്ലെങ്കിൽ അത് അജ്ഞാതാവസ്ഥയിൽ വെച്ചുകൊണ്ടിരിക്കുന്നതാണു നല്ലതെന്ന് ഇതിന് അവർ സമാധാനം പറയും. അറിഞ്ഞുകൂടാത്തതിനെപ്പറ്റി മറ്റുള്ളവർ, അറിയാമെന്ന നാട്യത്തിൽ അഭിപ്രായം പറയുമ്പോഴാണ് യുക്തിവാദികൾ എതിരിടുന്നത്. ഇവിടെ വേറൊരു വ്യത്യാസം നല്ലപോലെ മനസ്സിലാക്കേണ്ടതുണ്ട്. യുക്തിക്കു വിഷയമാകാത്തതൊന്നും വിശ്വസിക്കരുതെന്നതിലല്ല, വിശ്വസിക്കുന്ന കാര്യങ്ങൾ കഴിയുന്നിടത്തോളം യുക്തിവിചാരത്തിൽ പരിശോധിക്കണമെന്നതിലാണ് യുക്തിവാദികളുടെ മുഖ്യമായ നിർബന്ധം. പക്ഷേ, അതുപോലും നമ്മളിലധികംപേരും ചെയ്യുന്നില്ലല്ലോ! ചിലത് അറിഞ്ഞുകൂടെന്നു കരുതി അറിയാവുന്ന കാര്യങ്ങളിൽപോലും യുക്തിവിചാരം പാടില്ലെന്ന മട്ടാണു പലരിലും കാണാറുള്ളത്. ഈശ്വരൻ യുക്തിക്ക് അതീതനാണത്രെ. ആയിക്കൊള്ളട്ടെ. പക്ഷേ, മനുഷ്യർ ഇതുവരെ സൃഷ്ടിച്ചുവിട്ട ഈശ്വരന്മാരെല്ലാം യുക്തിക്കു വിഷയമാകുന്നവർതന്നെയാണ്. ഈശ്വരനെ സംബന്ധിച്ചുണ്ടായിട്ടുള്ള സിദ്ധാന്തങ്ങളെല്ലാം മനുഷ്യബുദ്ധിയിൽ തെളിഞ്ഞവയല്ലേ? ഇവയെപ്പറ്റി നമുക്ക് എന്തുകൊണ്ടു നിരൂപണം ചെയ്തുകൂടാ?

യുക്തിവാദികളുടെ പേരിലുള്ള ആക്ഷേപങ്ങളിൽ പലതും അടിസ്ഥാന രഹിതങ്ങളും യുക്തിശൂന്യങ്ങളും ആണെന്നു കാണിപ്പാനാണ് ഇങ്ങനെ ചില വാദമുഖങ്ങൾ ചൂണ്ടിക്കാണിച്ചത്. അവർ പറയുന്നതും പ്രവർത്തിക്കുന്നതും എല്ലാം ശരിയെന്നു ശഠിക്കുന്നില്ല. യുക്തിവാദമനഃസ്ഥിതി കേരളീയരുടെ സ്വതന്ത്രചിന്താശീലത്തെ പരിപോഷിപ്പിക്കുവാൻ വളരെ പ്രയോജനപ്പെടുന്നുണ്ടെന്നും വിജ്ഞാനാഭിവൃദ്ധിക്ക് അത് അത്യന്താപേക്ഷിതമാണെന്നും കാണിക്കണമെന്നേ ഇവിടെ പ്രധാനമായി ഉദ്ദേശിച്ചിട്ടുള്ളൂ.

വിചാരവിപ്ലവം – 1936

2

# മനംമയക്കുന്ന ആ ശബ്ദജാലം

എന്താണ് ഈ ശബ്ദജാലം? ആ അപകടംപിടിച്ച വാക്കു തന്നെ – മതം മതം! എവിടെയും നാം ആ പദം പ്രയോഗിക്കുന്നു. എന്തർത്ഥവും നാം അതിനു കൊടുക്കുന്നു. ഇതുപോലെ അർത്ഥവിചാരമില്ലാതെയും വാദക്കുഴപ്പം വരുത്തിയും പ്രയോഗിക്കുന്ന യാതൊരു വാക്കും ഇല്ലെന്നു പറയാം. വാഗർത്ഥസംബന്ധമായ യാതൊരു വ്യവസ്ഥയും ഈ വാക്ക് ഉപയോഗിക്കുന്നവർ ആദരിക്കാറില്ല. എത്രയെത്ര വാദകോലാഹലങ്ങളാണ് തന്മൂലം ലോകരംഗത്തു പ്രത്യക്ഷപ്പെടാറുള്ളത്! മനുഷ്യന്റെ വിചാരത്തിലും വിശ്വാസത്തിലും ഇത്രയും കലുഷത കലർത്തിയിട്ടുള്ള വേറൊരു പദം പ്രചാരത്തിലില്ലെന്നു തോന്നുന്നു. മതം എന്ന വാക്കിന്റെ അർത്ഥവലയത്തിൽ എന്തെല്ലാം കടന്നുകൂടുന്നുണ്ടെന്നു നോക്കുക! പരബ്രഹ്മധ്യാനം മുതൽ ഹിന്ദു – മുസ്ലീം ലഹളവരെ അതിനകത്തു കാണാം. ജനനനിയന്ത്രണത്തിനും സ്പെയിനിലെ കലാപത്തിനുംകൂടി അതിൽ സ്ഥാനമുണ്ട്. ഇങ്ങനെ ഒരു വ്യവസ്ഥയും ഇല്ലാതെ ചുറ്റിക്കളിക്കുന്ന ഈ വാക്കിന് ഒരു അർത്ഥപരിമിതി നിശ്ചയിക്കേണ്ടത് അത്യാവശ്യമായിരിക്കുന്നു.

ആരാണ് മതം സൃഷ്ടിച്ചത് എന്നു വാൾട്ടയറോട് ഒരിക്കൽ ഒരാൾ ചോദിക്കുകയുണ്ടായി. 'ഒന്നാമത്തെ മണ്ടനെ കണ്ടെത്തിയ ഒന്നാമത്തെ കള്ളൻ (The first rogue that met the first fool) എന്നദ്ദേഹം മറുപടി പറഞ്ഞു. ഇതിൽനിന്നും മതം എന്ന വാക്കുകൊണ്ട് വാൾട്ടയർ ഉദ്ദേശിച്ചിട്ടുള്ള അർത്ഥം എന്താണെന്ന് നമുക്ക് ഊഹിക്കാം. അജ്ഞതയിൽ ആണ്ടുകിടക്കുന്ന മനുഷ്യവർഗത്തെ അന്ധവിശ്വാസത്താൽ ബന്ധിച്ചു ചൂഷണം ചെയ്യുന്ന പൗരോ

ഹിത്യവും തത്സംബന്ധമായ ഏർപ്പാടുകളും മറ്റുമാണ് ആ വാക്യത്തിൽ വ്യഞ്ജിക്കുന്നത്. എന്നാൽ, മഹാത്മാഗാന്ധിയോട് ഒന്നു ചോദിക്കുക, മതം എന്താണെന്ന്. ആർക്കും പിടികിട്ടാത്തതും കേട്ടാൽ അത്യുത്തമമെന്നു തോന്നുന്നതുമായ ഒരു വേദാന്തപ്പൊരുളായിരിക്കും അദ്ദേഹത്തിന്റെ വ്യാഖ്യാനം. മനുഷ്യനിൽ അന്തർലീനമായിരിക്കുന്ന ദിവ്യതയുടെ പ്രകാശനമാണ് മതമെന്നത്രെ വിവേകാനന്ദന്റെ അഭിപ്രായം. 'കമ്യൂണിസം' പ്രസംഗിക്കുന്നവർ അതു മനുഷ്യരെ മയക്കുന്ന ഒരുതരം കറുപ്പാണെന്നു പറയും. മനുഷ്യരുടെ ലോകവ്യവഹാരങ്ങളിൽ മതപരമായ എന്തെങ്കിലും ഒരു ബന്ധം ഇല്ലാത്തവ കാണാൻ പ്രയാസം. നമ്മുടെ ജനനം, വളർച്ച, വിദ്യാഭ്യാസം, വിവാഹം, ആഹാരം, വിഹാരം, മരണം ഇത്യാദി സർവ്വത്തിലും മതം ഒരു തരം ഭരണം നടത്തുന്നു. ഇവയിലെല്ലാം അതു വിവിധരൂപത്തിലും ഭിന്നസ്ഥാനങ്ങളിലുമാണ് തല പൊന്തിക്കുന്നത്. എഡ്വേർഡ് ചക്രവർത്തി സിംസൺ മദാമ്മയെ സ്നേഹിക്കുന്നതിൽപ്പോലും മതത്തിന്റെ ശബ്ദജാലം കടന്നുകൂടി ബഹളമുണ്ടാക്കുന്നു. ഈ ശബ്ദത്തെപ്പറ്റി മേൽ ഉദ്ധരിച്ച അഭിപ്രായങ്ങളിൽ ഓരോന്നിന്റെയും പിന്നിൽ നിൽക്കുന്നതു ഭിന്നഭിന്നമായ ഓരോ അർത്ഥമാണെന്നു കുട്ടികൾക്കു കൂടി എളുപ്പം മനസ്സിലാക്കാവുന്നതാണ്.

മതം എന്ന വാക്കിന് ഇങ്ങനെ പ്രയോക്താവിന്റെ ഇഷ്ടംപോലെ ഓരോ അർത്ഥം കൊടുക്കാവുന്നതാണോ? അതിനുള്ള സ്വാതന്ത്ര്യം ശബ്ദശാസ്ത്രപരമായ നിയമം അനുവദിക്കുന്നുണ്ടോ? ഇല്ലെന്ന് ഉച്ചത്തിൽ പറയേണ്ടിയിരിക്കുന്നു. ഭാഷാപരമായ വിവേകവും മര്യാദയും ഉള്ളവർ ദുസ്സ്വാതന്ത്ര്യം സമ്മതിക്കുന്നതല്ല. മതം എന്ന വാക്കിന്റെ ആഗമം എങ്ങനെയിരുന്നാലും അത് പ്രത്യേകാർത്ഥത്തിൽ രൂഢമായിത്തീർന്നിട്ടുണ്ടെന്ന് ഓർമിക്കേണ്ടിയിരിക്കുന്നു. ആ അർത്ഥമാണ് നിലവിലിരിക്കുന്നതും സാമാന്യജനങ്ങളുടെ മനസ്സിൽ അങ്കുരിക്കുന്നതും. അത് ഹിന്ദുമതം, ക്രിസ്തുമതം, ബുദ്ധമതം, മുഹമ്മദുമതം മുതലായവയെ സാമാന്യമായിക്കുറിക്കുന്ന ഒന്നത്രെ. ഇവയുടെയെല്ലാം സാമാന്യലക്ഷണങ്ങൾ എന്തെല്ലാമാണോ അവയെല്ലാമാണ് മതത്തിന്റെ നിർവചനത്തിൽ ഉൾപ്പെടുന്നത്. ഈ മതങ്ങളുടെ സാമാന്യഘടകങ്ങൾ എന്തെല്ലാമാണ്? വിശ്വാസം, ആചാരം, അനുഷ്ഠാനം, ആരാധന, സംഘടന, ഈശ്വരതത്ത്വം ഇങ്ങനെ ചില പ്രധാന ഘടകങ്ങളാണ് മതത്തെ വിശകലനം ചെയ്തു നോക്കുമ്പോൾ നാം കണ്ടെത്തുന്നത്. മനുഷ്യരുടെ പ്രവൃത്തി രംഗത്തിൽ മിക്കവാറും ഇവയ്ക്കു സമപ്രാധാന്യം നൽകിയിട്ടുമുണ്ട്. ഇവയുടെയെല്ലാം ആകെത്തുകയാണ് മതം. ഇവയിൽ ആദ്യഘടകങ്ങളെയെല്ലാം വിസ്മരിച്ച് ഒടുവിൽ പറഞ്ഞ ഈശ്വരതത്ത്വത്തിന്റെ സാരാംശം മാത്രം എടുത്തുകൊണ്ടാണ് മഹാത്മാഗാന്ധിയെപ്പോലുള്ളവർ മതത്തെ വ്യാഖ്യാനിക്കുന്നത്. ഇത് മുഖത്തിനു പകരം മൂക്ക് എന്നോ മാവിനുപകരം മാമ്പഴം എന്നോ പറയുന്നതുപോലെ അബദ്ധമാകുന്നു. ഈശ്വരതത്ത്വം എല്ലാ മതങ്ങളുടെയും ആഭ്യന്തരാംശം ആണെങ്കിലും അതിന്നു മാത്രം മതം എന്ന പേര് ഒരിക്കലും ലഭിക്കുന്നതല്ല. എന്തെന്നാൽ ഈ ആഭ്യന്തരാംശത്തെ ആധാരമാക്കി ബാഹ്യമായി വളർന്നുവന്നിട്ടുള്ള ഘടകങ്ങൾകൊണ്ടാണ് ലോകത്തിൽ ഭിന്നമതങ്ങളുണ്ടായിട്ടുള്ളത്. അവയെല്ലാം നീക്കിനോക്കിയാൽ മതം എന്ന വ്യവഹാരമേ നശിച്ചുപോകുന്നതായി കാണാം. ക്രിസ്തുമതം, ഹിന്ദു



മതം മുതലായവ ഈ ബാഹ്യഘടകങ്ങളെമാത്രം അവലംബിച്ചാണ് പ്രത്യേകം പ്രത്യേകമായി നിലവിലിരിക്കുന്നത്. അതുകൊണ്ട് ആഭ്യന്തരാംശം ബീജസ്ഥാനത്തുണ്ടെങ്കിലും വൃക്ഷസ്ഥാനീയമായ ബാഹ്യാംശത്തിനു തന്നെയാണ് മതം എന്ന വാക്കിനെ സംബന്ധിച്ചിടത്തോളം പ്രാധാന്യം. ഈ പ്രാധാന്യം ഗണിക്കാതെ അതിന്റെ അർത്ഥത്തിനു മാറ്റംവരുത്തി പ്രയോഗിക്കുന്ന സമ്പ്രദായം സാധാരണ കണ്ടുവരുന്നുണ്ട്. ബുദ്ധിപരമായ സത്യസന്ധത (Intellectual honesty) ഉള്ളവർ ഇത്തരം വക്രവാദങ്ങൾക്കു പുറപ്പെടുന്നതല്ല. അവർ ഏതെങ്കിലും പദം പ്രയോഗിക്കുമ്പോൾ ആ പദത്തിന് നാട്ടിൽ നടപ്പുള്ള അർത്ഥം മാത്രമേ വിവക്ഷിക്കുകയുള്ളൂ. അഥവാ ഒരു പുതിയ നിർവചനം ഉദ്ദേശിക്കുന്നുണ്ടെങ്കിൽ അത് മുഖവുരയായി വിവരിക്കുകയും ചെയ്യും. ഇന്നത്തെ ലേഖനങ്ങളിലും പ്രസംഗങ്ങളിലും എത്രപേർ ഈ സത്യസന്ധത പരിപാലിക്കാറുണ്ട്? മതം മാത്രമല്ല ഈശ്വരൻ, ആത്മാവ് മുതലായ മറ്റനേകം വാക്കുകളെ സംബന്ധിച്ചും ഇതുപോലെ അർത്ഥപരമായ ഒരു വ്യക്തിയും വ്യവസ്ഥയും അത്യാവശ്യമായിത്തീർന്നിട്ടുണ്ട്.

മതം മനുഷ്യന് ആപല്കരമാണെന്നു വാദിക്കുന്നവർ അതിന്റെ ഉള്ളിൽ ഒളിഞ്ഞുകിടക്കുന്ന ഈശ്വരാംശത്തെ അല്ല പ്രധാനമായി ലക്ഷ്യമാക്കുന്നത്. ഈശ്വരതത്ത്വം മനുഷ്യന് എത്രത്തോളം ആവശ്യമാണെന്ന പ്രശ്നം ഇവിടെ ചർച്ച ചെയ്യുന്നില്ല. അതെങ്ങനെയെങ്കിലുമിരിക്കട്ടെ. ഇത് മതത്തെ സംബന്ധിച്ചിടത്തോളം ഒരു ചെറിയ അംശം മാത്രമാകുന്നു. മനുഷ്യവർഗത്തിന്റെ സർവജീവിതവശങ്ങളെയും ബാധിക്കുന്ന ആപല്ക്കരമായ ബാഹ്യാംശമാണ് മതം എന്ന വാക്കുകൊണ്ട് അവർ അർത്ഥമാക്കുന്നത്. ഈ ബാഹ്യാംശം ലോകത്തിൽ ഭിന്ന മതങ്ങളെ സൃഷ്ടിച്ച് മനുഷ്യരെ പരസ്പരം കലഹിപ്പിച്ച് അനീതിയും അക്രമവും വർദ്ധിപ്പിച്ചിട്ടുണ്ട് എന്ന സംഗതിയിൽ ഈശ്വരവിശ്വാസികൾക്കുപോലും ഭിന്നാഭിപ്രായമുണ്ടാകാൻ വഴിയില്ല. അഥവാ ഉണ്ടായാൽ അവർ ലോകചരിത്രം പഠിക്കുകയും പരിശോധിക്കുകയും ചെയ്തിട്ടില്ലെന്നേ അതുകൊണ്ടു തെളിയുകയുള്ളൂ.

മതം ആവശ്യമാണെന്നു കാണിപ്പാനും തത്സംബന്ധമായ കലഹം ശമിപ്പിക്കുവാനും ഇപ്പോൾ ഒരു പുതിയ വാദം പ്രചരിച്ചു തുടങ്ങിയിട്ടുണ്ടല്ലോ; അതായത് എല്ലാ മതങ്ങളും ഒന്നാണെന്നുള്ളത്. ഇതും പരമാബദ്ധമായ ഒരു അഭിപ്രായമാകുന്നു. മതത്തിനു കല്പിക്കുന്ന അർത്ഥത്തിന് ഇവിടെയും കുഴപ്പം വരുത്തുന്നുണ്ട്. അതിന്റെ രൂഢിയായ അർത്ഥം സ്വീകരിക്കുകയാണെങ്കിൽ എല്ലാ മതങ്ങളും ഒന്നാകാൻ നിവൃത്തിയില്ല. അപ്രകാരം ഒന്നാകുമ്പോൾ മതം എന്നുള്ളത് ഇല്ലാതായിപ്പോകുന്നതാണ്. ക്രിസ്തുവും കൃഷ്ണനും ഒന്നാണോ? അതുപോലെ പള്ളിയും അമ്പലവും ഒന്നാകുമോ? ഇതുപോലെ ആചാരാനുഷ്ഠാനങ്ങളിലും ഭിന്ന മതങ്ങൾക്കു തമ്മിൽ വ്യത്യാസങ്ങളില്ലേ? സർവ്വത്തിന്റെയും ആന്തരതത്ത്വം ഒന്നായതുകൊണ്ട് എല്ലാം ഒന്നാണെന്നുള്ള വാദം ഒരിക്കലും സാധുവല്ല. ഇങ്ങനെ വാദിക്കുന്നവർ മനുഷ്യനും മൃഗവും മരവും ഒന്നാണെന്നു പറയുമോ? ഈ മൂന്നും സൂക്ഷ്മരൂപത്തിൽ വിദ്യുന്മയകണങ്ങളായി മാറി ഒന്നായിത്തീരാമെന്നു സയൻസ് പഠിപ്പിക്കുന്നതുകൊണ്ട് വ്യാവഹാരികലോകത്തിൽ വ്യത്യാസം നശിച്ചുപോകു

ന്നുണ്ടോ? ഇതുപോലെതന്നെയാണ് മതങ്ങളുടെ നിലയും. ആചാരം, അനുഷ്ഠാനം, വിശ്വാസം, സംഘടന, ഈശ്വരാവതാരങ്ങൾ മുതലായവയിൽ വ്യത്യാസങ്ങൾ ഉള്ളിടത്തോളം കാലം മതങ്ങളും ഭിന്നമായിരിക്കും. എന്തെന്നാൽ, മേല്പറഞ്ഞവയുടെ ആകെത്തുകയാണ് മതം. അതുതന്നെയാണ് അതിന്റെ സാധാരണ അർത്ഥം. മതം എന്നു കേൾക്കുമ്പോൾ നാം എല്ലാവരും മനസ്സിലാക്കുന്നതും ഇതൊക്കെതന്നെയാണ്. അവയെല്ലാം മറച്ചുവെച്ചുകൊണ്ടു മതമാഹാത്മ്യം കാണിപ്പാൻ അവയുടെ ഉള്ളിൽ കിടക്കുന്ന സൂക്ഷ്മബീജമായ ഈശ്വരാംശംമാത്രം എടുത്ത് ഉദ്ഘോഷിക്കുന്നതു സാമാന്യജനതയെ വഞ്ചിക്കാനുള്ള ഒരു ശബ്ദജാലം തന്നെയാകുന്നു.

1937

# 3

# മാനസികമായ അടിമത്തം

അടിമക്കച്ചവടം നിർത്തൽ ചെയ്തതുകൊണ്ടു ശാരീരികമായ അടിമത്തം മാത്രമേ നീങ്ങിപ്പോയിട്ടുള്ളു. അടിമത്തത്തിന് അദൃശ്യമായ മറ്റൊരു രൂപം കൂടിയുണ്ട്. മാനസികമെന്നോ ബുദ്ധിപരമെന്നോ പറയാവുന്ന ഒന്നാണത്. അതിപ്പോഴും വർദ്ധമാനമായിത്തന്നെയിരിക്കുന്നു. ആദ്യത്തേതിനോളംതന്നെ അപകൃഷ്ടവും ആപൽക്കരവുമാണു രണ്ടാമത്തേതും. മാനസികമായ അടിമത്തത്തിന്റെ വ്യാപ്തിയും വ്യാമർദ്ദവും ഇന്നവിധമെന്നും ഇത്രമാത്രമെന്നും പരിച്ഛേദിച്ചു പറയുവാൻ പ്രയാസമത്രേ. അത്രയ്ക്കു സൂക്ഷ്മവും സമ്മിശ്രവുമാണ് അതിന്റെ പ്രവർത്തനം. സ്വതന്ത്രചിന്തയുടെ അങ്കുരങ്ങൾപോലും അടിച്ചമർത്തുന്ന ഈ മനോബാധയുടെ ശരിയായ രൂപം മനസ്സിലാക്കിയാൽ, ആധുനികലോകവും അടിമകളുടെ ഒരു അങ്ങാടിയാണെന്നു പറയേണ്ടിവരും. ഇത്തരം അടിമത്തം അപമാനകരമായി സാധാരണ ഗണിക്കപ്പെടുന്നില്ല. തന്മൂലം പരിഷ്കൃതലോകത്തിൽ അതിനൊരു മാന്യമായ സ്ഥാനവും ലഭിച്ചിട്ടുണ്ട്. മനുഷ്യന്റെ വളർച്ചയെ തടഞ്ഞുകൊണ്ടു സകല പ്രവൃത്തിരംഗങ്ങളിലും ഈ ബാധ നൃത്തം ചെയ്യുന്നു. നമ്മളിൽ പലരെയും അതു പിടികൂടിയിട്ടുണ്ടെന്ന് ഒരു ആത്മപരിശോധന നടത്തിയാൽ അറിയാറാകും.

എന്താണ് ഈ മാനസികമായ അടിമത്തം? മനസ്സിന്റെ ഒരുതരം ബന്ധനം തന്നെയാണത്. എന്തുകൊണ്ടുള്ള ബന്ധനം? ചില ആശയങ്ങളും വിശ്വാസങ്ങളുംകൊണ്ട് എന്നു മൊത്തത്തിൽ പറയാം. അവയുടെ കെട്ടുപാടിൽ അകപ്പെട്ടുപോകുന്ന മനസ്സിന്, ചങ്ങലയിൽപ്പെട്ട പഴയ അടിമയെപ്പോലുള്ള ഒരു

വിഷമസ്ഥിതി വന്നുചേരുന്നു. ചില ഗ്രന്ഥങ്ങൾ അഥവാ ഏതെങ്കിലും ഗ്രന്ഥകാരന്മാർ, ചില പ്രസ്ഥാനങ്ങൾ അല്ലെങ്കിൽ പ്രത്യേക സിദ്ധാന്തങ്ങൾ ഇവയ്ക്കും പുറമെ പരമ്പരാഗതമായ വിശ്വാസങ്ങൾ - ഇങ്ങനെ നമ്മുടെ മനസ്സിനെ അടിമപ്പെടുത്തുന്നവയായി പലതുണ്ട്. ഇവ ആദ്യം പറഞ്ഞ ആശയം, വിശ്വാസം എന്ന രണ്ടിനങ്ങളിലുൾപ്പെടുത്താവുന്നതാണ്. ഇവയുടെ ആലോചനാപൂർവമായ അംഗീകാരമോ ഇവയോടുള്ള അസന്ദിഗ്ദ്ധമായ ആനുകൂല്യമോ ഇങ്ങനെ മനോബന്ധത്തിനു കാരണമാകുമെന്ന് ഇവിടെ വിവക്ഷിക്കുന്നില്ല. എന്നാൽ, മറുവശം കാണാത്തവിധം മനസ്സ് ഒന്നിനോട് ഒട്ടിനിൽക്കുകയും ചിന്താവ്യാപാരം സ്തബ്ധമാകുകയും ചെയ്യുമ്പോൾ അതു ബന്ധനാവസ്ഥയിലായിപ്പോകുന്നു. പ്രസ്തുത മനോഭാവമാണു പ്രകൃതത്തിൽ നിരൂപിതമാകുന്നതെന്ന് എടുത്തുപറയേണ്ടതുണ്ട്.

മതപരം, രാഷ്ട്രീയം, സാമുദായികം, സാമ്പത്തികം എന്നിങ്ങനെ തരം തിരിയുന്ന വിവിധ രംഗങ്ങളിലെല്ലാം ഈ അടിമമനോഗതി നിഴലിച്ചുകാണാം. മനസ്സിനെ മയക്കുന്ന കറുപ്പാണു മതമെന്നു പറയത്തക്കവിധം അതു മനുഷ്യചരിത്രം കളങ്കപ്പെടുത്തിയിരിക്കുന്ന സ്ഥിതിക്ക് തത്സംബന്ധമായി അധികം വിവരിക്കേണ്ട ആവശ്യമില്ല. ബൈബിളിന്റെയോ ഖുറാന്റെയോ ഭഗവത്ഗീതയുടെയോ അടിമകളാകാത്തവർ തത്തന്മതസ്ഥരിൽ എത്രപേരുണ്ട്? ഈവക ഗ്രന്ഥങ്ങളെപ്പറ്റി സ്വതന്ത്രമായ ഒരു ഗുണദോഷവിചിന്തനത്തിനു തയ്യാറാകുന്നവർ താരതമ്യേന എത്രയെത്ര ചുരുക്കം? മതപരമായ എന്തു പുതിയ അഭിപ്രായം പുറത്തുവന്നാലും അതു പൂർവോക്തഗ്രന്ഥങ്ങളിലെ തത്ത്വങ്ങളോട് ഒത്തുവരുന്നുണ്ടോ എന്നാണു നമ്മുടെ നോട്ടം. ഒന്നുകിൽ പുതിയത് തെറ്റാണെന്ന് ഉടൻ വിധി കല്പിക്കുക. അല്ലെങ്കിൽ ഒക്കാത്തിടത്ത് ഒപ്പിക്കുവാൻ വക്രവാദങ്ങൾ കൊണ്ടുവന്നു ശബ്ദജാലം കാണിക്കുക. സ്വബുദ്ധിയുടെ സ്വാഭാവികമായ യുക്തിവിചാരത്തെ മനഃപൂർവം മറച്ചുവച്ചു തൽഫലമായുണ്ടാകുന്ന ആത്മവഞ്ചനയെയും ഗൗനിക്കാതെ പഴയ വിശ്വാസം പുലർത്തുവാൻ പണിപ്പെടുക - ഇങ്ങനെ ഏതെല്ലാം തരത്തിലുള്ള മനോവികൃതികളാണ് മതപരമായ വിചാരണയിൽ വെളിപ്പെടാറുള്ളത്! സത്യം പറവാനും ധർമ്മം അനുഷ്ഠിപ്പാനും മതഗ്രന്ഥങ്ങളുടെ 'അത്താറട്ടി' കാണിച്ചെങ്കിലേ തൃപ്തിയാകയുള്ളു എന്നുവന്നാൽ അതല്ലേ അടിമത്തത്തിന്റെ ഒന്നാമത്തെ ലക്ഷണം. ഒരു നല്ലകാര്യം നടപ്പിൽ വരുത്തണോ വേണ്ടയോ എന്നു തീർച്ചപ്പെടുത്തുവാൻ രണ്ടായിരം കൊല്ലം പുറകോട്ടു പോയി അന്നത്തെ ആചാര്യന്മാരെ അന്വേഷിക്കുന്നതെന്തിന്? മനസ്സിന്റെ ജയിൽ വാസമാണ് ഇതിലെല്ലാം പ്രതിഫലിക്കുന്നത്. 'അറിവു മുഴുവൻ ഖുറാനിൽ അടക്കം ചെയ്തിട്ടുണ്ട്; അതിൽ കാണാത്തതൊന്നും ശരിയായ അറിവല്ല' എന്നൊരു ന്യായം കണ്ടുപിടിച്ചു പണ്ടൊരു മതഭ്രാന്തനായ സേനാധിപൻ വലിയൊരു ഗ്രന്ഥശാലയ്ക്കു തീവച്ചതായി കേട്ടിട്ടുണ്ട്. മാനസികമായ അടിമത്തത്തിന്റെ വെളിച്ചപ്പാട് അയാളാണ്. അത്രത്തോളം ആപൽക്കാരികളല്ലെങ്കിലും അയാളുടെ അനുയായികളായി ഗണിക്കപ്പെടേണ്ടവർ ഇന്നും ധാരാളമുണ്ട്. ഏതു കാര്യത്തിനും പ്രമാണം തേടിപ്പോകുന്ന പോക്ക് ഏതാണ്ടൊരു പാരതന്ത്ര്യം തന്നെയാണ്. 'ഭഗവത്ഗീതയിലുണ്ടെങ്കിൽ ശരി ഇല്ലെങ്കിൽ തെറ്റ്' എന്നു വന്നാൽ ആ അവസ്ഥ അടിമകളെ സൃഷ്ടിക്കും. അതു വളർന്നുവരുന്ന അറിവിന്റെ ചുടുകാടാകും. മതഗ്രന്ഥങ്ങൾ, ഗുരുക്കന്മാർ, രാഷ്ട്രീയനേതാക്കൾ മുതലായവരുടെ പ്രാമാണികത്വംപോലെ മനുഷ്യത്വത്തിന്റെ വികാസത്തെ തടയുന്ന മറ്റൊരു ബാധയുമില്ല. "There is no more unmitigated nuisance to one's manhood than authority whether of scripture, gurus or political leaders" എന്ന് ടാഗൂർ ഒരിക്കൽ അഭിപ്രായപ്പെട്ടിട്ടുണ്ട്.



വിശ്രുതന്മാരായ ഗ്രന്ഥകാരന്മാർ, രാജ്യതന്ത്രജ്ഞർ, തത്ത്വജ്ഞാനികൾ മുതലായവർ സമ്പാദിച്ചിട്ടുള്ള അനുയായികളിൽ ഭൂരിഭാഗവും ബുദ്ധിപരമായ അടിമത്തം (Intellectual slavery) പ്രദർശിപ്പിക്കുന്നവരത്രേ. ചിലന്തിവലയിൽ ഈച്ചകൾ കുടുങ്ങിപ്പോകുന്നതുപോലെയാണ് ഇത്തരം ശിഷ്യന്മാരുടെയും ഗതി. സോക്രട്ടീസ്, അരിസ്റ്റോട്ടിൽ, പ്ലേറ്റോ, ശങ്കരാചാര്യർ, കാറൽ മാർക്സ്, മഹാത്മാഗാന്ധി തുടങ്ങിയ ലോകാചാര്യന്മാർക്കെല്ലാം ആയിരക്കണക്കിന് അടിമകളെ കിട്ടിയിട്ടുണ്ട്. സർവശാസ്ത്രപാരാവാരപാരംഗതൻ എന്ന നിലയിലത്രെ സോക്രട്ടീസ് അന്നത്തെ ലോകത്തിൽ സമാരാധിതനായിരുന്നത്. അറിയേണ്ടതെല്ലാം ഈ സർവജ്ഞൻ പഠിപ്പിച്ചുകഴിഞ്ഞു എന്നൊരു വിശ്വാസം അദ്ദേഹത്തിന്റെ കാലശേഷം ജനതാമദ്ധ്യത്തിൽ പരക്കുന്നതിനിടയായി. തന്മൂലം പുരാതന ഗ്രീസിലെ വിജ്ഞാനപുരോഗമനം കുറെ നാളത്തേക്കു നിലച്ചുപോയതായും പറയപ്പെടുന്നു. പ്രകൃതിവിജ്ഞാനീയത്തിന്റെ (Physics) ആദിസ്ഥാപകന്മാരിൽ ഒരാളായി ഗണിക്കപ്പെടുന്ന വിഖ്യാതനായ ഡെമോക്രിറ്റസ് (Democritus) ആദ്യമായി അണുസിദ്ധാന്തം അവതരിപ്പിച്ചത് അക്കാലത്തായിരുന്നു. അന്ന് അതു ഗൗനിക്കാൻപോലും അധികംപേരും ഇഷ്ടപ്പെട്ടില്ല കാരണം, സോക്രട്ടീസിന്റെ ശിഷ്യസംഘത്തിന് അതു സ്വീകാര്യമായില്ലെന്നുള്ളതു മാത്രമായിരുന്നു. നവീനശാസ്ത്രകാരന്മാർ ഭക്തിപൂർവം ആരാധിക്കുന്ന ഈ വിശ്രുതജ്ഞാനിയുടെ ഗ്രന്ഥങ്ങൾ ചുട്ടുകളവാൻപോലും പ്ലേറ്റോ ഉദ്യമിക്കുകയുണ്ടായത്രേ. നോക്കുക! തത്താദൃശനായ ഒരു പണ്ഡിതശ്രേഷ്ഠനെയും ബാധിച്ച ബുദ്ധിപാരതന്ത്ര്യം! അന്നത്തെ സ്വതന്ത്രചിന്തകന്മാരിൽ അഗ്രഗണ്യനായിരുന്നു എപ്പിക്യൂറസ് (Epicurus) സോക്രട്ടീസിന്റെ അടിമശിഷ്യന്മാരുടെ ശല്യംമൂലം അദ്ദേഹത്തിനും കുറെക്കാലത്തേക്കു തല പൊക്കാൻ സാധിച്ചില്ല.

അദ്വൈതികൾ, ദ്വൈതികൾ, നൈയായികന്മാർ, മീമാംസകന്മാർ ഇങ്ങനെ നാനാനാമധേയധാരികളായി പല സിദ്ധാന്താവലംബികളെയും ഇന്ത്യയിൽ നാം കാണുന്നുണ്ടല്ലോ. അദ്വൈതി എന്നു പറഞ്ഞാൽ എന്താണർത്ഥം? ശങ്കരാചാര്യർ സ്ഥാപിച്ച അദ്വൈതസിദ്ധാന്തം വിശ്വസിക്കുന്നവൻ എന്നു മാത്രമല്ല, ദ്വൈതാദിമതാന്തരങ്ങളെ ധ്വംസിക്കുന്നവൻ എന്നുകൂടി അതിനർത്ഥം കല്പിക്കേണ്ടിയിരിക്കുന്നു. സ്വമതസിദ്ധാന്തം സാധുവാണെന്നു സമർത്ഥിച്ചാൽമാത്രം പോരാ, അന്യസിദ്ധാന്തങ്ങളെല്ലാം അബദ്ധമാണെന്നു മർക്കടമുഷ്ടി പിടിച്ചു സ്വബുദ്ധിയുടെ അടിമത്തം കൂടി പ്രദർശിപ്പിച്ചാലേ നമ്മുടെ നാട്ടിൽ ഒരുവൻ ലക്ഷണം തികഞ്ഞ ഒരു 'സിദ്ധാന്തി'യാകയുള്ളൂ. ഇന്ത്യ

യിൽ ഓരോ തത്ത്വജ്ഞാനപ്രസ്ഥാനത്തിനും ഈവിധം അടിമകളായിട്ടുള്ളവരാണ് അധികവും.

ഗാന്ധിജിയുടെ ശിഷ്യന്മാരിലും ഇതുപോലൊരു മനോഭാവം കടന്നുകൂടിയിട്ടുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. കത്തോലിക്കരുടെ പോപ്പിനുള്ളതുപോലെ ഏതാണ്ടൊരു അപ്രമാദിത്വം (Infallibility) ഗാന്ധിക്കും ഇപ്പോൾ ലഭിച്ചു തുടങ്ങിയിട്ടുണ്ട്. ബീഹാർ ഭൂകമ്പത്തെപ്പറ്റിയോ മറ്റേതെങ്കിലും കാര്യത്തെപ്പറ്റിയോ എന്തബദ്ധം പറഞ്ഞാലും അതു വേദവാക്യസദൃശം സ്വീകരിക്കുവാൻ തയ്യാറുള്ളവരെ തച്ഛിഷ്യഗണത്തിൽ ധാരാളം കാണാം. കുറെനാൾകൂടി കഴിഞ്ഞാൽ ഇന്ത്യയ്ക്കു രണ്ടു പ്രകാരത്തിലുള്ള മോചനം തേടേണ്ടിവരുമെന്നു തോന്നുന്നു. ഒന്ന്, ബ്രിട്ടീഷ് ഭരണത്തിൽനിന്ന്; മറ്റേത് മഹാത്മാവിന്റെ മഹത്ത്വഭരണത്തിൽനിന്നും.

കാറൽ മാർക്സിന് ഇന്ത്യയിൽ മാത്രമല്ല, ലോകം മുഴുവനും അടിമകൾ ഉണ്ടായിട്ടുണ്ട്. അദ്ദേഹത്തിന്റെ ഒന്നോ രണ്ടോ ഗ്രന്ഥങ്ങളിൽ വരച്ചുകാണിച്ചിട്ടുള്ള സിദ്ധാന്തവലയത്തിനപ്പുറം കടന്നു ചിന്തിക്കുവാൻ സന്നദ്ധരാകുന്നവർ തദനുയായികളിൽ ചുരുക്കംപേർ മാത്രമേയുള്ളു. ദേശകാലോചിതമായ വ്യതിയാനം മാർക്സിന്റെ ആശയങ്ങൾക്കും ആവശ്യമാണെന്നു വിചാരിക്കുവാനുള്ള സ്വാതന്ത്ര്യംപോലും ഇല്ലാത്തവരാണ് ഒട്ടുവളരെപ്പേർ. ചുരുക്കത്തിൽ ഒരു പാർട്ടിയിലും പെടാതെ ഒറ്റയ്ക്കുനിന്നു സ്വതന്ത്രമായി ചിന്തിക്കുന്നവന് ഒരു സ്ഥാനവുമില്ലെന്ന മട്ടായിട്ടുണ്ട്. അഭിപ്രായങ്ങൾ വാർത്തെടുക്കാനുള്ള ഏതാനും കരുക്കളുടെ ഒരു പ്രദർശനശാലയാണ് ഇന്നത്തെ ലോകം. ഏതെങ്കിലും ഒരു കരുവിൽ ഇട്ടു നമ്മുടെ മനസ്സു കാലേക്കൂട്ടി രൂപപ്പെടുത്തിക്കൊള്ളണം; അതിനുശേഷമേ അതിൽ വിചാരങ്ങൾ വിളയാവൂ; അല്ലെങ്കിൽ അവയൊന്നും വിലപ്പോകുന്നതല്ല എന്ന നിലയാണ് ഇപ്പോൾ കാണുന്നത്. അടിമത്തത്തിന്റെ ആദ്യഘട്ടമെന്നേ ഇതിനെപ്പറ്റി പറയേണ്ടതുള്ളു. നമ്മൾ ആദ്യമേതന്നെ ഒരു 'ഫിലോസഫി' പഠിക്കുന്നു. എന്നിട്ട് അതിന്റെ വെളിച്ചത്തിൽ വസ്തുസ്ഥിതികൾ നീതീകരിക്കാനാണു നമ്മുടെ ശ്രമം; എന്നിങ്ങനെ ഒരു നിരൂപകൻ അഭിപ്രായപ്പെട്ടിട്ടുള്ളത് ഈയവസരത്തിൽ സ്മരണീയമാണ്. 'we are taught our philosophy first and in its lights we try to justify the facts' എന്നാണ് അദ്ദേഹം പറയുന്നത്. മനോബന്ധത്തിനിടയാക്കുന്ന ഈ സമ്പ്രദായം നേരെ വിപരീതമായിത്തീർന്നാലേ ചിന്താശക്തി സ്വതന്ത്രമായി വ്യാപരിക്കുകയുള്ളൂ.

ഇനി ജർമ്മനിയിലേക്കും ഇറ്റലിയിലേക്കും ഒന്നു കണ്ണോടിക്കാം. ഹിറ്റ്ലറുടെയും മുസ്സോളിനിയുടെയും അടിമകളല്ലേ അവിടെ അധികവും? ആലോചിക്കുവാനും നിശ്ചയിക്കുവാനും ഈ രണ്ടു പേർക്കു മാത്രമേ അധികാരവും സ്വാതന്ത്ര്യവും ഉള്ളു. ബാക്കിയുള്ളവർ – അവർ എത്ര പണ്ഡിതന്മാരും പ്രമാണികളും ആയാലും വേണ്ടില്ല – ഈ യജമാനന്മാരുടെ പിറകെ പോകേണ്ട വെറും ആട്ടിൻകൂട്ടം! നാലും മൂന്നും ഒമ്പതെന്നു ഹിറ്റ്ലർ നിശ്ചയിച്ചുവെന്നിരിക്കട്ടെ; ഉടനെ അതു ശരിയാക്കാൻവേണ്ടി ഗണിതശാസ്ത്രംതന്നെ തിരുത്തിയെഴുതാൻ ജർമ്മനിയിൽ ആളുകളുണ്ടാകും. മനുഷ്യരിൽ ഭൂരിഭാഗവും



സ്വഭാവത്തിലും നിരീക്ഷണത്തിലും ഒരുതരം സ്ത്രീസഹജമായ ഭാവം ഉള്ളവരാണെന്നും അവരുടെ പ്രവൃത്തികളെ ഭരിക്കുന്നതു യുക്തിവിചാരത്തേക്കാൾ കൂടുതൽ വികാരങ്ങളാണെന്നും (An immense majority of the people are so feminine in nature and point of view, that their thoughts and actions are governed more by feeling and sentiments than by reasoned consideration) ഹിറ്റ്ലർ തന്നെ തന്റെ ആത്മകഥയിൽ ഒരിടത്തു പറയുന്നുണ്ട്.

സ്വന്തം നാട്ടിലെ സ്വാനുഭവത്തെ അടിസ്ഥാനമാക്കിയിട്ടാകണമല്ലോ ഈ ഭരണാധികാരി ഇങ്ങനെയൊരു മാനസികരഹസ്യം കണ്ടുപിടിച്ചിട്ടുള്ളത്. ഇറ്റലിയിൽ ചെന്നാലും ഈ അഭിപ്രായം ശരിയാണെന്നു കാണാം. ഈ രണ്ടു രാഷ്ട്രീയനേതാക്കൾ പാകപ്പെടുത്തിവയ്ക്കുന്ന ആഹാരംകൊണ്ടുവേണം ആ രാജ്യവാസികളുടെ മനസ്സും ബുദ്ധിയും പുഷ്ടിപ്പെടുവാൻ. അതു ഭക്ഷിച്ചു ഭക്ഷിച്ച് ഇപ്പോൾ അതല്ലാതെ മറ്റൊന്നും തദ്ദേശീയമനസ്സിനു രുചിക്കുകയില്ലെന്നായിട്ടുണ്ട്. അടിമത്തം മാത്രമല്ല, അടിമക്കച്ചവടവും ഇക്കാലത്തു നിലവിലുണ്ടെന്നു പറയാം. 'നാസിസം', 'ഫാസിസം', 'കമ്യൂണിസം' ഇത്യാദി പ്രസ്ഥാനങ്ങൾ ആളെ പിടിക്കുവാനുള്ള വലകളല്ലേ നാലുപാടും വീശിയിരിക്കുന്നത്? അടിമക്കുപ്പായം ധരിച്ച് ഓരോ വലയിലും ചെന്നു വീഴുന്ന വിഡ്ഢികളും അസംഖ്യമത്രേ. ഇതുകൊണ്ടുതന്നെയാണ് ഇന്നത്തെ ലോകവും അടിമകളുടെ ഒരു അങ്ങാടിയാണെന്നു മുമ്പു സൂചിപ്പിച്ചത്. ഹിറ്റ്ലറും മുസ്സോളിനിയും ഈ അങ്ങാടിയിലെ വിരുതന്മാരായ രണ്ടു വാണിഭക്കാരാണ്. കാശും കൗശലവും കൈയൂക്കും കൂടുതലുള്ളവനു കൂടുതൽ അടിമകളെ കിട്ടും.

എന്നാണ് മനുഷ്യൻ സ്വതന്ത്രനാവുക!

1938

# 4
# ചാർവാകമതം
## (വൈദികത്വത്തെ വെല്ലുവിളിച്ച ഒരു് വിചാരവിപ്ലവം)

### ഇന്ത്യയിലെ മതവൈചിത്ര്യം

ബ്രിട്ടീഷ് ഗവൺമെന്റോ മഹാത്മാഗാന്ധിയോ അല്ല, മതമാണ് ഇന്ത്യയെ ഭരിക്കുന്നത്. പുരാതനചരിത്രത്തിൽ എത്ര പുറകോട്ടു നോക്കിയാലും ഈ കാഴ്ചതന്നെ കാണാം. ഭാരതം മതത്തിലൂടെ ഉറങ്ങുകയും ഉണരുകയും ചെയ്തുകൊണ്ടിരിക്കുന്നു. ചിന്തയിൽ സ്വാതന്ത്ര്യം, ആചാരത്തിൽ അടിമത്തം; ഇതാണ് ഭാരതീയരുടെ മതജീവിതം. ഇതുകൊണ്ട് അഭിവൃദ്ധിയും അധ:പതനവും ഉണ്ടായിട്ടുണ്ട്. മതത്തിന്റെ രസം കലർന്നെങ്കിലേ ഏതിനും ഈ നാട്ടിൽ വളർച്ച ലഭിക്കൂ. ഈശ്വരനില്ലെന്ന വാദവും ഒരു മതാകൃതി പൂണ്ടാൽ ഇവിടെ ആദരണീയമാകും! മതപരമായ ചിന്തയിലും ആചാരങ്ങളിലും മറ്റെങ്ങും കാണാത്ത വൈവിദ്ധ്യവും വൈചിത്ര്യവുമാണ് ഈ രാജ്യത്തു നിലനിന്നുപോരുന്നത്. ഹിന്ദുമതം എന്ന പേരുതന്നെ നോക്കുക: ഹിന്ദുക്കളുടെ മതം എന്നൊരു സാമാന്യാർത്ഥമേ ഈ വാക്കിനുള്ളു. എന്താണ് ഹിന്ദുക്കളുടെ മതം എന്നു ചോദിച്ചാലോ, ഉത്തരം പറവാൻ വിഷമിക്കും. എത്രയെത്ര ഭിന്ന മതങ്ങൾ ഹിന്ദുക്കളുടെ ഇടയിൽ പ്രചരിച്ചിരിക്കുന്നു? ഹിന്ദുമതമെന്ന ആ മഹാസമുദ്രത്തിനകത്ത് എന്തെല്ലാം ഉൾപ്പെടുന്നുണ്ടെന്ന് ഇതുവരെ ആരും തിട്ടപ്പെടുത്തിപ്പറഞ്ഞിട്ടില്ല പരബ്രഹ്മതത്ത്വം മുതൽ പാഷണ്ഡമതംവരെയുള്ള നാനാവിധ സിദ്ധാന്തങ്ങളും ജപധ്യാനയാഗഹോമാദിയായി നരബലിപര്യന്തമുള്ള കർമകാണ്ഡപരിപാടികളും, ഓങ്കാരം തൊട്ട് 'ഭരണിപ്പാട്ടു'വരെയുള്ള സങ്കീർത്തനാവലികളും ആ വിശാലവലയ



ത്തിൽ സ്ഥലംപിടിച്ചിരിക്കുന്നു. പരസ്പരവൈപരീത്യങ്ങളുടെ ഒരു സമാഹാരമാണു മനുഷ്യൻ എന്നൊരു പണ്ഡിതൻ അഭിപ്രായപ്പെട്ടിട്ടുണ്ട്; ഹിന്ദുമതവും ഏതാണ്ടിതുപോലെയത്രെ. അന്യോന്യാഭിഘട്ടനം നടത്തുന്ന സിദ്ധാന്തങ്ങളുടെ സമ്മേളനം ഇതുപോലെ വിചിത്രമായി മറ്റൊരു മതത്തിലുമില്ല. ഏകാനേകദേവത്വം, ദ്വൈതാദ്വൈതം, സഗുണനിർഗുണബ്രഹ്മം ഇങ്ങനെ ജോടിജോടിയായി എത്രയോ ഉദാഹരണങ്ങളുണ്ട്. ഈശ്വരനും ആത്മാവുമില്ലാത്ത ഒരു മതം വേറൊരിടത്തും ഒരു മതമായി ഗണിക്കപ്പെട്ടിട്ടുണ്ടെന്നു തോന്നുന്നില്ല. അതിനും ഹിന്ദുക്കളുടെ ഇടയിൽ ഒരു സ്ഥാനം ലഭിച്ചു. ഈ പ്രസ്ഥാനത്തിന് അവരിട്ട പേരാണ് ചാർവാകമതമെന്നത്. ഇതിനെ അനുകരിച്ച് വേദപ്രാമാണ്യത്തെ നിഷേധിച്ച ജൈനബുദ്ധമതങ്ങളും ഇന്ത്യയിൽത്തന്നെയാണല്ലോ പിറന്നതും വളർന്നതും. മതപരമായ ഈ വൈചിത്ര്യം ഭാരതീയ ചിന്താഗതിയിലെ ഒരു ദോഷമായിട്ടല്ല സൂചിപ്പിച്ചത്; നേരെമറിച്ച് അത് ഭാരതീയർക്ക് എന്നെന്നും അഭിമാനിക്കാവുന്ന ബുദ്ധിപരമായ ഒരുത്കൃഷ്ടഗുണമാകുന്നു. എന്തെന്നാൽ, ഇതരമതസ്ഥർക്ക് ഒരിക്കലും ലഭിച്ചിട്ടില്ലാത്തതും ഇന്നു ലോകം കൊണ്ടാടുന്നതുമായ വിചാരസ്വാതന്ത്ര്യത്തെയാണ് അതു പ്രത്യക്ഷമാക്കുന്നത്. സ്വാർത്ഥലോലുപരായ പുരോഹിതന്മാർ മനുഷ്യസമുദായത്തിൽനിന്ന് മനപ്പൂർവം മാറ്റിനിർത്തിയിട്ടുള്ള ഈ വിലയേറിയ ചിന്താസ്വാതന്ത്ര്യത്തെ ഇന്ത്യയിൽ ആദ്യമായവതരിപ്പിച്ചതു ചാർവാകമതമാകുന്നു.

### ചരിത്രപരമായ പ്രാധാന്യം

പ്രസ്തുത മതത്തിന്റെ ആവിർഭാവത്തിനുമുമ്പുള്ള വൈദിക കാലഘട്ടം പരിശോധിച്ചെങ്കിൽ മാത്രമേ, ഇതിന്റെ ചരിത്രപരമായ പ്രാധാന്യം വെളിപ്പെടുകയുള്ളു. അപൗരുഷേയത്വം, അപ്രമാദിത്വം മുതലായി വേദങ്ങളെ സംബന്ധിച്ചുള്ള അന്ധവിശ്വാസങ്ങൾ അടിയുറച്ച ഒരു കാലമായിരുന്നു അത്. വേദവിരുദ്ധമായ വിചാരംതന്നെ നിഷിദ്ധമായി. ഉപനിഷത്ഗ്രന്ഥങ്ങളിൽ താത്ത്വികമായ അന്വേഷണബുദ്ധി പ്രതിഫലിച്ചിരുന്നെങ്കിലും അവയും വേദപ്രാമാണ്യത്തിന് അടിപ്പെട്ടുപോയി. പുരോഹിതന്മാർക്കായിരുന്നു സർവാധിപത്യം. ഈശ്വരൻ, ആത്മാവ് മുതലായ വിഷയങ്ങളെപ്പറ്റിയുള്ള ഉപനിഷൽസൂക്തങ്ങൾ സാമാന്യജനങ്ങൾക്കു ദുർഗ്രഹങ്ങളും മതിഭ്രാമകങ്ങളുമായി അനുഭവപ്പെട്ടു. പ്രപഞ്ചം, മിഥ്യ, സംസാരം, ദുഃഖമയം, ഇഹലോകം നിസ്സാരം, പരലോകം പ്രധാനം, ശരീരം നികൃഷ്ടം, ആത്മാവ് ഉൽകൃഷ്ടം ഇത്യാദി പ്രത്യക്ഷാനുഭവവിരുദ്ധങ്ങളായ ആശയങ്ങൾ സാമാന്യജനതയിൽ ഒരു വിഷാദാത്മകത്വവും നൈരാശ്യവുമാണ് ഉളവാക്കിയത്. മൃഗബലി, മന്ത്രോച്ചാരണം, യാഗഹോമങ്ങൾ തുടങ്ങിയവയെ സ്വർഗദ്വാരകവാടങ്ങളാക്കി കാണിച്ച് പുരോഹിതന്മാർ ധനാപഹരണം നടത്തിപ്പോന്നു. ഇങ്ങനെ ദുഷിച്ചുപോയ വൈദികകാലത്തിന്റെ അവസാനഘട്ടത്തിൽ യുദ്ധങ്ങളും അന്തഃഛിദ്രങ്ങളുംകൊണ്ട് ജനങ്ങളുടെ സ്വസ്ഥജീവിതം ധ്വസ്തമായതോടുകൂടി അവരുടെ വൈദികമതവിശ്വാസം ശിഥിലമായിത്തുടങ്ങി. ഇങ്ങനെയൊരു പരിതഃസ്ഥിതിയിലാണ് ഭൗതികവാദപ്രധാനമായ ചാർവാകമതത്തിന്റെ ഉല്പത്തി.

ഇരുട്ടിൽ കൊളുത്തിയ ദീപംപോലെ അതു ജനതയുടെ ബുദ്ധിക്കു വെളിച്ചം കൊടുത്തു. വൈദികമതസംബന്ധിയായ സകലതിനെയും ചോദ്യംചെയ്തു കൊണ്ടും അപഹസിച്ചുകൊണ്ടുമായിരുന്നു അതിന്റെ പുറപ്പാട്. തൽഫല മായി സംശയിക്കുവാനും അന്വേഷിക്കുവാനുമുള്ള സ്വതന്ത്രമനോഭാവം ജന ങ്ങളിൽ അങ്കുരിച്ചു. ചുരുക്കത്തിൽ വൈദികത്വത്തെ വെല്ലുവിളിച്ച ഒരു വിചാ രവിപ്ലവമാണ് ചാർവ്വാകമതം. അഥവാ മതത്തിൽനിന്നു മോചനം നേടാനുള്ള മതമെന്നു പറയാം. വേദങ്ങളുടെ പ്രാമാണ്യവും ഈശ്വരസത്തയും ആത്മാ വിന്റെ അനശ്വരത്വവും ഇന്ത്യയിലെ തത്ത്വാന്വേഷണത്തെ ഒരു ക്ലിപ്തവൃത്ത ത്തിൽ തടഞ്ഞുനിർത്തിയ കോട്ടകളാകുന്നു. വിശ്രുതരായ ദാർശനിക ന്മാർക്കുപോലും ഇവയെ ഭേദിക്കാൻ ധൈര്യമുണ്ടായിട്ടില്ല. സാംഖ്യദർശന കാരനായ കപിലൻ അതിപ്രശസ്തനായ ഒരു യുക്തിവാദിയായിരുന്നെങ്കിലും അദ്ദേഹവും വേദപ്രാമാണ്യത്തെ അയുക്തമാംവണ്ണം വകവച്ചുകൊടുത്തു. അഭേദ്യങ്ങളെന്നു കരുതപ്പെടുന്ന ഈ മൂന്നു കോട്ടകളെയും തകർക്കുവാൻ ചാർവാകന്മാർക്കേ ധൈര്യമുണ്ടായുള്ളു. അവർ വെട്ടിത്തുറന്ന സ്വതന്ത്ര പന്ഥാവിനെത്തുടർന്നാണ് ജൈനബുദ്ധമതങ്ങൾ ആവിർഭവിച്ചത്.

## കാലം

ഇത്രയും പ്രാധാന്യമുള്ള ഒരു മതം നാസ്തികവാദം പുറപ്പെടുവിച്ചു എന്ന കാരണത്താൽ അനന്തരകാലത്ത് അഗണ്യകോടിയിൽ തള്ളപ്പെട്ടു. തന്മൂലം പ്രസ്തുത മതത്തിന്റെ ചരിത്രം മിക്കവാറും അവ്യക്തമായിരിക്കുന്നു. ബി. സി. 600 മുതൽ എ.ഡി. 200 വരെയുള്ള ഇതിഹാസകാലഘട്ടത്തിലാണ് ചാർവാക-ജൈന-ബുദ്ധമതങ്ങൾ ഉണ്ടായതെന്നു പ്രൊഫസർ രാധാ കൃഷ്ണൻ അഭിപ്രായപ്പെടുന്നു. ഏറ്റവും പഴക്കമുള്ള ബുദ്ധമതഗ്രന്ഥങ്ങ ളിൽ ചാർവാകമതത്തെപ്പറ്റി പ്രസ്താവിക്കുന്നുണ്ട്. പ്രസിദ്ധങ്ങളായ സാംഖ്യ യോഗാദി ഷഡ്ദർശനങ്ങളെക്കാൾ ഇതിനു പഴക്കമുണ്ടെന്നു ചിലർ പറയുന്നു. ബ്രഹ്മസൂത്രം തൃതീയാദ്ധ്യായത്തിൽ ഐകാത്മാധികരണമെന്ന പേരിലുള്ള രണ്ടു സൂത്രങ്ങൾ ചാർവാകമതസിദ്ധാന്തത്തെ പരാമർശിക്കുന്നവയാണ്. അവയുടെ ഭാഷ്യത്തിൽ ശങ്കരാചാര്യർ ഇതിനെ ഖണ്ഡിച്ചിട്ടുമുണ്ട്. 'ലളിത വിസ്തരം' എന്ന കൃതിയിൽ ബുദ്ധമുനി പഠിച്ച ഗ്രന്ഥങ്ങളെപ്പറ്റി പറയുന്നി ടത്ത് 'ബാർഹസ്പത്യം' എന്നൊരു പേരുള്ളതായി പറയപ്പെടുന്നു. ബാർഹ സ്പത്യമെന്ന പേര് ചാർവാകമതത്തിന്റെ പര്യായമാണ്. ഇതിൽനിന്നു ബുദ്ധ മുനിയുടെ കാലത്തിനു വളരെ മുമ്പുതന്നെ ഈ മതം പ്രചരിച്ചിരുന്നു എന്ന് ഊഹിക്കാം. ആസ്തികന്മാരായ മതപണ്ഡിതന്മാരുടെ അധിക്ഷേപത്തിനും ഖണ്ഡനത്തിനും അടിക്കടി പാത്രമായിക്കാണുന്നതുകൊണ്ടുതന്നെ ഇതിന് ഒരു കാലത്ത് തുലോം പ്രചാരമുണ്ടായിരുന്നു എന്നു തെളിയുന്നു. മനു ഏത ന്മതാനുയായികളെ നാസ്തികന്മാരെന്നും പാഷണ്ഡന്മാരെന്നും വിളിച്ചാക്ഷേ പിച്ചിട്ടുണ്ട്. ഇതിഹാസഗ്രന്ഥങ്ങളിലും ഇക്കൂട്ടർ പരാമൃഷ്ടരായിരിക്കുന്നു.

## ബൃഹസ്പതിസൂത്രങ്ങൾ

ചാർവാകമതത്തിന്റെ പ്രമാണഗ്രന്ഥമായി ഗണിക്കപ്പെടുന്നതു ബൃഹ സ്പതിസൂത്രങ്ങളാണ്. ഈ സൂത്രങ്ങൾ ഇതുവരെ ഗ്രന്ഥരൂപത്തിൽ കണ്ടു കിട്ടിയിട്ടില്ല. ഇത് ഇൻഡ്യയ്ക്കു നേരിട്ട വലിയൊരു നഷ്ടമാണെന്ന്



മാക്സ്മുള്ളർ പറയുന്നു. ഇതരഗ്രന്ഥങ്ങളിലെ പരാമർശങ്ങളിൽനിന്നു മാത്രമേ പ്രസ്തുത സൂത്രങ്ങളെപ്പറ്റി അറിവാൻ കഴിയുന്നുള്ളു. പാണിനിക്ക് ഈ സൂത്രങ്ങൾ പരിചിതങ്ങളായിരുന്നുപോൽ. മൂലഗ്രന്ഥം നഷ്ടപ്പെട്ടുപോ യെങ്കിലും ഈ മതം പഠിക്കുവാൻ വേറെ ചില ഗ്രന്ഥങ്ങൾ നമ്മെ സഹായി ക്കുന്നുണ്ട്. പതിന്നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന മാധവാചാര്യർ എഴുതിയ 'സർവദർശനസംഗ്രഹവും' ശങ്കരാചാര്യരുടേതെന്നു വിശ്വസിക്കപ്പെടുന്ന സർവസിദ്ധാന്തസംഗ്രഹവുമാണ് ഇവയിൽ പ്രധാനങ്ങൾ. കൂടാതെ മധുസൂദ നന്റെ 'പ്രസ്ഥാനഭേദ'ത്തിലും തിരുവനന്തപുരം ഗ്രന്ഥാവലിയിൽപ്പെട്ട 'സർവ മതസംഗ്രഹം' എന്നൊരു കൃതിയിലും ഇതിനെപ്പറ്റി നിരൂപണം കാണുന്നു ണ്ട്. പ്രബോധചന്ദ്രോദയം സംസ്കൃതനാടകത്തിന്റെ രണ്ടാമങ്കത്തിൽനിന്ന് ഈ മതത്തെപ്പറ്റി കുറെയൊക്കെ ഗ്രഹിക്കാവുന്നതാണ്.

## ചാർവാകൻ - ലോകായതികൻ

ചാർവാകമതം എന്ന പേര് ഇതിനെങ്ങനെ സിദ്ധിച്ചു എന്നാലോചിക്കാം. സൂത്രകർത്താവെന്ന നിലയിൽ ബൃഹസ്പതിയെ ഈ മതത്തിലെ പ്രഥമാ ചാര്യനായി ഗണിക്കാമെങ്കിലും ചാർവ്വാകൻ എന്ന പേരാണു മതസ്ഥാപക ന്റേതായി പ്രസിദ്ധമായിരിക്കുന്നത്. ബൃഹസ്പതിയുടെ ശിഷ്യനാണ് ചാർവ്വാ കൻ എന്നൂഹിക്കപ്പെടുന്നു. സ്ഥാപകന്റെ നാമത്തെ അനുകരിച്ച് തദനുയാ യികളെ ചാർവ്വാകന്മാർ എന്നു വിളിക്കുന്നു എന്ന് രാധാകൃഷ്ണനും അഭി പ്രായപ്പെടുന്നുണ്ട്. ഇതൊരു രാക്ഷസന്റെ പേരാണെന്നു ചില പ്രസ്താവ ങ്ങൾ കാണുന്നത് നാസ്തികത്വത്തോടുള്ള വിദ്വേഷത്തിന്റെ സൂചന മാത്ര മാണ്. വൈദികത്വത്തിനു വിരുദ്ധമായി പെരുമാറുന്നവരെ രാക്ഷസന്മാരാ ക്കുന്ന പതിവ് ഇൻഡ്യയിൽ പണ്ടേ ഉള്ളതാണല്ലോ. ചാർവ്വാകൻ മതപ്രചര ണത്തിനായി പ്രത്യേകം യത്നിച്ചതുകൊണ്ടും അക്കാലത്ത് ഇതിനു കൂടു തൽ പ്രാബല്യം സിദ്ധിച്ചതുകൊണ്ടുമായിരിക്കാം ഗുരുവിനെവിട്ട് ഈ ശിഷ്യനെ മതസ്ഥാപകനായി കരുതുന്നത്. ഏതായാലും ചാർവ്വാകൻ എന്ന പേര് മതസ്വഭാവത്തെ അടിസ്ഥാനമാക്കി നടപ്പായതാണെന്നു വിചാരിക്കാൻ ന്യായമുണ്ട്. എന്തെന്നാൽ ഈ പദത്തിനുതന്നെ അങ്ങനെയൊരർത്ഥം കല്പിക്കാം. വാചസ്പത്യത്തിൽ ചാർവ്വാകപദത്തെ ഇങ്ങനെ വ്യാഖ്യാനി ക്കുന്നു. 'ചാരുഃ ലോകസമ്മതോ വാകഃ വാക്യം യസ്യ സഃ ചാർവാകഃ (ലോ കസമ്മതമായ മതതത്ത്വവാക്യത്തോടുകൂടിയവൻ ചാർവാകൻ). പ്രത്യക്ഷാ നുഭവത്തിനു യോജിച്ചതും തന്മൂലം സാമാന്യജനങ്ങൾക്ക് എളുപ്പം മനസ്സി ലാക്കാവുന്നതുമാകയാൽ ഈ മതത്തിനു ലോകസമ്മതി ലഭിച്ചിരിക്കണം. ഈ അർത്ഥത്തിലാണ് 'ചാരു' പദപ്രയോഗം.

ലോകായതം എന്നത് ഇതിന്റെ വേറൊരു പര്യായമാണ്. പ്രത്യക്ഷലോക ത്തിലേക്കു തിരിഞ്ഞിട്ടുള്ളത് 'Directed to the world of senses' എന്ന് ഈ പദത്തെ വ്യാഖ്യാനിച്ചുകൊണ്ട് രാധാകൃഷ്ണൻ ഇംഗ്ലീഷിൽ അതിനു സമാ നപദമായി 'മെറ്റീരിയലിസം' എന്നു പ്രയോഗിച്ചിരിക്കുന്നു. 'ഇഹലോകകാ ര്യങ്ങൾക്കു പ്രാധാന്യം കല്പിച്ചിരിക്കുന്ന മതം' എന്നു സാരം. 'ലോകേ ഷ്വായതം വിസ്തീർണം ലോകായതം; അനായാസസാ ധ്യത്വാൽ' (നിഷ്പ്ര യാസം മനസ്സിലാക്കി അനുവർത്തിക്കാവുന്നതുകൊണ്ടു ലോകരുടെയിടയിൽ

വ്യാപിച്ചത്) എന്നു വാചസ്പത്യത്തിൽ കാണുന്നു. ഇങ്ങനെ ലോകായ തത്വത്തെ അടിസ്ഥാനമാക്കി 'ലോകായതികന്മാർ' എന്നും ചാർവാകന്മാർക്കു പേരുണ്ടായി.

## മതസിദ്ധാന്തം

ലോകായതികന്മാർ ഈശ്വരനെയും ആത്മാവിനെയും നിഷേധിക്കുന്നവ രാണെന്നു മുമ്പു സൂചിപ്പിച്ചുവല്ലോ. പ്രത്യക്ഷം, അനുമാനം, ഉപമാനം, ശാബ്ദം ഇത്യാദി പല ജ്ഞാനപ്രമാണങ്ങളെയും ദാർശനികന്മാർ അംഗീ കരിച്ചിട്ടുണ്ട്. എന്നാൽ, ലോകായതികൻ ഇവയിൽ ഇന്ദ്രിയ പ്രത്യക്ഷത്തെ മാത്രമേ സ്വീകരിക്കുന്നുള്ളു. പ്രത്യക്ഷത്തിൽ അടങ്ങുന്നു എന്ന കാരണ ത്താൽ അനുമാനത്തെ തള്ളിക്കളഞ്ഞിരിക്കയാണ്. ഇന്ദ്രിയപ്രത്യക്ഷത്തിനു വിഷയമാകാത്ത ഒന്നും അവർക്കു സ്വീകാര്യമല്ല. ഈശ്വരനും ആത്മാവും പ്രത്യക്ഷവിഷയങ്ങളല്ലല്ലോ. അർത്ഥകാമങ്ങൾ മാത്രമേ പുരുഷാർത്ഥങ്ങ ളായി ഗണിക്കപ്പെട്ടിട്ടുള്ളു; ധർമ്മമോക്ഷങ്ങളെപ്പറ്റി ഒന്നും പറഞ്ഞുകാണു ന്നുമില്ല. ആത്മാവില്ലാത്ത സ്ഥിതിക്ക് മോക്ഷം ആവശ്യമില്ലല്ലോ. 'ദേഹോ ച്ഛേദോ മോക്ഷഃ' (ദേഹനാശം തന്നെയാണ് മോക്ഷം) എന്ന് ഒരിടത്തു പറ ഞ്ഞിരിക്കുന്നു. മരിച്ചാൽ പിന്നെ ഒന്നും അവശേഷിക്കുന്നില്ല. ഇഹലോക സുഖം കഴിയുന്നിടത്തോളം അനുഭവിക്കുക എന്നതു മാത്രമാണ് ജീവിത ലക്ഷ്യം. പ്രപഞ്ചം ദുഃഖാത്മകമാണെന്നു കരുതി സുഖം അനുഭവിക്കാതിരി ക്കുന്നതു വിഡ്ഢിത്തമാണെന്നത്രെ ചാർവാകസിദ്ധാന്തം.

'ത്യാജ്യം സുഖം വിഷയസംഗമജന്മപുംസാം
ദുഃഖോപസൃഷ്ടമിതി മൂർഖവിചാരണൈഷാ
വ്രീ ഹീൻ ജിഹാസതി സിതോത്തമതണ്ഡുലാഢ്യാൻ
കോ നാമ ഭോസ്തുഷകണോപഹിതാൻ ഹിതാർത്ഥീ.'

(ദുഃഖസ്പൃഷ്ടമെന്നു കരുതി വിഷയസുഖം ത്യജിക്കണമെന്നു പറയു ന്നതു വെറും മൂഢവിചാരമാണ്. ഉമിയുണ്ടെന്നു കരുതി ഒന്നാംതരം അരി യുള്ള നെല്ല് ആരെങ്കിലും ഉപേക്ഷിക്കാറുണ്ടോ?) സംസാരദുഃഖത്തെപ്പറ്റി ഡിണ്ഡിമം മുഴക്കുന്ന വേദാന്തത്തിനോടുള്ള ഒരെതിർപ്പാണ് ഇതെന്നു സ്പഷ്ടമാണല്ലോ. ആത്മാവും ഈശ്വരനും ഇല്ലെങ്കിൽപ്പിന്നെ ഈ പ്രപഞ്ചം ചൈതന്യയുക്തമായതെങ്ങനെ? പഞ്ചഭൂതങ്ങളിൽ ആകാശമൊഴിച്ചുള്ള നാലെണ്ണത്തെ മാത്രമേ ചാർവാകന്മാർ അംഗീകരിച്ചിട്ടുള്ളു; ആ ചതുർഭൂത ങ്ങളുടെ സങ്കലനത്തിൽ ദ്രവ്യം പുളിക്കുമ്പോൾ അതിൽനിന്നു ലഹരിയു ണ്ടാകുന്നതുപോലെ, ചൈതന്യം സ്വയം - പ്രപഞ്ചസ്വഭാവത്താൽ - ഉത്ഭ വിക്കുന്നു എന്നാണ് അവരുടെ വാദം:

'അത്ര ചത്വാരി ഭൂതാനി
ഭൂമിവാര്യനലാനിലാഃ
ചതുർഭ്യഃ ഖലു ഭൂതേഭ്യ-
ശ്ചൈതന്യമുപജായതേ,
കിണ്വാദിഭ്യസ്സമേതേഭ്യോ
ദ്രവ്യേഭ്യോ മദശക്തിവൽ.'

ഇതിനു സ്വഭാവവാദം എന്ന പേരും നടപ്പായിട്ടുണ്ട്.



## ദേഹാത്മവാദം

ചാർവാകസിദ്ധാന്തങ്ങളിൽ ഏറ്റവും മുഖ്യവും ഇന്നത്തെ ശാസ്ത്രീയ ത്വത്തോട് അടുത്തുവരുന്നതുമായ ഒന്നാണ് ദേഹാത്മവാദം.

'അഹം സ്ഥൂലഃ കൃശോ$f$സ്മീതി
സാമാനാധികരണ്യതഃ
ദേവസ്ഥൗല്യാദിയോഗാച്ച
സ ഏവാത്മാ, ന ചാപരഃ
മമ ദേഹോ$f$യമിത്യുക്തിഃ
സംഭവേദൗപചാരികീ.'

ചൈതന്യയുക്തമായ ദേഹംതന്നെയാണ് ആത്മാവ്. തദ്വ്യതിരിക്തമായി മറ്റൊന്നില്ല. 'ഞാൻ' എന്ന ശബ്ദം ദേഹത്തെ കുറിക്കുന്നതാണെങ്കിൽ എന്റെ ദേഹം എന്ന് എങ്ങനെ പറയാമെന്നു തർക്കിക്കുന്ന പക്ഷം അത് ഔപചാരി കമാണെന്നു സമാധാനം. വൃക്ഷത്തിൽ ശാഖയുൾപ്പെടുന്നുണ്ടെങ്കിലും വൃക്ഷത്തിന്റെ ശാഖയെന്ന് നാം പറയാറില്ലേ? അതുപോലിവിടെയും ഔപ ചാരികമാണ് വ്യവഹാരം. ഈ വാദത്തിന് അടിസ്ഥാനമായി ചാർവാകന്മാർ കൊണ്ടുവരുന്ന യുക്തിവിചാരം പ്രത്യേകം ശ്രദ്ധേയമാണ്. ദേഹാതാരിക്ത മായി പ്രത്യേകം ഒരാത്മാവുണ്ടെന്നു പറയുന്ന ആത്മവാദികളുടെ വാദത്തിന് അടിസ്ഥാനം ശരീരസ്ഥങ്ങളായ പ്രാണചൈതന്യസ്മൃത്യാദികൾ ആത്മാ വിന്റെ ധർമങ്ങളാണെന്ന ന്യായമാണല്ലോ. എന്നാൽ, ഇവ ആത്മധർമ്മങ്ങള ല്ല, ദേഹധർമ്മങ്ങൾ മാത്രമാണെന്നു ചാർവാകന്മാർ എതിർവാദം ചെയ്യു ന്നു. 'യദ്ധി യസ്മിൻ സതി ഭവത്യസതി ച ന ഭവതി, തൽ തദ്ധർമ്മത്വേനാ ധ്യവസീയതേ; യഥാഗ്നിധർമ്മാവൗഷ്ണ്യ പ്രകാശൗ' എന്നിങ്ങനെ ഈ വാദത്തെ ശങ്കരഭാഷ്യത്തിൽ സംക്ഷേപിച്ചിട്ടുണ്ട്. ദേഹഭാവത്തിൽ സ്ഥിതിയും തദഭാവത്തിൽ നാശവുമുള്ളവയാണല്ലോ പ്രാണചേഷ്ടാസ്മൃ ത്യാദികൾ. അതുകൊണ്ട് അവ അഗ്നിയുടെ അഭാവത്തിൽ നശിച്ചുപോകുന്ന തദ്ധർമ്മങ്ങളായ ഔഷ്ണ്യപ്രകാശങ്ങളെപ്പോലെ, ദേഹധർമ്മങ്ങളായി ത്തന്നെ ഗണിക്കപ്പെടേണ്ടവയാണെന്നു ചുരുക്കം. ദേഹധർമ്മങ്ങളല്ലെങ്കിൽ ദേഹനാശത്തിനു ശേഷവും ഈ പ്രാണചേഷ്ടാദികൾക്കു സ്ഥിതിയുണ്ടാ കേണ്ടതാണ്. അങ്ങനെ കാണാത്തതുകൊണ്ട് അവ അന്യമായ ഒന്നിന്റെ ധർമ്മങ്ങളാകാൻ വഴിയില്ല. ശരീരനാശത്തിൽ ആത്മസൂചകമായി യാതൊന്നും തന്നെ അവശേഷിക്കുന്നില്ലെന്നുള്ള ഇന്നത്തെ ജീവശാസ്ത്ര കാരന്മാരുടെ അഭിപ്രായം ഈ ഘട്ടത്തിൽ സ്മരണീയമത്രേ. 'വ്യതിരേക സ്തദ്ഭാവാഭാവിത്വാ, ന്നതൂപലബ്ധിവൽ' എന്ന ബ്രഹ്മസൂത്രവാക്യം ചാർവാ കന്മാരുടെ ഈ ദേഹാത്മവാദത്തിനൊരു മറുപടിയാണ്. ഇതിന്റെ വ്യാഖ്യാ നത്തിലാണ് ശങ്കരാചാര്യർ തന്മതഖണ്ഡനം നിർവ്വഹിച്ചിരിക്കുന്നത്. പ്രാണ ചേഷ്ടാദികൾ ദേഹധർമങ്ങളാണെങ്കിൽ മൃതാവസ്ഥയിൽ ദേഹമുള്ളപ്പോഴും അവ കാണപ്പെടേണ്ടതാണെന്നും അങ്ങനെ കാണായ്കയാൽ അവ തദ്ധർമ്മ ങ്ങളല്ലെന്നും യാവദ്ദേഹം സ്ഥിതിചെയ്യുന്ന രൂപാദികൾ മാത്രമാണ് ശരീര ധർമങ്ങളെന്നും മറ്റുമത്രേ ഭാഷ്യത്തിലെ പ്രതിവാദസംക്ഷേപം. പ്രാചീന പണ്ഡിതന്മാരുടെ ഏതാദൃശവാദങ്ങളിൽ അധികവും കാണുന്നത്, സാങ്കേ

തികപദങ്ങളെക്കൊണ്ടുള്ള ഒരുതരം തർക്കവിഹാരം മാത്രമാണ്. ആത്മ സത്തയെ തെളിയിക്കുവാൻ ഇത്തരം തർക്കഢക്കാധ്വനികൾ പര്യാപ്തമായിട്ടില്ലെന്നുതന്നെ പറയാം. യുക്തിയനുഭവങ്ങളുടെയും നവീനശാസ്ത്രപരീക്ഷണങ്ങളുടെയും വെളിച്ചത്തിൽ പരിശോധിക്കുമ്പോൾ ചാർവാകപക്ഷത്തിനാണ് പ്രാബല്യമെന്നും സമ്മതിക്കേണ്ടിയിരിക്കുന്നു.

## വ്യാപ്തി

ചാർവാകമതതത്ത്വങ്ങൾ ഇതര മതതത്ത്വപ്രസ്ഥാനങ്ങളിൽ ധാരാളം കലർന്നു കാണുന്നുണ്ടെന്ന് ഇതിനു മുമ്പ് സൂചിപ്പിച്ചു കഴിഞ്ഞുവല്ലോ. സാംഖ്യദർശനത്തിൽ നാസ്തികത്വം നന്നായി നിഴലിക്കുന്നുണ്ട്. ജൈന മതവും ബുദ്ധമതവും ഈശ്വരനെയും ആത്മാവിനെയുംപറ്റി കേവലം മൗനം ദീക്ഷിക്കുന്നേയുള്ളു. ഈ രണ്ടിലും വൈദികാചാരനിഷേധം ലോകായത മതത്തിലെപ്പോലെതന്നെ തീവ്രമായിട്ടുണ്ട്. എന്നിരിക്കിലും ഏതന്മതാനുയായികൾ ചാരക്വാകന്മാരെപ്പോലെ ഇന്ത്യയിൽ അധിക്ഷേപാർഹരായിട്ടില്ല. ഒരു പക്ഷേ, ചാർവാകന്മാർ ധർമ്മത്തെപ്പോലും തിരസ്കരിച്ചതായിരിക്കാം ആക്ഷേപകാരണം. ഇവർ വൈദികമതത്തെ അതിപരുഷമായ ഭാഷയിൽ നിന്ദിക്കുകയും നിഷേധിക്കുകയും ചെയ്തിരിക്കുന്നത് മറ്റൊരു കാരണമായിരിക്കാം.

'അഗ്നിഹോത്രം ത്രയോ വേദാ-
സ്ത്രീപുണ്ഡ്റം ഭസ്മഗുണ്ഠനം
ബുദ്ധിപൗരുഷഹീനാനാം
ജീവികേതി ബൃഹസ്പതിഃ'

'അഗ്നിഹോത്രം, വേദങ്ങൾ, ത്രിപുണ്ഡ്റം, ഭസ്മാവലേപനം മുതലായവ ബുദ്ധിയും പൗരുഷവുമില്ലാത്തവരുടെ വയറു പിഴപ്പിനുള്ളവയാണെ'ന്നു പറഞ്ഞാൽ 'സനാതനി'കൾക്കു രസിക്കുമോ? പുരോഹിതമതത്തോടുള്ള ഈ വിദ്വേഷവും വെറുപ്പും ഒരിക്കലും അസ്ഥാനത്തല്ലെന്ന് ഇന്ത്യയിലെ മതചരിത്രം അറിയുന്ന നിർമ്മത്സരന്മാർ സമ്മതിക്കും. ചാർവാകന്മാരുടെ മത തത്ത്വങ്ങൾ മുഴുവൻ സ്വീകാര്യങ്ങളാണെന്നല്ല വാദം; കേവലം വിഷയസുഖത്തെ ജീവിതാദർശമാക്കി സത്യധർമാദിനിയമങ്ങൾക്ക് ഒരു സ്ഥാനവും അനുവദിക്കാതിരുന്നതു ചാർവ്വാകമതത്തിനൊരു ന്യൂനത തന്നെയാണ്, പക്ഷേ, ഇക്കാര്യത്തിൽ അവരെ കുറ്റപ്പെടുത്താൻ സംശയിക്കണം. ധർമ്മത്തെപ്പറ്റി ചാർവാകന്മാർ ഒന്നും പറഞ്ഞിട്ടില്ലെന്ന് എങ്ങനെ തീർത്തു പറയാം? മൂലഗ്രന്ഥം നഷ്ടപ്പെടുകയും പ്രതിയോഗികൾ ഖണ്ഡനത്തിനായി സ്വഗ്രന്ഥങ്ങളിൽ ഉദ്ധരിച്ച ഭാഗങ്ങൾ മാത്രം അവശേഷിക്കുകയും ചെയ്ത സ്ഥിതിക്ക്, അവയെ അടിസ്ഥാനപ്പെടുത്തി നിശ്ചിതമായ ഒരഭിപ്രായം സ്ഥാപിക്കുവാൻ നിവൃത്തിയില്ല. ഏതായാലും ഈയൊരു ന്യൂനതകൊണ്ട് ചാർവ്വാക മതത്തെ അധിക്ഷേപിക്കുന്നതു ശരിയല്ല. ഉപനിഷത്തുകളിൽ പ്രതിഫലിക്കുന്ന വിഷാദാത്മകത്വത്തിന്റെയും വൈരാഗ്യത്തിന്റെയും പരമമായ വിപരീതകോടിയിലെത്തുവാൻ വേണ്ടിയായിരിക്കാം അവർ വിഷയസുഖാനുഭവത്തിന് ഇത്രമാത്രം പ്രാധാന്യം കല്പിച്ചത്. വിശ്രുതനായ ഓമർഖയ്യാമിന്റെ



കവിതയിൽ പൊന്തിക്കാണുന്ന ജീവിതാവലോകനവും ഇതുതന്നെയല്ലേ? ധർമാധർമ്മചിന്തകളും സന്മാർഗനിയമങ്ങളും മറ്റും മതഗ്രന്ഥങ്ങളിൽ അടക്കം ചെയ്തിട്ടുണ്ടെങ്കിലും സാധാരണ മനുഷ്യന്റെ പ്രായോഗികജീവിതത്തിൽ നാം കാണുന്നതെന്താണ്? വെറും ചാർവാകസ്വഭാവം!

ഈശ്വരനിലും ആത്മാവിലും വിശ്വസിക്കാത്ത എത്രയെത്ര വിഖ്യാത വിജ്ഞാനികൾ ഇന്നു ജീവിക്കുന്നു? പണ്ടും ഡെമോക്രിറ്റസ്, എപ്പിക്യൂറസ് തുടങ്ങിയ ഭൗതികവാദികൾ ഉണ്ടായിരുന്നില്ലേ? ഇങ്ങനെ നോക്കുമ്പോൾ ചാർവാകമതത്തിന് നാം വിചാരിക്കുന്നതിൽക്കവിഞ്ഞ ഒരു നിലയും വിലയുമുണ്ടെന്നു മനസ്സിലാകും.

അഥവാ, പ്രസ്തുത മതം സ്വീകാര്യമോ ത്യാജ്യമോ ഏതെങ്കിലുമാകട്ടെ അക്കാര്യത്തിലല്ല, നാം ആ പ്രസ്ഥാനത്തെ കൂടുതലായി ആദരിക്കേണ്ടത്. മതപരമായ അടിമത്തം, പുരോഹിതാധിപത്യം, അന്ധങ്ങളായ ആചാരവിശ്വാസങ്ങൾ ഇങ്ങനെ മനുഷ്യവർഗത്തിന്റെ അഭിവൃദ്ധിയെ തടയുന്ന ആപത്തുകളോടു പടവെട്ടി സ്വതന്ത്രവും വിശാലവുമായ ഒരു ചിന്താമണ്ഡലത്തെ എത്രയോ മുമ്പുതന്നെ തുറന്നുകാണിച്ചതിൽ ചാർവ്വാകന്മാർ എന്നെന്നും ആരാധനീയന്മാരാകുന്നു. അതിലാണ് അവരുടെ മതത്തിന്റെ മഹിമ വെളിപ്പെടുന്നതും.

1938

തികപദങ്ങളെക്കൊണ്ടുള്ള ഒരുതരം തർക്കവിഹാരം മാത്രമാണ്. ആത്മ സത്തയെ തെളിയിക്കുവാൻ ഇത്തരം തർക്കഢക്കാധ്വനികൾ പര്യാപ്തമായിട്ടില്ലെന്നുതന്നെ പറയാം. യുക്തിയനുഭവങ്ങളുടെയും നവീനശാസ്ത്രപരീക്ഷണങ്ങളുടെയും വെളിച്ചത്തിൽ പരിശോധിക്കുമ്പോൾ ചാർവാകപക്ഷത്തിനാണ് പ്രാബല്യമെന്നും സമ്മതിക്കേണ്ടിയിരിക്കുന്നു.

## വ്യാപ്തി

ചാർവാകമതതത്ത്വങ്ങൾ ഇതര മതതത്ത്വപ്രസ്ഥാനങ്ങളിൽ ധാരാളം കലർന്നു കാണുന്നുണ്ടെന്ന് ഇതിനു മുമ്പ് സൂചിപ്പിച്ചു കഴിഞ്ഞുവല്ലോ. സാംഖ്യദർശനത്തിൽ നാസ്തികത്വം നന്നായി നിഴലിക്കുന്നുണ്ട്. ജൈന മതവും ബുദ്ധമതവും ഈശ്വരനെയും ആത്മാവിനെയുംപറ്റി കേവലം മൗനം ദീക്ഷിക്കുന്നേയുള്ളു. ഈ രണ്ടിലും വൈദികാചാരനിഷേധം ലോകായത മതത്തിലെപ്പോലെതന്നെ തീവ്രമായിട്ടുണ്ട്. എന്നിരിക്കിലും ഏതന്മതാനുയായികൾ ചാരക്വാകന്മാരെപ്പോലെ ഇന്ത്യയിൽ അധിക്ഷേപപാർഹരായിട്ടില്ല. ഒരു പക്ഷേ, ചാർവാകന്മാർ ധർമ്മത്തെപ്പോലും തിരസ്കരിച്ചതായിരിക്കാം ആക്ഷേപകാരണം. ഇവർ വൈദികമതത്തെ അതിപരുഷമായ ഭാഷയിൽ നിന്ദിക്കുകയും നിഷേധിക്കുകയും ചെയ്തിരിക്കുന്നത് മറ്റൊരു കാരണമായിരിക്കാം.

'അഗ്നിഹോത്രം ത്രയോ വേദാ-
സ്ത്രീപുണ്ഡ്രം ഭസ്മഗുണ്ഠനം
ബുദ്ധിപൗരുഷഹീനാനാം
ജീവികേതി ബൃഹസ്പതിഃ'

'അഗ്നിഹോത്രം, വേദങ്ങൾ, ത്രിപുണ്ഡ്രം, ഭസ്മാവലേപനം മുതലായവ ബുദ്ധിയും പൗരുഷവുമില്ലാത്തവരുടെ വയറു പിഴപ്പിനുള്ളവയാണെ'ന്നു പറഞ്ഞാൽ 'സനാതനി'കൾക്കു രസിക്കുമോ? പുരോഹിതമതത്തോടുള്ള ഈ വിദ്വേഷവും വെറുപ്പും ഒരിക്കലും അസ്ഥാനത്തല്ലെന്ന് ഇന്ത്യയിലെ മതചരിത്രം അറിയുന്ന നിർമ്മത്സരന്മാർ സമ്മതിക്കും. ചാർവാകന്മാരുടെ മതതത്ത്വങ്ങൾ മുഴുവൻ സ്വീകാര്യങ്ങളാണെന്നല്ല വാദം; കേവലം വിഷയസുഖത്തെ ജീവിതാദർശമാക്കി സത്യധർമാദിനിയമങ്ങൾക്ക് ഒരു സ്ഥാനവും അനുവദിക്കാതിരുന്നതു ചാർവ്വാകമതത്തിനൊരു ന്യൂനത തന്നെയാണ്, പക്ഷേ, ഇക്കാര്യത്തിൽ അവരെ കുറ്റപ്പെടുത്താൻ സംശയിക്കണം. ധർമത്തെപ്പറ്റി ചാർവാകന്മാർ ഒന്നും പറഞ്ഞിട്ടില്ലെന്ന് എങ്ങനെ തീർത്തു പറയാം? മൂലഗ്രന്ഥം നഷ്ടപ്പെടുകയും പ്രതിയോഗികൾ ഖണ്ഡനത്തിനായി സ്വഗ്രന്ഥങ്ങളിൽ ഉദ്ധരിച്ച ഭാഗങ്ങൾ മാത്രം അവശേഷിക്കുകയും ചെയ്ത സ്ഥിതിക്ക്, അവയെ അടിസ്ഥാനപ്പെടുത്തി നിശ്ചിതമായ ഒരഭിപ്രായം സ്ഥാപിക്കുവാൻ നിവൃത്തിയില്ല. ഏതായാലും ഈയൊരു ന്യൂനതകൊണ്ട് ചാർവ്വാകമതത്തെ അധിക്ഷേപിക്കുന്നതു ശരിയല്ല. ഉപനിഷത്തുകളിൽ പ്രതിഫലിക്കുന്ന വിഷാദാത്മകത്വത്തിന്റെയും വൈരാഗ്യത്തിന്റെയും പരമമായ വിപരീതകോടിയിലെത്തുവാൻ വേണ്ടിയായിരിക്കാം അവർ വിഷയസുഖാനുഭവത്തിന് ഇത്രമാത്രം പ്രാധാന്യം കല്പിച്ചത്. വിശ്രുതനായ ഓമർഖയ്യാമിന്റെ



കവിതയിൽ പൊന്തിക്കാണുന്ന ജീവിതാവലോകനവും ഇതുതന്നെയല്ലേ? ധർമാധർമ്മചിന്തകളും സന്മാർഗനിയമങ്ങളും മറ്റും മതഗ്രന്ഥങ്ങളിൽ അടക്കം ചെയ്തിട്ടുണ്ടെങ്കിലും സാധാരണ മനുഷ്യന്റെ പ്രായോഗികജീവിതത്തിൽ നാം കാണുന്നതെന്താണ്? വെറും ചാർവാകസ്വഭാവം!

ഈശ്വരനിലും ആത്മാവിലും വിശ്വസിക്കാത്ത എത്രയെത്ര വിഖ്യാത വിജ്ഞാനികൾ ഇന്നു ജീവിക്കുന്നു? പണ്ടും ഡെമോക്രിറ്റസ്, എപ്പിക്യൂറസ് തുടങ്ങിയ ഭൗതികവാദികൾ ഉണ്ടായിരുന്നില്ലേ? ഇങ്ങനെ നോക്കുമ്പോൾ ചാർവാകമതത്തിന് നാം വിചാരിക്കുന്നതിൽക്കവിഞ്ഞ ഒരു നിലയും വിലയുമുണ്ടെന്നു മനസ്സിലാകും.

അഥവാ, പ്രസ്തുത മതം സ്വീകാര്യമോ ത്യാജ്യമോ ഏതെങ്കിലുമാകട്ടെ അക്കാര്യത്തിലല്ല, നാം ആ പ്രസ്ഥാനത്തെ കൂടുതലായി ആദരിക്കേണ്ടത്. മതപരമായ അടിമത്തം, പുരോഹിതാധിപത്യം, അന്ധങ്ങളായ ആചാരവിശ്വാസങ്ങൾ ഇങ്ങനെ മനുഷ്യവർഗത്തിന്റെ അഭിവൃദ്ധിയെ തടയുന്ന ആപത്തുകളോടു പടവെട്ടി സ്വതന്ത്രവും വിശാലവുമായ ഒരു ചിന്താമണ്ഡലത്തെ എത്രയോ മുമ്പുതന്നെ തുറന്നുകാണിച്ചതിൽ ചാർവ്വാകന്മാർ എന്നെന്നും ആരാധനീയന്മാരാകുന്നു. അതിലാണ് അവരുടെ മതത്തിന്റെ മഹിമ വെളിപ്പെടുന്നതും.

1938

# 5

# വിശ്വാസവും യുക്തിവിചാരവും

ജന്മനാ വിശ്വാസിയാണ് മനുഷ്യൻ. എന്തും എളുപ്പം വിശ്വസിച്ചുപോകുക എന്നത് അവന്റെ സ്വഭാവത്തിൽ മുന്നിട്ടു നിൽക്കുന്നു. ഈ വിശ്വാസശീലം ഒരു മാനസിക ദൗർബല്യമാകുന്നു. എന്തബദ്ധമായാലും വേണ്ടില്ല, ഒരമ്പതു പ്രാവശ്യം ഉച്ചത്തിൽ വിളിച്ചുപറഞ്ഞാൽ നാം അതു വിശ്വസിച്ചുപോകുമെന്ന് ഒരു പണ്ഡിതൻ അഭിപ്രായപ്പെട്ടിട്ടുള്ളത് ഈ ദൗർബല്യത്തിന്റെ ആധിക്യത്തെ കാണിക്കുന്നുണ്ട്. പത്രങ്ങളിൽ കാണുന്ന പരസ്യങ്ങൾക്കും മറ്റു പ്രചാരണോപകരണങ്ങൾക്കും മനുഷ്യനെ പെട്ടെന്നു വിശ്വസിപ്പിക്കുവാനുള്ള ശക്തി നോക്കുക! ഒന്നിനും കൊള്ളാത്ത ഒരു മരുന്നിന്റെ പേര് ഒരു പത്തു പ്രാവശ്യം കണ്ടാൽ നാം അതിൽ വിശ്വസിക്കുവാൻ തുടങ്ങും. കച്ചവടക്കാര്യങ്ങളിൽ മാത്രമോ? മതം, രാജ്യതന്ത്രം തുടങ്ങിയ പ്രവർത്തനരംഗങ്ങളിൽ എത്രയെത്ര പ്രചരണകൗശലങ്ങൾ പ്രയോഗിക്കപ്പെടുന്നു! അവയെല്ലാം മനസ്സിന്റെ ഈ ദൗർബല്യത്തിന് ഉദാഹരണങ്ങളല്ലേ? മനുഷ്യവർഗത്തിൽ കുന്നുകൂടി കാണുന്ന അന്ധവിശ്വാസങ്ങൾക്കെല്ലാം കാരണം പ്രസ്തുത മനോഭാവമാകുന്നു. ശരിയോ തെറ്റോ എന്നു തെളിവുസഹിതം വിചാരണചെയ്യാതെ ഒരു സംഗതിയെപ്പറ്റി 'കണ്ണടച്ചു' വിശ്വസിക്കുവാൻ തുടങ്ങുമ്പോളാണല്ലോ വിശ്വാസം അന്ധമായിത്തീരുന്നത്. വിചാരശീലത്തിനേക്കാൾ വിശ്വാസശീലത്തിനാണു പ്രാബല്യം. രണ്ടാമത്തേതിനു മനുഷ്യവർഗത്തോളം തന്നെ പഴക്കമുണ്ടെന്നു പറയാം. വിദ്യാഭ്യാസപുരോഗമനത്തിൽ ഇടക്കാലത്തു മനുഷ്യനിൽ തെളിഞ്ഞുവന്നതാണ് ചിന്താശീലം. അതിന്



ഇനിയും വേണ്ടത്ര പരിശീലനം സിദ്ധിച്ചിട്ടില്ല. അതുകൊണ്ട് ഇപ്പോഴും നാം വിചാരണ കൂടാതെയുള്ള വിശ്വാസങ്ങൾക്കു വിധേയരായിപ്പോകുന്നു.

മനുഷ്യൻ കേവലം വനചരജീവിതം നയിച്ചിരുന്ന കാലം മുതൽ ഇന്നേവരെ അനേകം വിശ്വാസപരമ്പരകൾ മനസ്സിൽ സംഭരിച്ചിട്ടുണ്ട്. ഇവയെല്ലാം യാതൊരു അടിസ്ഥാനവും തെളിവും യുക്തിവിചാരവും കൂടാതെ സ്വാഭാവികമായി മനസ്സിൽ വേരൂന്നിയിട്ടുള്ളവയാണ്. ഇങ്ങനെ പരമ്പരാഗതമായി തുടർന്നുപോരുന്ന വിശ്വാസവലയങ്ങളെക്കൊണ്ടാണ് നമ്മുടെ മനസ്സ് രൂപവൽകൃതമായിരിക്കുന്നത്. ഈ വിശ്വാസങ്ങളിൽ പലതിനും ഇപ്പോൾ പ്രാബല്യവും പ്രാമാണ്യവും സിദ്ധിച്ചിട്ടുണ്ടാകാം. അവയെല്ലാം ശരിയെന്നു കാണിപ്പാൻ നാം പല യുക്തികളും കണ്ടുപിടിച്ചിട്ടുണ്ടാകാം. എന്നാലും വെറും അന്ധതമാത്രമാണ് അവയുടെ അടിത്തട്ടെന്നു പരിശോധനയിൽ കാണാവുന്നതാണ്. ഉദാഹരണത്തിന്, ആത്മാവിനെപ്പറ്റിയുള്ള വിശ്വാസം തന്നെ നോക്കുക! ശരീരത്തിൽനിന്നു ഭിന്നമായി ആത്മാവ് എന്നൊന്നുണ്ടെന്നും മരണാനന്തരവും അത് അനശ്വരമായി സ്ഥിതിചെയ്യുന്നുണ്ടെന്നും മറ്റും നാം വിശ്വസിക്കുന്നു. ഈ വിശ്വാസത്തിന്റെ ചരിത്രം പുറകോട്ടു പരിശോധിച്ചു നോക്കിയാൽ അത് ആദിമമനുഷ്യരുടെ കിരാതജീവിതഘട്ടംവരെ നീണ്ടു കിടക്കുന്നതായി കാണാം. യുക്തിവിചാരത്തിനുള്ള ബോധം തെളിഞ്ഞിട്ടില്ലാതിരുന്ന ഒരു കാലഘട്ടമാണത്. സ്വപ്നമാണ് മനുഷ്യനെ ആദ്യമായി ആത്മാവിനെപ്പറ്റിയുള്ള വിശ്വാസത്തിലേക്കു തിരിച്ചുവിട്ടത് എന്നു ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. മരിച്ചുപോയവരെ ഉറക്കത്തിൽ കണ്ടപ്പോൾ ശരീരത്തിൽനിന്നും വേർപെട്ട എന്തോ ഒന്നു വ്യാപരിക്കുന്നുണ്ടെന്ന് അന്നത്തെ വനചരൻ വിശ്വസിച്ചു. വെള്ളത്തിൽ പ്രതിഫലിച്ചു കണ്ട സ്വന്തം രൂപവും ഇങ്ങനെയൊരു ഭ്രമത്തിനു വഴികൊടുത്തിരിക്കാമെന്നും ചില ശാസ്ത്രകാരന്മാർ പറയുന്നുണ്ട്. ഏതായാലും ഇപ്രകാരം കിരാതമനസ്സിൽ അന്ധമായി അങ്കുരിച്ച വിശ്വാസബീജമാണ് അനേക കാലഘട്ടങ്ങൾ കടന്നു വിവിധ മതമണ്ഡലങ്ങളിൽ വ്യാപിച്ചു തത്ത്വചിന്തയ്ക്ക് ആധാരമായി ഇപ്പോൾ വികസിച്ചു കാണുന്നത്. ഈജിപ്തിലെ ഒരു പ്രാചീന ദേവാലയം സന്ദർശിച്ചു ഭഗ്നാശനായി മടങ്ങിയ ഒരു സായ്പിന്റെ അനുഭവമാണ് ഈ ആത്മാവിന്റെ ചരിത്രം പരിശോധിക്കുന്നവർക്കുണ്ടാകുക. ദേവാലയത്തിലെ പുറംമോടികൾ കണ്ടു ഭ്രമിച്ച സായ്പ് അകത്തിരിക്കുന്ന ആരാധ്യരൂപം ഇവയേക്കാൾ എത്രയോ മനോമോഹനമായിരിക്കുമെന്നു കരുതി ഉള്ളിൽക്കടന്നു നോക്കിയപ്പോൾ കണ്ടത് ചീങ്കണ്ണിയുടെ വികൃതരൂപമായിരുന്നു. ഇതുപോലെ മതാചാര്യന്മാർ ആത്മചിന്തയിൽ കെട്ടിപ്പടുത്തിരിക്കുന്ന തത്ത്വജ്ഞാനഭിത്തികൾ പൊളിച്ചു മാറ്റിയാൽ അകത്തു പണ്ടത്തെ കിരാതമനസ്സ് ഒളിച്ചിരിക്കുന്നതായി കാണാം. ഇന്നു പരിഷ്കൃതരൂപം കൈക്കൊണ്ടിട്ടുള്ള പല വിശ്വാസങ്ങളും ഇതുപോലെ കിരാതപാരമ്പര്യം നേടിയിട്ടുള്ളവയാണ്. വിശ്വാസത്തെ സംബന്ധിച്ചിടത്തോളം ഈ കിരാതമനോഭാവം ഇപ്പോഴും നമ്മിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നുണ്ട്. ദൈവം, പുനർജന്മം, വേദപ്രാമാണ്യം, വീരാരാധന തുടങ്ങിയ അനേകവിഷയങ്ങളെ സംബന്ധിച്ചു ബഹുവിധ വിശ്വാസങ്ങൾ മനുഷ്യസമുദായത്തിൽ അടിയുറച്ചുപോയിട്ടുണ്ടല്ലോ. ഇവയുടെ

യെല്ലാം ഉല്പത്തി കിരാതമനസ്സിൽനിന്നാണ്. മനുഷ്യനിൽ യുക്തിവിചാരം തെളിഞ്ഞതോടുകൂടി ഇത്തരം വിശ്വാസങ്ങൾക്കും യുക്തിക്കും തമ്മിൽ പൊരുത്തമില്ലെന്ന് അനുഭവപ്പെട്ടു. പക്ഷേ, ശീലിച്ചു പഴകിയ വിശ്വാസങ്ങൾ യുക്തിവിരുദ്ധങ്ങളാണെന്നറിഞ്ഞാലും അവയിൽനിന്നു വിട്ടുമാറുക എളുപ്പമല്ല. അതുകൊണ്ടു ചിന്താശീലരായ മനുഷ്യർ ഈവക വിശ്വാസങ്ങളെ ന്യായീകരിക്കുവാനുള്ള ശ്രമം തുടങ്ങി. വിശ്വാസം യുക്തിക്കു ചേർന്നതല്ലെങ്കിൽ വിശ്വാസത്തിനു ചേരത്തക്കവണ്ണം യുക്തിവിചാരത്തെ വളയ്ക്കുക - ഇതാണ് പണ്ഡിതന്മാരുടെയിടയിൽ സാധാരണ കണ്ടുവരുന്നത്. ഇതൊരു തരം യുക്തിവാദാഭാസമാണെന്നു പറയാം. മനശ്ശാസ്ത്രകാരന്മാർ ഇതിനു ന്യായീകരണം (Rationalization) എന്നു പ്രത്യേകം പേരു കൊടുത്തിട്ടുണ്ട്. ശരിയായ യുക്തിവാദത്തെ അഥവാ ന്യായവാദ(Reasoning)ത്തെ മതിഭ്രാമകമായ 'ന്യായീകരണ'ത്തിൽനിന്നും വേർതിരിച്ചറിയുവാൻ വളരെ വിഷമമാണ്. മതപരമായും രാഷ്ട്രീയമായും മറ്റും നടക്കുന്ന വാദകോലാഹലങ്ങളിൽ ഇത്തരം ന്യായീകരണം ധാരാളം കാണാം. ചിന്താലോകത്തിൽ നടക്കുന്ന വലിയൊരു മാനസികവഞ്ചനയാണിത്. ജനതതിയെ അന്ധവിശ്വാസത്തിൽ ബന്ധിക്കുന്നതിന് ഇത് അത്യന്തം സഹായിക്കുന്നുണ്ട്. മനസ്സിന്റെ ഈ വക്രവ്യാപാരം ചിലപ്പോൾ നാം അറിയാതെതന്നെ നടക്കുന്നുണ്ടായിരിക്കും. ഏതു വിഡ്ഢിത്തത്തിനും ഒരു യുക്തി കണ്ടുപിടിക്കുവാൻ വാദപടുവായ ഒരുവനു സാധിച്ചേക്കാം. ജനതതി ഈ മിഥ്യായുക്തികൊണ്ടു സംതൃപ്തമാകയും ചെയ്യും.

വലിയ ചിന്തകന്മാരായ പണ്ഡിതന്മാർപോലും ചില അന്ധവിശ്വാസങ്ങളുടെ ചുമടുതാങ്ങികളായിക്കാണപ്പെടുന്നില്ലേ? ഇത്ര വലിയ ചിന്തകൻ ഇതിലെങ്ങനെ വിശ്വസിക്കുന്നു എന്നു നാം അത്ഭുതപ്പെടാറുണ്ട്. ഇക്കൂട്ടർ മേല്പറഞ്ഞ കപട യുക്തിവാദംകൊണ്ടാണ് സമാധാനപ്പെടുന്നത്. പണ്ടത്തെ ഈശ്വരവിശ്വാസവും ഇന്നത്തെ ശാസ്ത്രജ്ഞാനവും തമ്മിൽ ചേർച്ചയില്ലെന്നു കണ്ടപ്പോൾ ആദ്യത്തേത് ഉപേക്ഷിക്കുവാനല്ല ഇക്കൂട്ടരുടെ ഉദ്യമം; അതിനൊരു ശാസ്ത്രീയമായ നിറംകൊടുക്കുവാനാണ്. പുരാണകഥകൾക്കും മറ്റും പുതിയ പുതിയ വ്യാഖ്യാനങ്ങൾ വരുന്നതും ഈ വഴിക്കത്രെ. പണ്ടൊരു കവി സൃഷ്ടിച്ചുവിട്ട ശ്രീകൃഷ്ണനും ഗോപികമാർക്കും ഇന്നത്തെ ശാസ്ത്രീയമനസ്സിൽ ഇരിപ്പിടമുറപ്പിക്കുവാൻ പ്രയാസമെന്നു കണ്ടപ്പോൾ അവരെ പരമാത്മാവും ജീവാത്മാക്കളുമാക്കി മാറ്റി പ്രതിഷ്ഠിക്കുവാൻ തുടങ്ങുന്നു. ദശാവതാരങ്ങളിൽ ഭൗമദശ (Geological age) യുടെ പ്രതിഫലനം കാണുന്നതും മനസ്സിന്റെ ഇത്തരം ചെപ്പടിവിദ്യകൊണ്ടത്രെ. ഇപ്രകാരം വിശ്വാസത്തിനും യുക്തിവിചാരത്തിനും കൃത്രിമമായി പൊരുത്തമുണ്ടാക്കുവാൻ സാധിക്കാതെ വരുമ്പോൾ മാത്രമാണ് ചിലർ മൂഢവിശ്വാസങ്ങളെ പരിത്യജിക്കുവാൻ യത്നിക്കുന്നത് എന്നാൽ, ഈ മാനസിക യത്നവും ശരിയായി ഫലിച്ചു എന്നു വരുന്നതല്ല. ശാസ്ത്രജ്ഞന്മാരുടെ മനസ്സിൽപ്പോലും അനാസ്പദങ്ങളായ ചില അന്ധവിശ്വാസങ്ങൾ ചിരകാലം കുടികൊള്ളാറുണ്ട്. ന്യൂട്ടനും ഡാർവിനും അത്യന്തമൂഢങ്ങളായ ചില വിശ്വാസങ്ങൾക്ക് അധീനരായിരുന്നുവത്രേ. പ്രകൃതിവിജ്ഞാനീയത്തിൽ ഒരു പ്രാമാണികനായി എണ്ണപ്പെട്ടിരുന്ന ആളാണ് ഈയിടെ മരിച്ചുപോയ സർ ഒലിവർ ലോഡ്ജ്. കഴിഞ്ഞ



ലോകമഹായുദ്ധത്തിൽ അദ്ദേഹത്തിന്റെ പ്രിയപുത്രൻ കൊല്ലപ്പെട്ടു. അതിനുശേഷം ആ മരിച്ച പുത്രനുമായി സംഭാഷണം ചെയ്യാൻ തനിക്കു കഴിവുണ്ടായിരുന്നു എന്ന് ഈ ശാസ്ത്രജ്ഞൻ വിശ്വസിച്ചിരുന്നു! അദ്ദേഹം പ്രത്യേകം വൈദഗ്ദ്ധ്യം നേടിയ ശാസ്ത്രവിഷയത്തിൽ പ്രത്യക്ഷത്തെളിവുകളും പരീക്ഷണവും കൂടാതെ ഇതുപോലെ ഒരഭിപ്രായം സ്വീകരിക്കുമോ? ഒരിക്കലുമില്ല. എന്നാൽ, ഈ മൃതപുത്രദർശനത്തിൽ മനസ്സിന്റെ ഒരു തോന്നൽമാത്രം അടിസ്ഥാനമാക്കി അദ്ദേഹം ഒരു വിശ്വാസിയുടെ നില കൈക്കൊണ്ടു. പ്രസ്തുത വിശ്വാസത്തെ മുമ്പു പറഞ്ഞപോലെ ന്യായീകരണംകൊണ്ടു ശരിയെന്നു സമർത്ഥിക്കുവാൻ ഇദ്ദേഹം കുറെനാൾ പണിപ്പെടുകയും ചെയ്തു. ഇങ്ങനെ നവീനശാസ്ത്രജ്ഞന്മാർക്കുപോലും ചിന്താവൈകല്യം നേരിടുന്ന സ്ഥിതിക്കു സാമാന്യജനത്തിന്റെ കഥ പറയേണ്ടതുണ്ടോ?

വിചാരണ ചെയ്തുനോക്കിയിട്ടല്ല നാം വിശ്വസിക്കുന്നത്. നേരേമറിച്ചാണ് നമ്മുടെ മാനസികവ്യാപാരം. മതവിശ്വാസങ്ങളിലാണ് ഇത് ഏറ്റവും സ്പഷ്ടമായിക്കാണുന്നത്. നാം ആദ്യമായി യാതൊരാലോചനയും കൂടാതെയല്ലേ ഒരു മതത്തിൽ വിശ്വസിക്കുവാൻ തുടങ്ങുന്നത്? കാരണം, നമ്മുടെ മാതാപിതാക്കന്മാരും ആ മതം വിശ്വസിച്ചിരുന്നു എന്നുള്ളതുമാത്രമാണ്. മാതാപിതാക്കന്മാർക്കും പറയാനുള്ള കാരണം ഇതുതന്നെയത്രേ. അവരുടെ പൂർവികന്മാരും ഈ മതം വിശ്വസിച്ചിരുന്നു എന്നു തന്നെ. അല്ലാതെ അതു യുക്തിവിചാരത്തിനു വിഷയമാക്കി ശരിയാണെന്നു കണ്ടതുകൊണ്ടല്ല. ഒരുവൻ ഇൻഡ്യയിൽ ജനിച്ചാൽ ഹിന്ദുവായേക്കാം. ഇംഗ്ലണ്ടിലാണെങ്കിൽ ക്രിസ്താനിയാകും. അറേബ്യയിലായാൽ മുസ്ലീമും. ഇങ്ങനെ നോക്കുമ്പോൾ ഓരോരുത്തരുടെയും മതം ഒരു യാദൃച്ഛികസംഭവമായി വന്നുചേർന്നതാണെന്നും കാണാം. ഒരു രാജ്യത്തിലോ സമുദായത്തിലോ നിലവിലിരിക്കുന്ന വിശ്വാസങ്ങൾ അതിലെ സന്താനങ്ങളിൽ അവരറിയാതെതന്നെ പകരുന്നുണ്ടാകും. സാമൂഹ്യചുറ്റുപാടുകളിൽ പറ്റിപ്പിടിച്ചു കിടക്കുന്ന വിശ്വാസങ്ങളെയും അഭിപ്രായങ്ങളെയും ഒരൊപ്പുകടലാസിന്റെ മട്ടിൽ ഒപ്പിയെടുക്കുന്നതിനുള്ള വാസന മനസ്സിനുണ്ട്. ഇങ്ങനെ ആലോചന കൂടാതെ മനസ്സിനകത്തു കടന്നുകൂടുന്ന വിശ്വാസങ്ങളാണ് മനുഷ്യനെ ഭരിക്കുന്നത്. ഇന്നത്തെ ശാസ്ത്രീയബോധത്തിനനുസരിച്ച്, നമ്മുടെ ജീവിതം ക്രമപ്പെടുത്തുന്നതിന് ഒന്നാമതായി വേണ്ടത് ഈ വിശ്വാസഭരണത്തിൽനിന്നുള്ള മോചനമാകുന്നു. ശാസ്ത്രീയമനോഭാവത്തോടു കൂടിയ യുക്തിവിചാരംകൊണ്ടു മാത്രമേ അതു സാദ്ധ്യമാവുകയുള്ളു.

1940

## 6
# നാസ്തികത്വം

ഈശ്വരനിൽ വിശ്വസിക്കാത്തവരെയാണല്ലോ നാസ്തികന്മാർ എന്നു വിളിച്ചുവരുന്നത്. ഇവരുടെ സംഖ്യ ലോകത്തിൽ കൂടിവരുന്നോ കുറഞ്ഞുവരുന്നോ എന്ന പ്രശ്നം പലപ്പോഴും തർക്കവിഷയമായി കണ്ടിട്ടുണ്ട്. കഴിഞ്ഞ ലോകമഹായുദ്ധത്തിനുശേഷം മനുഷ്യരുടെയിടയിൽ ഈശ്വരവിശ്വാസം വർദ്ധിച്ചുവരികയാണെന്ന് ഒരുകൂട്ടർ വാദിക്കുന്നു. മതം ഒരു ഉപജീവനമാർഗമായി സ്വീകരിച്ചിട്ടുള്ള പുരോഹിതന്മാരും തദനുയായികളുമാണ് ഈ വാദത്തിനു പ്രാബല്യം കൊടുക്കുവാൻ പണിപ്പെടുന്നത്. മനുഷ്യന്റെ സ്വതന്ത്രചിന്തയിൽ മതവും ഈശ്വരനും തേഞ്ഞുമാഞ്ഞുപോയാൽ ഇവരുടെ ഉപജീവനമാർഗം മുടങ്ങിപ്പോകുമെന്നുള്ളതു തീർച്ചയാണ്. അതുകൊണ്ട് ഇക്കൂട്ടർ ഇത്തരം അഭിപ്രായങ്ങൾ പ്രചരിപ്പിക്കുവാൻ പണവും സമയവും ചെലവഴിക്കുന്നതിൽ അത്ഭുതപ്പെടാനില്ല. ഈശ്വരവിശ്വാസം വർദ്ധിച്ചുവരുന്നു എന്ന് ഇവർ പറഞ്ഞുപരത്തുന്നതല്ലാതെ അതിലേക്കുള്ള ന്യായങ്ങളോ തെളിവുകളോ ഒന്നുംതന്നെ ഇക്കൂട്ടർ എടുത്തു കാണിക്കുന്നില്ല. ചില സ്ഥിതിവിവരക്കണക്കുകൾ പരിശോധിച്ചുനോക്കിയാൽ ഏതതഭിപ്രായം ഏറ്റവും അടിസ്ഥാനരഹിതവും ന്യായവിരുദ്ധവുമാണെന്നു മനസ്സിലാകും.

അറിവും വിചാരസ്വാതന്ത്ര്യവും വർദ്ധിച്ചുവരുന്തോറും ഈശ്വരവിശ്വാസം കുറയുകയും തത്ഫലമായി നാസ്തികന്മാർ കൂടിവരികയും ചെയ്യുന്നു എന്നുള്ളത് മനുഷ്യചരിത്രത്തിൽ ഒരു സാർവ്വത്രികനിയമമായിത്തന്നെ തെളിഞ്ഞിട്ടുള്ള ഒരു പരമാർത്ഥമാകുന്നു.



വിവിധ രാജ്യങ്ങളിലെ ജനസമുദായചരിത്രം പരിശോധിക്കുമ്പോഴും ഈ സംഗതി സത്യമാണെന്നു കാണാം. പ്രസ്തുത നിയമമനുസരിച്ചു നോക്കുമ്പോൾ പ്രാചീനകാലത്തെ അപേക്ഷിച്ച് അറിവും സ്വാതന്ത്ര്യവും കൂടുതലുള്ള ആധുനികകാലത്താണല്ലോ നാസ്തികന്മാർ അധികം ഉണ്ടാകേണ്ടത്. സത്യസ്ഥിതിയും അങ്ങനെതന്നെയാണെന്നു പല പരീക്ഷണങ്ങൾ കൊണ്ടും തെളിഞ്ഞിട്ടുണ്ട്.

'ദൈവവിശ്വാസവും അനശ്വരത്വവും' (Belief in God and Immortality) എന്ന പേരിൽ പ്രൊഫസർ ലീബാ എഴുതിയിട്ടുള്ള ഒരു പുസ്തകത്തിൽ ഇതിനെ സംബന്ധിച്ചു ശാസ്ത്രീയമായ ഒരന്വേഷണം നടത്തിയിട്ടുള്ളതായി കാണുന്നു. അമേരിക്കയിലെ ആയിരം കോളജുവിദ്യാർത്ഥികളെ ഈ പ്രൊഫസർ പരിശോധിച്ചതിൽ അറുപതു ശതമാനം മാത്രമെ ദൈവവിശ്വാസമുള്ളവരായി കാണപ്പെട്ടുള്ളു. അവരിൽത്തന്നെ പ്രായംകൂടിയവരുടെ വിശ്വാസം താരതമ്യേന ശിഥിലവുമായിരുന്നു. ചരിത്രവും സയൻസും പഠിപ്പിക്കുന്ന ആയിരം പ്രൊഫസർമാർ കൂടി ഇപ്രകാരം പരിശോധിക്കപ്പെടുകയുണ്ടായി. അവരിൽ നാല്പത്തഞ്ചു ശതമാനം മാത്രമായിരുന്നു ദൈവവിശ്വാസികൾ. അതായത് ആയിരത്തിൽ അഞ്ഞുറ്റിയൻപതും നാസ്തികന്മാരെന്നു ചുരുക്കം. അറിവും ചിന്താസ്വാതന്ത്ര്യവും വിദ്യാർത്ഥികളെ അപേക്ഷിച്ച് പ്രൊഫസറന്മാരിൽ കൂടിക്കാണുന്ന മുറയ്ക്ക് അവരുടെ നാസ്തികത്വവും വർദ്ധിച്ചിരിക്കുന്നു. സാമൂഹ്യശാസ്ത്രം പഠിപ്പിക്കുന്നവരിൽ എൺപതു ശതമാനവും ജീവശാസ്ത്രജ്ഞന്മാരിൽ എൺപത്തഞ്ചു ശതമാനവും നാസ്തികന്മാരാണെന്നു വെളിപ്പെടുകയുണ്ടായി. വിശ്വാസികളെന്നു മൊഴി കൊടുത്ത പ്രൊഫസറന്മാരുടെ യഥാർത്ഥ മനഃസ്ഥിതിയെപ്പറ്റിയും സംശയിക്കേണ്ടതുണ്ട്. അവരിൽ പലരും മതാധികാരികൾ നടത്തുന്ന കോളജുകളിൽ ജോലിനോക്കുന്നവരായിരിക്കും. തന്മൂലം വേണ്ടിടത്തോളം അഭിപ്രായസ്വാതന്ത്ര്യം പ്രകടിപ്പിക്കുവാൻ ഇവർക്കു സാദ്ധ്യമല്ലെന്നും വരാവുന്നതാണ്. മതസ്ഥാപനങ്ങളുടെ വകയായിട്ടുള്ള വിദ്യാലയങ്ങളിൽനിന്നും ശമ്പളം വാങ്ങുന്നവർ മതവിരോധികളായി പ്രത്യക്ഷപ്പെട്ടാൽ അവരുടെ ഉദ്യോഗം വെള്ളത്തിലാകും. ഏതാദൃശവിഷയങ്ങളിൽ സ്വാഭിപ്രായം മറച്ചുവയ്ക്കുവാൻ പരിതഃസ്ഥിതികളാൽ എത്രയെത്ര പണ്ഡിതന്മാർ പ്രേരിതരാകുന്നുണ്ട്.

ഇംഗ്ലണ്ട്, ഫ്രാൻസ്, ജർമ്മനി ഈ രാജ്യങ്ങളിലെ സ്ഥിതിയും ഇതുപോലെതന്നെ രസാവഹമാണ്. പള്ളികളിൽനിന്നും പുറപ്പെടുന്ന അഭ്യർത്ഥനകളെ അവിടങ്ങളിൽ ഭൂരിപക്ഷവും അഗണ്യകോടിയിൽ തള്ളുകയാണ് ചെയ്യുന്നത്. ഈ രാജ്യങ്ങളിലെ ശാസ്ത്രജ്ഞന്മാരിൽ അധികംപേരും ഈശ്വരനിൽ വിശ്വസിക്കാത്തവരാകുന്നു. ശാസ്ത്രജ്ഞന്മാർ മാത്രമല്ല, അനേകം സാഹിത്യകാരന്മാർ കൂടി ഈശ്വരനെ സംബന്ധിച്ച് സംശയാത്മാക്കളാണ്. കഴിഞ്ഞ അര നൂറ്റാണ്ടുകാലത്തെ സാഹിത്യം പരിശോധിച്ചാൽ ഇസ്സംഗതി വെളിവാകും. സ്വിൻബേൺ, മെറിഡിത്ത്, വാട്സൺ, ഹാർഡി, മാസ്ഫീൽഡ്, ഗാത്സ് വർത്തി ഇങ്ങനെ എത്രയോ പേരെ ഇക്കൂട്ടത്തിൽ ഉൾപ്പെടുത്താവുന്നതാണ്. കുറെക്കൂടി പുറകോട്ടു നോക്കുമ്പോഴും ഈശ്വരനിൽ വിശ്വാസം ഉറയ്ക്കാത്ത എത്രയോ കവികളെ നമുക്കു കാണാൻ കഴിയും. ബയറൺ,

ഷെല്ലി, കീറ്റ്സ് തുടങ്ങിയ സുപ്രസിദ്ധന്മാരുടെ കവിതകളിലും ഈ സംശയാത്മകത്വം പ്രസ്പഷ്ടമായിട്ടില്ലേ?

ആധുനികറഷ്യയിലെ സ്ഥിതി ഇവിടെ വിവരിക്കേണ്ട ആവശ്യമില്ലല്ലോ. അവിടെ നാസ്തികത്വം സർവത്ര വ്യാപിച്ചിട്ടുണ്ടെന്നുള്ള പരാതിയാണല്ലോ മതവിശ്വാസികളുടെ മുറവിളികളിൽ മുന്നിട്ടുനിൽക്കുന്നത്. ജർമ്മനിയിൽ 'നാസിസം' പ്രബലപ്പെടുന്നതിനു മുമ്പു നടത്തിയ സ്വതന്ത്രമായ ഒരു തെരഞ്ഞെടുപ്പിൽ നാസ്തികന്മാരുടെ സംഖ്യ ലക്ഷക്കണക്കിന് വെളിപ്പെടുകയുണ്ടായി. ഫ്രാൻസിൽ മൂന്നു കോടിയോളം ജനങ്ങൾ സാധാരണ പള്ളിയിൽ പോകാത്തവരാണ്. അവരിൽ അധികംപേരും നാസ്തികന്മാരാകുന്നു.

ഏതാനും കൊല്ലങ്ങൾക്കുമുമ്പ് ചെക്കോസ്ലോവാക്കിയയിൽ നടത്തിയ ഒരു കണക്കെടുപ്പു (സെൻസസ്) പ്രകാരം ഏഴരലക്ഷം ജനങ്ങൾ നാസ്തികന്മാരായി കാണപ്പെട്ടു. മെക്സിക്കോ, ബ്രസീൽ, അർജന്റീന തുടങ്ങിയ മറ്റു പലേ രാജ്യങ്ങളിലും ഇതുപോലെ നാസ്തികത്വം അഭിവൃദ്ധിപ്പെട്ടുവരുന്നതായി തെളിഞ്ഞിട്ടുണ്ട്. ചൈനയിൽ നിരീശ്വരപ്രസ്ഥാനം 'കമ്യൂണിസ'ത്തിന്റെ അകമ്പടിയായി തഴച്ചുവരികയാണ്. പണ്ട് ദേവാലയങ്ങളായിരുന്ന പല കെട്ടിടങ്ങൾ അവിടെ ഇപ്പോൾ വിശ്രമമന്ദിരങ്ങളും വിദ്യാലയങ്ങളുമായി രൂപാന്തരപ്പെട്ടിട്ടുണ്ടെന്ന് ജവാഹർലാൽ തന്റെ ചീനയാത്ര കഴിഞ്ഞു മടങ്ങിവന്നപ്പോൾ പറയുകയുണ്ടായി. സ്പെയിനിൽ അടുത്ത കാലത്തുണ്ടായ ആഭ്യന്തരയുദ്ധം മതക്കാരും നിർമതരും തമ്മിൽ നടന്ന ഒരു സംഘട്ടനമായിരുന്നല്ലോ. പരമാർത്ഥസ്ഥിതി ഇപ്രകാരമായിരിക്കുമ്പോൾ മതാധികാരികൾ കള്ളക്കണക്കുകളുണ്ടാക്കി സത്യം മറയ്ക്കാൻ ശ്രമിക്കുന്നത് നോക്കുക! 1933 - ൽ പ്രസിദ്ധപ്പെടുത്തിയ അവരുടെ ഒരു വാർഷിക റിപ്പോർട്ടിൽ ലോകത്തിലെ ക്രിസ്ത്യാനികളുടെ ഒരു കണക്കു കാണിച്ചിട്ടുള്ളതിൽ ഇംഗ്ലണ്ട്, ഫ്രാൻസ്, അമേരിക്ക എന്നീ മൂന്നു രാജ്യങ്ങളിലുള്ള സർവജനങ്ങളെയും ക്രിസ്തുമതവിശ്വാസികളായിട്ടാണ് അവർ എണ്ണിയിരിക്കുന്നത്. ഇത്തരത്തിലുള്ള കള്ളക്കണക്കുകൾകൊണ്ടും മറ്റനേക തരത്തിലുള്ള പ്രചരണോപായങ്ങൾകൊണ്ടും നാസ്തികത്വത്തിന്റെ തള്ളിക്കയറ്റം തടയാമെന്നു വിചാരിക്കുന്നതു വെറും വ്യാമോഹമാകുന്നു. അറിവിന്റെ വെളിച്ചത്തെയും സ്വാതന്ത്ര്യത്തിന്റെ കാറ്റടിയെയും തടുക്കുവാൻ ഇക്കൂട്ടർക്കു സാധിക്കുമോ? അതു സാധിക്കാത്ത കാലത്തോളം മനുഷ്യവർഗം വിശ്വാസാന്ധകാരത്തിൽനിന്നു കൂടുതൽ മോചനം നേടിക്കൊണ്ടുതന്നെയിരിക്കും. പ്രസിദ്ധ യുക്തിവാദിയായിരുന്ന ഹേക്കലിന്റെ (Haeckel) പുസ്തകത്തിന് (Riddle of Universe) സിദ്ധിച്ച പ്രചുര പ്രചാരം തന്നെ ആധുനികജനതയുടെ മനോഭാവത്തിന് ഒരൊന്നാംതരം ഉദാഹരണമാകുന്നു. പ്രസ്തുത ഗ്രന്ഥത്തിന് എതിരായി നിരൂപണം ചെയ്തുകൊണ്ട് മതാധികാരികൾ അനേകം ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തി. അവരുടെ സർവശക്തികളും പ്രയോഗിച്ചുനോക്കിയിട്ടും അവയിലൊന്നുംതന്നെ അൻപതിനായിരം കോപ്പിയിലധികം ചെലവായില്ല. എന്നാൽ, അതേസമയം ഈവക സഹായങ്ങളൊന്നും കൂടാതെ മതത്തിന്റെ മസ്തകം പിളർക്കുന്ന ആ ഗ്രന്ഥത്തിന്റെ അഞ്ചുലക്ഷം പ്രതികൾ വിറ്റഴിഞ്ഞുപോയി. നവലോകത്തിന്റെ ചിന്താഗതി



നാസ്തികത്വത്തിലേക്കു തിരിയുന്നു എന്നുള്ളതിന് ഇതിൽപ്പരം എന്തൊരു തെളിവാണു വേണ്ടത്?

ഏതാനും വർഷങ്ങൾക്കു മുൻപ് യാർക്ക് ഷയറിലെ അദ്ധ്യാപകന്മാരുടെ ഒരു കോൺഫറൻസ് കൂടുകയുണ്ടായി. അദ്ധ്യക്ഷൻ ഒരു ബിഷപ്പായിരുന്നു (Bishop of Ripon). 'ഇപ്പോഴത്തെ പള്ളിക്കൂടങ്ങളിലെ വിദ്യാർത്ഥികളുടെ മതപരമായ അഭിപ്രായങ്ങൾ കേൾക്കാനിടവന്നാൽ അവരുടെ മുത്തശ്ശിമാർ ഞെട്ടിത്തെറിച്ചുപോകും.' എന്നാണ് അദ്ദേഹം ആ കോൺഫറൻസിൽ പ്രസ്താവിച്ചത്. ഇങ്ങനെ സത്യാവസ്ഥ വിളിച്ചുപറയുന്ന ബിഷപ്പന്മാരും ധാരാളമുണ്ട്. അന്നത്തെ പ്രാസംഗികന്മാരിൽ ഒരാളായിരുന്ന സർ പെഴ്സി ജാക്സൺ, ബിഷപ്പിന്റെ ഈ സന്താപത്തിനു മറുപടിയായി: 'ഇപ്പോഴത്തെ കുട്ടികൾ ഇതുവരെ ഈ രാജ്യത്തുണ്ടായിരുന്ന കുട്ടികളേക്കാൾ എല്ലാംകൊണ്ടും നല്ല കൂട്ടത്തിലാണ്' എന്നു പ്രസ്താവിക്കുകയും ചെയ്തു. അതായത്, മതത്തിന്റെ കെട്ടുപാടിൽനിന്നു വിട്ടുമാറുന്നതോടുകൂടി കുട്ടികൾ കൂടുതൽ നന്നായിത്തീരുമെന്നത്രെ അദ്ദേഹം സൂചിപ്പിച്ചത്. പരിഷ്കാരാഭിവൃദ്ധിക്കനുസരിച്ച് ഈശ്വരവിശ്വാസം കുറഞ്ഞുവരുന്നു എന്നതിലേക്ക് ഇതുപോലെ അനേകം കണക്കുകളും തെളിവുകളും ഹാജരാക്കാവുന്നതാണ്.

1941

7

# കാര്യകാരണബന്ധം

കാരണം കൂടാതെ കാര്യം ഉണ്ടാകുന്നതല്ല എന്നുള്ളതു ഖണ്ഡിക്കുവാൻ നിവൃത്തിയില്ലാത്ത ഒരു സാമാന്യതത്ത്വമാകുന്നു. ഒരു കാര്യത്തിനു പല കാരണങ്ങളുണ്ടാകാം. അതുപോലെ പല കാര്യങ്ങളും ഒരു കാരണത്തിൽനിന്ന് ഉണ്ടായെന്നു വരാം.

'ഏകകാര്യമഥവാ ബഹൂത്ഥമാം
ഏകഹേതു ബഹുകാര്യകാരിയാം'

എന്ന കവിവാക്യം ഈ തത്ത്വത്തെയാണ് വെളിപ്പെടുത്തുന്നത്. വസ്തുക്കളുടെയും സംഭവങ്ങളുടെയും കാര്യകാരണബന്ധം വിശദീകരിക്കുകയെന്നതാണ് സയൻസിന്റെ പ്രധാന കൃത്യം. പ്രപഞ്ചത്തിന്റെ ഉല്പത്തി, സ്ഥിതി, ലയം മുതലായവയെപ്പറ്റി ശരിയായ ബോധം ജനിക്കുന്നതിനു മേൽക്കാണിച്ച ശാസ്ത്രീയമായ വിശദീകരണം അത്യന്താപേക്ഷിതമാകുന്നു. കാര്യം പ്രത്യക്ഷപ്പെടുകയും കാരണം തിരോഭൂതമായിരിക്കുകയും ചെയ്യുമ്പോഴാണ് അന്ധവിശ്വാസങ്ങൾക്ക് അടിമപ്പെട്ടു പോകുന്നത്. ഇടി, മിന്നൽ, മഴ മുതലായ കാര്യങ്ങളുടെ പ്രത്യക്ഷനുഭവം അജ്ഞനായ മനുഷ്യനെ ആദിമദശയിൽ അത്ഭുതപ്പെടുത്തുകയും അന്ധാളിപ്പിക്കുകയും ചെയ്തു. ഇവയ്ക്കെല്ലാം കാരണം കണ്ടുപിടിക്കുന്നതിനുള്ള ഒരു വാസന മനനശീലനായ മനുഷ്യനു പ്രകൃത്യാ ഉള്ളതാണ്. എന്നാൽ, അന്നത്തെ അന്ധകാര ദശയിൽ ഇന്ദ്രൻ തുടങ്ങിയ സങ്കല്പദേവന്മാരെ കാരണങ്ങളായി കല്പിക്കുവാനേ മനുഷ്യന്റെ മനസ്സിനു കഴിവുണ്ടായുള്ളു. ഇങ്ങനെ അജ്ഞാതകാരണങ്ങളായ കാര്യങ്ങൾ മനുഷ്യരെ ഏതെല്ലാം തരത്തിലുള്ള മിഥ്യാബോധങ്ങൾക്ക് അധീനരാക്കിയിട്ടുണ്ടെന്നുള്ളതിന് കയ്യും കണക്കുമില്ല. എങ്ങനെ ഉണ്ടായി? എന്താണു കാരണം? എന്നീ രൂപത്തിലുള്ള ചോദ്യം നമ്മുടെ മനസ്സിൽ സ്വാഭാവികമായി വന്നുചേരുന്നതാണ്. അതിനൊരു സമാധാനം തേടുവാനുള്ള തൃഷ്ണ എല്ലാവരിലും അനിയന്ത്രിതമായി പ്രവർത്തിക്കുന്നുണ്ട്. അതിനൊരു ശമനം ഉണ്ടായെങ്കിൽ മാത്രമേ മനസ്സിനു സ്വസ്ഥത വരുകയുള്ളു. തന്മൂലം ശരിയായ കാരണം കാണാത്തിടത്തും എന്തെങ്കിലും ഒന്ന് അന്ധമായി സങ്കല്പിക്കുന്നതിനു മനുഷ്യൻ പ്രേരിതനാകുന്നു. ഇപ്രകാരം കാര്യകാരണബന്ധത്തെപ്പറ്റിയുള്ള തെറ്റിദ്ധാരണകൾ പല രൂപത്തിൽ വന്നുചേരാം.

രണ്ടു സംഗതികൾ ഏകകാലത്തിൽ അടുത്തടുത്തു സംഭവിക്കുന്നു എന്നുള്ളതുകൊണ്ടുമാത്രം അവയ്ക്കു തമ്മിൽ കാര്യകാരണബന്ധം സങ്കല്പിക്കുന്ന പതിവ് പണ്ഡിതന്മാരുടെയിടയിൽപ്പോലും കണ്ടുവരുന്ന ഒന്നാണ്. ഡോക്ടർ ജോൺസന്റെ കാലത്ത് ചില ചരിത്രകാരന്മാർ കൂടി വിശ്വസിച്ചിരുന്ന കഥ ഇതിലേക്കു നല്ലൊരുദാഹരണമത്രേ. ദൂരസ്ഥിതമായ ഒരു ദ്വീപിനെപ്പറ്റി വളരെക്കാലം വളരെ വിചിത്രമായ ഒരു അന്ധവിശ്വാസം നിലവിലിരുന്നിരുന്നു. ആ ദ്വീപിൽ വിദേശീയർ ആരെങ്കിലും വന്നാൽ ഉടൻ തദ്ദേശീയർക്കെല്ലാം ജലദോഷം പിടിപെടുമത്രേ! അനുഭവംകൊണ്ട് ഇതു ശരിയെന്നു വിശ്വസിക്കുവാൻ ചരിത്രകാരന്മാർകൂടി പ്രേരിതരായിപ്പോയി. വിദേശീയർ അവിടെ ചെല്ലുന്നതു കപ്പൽമാർഗ്ഗമായിട്ടാണല്ലോ. ആണ്ടിൽ ചില പ്രത്യേക കാലങ്ങളിൽ കാറ്റ് അനുകൂലമായിരിക്കുമ്പോൾ മാത്രമേ അവിടെ കപ്പൽ അടുക്കുകയുള്ളു. കപ്പൽ അടുത്ത് വിദേശീയർ ഇറങ്ങി കുറെ നാൾ കഴിയുമ്പോൾ നാട്ടിൽ ജലദോഷം പടർന്നുപിടിക്കുകയും ചെയ്യും. പക്ഷേ, അതിനു കാരണം, അക്കാലങ്ങളിൽ മാത്രം കരയിലേക്കടിക്കാറുള്ള ഒരുതരം പ്രത്യേക കാറ്റാണെന്നുള്ള സംഗതി നാട്ടുകാർക്ക് അറിഞ്ഞുകൂടായിരുന്നു. വിദേശീയർ ഇറങ്ങുന്നതും ജലദോഷം പിടിപെടുന്നതും ഏകകാലത്തു സംഭവിക്കുന്നതുകൊണ്ടു പ്രത്യക്ഷത്തിൽ യാതൊരു പരസ്പരബന്ധവും ഇല്ലാത്ത രണ്ടിനെയും കൂട്ടിയിണക്കി ഒന്നു മറ്റേതിനു കാരണമെന്ന് അവർ വിശ്വസിച്ചു. ആലോചനയും അന്വേഷണവും കൂടാതെ മനസ്സു കാരണം തേടി കാടുകയറുന്നത് ഈ വിധത്തിലാകുന്നു. ജോൺസന്റെ കാലത്തു ചില പണ്ഡിതന്മാർപോലും ഈ അന്ധവിശ്വാസത്തെ താങ്ങി വാദിക്കാനും പണിപ്പെട്ടതായി കാണുന്ന സ്ഥിതിക്കു പാമരന്മാരുടെ കഥയെന്താണ്!

പണ്ട് മൃതദേഹം വലിയ ചാറയിലാക്കി കുറെ ധാന്യങ്ങളും ഇട്ടു കുഴിച്ചിടുന്ന പതിവുണ്ടായിരുന്നല്ലോ. മരിക്കാറായ പടുവൃദ്ധരെ ഇങ്ങനെ ജീവനോടെ കുഴിച്ചിടുന്ന പതിവും അതിപ്രാചീന കാലത്തുണ്ടായിരുന്നു. ചാറയിലിടുന്ന ധാന്യങ്ങൾ കുറെക്കഴിഞ്ഞു മുളച്ചുപൊന്തി സാധാരണരീതിയിൽക്കവിഞ്ഞ കതിർവീശുന്നതു കണ്ടു മനുഷ്യർ അത്ഭുതപ്പെട്ടു. ഈ വിളവു വർദ്ധനയ്ക്കു മരിച്ചുപോയവരുമായി എന്തോ ബന്ധമുണ്ടെന്ന് അവർ വിശ്വസിക്കാൻ തുടങ്ങി. ഇതിന്റെ ഫലമായിട്ടാണ് കൃഷി നന്നാകുന്നതിനു നരബലി നടത്തുകയെന്ന ദുരാചാരം ഉത്ഭവിച്ചത്. കാലാന്തരത്തിൽ നരബലി സാധാരണ ജന്തുബലിയായി മാറി. ഇപ്പോഴും ഈവക നടപടികളുടെ അവശിഷ്ടങ്ങൾ കാണാ

വുന്നതാണ്. കാരണത്തെപ്പറ്റിയുള്ള മിഥ്യാബോധമാണ് ഇസ്സംഗതിയിലും അന്ധവിശ്വാസത്തെ പുലർത്തിയത്.

ഈ ലോകം ഇന്നത്തെ നിലയിൽ എങ്ങനെ വന്നുചേർന്നു എന്ന് അറിയാതെ വിഷമിച്ച മനുഷ്യൻ സർവത്തിനും സൃഷ്ടികർത്താവായി ഒരു ഈശ്വരനെ സൃഷ്ടിച്ചു. സർവജീവജാലങ്ങളെയും സൃഷ്ടിച്ച ഈശ്വരനെ മനുഷ്യൻ സൃഷ്ടിച്ചതാണെന്നുള്ള പരമാർത്ഥം മനസ്സിലാക്കാനുള്ള ചിന്താശക്തി അന്ന് അവനുണ്ടായിരുന്നില്ല. പ്രപഞ്ചത്തിന് ഒരു ആദികാരണം വേണമെന്നും അതാണ് ഈശ്വരനെന്നും വാദിക്കുന്നവർ ഇന്നും ധാരാളമുണ്ട്. അല്പം ആലോചിച്ചാൽ ഈ 'ആദികാരണ'ത്തിനു നിലനില്പില്ലെന്നു മനസ്സിലാക്കാം. കാര്യകാരണബന്ധം ഒരു വൃത്തത്തിനു തുല്യം ആദിയും അന്തവും ഇല്ലാത്തതാണെന്നു പറയാം. ഒരു വൃത്തം എവിടെ തുടങ്ങുന്നു എന്നോ എവിടെ അവസാനിക്കുന്നു എന്നോ നിർണയിക്കുവാൻ വയ്യ. കേവലം കാരണാവസ്ഥയിൽ ഒന്നിനും നിലയില്ല. ഒരു കാരണം വേറൊന്നിന്റെ കാര്യമായിത്തീരും. ഇങ്ങനെ നോക്കുമ്പോൾ കാര്യം കാരണവും കാരണം കാര്യവുമായി പൂർവാപരക്രമമനുസരിച്ചു മാറിമാറിക്കൊണ്ടു തുടർന്നുപോകുന്നതു കാണാം. ചക്രഭ്രമണരൂപത്തിലുള്ള ഈ ശൃംഖലയിൽ ആദികാരണമെന്നൊരു അവസാനക്കണ്ണി നിശ്ചയിക്കുന്നതു യുക്തിവിരുദ്ധമാകുന്നു.

അജ്ഞാതകാരണങ്ങളായ പലതും ഇപ്പോഴും നമ്മെ അഭിമുഖീകരിക്കുന്നുണ്ടാകാം. അവയെപ്പറ്റി മേൽക്കാണിച്ചവിധം അന്ധവിശ്വാസങ്ങൾ പുലർത്താതെ ശാസ്ത്രജ്ഞാനത്തിന്റെ വെളിച്ചത്തിൽ അന്വേഷണം നടത്തിക്കൊണ്ടിരിക്കുകയാണ് ചിന്താശീലന്മാർ ചെയ്യേണ്ടത്.

1942

# 8

# മതവും സന്മാർഗബോധവും

മതവും സന്മാർഗബോധവും തമ്മിൽ അഭേദ്യമായ ഒരു ബന്ധമുണ്ടെന്ന് സാധാരണജനങ്ങൾ വിശ്വസിച്ചുവരുന്നു. തന്മൂലം മതമാണ് മനുഷ്യരെ സന്മാർഗികളാക്കി തീർക്കുന്നതെന്നൊരു മിഥ്യാബോധവും അടിയുറച്ചിട്ടുണ്ട്. മതത്തിന്റെ ആവശ്യവും മഹിമയും പൊന്തിച്ചു കാണിക്കുവാൻ കൊണ്ടുവരുന്ന ഒരു പ്രധാന വാദവും ഇതുതന്നെയാണ്. മതവിശ്വാസം നശിച്ചാൽ മനുഷ്യരെല്ലാം ദുർമാർഗികളായിപ്പോകുമത്രേ. ഇത്തരം ബാലിശങ്ങളായ വാദങ്ങൾ പുറപ്പെടുവിക്കുന്നവർ സന്മാർഗം അഥവാ സദ്വൃത്തി (Morality) എന്നു പറഞ്ഞാൽ എന്താണെന്നോ അതിന്റെ തോത് (Standard) എന്താണെന്നോ വിശദീകരിച്ചു നിർണയിക്കാറേയില്ല. അതിലേക്ക് ഉദ്യമിച്ചാൽ അവരുടെ വാദം പൊളിഞ്ഞുപോകുമെന്നു കണ്ടിട്ടായിരിക്കാം അവർ മൗനം ദീക്ഷിക്കുന്നത്. ഏതായാലും ഈ സന്മാർഗവാദികൾ അടിസ്ഥാനമായി രണ്ടു സംഗതികൾ തെറ്റിദ്ധരിച്ചിട്ടുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. ഒന്ന്, മനുഷ്യവർഗത്തിന്റെ ആരംഭം മുതൽക്കേ മതവും നിലനിന്നുപോരുന്നു എന്ന്; രണ്ടാമത്തേത്, ഈ മതത്തിൽ നിന്നാണ് സന്മാർഗബോധത്തിന്റെ ഉല്പത്തിയെന്ന്, ഈ രണ്ടും മഹാബദ്ധങ്ങളാണെന്നു നിഷ്പ്രയാസം തെളിയിക്കാം.

നരവംശശാസ്ത്രം (Anthropology), സമുദായതന്ത്രം (Sociology) മുതലായ ശാസ്ത്രശാഖകൾ മനുഷ്യവർഗത്തിന്റെ പാരിണാമികമായ വളർച്ചയെപ്പറ്റി സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. ഇവയിലെ സിദ്ധാന്തങ്ങളും തെളിവുകളും പരിശോധിച്ചാൽ യാതൊരു മതബോധവും കൂടാതെ ജീവിച്ച ഒരു കാലഘട്ടം മനുഷ്യർ കടന്നുപോന്നിട്ടുണ്ടെന്നു കാണാവുന്നതാണ്. പ്രത്യേ

കിച്ചൊരു മതവും ഇല്ലാത്ത അനേകം വർഗക്കാർ ദ്വീപാന്തരങ്ങളിലെ ആദിമനിവാസികളുടെ ഇടയിൽ ഇപ്പോഴും കാണപ്പെടുന്നുണ്ടെന്ന് ഗവേഷകന്മാർ അഭിപ്രായപ്പെടുന്നു. ബ്രിട്ടീഷുകാർ കൈവശപ്പെടുത്തിയ മഡഗാസ്കർ ദ്വീപിൽ ഇത്തരം വർഗങ്ങൾ ഉണ്ടെന്ന് ഈയിടെ ഒരു പത്രലേഖകൻ ചൂണ്ടിക്കാണിക്കുകയുണ്ടായി. എന്നാൽ, മതമില്ലാതെ കിരാതജീവിതം നയിക്കുന്ന വർഗങ്ങളുടെയിടയിൽ ചില സന്മാർഗവ്യവസ്ഥകൾ നിലവിലുണ്ടെന്ന സംഗതിയും പ്രത്യേകം തെളിഞ്ഞിട്ടുണ്ട്. ചുരുക്കത്തിൽ മതത്തിന്റെ ആവിർഭാവത്തിനു മുമ്പുതന്നെ സന്മാർഗവ്യവസ്ഥകൾ മനുഷ്യസമുദായത്തിന്റെ ആരംഭദശയിൽ നടപ്പായിരുന്നു എന്ന് ശാസ്ത്രജ്ഞന്മാർ സമ്മതിക്കുന്നു. മനുഷ്യന്റെ സാംസ്കാരികമായ വളർച്ചയിൽ ഇടക്കാലത്തു രൂപമെടുത്ത ഒന്നാണ് മതം. അതുകൊണ്ട് മതവും സന്മാർഗബോധവും തമ്മിൽ ഇപ്പോൾ കാണുന്ന ബന്ധവും ഇടക്കാലത്തുണ്ടായതാണെന്നു തെളിയുന്നു. ഇങ്ങനെ കാലാന്തരത്തിൽ വന്നുചേർന്ന ബന്ധം ചൂഷണനിപുണന്മാരായ പുരോഹിതന്മാരുടെ ചെപ്പടിവിദ്യകൊണ്ട് ഒന്നിന്റെ സന്താനമാണു മറ്റേതെന്നു തോന്നത്തക്കവിധം ദൃഢമായിപ്പോയെന്നേ ഉള്ളു. കേവലം മനുഷ്യനിർമിതങ്ങളായ സാന്മാർഗികവ്യവസ്ഥകൾ സ്വർഗസ്ഥനായ ദൈവത്തിന്റെ അരുളപ്പാടുകളായി ഇക്കൂട്ടർ വെളിപ്പെടുത്തി. വാസ്തവം ഇതാണെങ്കിൽ സന്മാർഗബോധത്തിന്റെ ഉല്പത്തിയെങ്ങനെയെന്ന പ്രശ്നത്തിന് ഉത്തരം പറയേണ്ടിയിരിക്കുന്നു.

മനുഷ്യൻ ഒരു സാമൂഹ്യജീവി (Social animal) ആണെന്നുള്ള സംഗതിയിൽ ആർക്കും തർക്കമില്ലല്ലോ. സമുദായവാസന (Social instinct) എല്ലാ മനുഷ്യരിലും വിലീനമായിക്കിടക്കുന്ന ഒന്നാണ്. മനുഷ്യന്റെ മൃഗീയദശയിൽ അവ്യക്തമായി കിടന്നിരുന്ന ഈ വാസന കാലാന്തരത്തിൽ വ്യക്തമായി വികസിച്ച് അവനെ ഒരു സാമൂഹ്യജീവിയാക്കിത്തീർക്കുകയാണു ചെയ്തത്. സർവ ദോഷങ്ങളും നീങ്ങിയ ഒരു ഉത്തമസമുദായസംഘടന ഇപ്പോഴും മനുഷ്യനു സാദ്ധ്യമായിട്ടില്ല. എന്നാലും ആ ലക്ഷ്യത്തിലേക്കാണ് പരിഷ്കൃത മനുഷ്യരുടെ പുരോഗമനമെന്ന് നിസ്സംശയം പറയാം. സ്വരക്ഷ, സ്വസുഖം എന്നിവയ്ക്കുവേണ്ടിത്തന്നെയാണ് മനുഷ്യർ സംഘടിച്ചത്. ഒറ്റതിരിഞ്ഞു മത്സ്യന്യായം അനുസരിച്ച് ശക്തൻ അശക്തനെ വേട്ടയാടി ജീവിച്ചാൽ ജീവിതം അസാദ്ധ്യമെന്നു മനുഷ്യനെ അനുഭവം പഠിപ്പിച്ചു. ഇപ്രകാരം മനുഷ്യർ സ്വരക്ഷയ്ക്കുവേണ്ടി സമുദായമായി സംഘടിച്ച ഘട്ടത്തിൽ വ്യക്തിയും സമുദായവും തമ്മിൽ ഒരു പുതിയ ബന്ധം നിലവിൽ വന്നു. ഈ രണ്ടിന്റെയും ശ്രേയസ്സ് പരസ്പരം ആശ്രയിച്ചിരിക്കുന്നു എന്ന സംഗതിയും അനുഭവംകൊണ്ടു പ്രത്യക്ഷമായി. ഇങ്ങനെ വ്യക്തിയും സമുദായവും തമ്മിൽ ശ്രേയസ്കരമായ ബന്ധം പരിപാലിക്കേണ്ട ആവശ്യം നേരിട്ടു. ഈ ആവശ്യത്തിൽനിന്നാണ് ആദ്യമായി ചില സന്മാർഗവ്യവസ്ഥകൾ ഉത്ഭവിച്ചത്. ആവശ്യം സൃഷ്ടിയുടെ മാതാവെന്നുള്ള വാക്യം ഇക്കാര്യത്തിലും അർത്ഥവത്താകുന്നു. വ്യക്തിയും സമുദായവും തമ്മിലുള്ള അംഗാംഗിഭാവത്തെ പരിപാലിക്കുന്നതിനു ചില നിയമങ്ങളും നിയന്ത്രണങ്ങളും നടപ്പാക്കേണ്ടിവന്നു. മനുഷ്യന്റെ ലൈംഗികജീവിതത്തിലുള്ള (sex life) നിയന്ത്രണം, പരസ്പര സ്നേഹവിശ്വാസങ്ങൾ, സത്യഭാഷണം, ധർമാചരണം മുതലായവയെല്ലാം



ഇപ്രകാരം ക്രമേണ നടപ്പായവയാണ്. ബുഷ്നർ (Buchner) എന്ന ജർമൻ ഭിഷഗ്വരൻ ജീവിതത്തിന്റെ ഭൗതികത്വത്തെ മാത്രം അടിസ്ഥാനമാക്കി സന്മാർഗവ്യവസ്ഥകൾ ക്രോഡീകരിച്ച് ഒരു ഗ്രന്ഥമെഴുതിയിട്ടുണ്ട്. അതിൽ അദ്ദേഹം അംഗീകരിച്ചിരിക്കുന്നത് സന്മാർഗത്തിന്റെ അടിസ്ഥാനം സാമൂഹ്യതയാണ് (Morality depends on sociality) എന്നുള്ള തത്ത്വമത്രേ. ഹേക്കൽ (Haeckel) എന്ന സുപ്രസിദ്ധനായ ഭൗതികവാദിയും ഇതേ തത്ത്വത്തിന്മേൽത്തന്നെ പ്രസ്തുത വിഷയം നിരൂപണം ചെയ്തിട്ടുണ്ട്. സാമൂഹ്യജീവിതവിരോധികളായ (Anti social) മനോഭാവങ്ങളെ അമർച്ച ചെയ്ത് ഓരോ വ്യക്തിയിലുമുള്ള അഹംബുദ്ധിയെയും (Egoism) സമസ്തലോകസുഖാദർശത്തെയും തമ്മിൽ കൂട്ടിയിണക്കുകയെന്നതാണ് എല്ലാത്തരം സന്മാർഗവ്യവസ്ഥകളുടെയും പരമലക്ഷ്യമെന്ന് അദ്ദേഹം വാദിക്കുന്നു. ഈ പരമലക്ഷ്യം തന്നെയാണ് ആധുനിക റഷ്യയിലെ നവീകൃതജീവിതത്തിൽ നാം കാണുന്നതും.

ഏതാണ് സന്മാർഗം? അതിന്റെ തോതെന്ത്? ഇത്യാദി ചോദ്യങ്ങൾക്കു മേൽപ്പറഞ്ഞ തത്ത്വത്തെ ആസ്പദമാക്കിയും യുക്തിയെ അവലംബിച്ചും വേണം ഉത്തരം പറവാൻ. അല്ലാതെ മതഗ്രന്ഥങ്ങളോ പ്രവാചകന്മാരുടെ വാക്യങ്ങളോ പ്രസ്തുത പ്രശ്നങ്ങൾക്കു പ്രമാണങ്ങളാകുന്നതല്ല. വ്യക്തിയുടെ വളർച്ചയ്ക്കും വികാസത്തിനും സുഖത്തിനും ഉപകരിക്കത്തക്കവിധം സുസംഘടിതമാകുന്ന സമുദായത്തിന്റെ ശ്രേയസ്സിന് ഉപകരിക്കുന്ന നടപടികളെയെല്ലാം സന്മാർഗവ്യവസ്ഥാവ്ലയത്തിൽ ഉൾപ്പെടുത്താവുന്നതാണ്. സാമൂഹ്യജീവിതത്തിനു ഹാനികരങ്ങളായിട്ടുള്ളവയെല്ലാം വ്യക്തികളെയും ബാധിക്കുന്നവയാണെന്നുള്ള സംഗതി നാം പലപ്പോഴും വിസ്മരിക്കാറുണ്ട്. അതുകൊണ്ട് സാമൂഹ്യജീവിതവിരോധി (Anti social) കളായിട്ടുള്ള പല പ്രവൃത്തികളും നാം ചെയ്തുപോകുന്നു. വാസ്തവത്തിൽ അത്തരം പ്രവൃത്തികളെയാണ് ഒന്നാമതായി അസാന്മാർഗ്ഗികകോടിയിൽ ഉൾപ്പെടുത്തേണ്ടത്. ഇത്തരം ദുർവൃത്തിയിൽ ഏർപ്പെടുന്ന പലരും മതദൃഷ്ട്യാ സവൃത്തന്മാരായി എണ്ണപ്പെടുന്നുണ്ടെന്നുള്ളതിനു നമ്മുടെ രാജ്യത്ത് അനേകം ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാവുന്നതാണ്. സന്മാർഗത്തെ മതത്തിൽനിന്നും നീക്കിനിർത്തി നമ്മുടെ സാമാന്യപ്രജ്ഞ (common sense) യിൽക്കൂടി അതിനെപ്പറ്റി വിചാരണ ചെയ്തുനോക്കുമ്പോൾ നാം സന്മാർഗമായി ഗണിച്ചിട്ടുള്ള പലതും വാസ്തവത്തിൽ ദുർമാർഗമാണെന്നു മനസ്സിലാകും. ഉദാഹരണമായി മുതലാളിഭരണം നടപ്പുള്ള രാജ്യങ്ങളിലെ ലാഭക്കച്ചവടംതന്നെ നോക്കുക. എല്ലാ മനുഷ്യർക്കും ആവശ്യമുള്ള ആഹാരസാധനം എത്രയിരട്ടി വിലയ്ക്കു വിറ്റു ലാഭമുണ്ടാക്കിയാലും അതൊരു അസാന്മാർഗികകർമ്മമായി ഇവിടെ ഗണിക്കപ്പെടുന്നില്ല! പണവും കാര്യശേഷിയും കൗശലവുമുള്ള ഒരാൾക്ക് ഒരു രാജ്യത്തെ നെല്പാടങ്ങൾ മുഴുവൻ തീറെഴുതിപ്പിടിക്കുവാൻ കഴിയും. അതിനു നമ്മുടെ നിയമം അനുവദിക്കുന്നു! സാമൂഹ്യജീവിതവിധ്വംസികളാണ് ഇത്തരം പ്രവൃത്തികളെന്ന് ഈ യുദ്ധകാലത്തു നല്ലപോലെ വെളിപ്പെട്ടിട്ടും അവയെല്ലാം സന്മാർഗ്ഗകോടിയിൽത്തന്നെ അംഗീകൃതങ്ങളായിരിക്കുന്നു! നമ്മുടെ ഇത്തരം സന്മാർഗം റഷ്യയിൽ ദുർമാർഗത്തിന്റെ മകു

ടോദാഹരണമായി ഗണിച്ചു കുറ്റകരമാക്കിയിരിക്കുന്നതു നോക്കുക! ഇവിടെ പാലിൽ വെള്ളം ചേർത്തു പട്ടണങ്ങളിൽ വിറ്റാൽ അത് അത്ര ഗൗരവമേറിയ കുറ്റമല്ല. കണ്ടുപിടിച്ചാൽത്തന്നെ ഒരു നിസ്സാരസംഖ്യ പിഴ കൊടുക്കേണ്ടതേയുള്ളു. റഷ്യയിൽ ഒരുപക്ഷേ, അതിനു വധശിക്ഷയായിരിക്കും ലഭിക്കുക. കാരണം, അനേകലക്ഷം ജനങ്ങളുടെ ആരോഗ്യത്തെ ബാധിക്കുന്ന ആ സമ്പ്രദായം കൊലപാതകത്തേക്കാൾ ഭയങ്കരമായിട്ട് അവർ ഗണിക്കുന്നു എന്നതാണ്. ലാഭക്കച്ചവടം ദൈവം അനുവദിച്ചിട്ടുണ്ടെന്നു ന്യായം പറയുന്ന മതക്കാരുടെ നേതൃത്വം നശിച്ചതിന്റെ ഫലമായി ആ രാജ്യത്തിലെ സന്മാർഗത്തോതിൽ ഇങ്ങനെ പല മാറ്റങ്ങളും വന്നിട്ടുണ്ട്. നാം ഇപ്പോഴും ജീർണവും ജടിലവുമായ ഒരു സന്മാർഗത്തോതും കൊണ്ടാണു നടക്കുന്നത്. ആയിരമായിരം കൊല്ലങ്ങൾക്കു മുമ്പ് ബഹുജനമർദ്ദനത്തിനായി പുരോഹിതൻ നിർമിച്ച ഒരു കപടവേദാന്തമാണത്. അതനുസരിച്ചുള്ള കൃത്രിമജീവിതം കൊണ്ട് മനുഷ്യസമുദായത്തിന് അധഃപതനമല്ലാതെ ഉയർച്ചയുണ്ടായിട്ടില്ല. ലൈംഗികജീവിതത്തിലെ കൃത്രിമനിരോധനങ്ങൾക്കാകുന്നു ഇവിടത്തെ സന്മാർഗ്ഗവ്യവസ്ഥയിൽ പ്രാധാന്യം. മതഗ്രന്ഥങ്ങളുടെ ദുർവ്യാഖ്യാനങ്ങളെയും അന്ധവിശ്വാസങ്ങളെയും അവലംബിച്ചുണ്ടായ ഈ കൃത്രിമനിരോധനങ്ങൾ അവ സൃഷ്ടിച്ചുവിട്ട പുരോഹിതന്മാരുൾപ്പെടെയുള്ള ജനങ്ങളെ ആത്മവഞ്ചകന്മാരാക്കുന്നതിനു മാത്രമെ ഉപകരിച്ചിട്ടുള്ളു. തിരശ്ശീലയ്ക്കുള്ളിൽ തലപൊക്കുന്ന മതാധികാരികളുടെ കാമാന്ധത കുപ്രസിദ്ധമായിത്തീർന്നിട്ടുള്ളതുകൊണ്ട് ഇവിടെ വിസ്തരിക്കേണ്ട ആവശ്യമില്ല. സ്ത്രീപുരുഷബന്ധത്തെ ജീവശാസ്ത്രപര(Biological)മായി വീക്ഷണം ചെയ്തു ശാരീരികവും മാനസികവുമായ ആരോഗ്യത്തെ അടിസ്ഥാനമാക്കി തത്സംബന്ധമായ ഒരു സന്മാർഗവ്യവസ്ഥ ഏർപ്പെടുത്തുവാൻ റഷ്യക്കാർക്കു മാത്രമേ സാധിച്ചിട്ടുള്ളു. തൽഫലമായി അവർ സന്മാർഗ്ഗത്തിൽ ഒരുപടി ഉയരുകയാണു ചെയ്തിട്ടുള്ളത്. മതം നശിച്ചതിന്റെ ഫലമായി അവിടെ ദാമ്പത്യബന്ധം ശിഥിലമായിപ്പോയെന്നും റഷ്യക്കാരെല്ലാം ഇപ്പോൾ അഴിച്ചുവിട്ട കാളകളെപ്പോലെ കാമാന്ധരായി കണ്ടമാനം ജീവിക്കുകയാണെന്നും മറ്റും എത്രയെത്ര ദുഷ്പ്രവാദങ്ങൾ ഈ അടുത്തകാലം വരെ മതാധികാരികളും മറ്റു ശത്രുക്കളും പറഞ്ഞുപരത്തിയിരുന്നു. ഇത്തരം വമ്പിച്ച കള്ളങ്ങളെല്ലാം ഈ യുദ്ധംകൊണ്ടു പൊളിഞ്ഞുപോയിരിക്കുന്നു. ശരിയായി സന്മാർഗം റഷ്യയിലെപ്പോലെ മറ്റൊരു രാജ്യത്തും ഇല്ലെന്നുള്ള സത്യാവസ്ഥ ഇപ്പോൾ വെളിവായി. സാന്മാർഗികജീവിതത്തിന്റെ ഒന്നാമത്തെ ലക്ഷണം ശാരീരികവും മാനസികവുമായ ആരോഗ്യവും ശക്തിയുമാകുന്നു. മലവെള്ളംപോലെ തള്ളിക്കേറിവന്ന ജർമൻ സേനാപ്രവാഹത്തെ തടുത്തുനിർത്തുവാനും പിന്തിരിക്കുവാനും ഈ ഒരു രാജ്യത്തിനു മാത്രമേ കഴിഞ്ഞുള്ളു എന്ന സംഗതി തന്നെ റഷ്യക്കാരുടെ ധാതുബലത്തിന് ഒരു ഒന്നാംതരം ഉദാഹരണമല്ലേ? മതപരമായ സന്മാർഗം കൃത്രിമമായി പരിപാലിച്ചുകൊണ്ടിരുന്ന ഫ്രാൻസ് രാജ്യം രണ്ടാഴ്ചകൊണ്ട് ഹിറ്റ്ലറുടെ മുമ്പിൽ കുമ്പിടേണ്ടിവന്നതു സാന്മാർഗികമായ അധഃപതനത്തിന്റെ ഫലമാകുന്നു.



മതത്തിന്റെ ആക്രമണം മനുഷ്യന്റെ സന്മാർഗബോധത്തെ കളങ്കപ്പെടുത്തുകയും കലുഷമാക്കുകയുമാണ് ചെയ്തിട്ടുള്ളത്. പ്രാർത്ഥന, പ്രായശ്ചിത്തം, വഴിപാട് തുടങ്ങിയ അന്ധങ്ങളായ നടപടികൾ സന്മാർഗവ്യതിചലനത്തിനു മനുഷ്യരെ പ്രകാരാന്തരേണ പ്രേരിപ്പിക്കുന്നുണ്ടെന്നു മനഃശാസ്ത്രദൃഷ്ട്യാ നോക്കിയാൽ മനസ്സിലാകും. ഒരു കൊല്ലത്തെ ദുർവൃത്തികളെല്ലാം ഒറ്റ ഉപവാസംകൊണ്ടോ വ്രതംകൊണ്ടോ പ്രാർത്ഥനകൊണ്ടോ കുമ്പസാരം കൊണ്ടോ തേഞ്ഞുമാഞ്ഞുപോകുമെന്ന് അന്ധമായി വിശ്വസിക്കുന്ന ഒരു മനുഷ്യൻ എങ്ങനെ സദ്വൃത്തിനിരതനാകും? പുരോഹിതനു പണം കൊടുത്തു പാപം കഴുകിക്കളയുന്ന ഇന്ദ്രജാലം നിലനിൽക്കുന്ന കാലത്തോളം എങ്ങനെ സന്മാർഗബോധം തെളിയും? ചുരുക്കത്തിൽ മതംകൊണ്ടു സന്മാർഗം പ്രകാശമാനമാകുകയല്ല, ഇരുളടയുകയാണു ചെയ്യുന്നത്. അതുകൊണ്ട് രണ്ടുംതമ്മിൽ വേർതിരിച്ചു കാണിക്കേണ്ടതാവശ്യമായി വന്നിരിക്കുന്നു.

1943

# 9

# ദോഷാനുദർശനം

ഇംഗ്ലീഷിൽ 'പെസ്സിമിസം' (Pessimism) എന്നു പറയുന്നതിനു സമാനമായിട്ടാണ് ഈ പദം ഇവിടെ പ്രയോഗിച്ചിരിക്കുന്നത്. ജീവിതത്തെ ദുഃഖാത്മകമായി ദർശിക്കുക അഥവാ 'ജീവിതം കൊണ്ടു യാതൊരു ഗുണവും ഇല്ല, ദോഷമേ ഉള്ളു' എന്നു വിചാരിക്കുക - ഇതാണല്ലോ ഈ പദംകൊണ്ടു വിവക്ഷിക്കുന്ന ആശയം. 'ജീവിതം ദുഃഖമയമാണോ' എന്ന ചോദ്യത്തിന് 'അതേ' എന്ന് ഉത്തരം പറഞ്ഞിട്ടുള്ളവരാണ് തത്ത്വചിന്തകന്മാരിൽ പലരും. ഇതൊരു സിദ്ധാന്തമായി അനേകം തത്ത്വശാസ്ത്രഗ്രന്ഥങ്ങളിൽ സ്ഥാപിതമായിട്ടുമുണ്ട്. നമ്മുടെ ജീവിതം ഒരു സങ്കടക്കടലാണെന്ന് ഉദ്ഘോഷിക്കുന്ന ഈ വിചിത്രസിദ്ധാന്തത്തിന്റെ ഉല്പത്തിയും വ്യാപ്തിയും ഒന്നു വിചാരണ ചെയ്തു നോക്കാം.

മറ്റു പലതിന്റെയും എന്നപോലെ പ്രസ്തുത സിദ്ധാന്തത്തിന്റെയും ഉല്പത്തിസ്ഥാനം പൗരസ്ത്യദേശം, വിശേഷിച്ചു ഭാരതം ആണെന്നു പറയാം. അവിടെനിന്നാണ് ഇതു പിന്നീടു പാശ്ചാത്യദേശങ്ങളിലേക്കു സംക്രമിച്ചിട്ടുള്ളത്. ഇൻഡ്യയിലെ അതിപ്രാചീനമായ വേദാന്തമതത്തിൽ സർവവ്യാപിയായി കാണുന്നതു ദോഷാനുദർശനമാണ്. വേദാന്തികളുടെ 'സംസാരം' എന്ന പ്രസിദ്ധമായ സാങ്കേതികപദം ദുഃഖത്തിന്റെ ഒരു കലവറയത്രെ. ഈ സംസാരസമുദ്രത്തിൽനിന്നും കരകേറി ആത്മസാക്ഷാത്കാരം സിദ്ധിക്കുക എന്നുള്ളതാണ് അവരുടെ മോക്ഷം. പുത്രമിത്രകളത്രാദിബന്ധം അവരുടെ ദൃഷ്ടിയിൽ സുഖജനകമല്ല. ദുഃഖവർദ്ധകമാണ്. അതുകൊണ്ട് ആവക ബന്ധങ്ങളെല്ലാം അറുത്തുമുറിക്കണമെന്ന് അവർ ഉപദേശിക്കുന്നു. ചുരുക്ക



ത്തിൽ ജന്മംതന്നെ സങ്കടകരമാണെന്നത്രെ വേദാന്തികളുടെ വാദം. 'ജന്മമൃത്യുജരാവ്യാധിദുഃഖദോഷാനുദർശനം' എന്ന ഗീതാവാക്യം നോക്കുക! ഈ മാതിരി വിചാരധാരയിൽ ശരീരംപോലും അത്യന്തം നികൃഷ്ടമായി തള്ളപ്പെടുന്നു.

"ത്വങ്മാംസരുധിരസ്നായു-
മേദോമജ്ജാസ്ഥിസങ്കുലം
പൂർണം മൂത്രപുരീഷാഭ്യാം
സ്ഥൂലം നിന്ദ്യമിദം വപുഃ"

ഇത്യാദി വാക്യങ്ങൾ ഇക്കാണുന്ന ഭൗതികലോകത്തിലോ മനുഷ്യജീവിതത്തിലോ കാമ്യമായിട്ടു യാതൊന്നും ഇല്ലെന്നുള്ള ആശയത്തിന്റെ ഒരു പ്രതിധ്വനിയത്രെ. കാണാവുന്നതൊക്കെ ഇത്തരത്തിൽ കഷ്ടതയുടെ ഇരിപ്പിടമായിപ്പോയാൽ പിന്നെ മനുഷ്യന് എന്താണൊരു രക്ഷ? അതിലേക്കുവേണ്ടി വേദാന്തികൾ കണ്ടുപിടിച്ച ഒന്നാണ് ആത്മാവ്. അതു നശിച്ചുപോകാത്തതും നിത്യാനന്ദം നിറഞ്ഞതുമാണെന്ന് അവർ സങ്കല്പിച്ചു. ആത്മസാക്ഷാത്കാരം എന്നും മറ്റും അവരുടെ ഭാഷയിൽ പറയുന്നതു വാസ്തവത്തിൽ ഈ ദോഷാനുദർശനത്തിൽനിന്നുമുള്ള ഒരു രക്ഷതേടൽ (Escape) അഥവാ അഭയപ്രാപ്തി മാത്രമാണ്.

അടുത്തതായി ഈ ജീവിതവീക്ഷണത്തിന്റെ സംക്രമണം കാണുന്നത് ബുദ്ധമതത്തിലാകുന്നു. ബുദ്ധൻ പ്രസ്തുതാശയത്തിനു കൂടുതൽ വ്യാപ്തി നൽകി. ജീവിതവിഷാദം വിളംബരം ചെയ്യുന്ന വാർദ്ധക്യം, രോഗം, മരണം മുതലായവയെപ്പറ്റി നേരിട്ടറിവാൻ ഇടയായ നിമിഷം മുതൽ ബുദ്ധന്റെ ചിന്ത ആ വഴിക്കു തിരിഞ്ഞു. ജീവിതം ദുഃഖാത്മകമാണെന്ന് അദ്ദേഹവും വിധിയെഴുതി. എന്നാൽ, രക്ഷാമാർഗ്ഗമായി ഒരു ആത്മാവിനെ ചൂണ്ടിക്കാണിക്കുന്നതിന് അദ്ദേഹം ധൈര്യപ്പെട്ടില്ല. ആത്മാവിനെയും ഈശ്വരനെയുംപറ്റി ചോദ്യംചെയ്ത ശിഷ്യന്മാരോട് തനിക്കൊന്നും അറിഞ്ഞുകൂടാ എന്നാണത്രെ അദ്ദേഹം ഉത്തരം പറഞ്ഞത്. ഈവക അജ്ഞേയവിഷയങ്ങളെപ്പറ്റി ആലോചിച്ചു തല പുണ്ണാക്കേണ്ട ആവശ്യമില്ലെന്നുകൂടി അദ്ദേഹം സൂചിപ്പിച്ചുപോൽ. ഏതായാലും അറിയാൻ പാടില്ലാത്തതിനെപ്പറ്റി അപ്രകാരം സമ്മതിച്ചു പറയുന്ന ബുദ്ധിപരമായ സത്യസന്ധത (Intellectual honesty) അത്യന്തം ആദരണീയമായ ഒരു വിശിഷ്ടഗുണമാണ്. ജീവിതദുഃഖത്തിനു കാരണങ്ങളായ കാമക്രോധാദി മാനസികദോഷങ്ങളെ പരിത്യജിച്ച് ശാന്തിയടയുവാനാണ് ബുദ്ധൻ ഉപദേശിച്ചത്. ബുദ്ധമതത്തിലെ 'നിർവാണം' ഒരുതരം ജീവിതത്യാഗമാണെന്നു പറയാം. ജീവിതമാകുന്ന അഗ്നിപർവതം കത്തിയെരിഞ്ഞു ശാന്തമായാൽ മാത്രമേ അതിന്റെ ദുഃഖാവസ്ഥ അവസാനിക്കുകയുള്ളു എന്നത്രെ ബുദ്ധോപദേശത്തിന്റെ സാരാംശം.

ഇപ്രകാരം വേദാന്തമതത്തിൽ അങ്കുരിച്ച് ബുദ്ധമതത്തിൽ പല്ലവിതമായിത്തീർന്ന ഈ ആശയവല്ലരി പാശ്ചാത്യ ദേശങ്ങളിലേക്കു പടർന്നുപിടിച്ചപ്പോളാണ് കുസുമിതമായിത്തീർന്നത്. ജർമനി ഇതിന്റെ ഒരു വിളനിലമായിത്തീർന്നു. പത്തൊൻപതാം നൂറ്റാണ്ടിലെ തത്ത്വചിന്തകന്മാരിൽ പലരും ഈ വിഷാദവീക്ഷണത്തിലേക്ക് ആകൃഷ്ടരായി. ജർമ്മൻ തത്ത്വജ്ഞാനിയായ

ഷോപ്പനർ (Schopenhaur) ആണ് ഇവരിൽ പ്രഥമഗണനീയൻ. മനുഷ്യനായി ജനിക്കുന്നതുതന്നെ മഹാബദ്ധം എന്നു വാദിച്ച ആളാണ് അദ്ദേഹം. 'സുഖമെന്നതു ദുഃഖത്തിന്റെ ഒരു അഭാവം (Negative) മാത്രമാണ്. ദുഃഖമാണ് ജീവിതത്തിലെ യാഥാർത്ഥ്യം. അതുകൊണ്ടു ജീവിതത്തിന്റെ ലക്ഷ്യം അതു നശിപ്പിക്കുക എന്നുള്ളതാകണം,' എന്നിങ്ങനെ പോകുന്നു ഈ താത്ത്വികന്റെ ചിന്താമാർഗ്ഗം. ജീവിതത്തിനു ഷോപ്പനർ കൊടുക്കുന്ന നിർവ്വചനം രസകരമത്രെ. 'ശൂന്യതയുടെ പരമമായ ശാന്തിക്കു നേരിടുന്ന നിരുപയോഗമായ ഒരു ചലനം അഥവാ ഭഞ്ജനം' (A useless disturbance of the exquisite tranquility of nothingness) മാത്രമായിട്ടേ അദ്ദേഹം ജീവിതത്തെ ഗണിക്കുന്നുള്ളു. ഇതനുസരിച്ചു മരണം ജീവിതത്തിലെ പരമലക്ഷ്യമായിത്തീർന്നതിൽ അത്ഭുതപ്പെടാനില്ല. പക്ഷേ, എന്തുകൊണ്ടെന്നറിഞ്ഞില്ല ഷോപ്പനർ ആത്മഹത്യയെ ഒരു രക്ഷാമാർഗ്ഗമായി കരുതാഞ്ഞത്. ശാന്തിനികേതനമായി അദ്ദേഹം വിശ്വസിക്കുന്ന ശൂന്യതയിലേക്ക് എളുപ്പത്തിൽ എത്താനുള്ള മാർഗം അതാണല്ലോ.

ഷോപ്പനറുടെ അനന്തരഗാമിയായ ഹാർട്ടുമാൻ (Hartuman) എന്ന ജർമൻതത്ത്വജ്ഞാനി ദോഷാനുദർശനത്തിൽ ഒരുപടികൂടി കടന്നയാളാണ്. എല്ലാവരും പ്രശംസിക്കുന്ന സ്നേഹം എന്ന ഗുണവിശേഷണത്തെയാണ് സർവ്വദുഃഖങ്ങൾക്കും കാരണമായി ഹാർട്ടുമാൻ കാണുന്നത്. അതുകൊണ്ടു സ്നേഹിക്കാതിരിക്കുക അതിന്റെ ശല്യം വർദ്ധിപ്പിക്കുന്ന വിവാഹാദിബന്ധങ്ങളിൽനിന്നും വിട്ടുനിൽക്കുക എന്ന് അദ്ദേഹം ഉപദേശിക്കുന്നു. മനുഷ്യരിലുള്ള ഭോഗതൃഷ്ണയെ ശസ്ത്രക്രിയ ചെയ്തിട്ടെങ്കിലും നശിപ്പിക്കണമെന്നും മറ്റുമുള്ള അദ്ദേഹത്തിന്റെ ദുഃഖപരിഹാരമാർഗ്ഗങ്ങളെപ്പറ്റി വായിക്കുമ്പോൾ ഈ തത്ത്വജ്ഞാനിയുടെ തലതിരിഞ്ഞുപോയോ എന്നും വായനക്കാർക്കു തോന്നിയേക്കാം.

ഇഹലോകത്തിൽ സുഖം അസാദ്ധ്യം എന്ന് അനുഭവപ്പെട്ടതുകൊണ്ടാണ് മനുഷ്യർ പരലോകവും പുനർജന്മവും മറ്റും സങ്കല്പിച്ച് അവിടെ സുഖം ലഭിക്കുമെന്ന് ആശ്വസിക്കുന്നതെന്നും വാസ്തവത്തിൽ അതു മനസ്സിന്റെ ഒരു ഭ്രമം മാത്രമാണെന്നും ഹാർട്ടുമാൻ വാദിക്കുന്നു. ആത്മാവിന്റെ അനശ്വരത്വവും ഇതുപോലെ മതിഭ്രമത്തിന്റെ ഒരു സന്തതിയായി ഗണിക്കപ്പെടുന്നു. സുഖം ലഭിക്കുമെന്ന അന്ധവിശ്വാസം ഉപേക്ഷിച്ചു ദുഃഖത്തിൽനിന്നും വിട്ടൊഴിയുവാനുള്ള മാർഗ്ഗം തേടുക - അതാണു നാം ചെയ്യേണ്ടത്. ഏതാണ് ഈ മാർഗ്ഗം? മർത്ത്യവർഗത്തിന്റെ സർവസംഹാരം! (Complete annihilation of human race) അതിനുവേണ്ടി ആശിക്കുകയും പ്രയത്നിക്കുകയും ചെയ്യുക എന്നതത്രേ ഹാർട്ടുമാന്റെ തത്ത്വചിന്തയിലെ അവസാനതീരുമാനം.

ഇതേ വിചാരസരണിയിലൂടെ സഞ്ചരിച്ച മറ്റൊരു ജർമൻ പണ്ഡിതനാണ് മെയിലാൻഡർ (Mailaender). 'കരഞ്ഞിടാനും, കരയിച്ചിടാനും' വേണ്ടിയുള്ളതാണ് മനുഷ്യജീവിതമെന്നുതന്നെ ഇദ്ദേഹവും അഭിപ്രായപ്പെടുന്നു. മരിക്കണം അല്ലെങ്കിൽ നശിക്കണം എന്നൊരു അഭിലാഷം മനുഷ്യരിൽ പ്രകൃത്യാ വിലീനമായിക്കിടക്കുന്നുണ്ടത്രെ. ജീവിതശക്തി നിത്യേന ക്ഷയിച്ചു നാശോന്മുഖമായിക്കൊണ്ടിരിക്കുകയാണ്. ഇങ്ങനെയുള്ള വിനാശപ്രയാണത്തിൽ നമ്മുടെ സംഹാരാഭിലാഷം നിർവഹിക്കപ്പെടുന്ന ഒരു ഘട്ടം വന്നുചേരും എന്നും മറ്റുമാണ് ഇദ്ദേഹത്തിന്റെ ചിന്താഗതി. ഇങ്ങനെ ചിന്തിക്ക മാത്രമല്ല, അതനുസരിച്ച് ഈ തത്ത്വജ്ഞാനി പ്രവർത്തിക്ക കൂടി ചെയ്തു. മുപ്പത്തഞ്ചാമത്തെ വയസ്സിൽ ആത്മഹത്യകൊണ്ട് അദ്ദേഹം സ്വജീവിതം അവസാനിപ്പിച്ചുകളഞ്ഞു.



ഒരു തത്ത്വജ്ഞാനിയുടെ ജീവിതം മരണത്തെപ്പറ്റിയുള്ള ഒരു നിരന്തര ധ്യാനം ആണ് (The life of a philosopher is a continual meditation upon death) എന്നു സോക്രട്ടീസ് പറഞ്ഞിട്ടുണ്ട്. ഇത് ഏറെക്കുറെ ശരിയാണെന്നു തോന്നുന്നു. മരണത്തെപ്പറ്റിയുള്ള ബോധവും ഭീതിയും ആണ് ജീവിതചിന്തകന്മാരെ ഈമാതിരി വിഷാദവീക്ഷണത്തിന് പ്രേരിപ്പിക്കുന്നത്. മരണം എന്നൊന്ന് ഇല്ലെങ്കിൽ തത്ത്വശാസ്ത്രം (Philosophy) തന്നെ ഉണ്ടാകുമോയെന്നൊരു പണ്ഡിതൻ സംശയിച്ചിട്ടുള്ളതും ഇവിടെ സ്മർത്തവ്യമത്രെ. തത്ത്വചിന്തയുടെ യഥാർത്ഥമായ പ്രചോദനം മരണമാണെന്ന് (Death is the real inspiring genius of philosophy) ഷോപ്പനർ പറയുന്നതും ഇതിലേക്കൊരു തെളിവാകുന്നു. എന്നാൽ, മരണഭീതി മാത്രമല്ല, അജ്ഞാനം, രോഗം, ദാരിദ്ര്യം തുടങ്ങിയ ജീവിതപീഡകളെല്ലാംതന്നെ ദോഷാനു ദർശനത്തിനു പ്രേരകങ്ങളായി പ്രവർത്തിക്കുന്നുണ്ട്. ഇവയിൽ നിന്നൊക്കെ മനുഷ്യവർഗത്തിനു മോചനം ലഭിക്കാത്ത കാലത്തോളം ജീവിതം സുഖാത്മകമെന്നു വിശ്വസിക്കുവാൻ പ്രയാസമെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

1943

# 10
# കപിലൻ

ഇൻഡ്യയിലെ ഒന്നാമത്തെ യുക്തിവാദിയാണ് കപിലമഹർഷി. അദ്ദേഹം ഒരു നാസ്തികനും കൂടെയായിരുന്നു എന്നു പറഞ്ഞാൽ ചിലർ തർക്കിച്ചേക്കാം. എന്നാൽ, വാസ്തവം അതാണെന്ന് അദ്ദേഹം സ്ഥാപിച്ച സിദ്ധാന്തം പരിശോധിച്ചാലറിയാം. ഇൻഡ്യയിലെ മാത്രമല്ല, ലോകത്തിലെ തന്നെ സ്വതന്ത്ര ചിന്തകന്മാരായ തത്ത്വജ്ഞാനികളിൽ പ്രഥമസ്ഥാനം കപിലനു കൊടുക്കാവുന്നതാണ്. അദ്ദേഹം അത്രത്തോളം പ്രാചീനനാകുന്നു. യുക്തിയെ അവലംബിച്ച് ആദ്യമായി ഒരു സിദ്ധാന്തം സ്ഥാപിച്ചത് കപിലനാണ്. മതവിശ്വാസത്താൽ ബാധിതമാകാത്ത സ്വതന്ത്രചിന്ത - അതാണ് അദ്ദേഹത്തിനുള്ള വിശേഷത. അക്കാലത്ത് പ്രബലമായി പ്രചരിച്ചിരുന്ന കർമ പ്രധാനമായ വൈദികമതത്തിൽ കപിലനു വിശ്വാസമുണ്ടായിരുന്നില്ല. അതിലെ പല ആചാരങ്ങളെയും വിശ്വാസങ്ങളെയും എതിർത്തുകൊണ്ടാണ് അദ്ദേഹം സ്വസിദ്ധാന്തം സ്ഥാപിച്ചത്.

ഭാരതീയതത്ത്വശാസ്ത്രത്തിന്റെ അസ്തിവാരമുറപ്പിച്ചതു കപിലനാകുന്നു. സാംഖ്യം, യോഗം, പൂർവ്വമീമാംസ, ഉത്തരമീമാംസ (ബ്രഹ്മസൂത്രം), ന്യായം, വൈശേഷികം എന്നു ഭാരതീയ തത്ത്വശാസ്ത്രം ആറായി പിരിയുന്നുണ്ട്. ഷഡ്ദർശനങ്ങൾ എന്ന പേരിൽ ലോകപ്രസിദ്ധി നേടിയിട്ടുള്ള ഇവയിൽ ഒന്നാമത്തേതായ സാംഖ്യദർശനമാണ് കപിലന്റേത്. പതഞ്ജലി, ജൈമിനി, വ്യാസൻ, കണാദൻ, ഗൗതമൻ എന്നീ മഹർഷിമാർ യഥാക്രമം മറ്റഞ്ചു ദർശനങ്ങളുടെയും കർത്താക്കളാകുന്നു. ഈ ദാർശനികന്മാർക്കെല്ലാം കപിലൻ മാർഗദർശിയായിത്തീർന്നിട്ടുണ്ട്. ഇദ്ദേഹത്തിന്റെ കാലം ക്ലിപ്തപ്പെടുത്തിപ്പറവാൻ സാദ്ധ്യമല്ലെങ്കിലും ദാർശനികന്മാരിൽ (Philosophers) ഇദ്ദേഹം ഏറ്റവും പ്രാചീനനാണെന്ന് എല്ലാവരും സമ്മതിക്കുന്നു. കപിലസിദ്ധാന്തത്തോടു യോജിക്കാത്ത തത്ത്വചിന്തകന്മാർപോലും അദ്ദേഹത്തിന്റെ ചിന്താശക്തിയേയും വിജ്ഞാനവൈപുല്യത്തേയും പ്രശംസിച്ചിട്ടുണ്ട്. മഹാഭാരതം ശാന്തിപർവം, ഭഗവദ്ഗീത, ബ്രഹ്മസൂത്രം, ശ്വേതാശ്വതരച്ഛന്ദോഗ്യോപനിഷത്തുകൾ ഇങ്ങനെ അനേകം ഗ്രന്ഥങ്ങളിൽ സാംഖ്യതത്ത്വപ്രതിപാദനം കാണുന്നു. 'സിദ്ധാനാം കപിലോ മുനിഃ' എന്ന ഗീതാവചനം കപിലപ്രശസ്തിയെ ഉദ്ഘോഷിക്കുന്നതാണല്ലോ. മണിമേഖലയെന്ന പ്രാചീന തമിഴുകാവ്യത്തിലും സാംഖ്യസിദ്ധാന്തം പരാമൃഷ്ടമായിരിക്കുന്നു. ഈവക തെളിവുകൾകൊണ്ടുതന്നെ പ്രസ്തുത തത്ത്വശാസ്ത്രത്തിന് ഇൻഡ്യയിൽ എത്രത്തോളം പ്രചാരവും പ്രാബല്യവും ഉണ്ടായിരുന്നു എന്ന് അനുമാനിക്കാവുന്നതാണ്.



ലോകത്തിലുള്ള സകല തത്ത്വശാസ്ത്രങ്ങളും സാംഖ്യദർശനത്തിനു കടപ്പെട്ടിട്ടുണ്ടെന്നാണ് സ്വാമി വിവേകാനന്ദൻ അഭിപ്രായപ്പെട്ടിട്ടുള്ളത്. ബി.സി. 582 മുതൽ 507 വരെ ജീവിച്ചിരുന്ന പിത്തഗോറസ് (Pythagoras) എന്ന യവനപണ്ഡിതൻ ഇൻഡ്യയിൽവന്നു സാംഖ്യദർശനം പഠിച്ചു തിരിച്ചുപോയതായി പറയപ്പെടുന്നു. അതുകൊണ്ട് അക്കാലത്തോ അതിനുമുമ്പോ കപിലൻ ജീവിച്ചിരുന്നതായി ഊഹിക്കാവുന്നതാണ്. പിത്തഗോറസ് മുഖേന ഗ്രീസിലേക്കും അവിടെനിന്ന് അലക്സാന്ത്രിയാനഗരത്തിലേക്കും സാംഖ്യസിദ്ധാന്തം സംക്രമിച്ചു. അനന്തരകാലത്ത് യൂറോപ്പിലെ തത്ത്വചിന്തനത്തിന് അത് ഉദ്ദീപകമായിത്തീർന്നു. ഇപ്രകാരം ലോകത്തിലെ തത്ത്വശാസ്ത്രചരിത്രത്തിൽ നാനാപ്രകാരേണ പ്രാധാന്യവും പ്രാമാണ്യവും നേടിയ ഈ തത്ത്വപ്രസ്ഥാനത്തിൽ 'സൃഷ്ടികർത്താവായ ഈശ്വരന്' യാതൊരു സ്ഥാനവും ഇല്ലെന്നുള്ള സംഗതി പ്രത്യേകം ഓർമ്മിക്കേണ്ടതാകുന്നു. പ്രപഞ്ചയന്ത്രത്തിന്റെ നിയാമകനായി വിശ്വസിക്കപ്പെടുന്ന ഈശ്വരനെപ്പറ്റി കപിലൻ ഒരക്ഷരംപോലും പറഞ്ഞിട്ടില്ല. ഇക്കാര്യത്തിൽ ചാർവാകമതം, ബുദ്ധമതം, ജൈനമതം എന്നിവയ്ക്കു സാംഖ്യസിദ്ധാന്തവുമായി വലിയ സാമ്യം കാണുന്നുണ്ട്. പൗരോഹിത്യംകൊണ്ടും ദുരാചാരങ്ങൾകൊണ്ടും ദുഷിച്ചുപോയ വൈദികമതത്തെ എതിർത്തു കൊണ്ടു തദ്വിപരീതമായി സ്ഥാപിതമായ മതങ്ങളാണ് മേൽപ്പറഞ്ഞവയെല്ലാം. ഇവയിൽ കാണുന്ന സ്വതന്ത്രചിന്തയ്ക്കും യുക്തിവാദത്തിനും ആദ്യമായി വഴിതെളിച്ചതു കപിലനാകുന്നു. ഇൻഡ്യക്കു പുറമേയുള്ള പണ്ഡിതലോകത്തിനുപോലും പ്രാമാണികനായി പ്രശോഭിച്ച ഈ വിശിഷ്ടചിന്തകൻ അക്കാലത്തെ വിജ്ഞാനാഭിവൃദ്ധിക്ക് എത്രമാത്രം സഹായിച്ചിരിക്കണം!

ഇപ്പോൾ പ്രചാരത്തിലിരിക്കുന്ന സാംഖ്യകാരികകളുടെ കർത്താവ് ഈശ്വരകൃഷ്ണൻ എന്നൊരു പണ്ഡിതനാണ്.

'ശിഷ്യപരമ്പരയാഗത-
മീശ്വരകൃഷ്ണേന ചൈതദാര്യാഭിഃ
സംക്ഷിപ്തമാര്യമതിനാ
സമ്യഗ്വിജ്ഞായ സിദ്ധാന്തം'

എന്ന കാരികയിൽനിന്ന് ഈശ്വരകൃഷ്ണൻ ഈ കാരികകളെഴുതുന്നതിനുമുമ്പ് എത്രയോ കാലം പ്രസ്തുത സിദ്ധാന്തം ഗുരുശിഷ്യാപരമ്പരയാ പ്രചരിച്ചുപോന്നിരിക്കണമെന്ന് ഊഹിക്കാം. ഏ.ഡി. അഞ്ചാം നൂറ്റാണ്ടെന്നും മൂന്നാം നൂറ്റാണ്ടെന്നും ഈശ്വരകൃഷ്ണന്റെ കാലത്തെപ്പറ്റി ഭിന്നാഭിപ്രായങ്ങൾ കാണുന്നു. എ.ഡി. ആറാം നൂറ്റാണ്ടിൽ പരമാർത്ഥി എന്നൊരു ബുദ്ധഭിക്ഷു ഈ കാരികകളെ ചീനഭാഷയിലേക്കു തർജ്ജമ ചെയ്യുകയുണ്ടായി. ഏതായാലും കാരികാകാരന്റെ കാലത്തിന് എത്രയോ നൂറ്റാണ്ടുകൾക്കു മുമ്പാണ് കപിലൻ ജീവിച്ചിരുന്നതെന്നു നിസ്സംശയം പറയാം. ഈ അന്തരാള കാലഘട്ടത്തിൽ ഗുരുശിഷ്യപരമ്പരയാ പകർന്നുകൊണ്ടിരുന്നപ്പോൾ കപില മതത്തിനു പല മാറ്റങ്ങളും വന്നിരിക്കാനിടയുണ്ട്. അതുകൊണ്ടായിരിക്കാം പല ഗ്രന്ഥങ്ങളിലും സാംഖ്യതത്ത്വപ്രതിപാദനം ചില വ്യത്യാസങ്ങളോടുകൂടി കാണപ്പെടുന്നത്.

ഇനി സാംഖ്യസിദ്ധാന്തത്തെപ്പറ്റി അല്പം ആലോചിക്കാം. സാംഖ്യം എന്ന പദത്തിന് ജ്ഞാനം എന്ന അർത്ഥമാണു സാധാരണ കല്പിച്ചുകാണുന്നത്. പ്രകൃതിയുടെ പരിണതരൂപങ്ങളെ സംഖ്യകൾകൊണ്ടു തരംതിരിച്ചു കാണിക്കുന്നത് എന്ന അർത്ഥത്തിൽ സാംഖ്യം എന്ന പേര് യോജിപ്പിച്ചു ചിലർ വ്യാഖ്യാനിക്കുന്നു. പദാർത്ഥത്തിൽനിന്നു ചൈതന്യത്തെ വേർതിരിച്ച് സദ്ഭാവം രണ്ടാമത്തേതിനാണ്, ആദ്യത്തേതിനല്ല എന്നു പരിസംഖ്യാനം ചെയ്യുന്നതുകൊണ്ട് സാംഖ്യം എന്നു മഹാഭാരതത്തിൽ വേറൊരു ഉപപത്തി കാണുന്നുണ്ട്. ഏതായാലും പദാർത്ഥം (Matter), ചൈതന്യം (Force) ഇവയെപ്പറ്റിയുള്ള ശാസ്ത്രീയജ്ഞാനമാണ് കപിലന്റെ ലക്ഷ്യം. ഇക്കാണുന്ന വിശ്വം ഈ രൂപത്തിലെങ്ങനെയായിത്തീർന്നെന്നും ജീവിതരഹസ്യം എന്താണെന്നുമുള്ള അന്വേഷണവും ആലോചനയും അദ്ദേഹത്തെ ഉദ്ബുദ്ധനാക്കിത്തീർത്തു. ഇന്നത്തെ ശാസ്ത്രജ്ഞന്മാരെയും വിഷമിപ്പിച്ചുകൊണ്ടിരിക്കുന്ന മേൽക്കാണിച്ച പ്രശ്നങ്ങളെ പുരസ്കരിച്ചുകൊണ്ടുള്ള തത്ത്വവിചാരവും സിദ്ധാന്തസ്ഥാപനവുമാണ് സാംഖ്യദർശനത്തിൽ അടങ്ങിയിരിക്കുന്നത്.

കപിലൻ ഒരു ദ്വൈതവാദിയാണ്. അതായത് പ്രകൃതി, പുരുഷൻ എന്നു രണ്ടെണ്ണം നിത്യങ്ങളായിട്ട് അദ്ദേഹം സ്വീകരിക്കുന്നു. ഇന്നത്തെ സയൻസിന്റെ ഭാഷയിൽ പറയുന്ന പദാർത്ഥം (Matter), ശക്തി (Energy) എന്ന രണ്ടെണ്ണത്തിന്റെ സ്ഥാനത്ത് കപിലൻ കല്പിച്ചിട്ടുള്ളതാണ് പ്രകൃതിയും പുരുഷനുമെന്നു സാമാന്യമായി പറയാം. പക്ഷേ, കപിലന്റെ പുരുഷൻ പലതുകൊണ്ടും വ്യത്യസ്തനാണ്. ശരീരത്തിലെ ജീവനോട് അഥവാ ആത്മാവോടാണ് പുരുഷനു കൂടുതൽ അടുപ്പം. വേദാന്തികളെപ്പോലെ ആത്മാവ് ഏകമാണെന്നു കപിലൻ സമ്മതിക്കുന്നില്ല. അദ്ദേഹം പുരുഷന് അനേകത്വം കല്പിച്ചിരിക്കുന്നു. ഓരോ ശരീരത്തിനും പ്രത്യേകം പുരുഷനുണ്ട്. പുരുഷന്റെ സാന്നിദ്ധ്യത്തിൽ പ്രകൃതി പരിണമിക്കുന്നു എന്നാണ് കപിലന്റെ വാദം. പരിണാമം അഥവാ മാറ്റം പ്രകൃതിക്കു മാത്രമാണ്. എന്നാൽ, അതു പുരുഷസന്നിധാനത്തിൽ മാത്രമേ നടക്കുന്നുള്ളു. ഈ പുരുഷൻ അഥവാ ജീവൻ മിഥ്യാജ്ഞാനത്താൽ പ്രകൃതിയുമായി ഒരു തന്മയീഭാവം (Identification) കൈക്കൊള്ളുന്നതുമൂലം സുഖദുഃഖബന്ധത്തിൽപ്പെട്ടുപോകുന്നു. യഥാർത്ഥജ്ഞാനത്തിൽ പ്രകൃതിയുടെ സ്വഭാവം മനസ്സിലാകുമ്പോൾ ഈ ബന്ധംവിട്ടു ജീവനു മോചനം ലഭിക്കുന്നതാണ്. ജീവിതദുഃഖനിവാരണത്തിന് യഥാർത്ഥജ്ഞാനമാണ് ആവശ്യമെന്ന് കപിലൻ സ്ഥാപിക്കുന്നു. ഇങ്ങനെ അനേകം പുരുഷന്മാരെ കല്പിച്ചുകൊണ്ടുള്ള ബന്ധമോക്ഷവിചാരണയിൽ പല യുക്തിഭംഗങ്ങളും നിരൂപകന്മാർ കാണുന്നുമുണ്ട്. ഇതിനെക്കാൾ വിജ്ഞാനപ്രദമാണ് കപിലന്റെ പ്രകൃതിതത്ത്വനിരൂപണം. അതിൽ പലതും ഇന്നത്തെ സയൻസുപ്രകാരവും ശരിയാണെന്നു വാദിക്കാവുന്നതാണ്. അദ്വൈതികളെപ്പോലെ പദാർത്ഥം മിഥ്യയെന്നോ നശ്വരമെന്നോ കപിലൻ സമ്മതിക്കുന്നില്ല. നേരെ മറിച്ച് അത് അനശ്വരമാണെന്നു വാദിക്കയും ചെയ്യുന്നു. പദാർത്ഥത്തിന്റെ അനശ്വരത്വം (Indistructibility of matter) ആധുനികശാസ്ത്രവും പഠിപ്പിക്കുന്നുണ്ടല്ലോ. ഒന്നും നശിക്കുന്നില്ല, മാറിക്കൊണ്ടിരിക്കുന്നേയുള്ളു. ചുരുക്കത്തിൽ നാശമെന്നു പറഞ്ഞാൽ മാറ്റം, പരിണാമം അഥവാ രൂപാന്തരപ്രാപ്തിയെന്നർത്ഥം. ഇത് ഇന്നത്തെ സയൻസിനോട് എത്രമാത്രം അടുത്തുവരുന്നുണ്ടെന്നു നോക്കുക! ഈ തത്ത്വത്തെ അടിസ്ഥാനമാക്കിയാണ് ജഗത്തിന്റെ ഉല്പത്തി സ്ഥിതിലയങ്ങളെപ്പറ്റി കപിലൻ നിരൂപിക്കുന്നത്. ജഗൽസൃഷ്ടിക്ക് ഒരു ഈശ്വരൻ ആവശ്യമില്ല. തലസ്ഥാനത്തു മൂലപ്രകൃതി എന്നൊന്നു കല്പിച്ച് അതിൽനിന്നും ഓരോന്നായി പരിണമിച്ചുണ്ടായതാണ് ഈ ജഗത്തെന്ന് അദ്ദേഹം സ്ഥാപിക്കുന്നു. കപിലന്റെ പരിണാമവാദമാണ് സാംഖ്യദർശനത്തിൽ സർവോപരി പ്രധാനമായി ഗണിക്കപ്പെടേണ്ടത്. മൂലപ്രകൃതി യാതൊരു ചലനവുമില്ലാതെ സമതാവസ്ഥയിലിരിക്കുന്നു. അതിൽനിന്നും സത്വരജസ്തമോഗുണങ്ങളുടെ പരസ്പരാഭിഭവത്താൽ മഹത്ത് (Cosmic Intelligence) എന്നൊന്നു പരിണമിക്കുന്നു. മഹത്തിൽനിന്ന് അഹങ്കാരം (Cosmic ego) ഉണ്ടാകുന്നു. ഈ അഹങ്കാരത്തിന്റെ സാത്വികാംശത്തിൽനിന്നു ജ്ഞാനകർമേന്ദ്രിയങ്ങളും താമസാംശത്തിൽനിന്നു തന്മാത്രകളും (Elements) ഉണ്ടാകുന്നു. തന്മാത്രകൾ ആകാശാദി പഞ്ചഭൂതങ്ങളായി പരിണമിക്കുന്നു. ഇങ്ങനെയാണ് ചുരുക്കത്തിൽ കപിലപരിണാമവാദത്തിന്റെ പോക്ക്. ഇതിനും ഡാർവിന്റെ പരിണാമസിദ്ധാന്തവുമായി എത്രത്തോളം അടുപ്പമുണ്ടെന്നു വിചാരണ ചെയ്യുന്നതു രസാവഹമായിരിക്കും. വിസ്താരഭയത്താൽ തൽക്കാലം അതിന് ഉദ്യമിക്കുന്നില്ല. സാംഖ്യസിദ്ധാന്തത്തിൽ നവീന ശാസ്ത്രദൃഷ്ട്യാ പല ന്യൂനതകളും കണ്ടേക്കാം. എന്നാലും ലോകാചാര്യനായ കപിലമഹർഷിയുടെ മാഹാത്മ്യത്തിനു യാതൊരു കുറവും നേരിടുന്നതല്ല. ആധുനികശാസ്ത്രം അസന്ദിഗ്ദ്ധമായി സ്ഥാപിച്ചുകഴിഞ്ഞിരിക്കുന്ന പരിണാമസിദ്ധാന്തത്തിന്റെ മൗലികമായ ആശയം അതായത്, ജഗത്ത് പരിണാമസ്വഭാവിയാണെന്നുള്ള തത്ത്വം രണ്ടായിരത്തിൽപ്പരം വർഷങ്ങൾക്കു മുമ്പേ കണ്ടുപിടിച്ച ആ മഹാസിദ്ധൻ ആർക്കാണ് ആരാധ്യനാകാത്തത്!

1943

## 11

# ബകുനിൻ

വിപ്ലവകാരികളുടെ വിളനിലമാണല്ലോ റഷ്യ. ഇരുപതാം നൂറ്റാണ്ടിൽ മാത്രമല്ല പത്തൊമ്പതാം നൂറ്റാണ്ടിലും വിപ്ലവത്തിനുവേണ്ടി ജീവരക്തം ചൊരിഞ്ഞ അനേകം നേതാക്കന്മാർ ആ രാജ്യത്തെ അലങ്കരിച്ചിരുന്നു. അവരിൽ പ്രഥമ ഗണനീയനാണ് ബകുനിൻ. റഷ്യയിൽ ഇന്ന് സുപ്രതിഷ്ഠിതമായിരിക്കുന്ന നാസ്തികസിദ്ധാന്തത്തിന്റെ പ്രഥമപ്രവാചകനാണദ്ദേഹം. മതപരമായിട്ടു മാത്രമല്ല, രാഷ്ട്രീയമായിട്ടും അദ്ദേഹത്തിന്റെ സ്വതന്ത്രചിന്ത വിപ്ലവോന്മുഖമായിത്തീർന്നു. തൽഫലമായി അവതരിച്ചതാണ് വിശ്വവിശ്രുതി നേടിയ അരാജകത്വസിദ്ധാന്തം (Anarchism). പ്രസ്തുത സിദ്ധാന്തത്തിന്റെ സ്ഥാപകൻ എന്ന നിലയ്ക്കാണ് ബകുനിൻ സർവലോകസമാരാധിതനായിത്തീർന്നത്. എന്നാൽ, മതപരമായ അദ്ദേഹത്തിന്റെ യുക്തിവാദവും തത്തുല്യമായ പ്രശസ്തിയെ അർഹിക്കുന്നുണ്ട്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആരംഭംവരെ റഷ്യയിലെ യുക്തിവാദികളിൽ പലരും വാൾട്ടയറുടെ അനുഗാമികളായിരുന്നു. അവർ പള്ളിമതത്തെ എതിർത്തുകൊണ്ടിരുന്നെങ്കിലും ഈശ്വരസത്തയെ പാടേ നിഷേധിക്കുന്നതിനു ധൈര്യപ്പെട്ടില്ല. ഈശ്വരൻ ഉണ്ടോ ഇല്ലയോ എന്നതിനെപ്പറ്റി അവർ സംശയാലുക്കളായിരുന്നു. ഈ സംശയത്തിനു നിസ്തർക്കമായ മറുപടി ബകുനിന്റെ യുക്തിവാദം ലോകത്തിനു പ്രദാനം ചെയ്തു. ദൈവവിശ്വാസത്തിന്റെ മസ്തകം തല്ലിപ്പിളർന്നെങ്കിലേ രാജ്യവാസികൾക്കു സ്വാതന്ത്ര്യം ലഭിക്കുകയുള്ളു എന്നു അദ്ദേഹം ഉച്ചൈസ്തരം ഉദ്ഘോഷിച്ചു. രാഷ്ട്രീയമായ ബന്ധനത്തിനും മതപരമായ



അന്ധതയ്ക്കും തമ്മിൽ ദൃഢമായ ബന്ധമുണ്ടെന്നും അതുകൊണ്ട് ആദ്യത്തേതിൽനിന്നുള്ള മോചനത്തിനു രണ്ടാമത്തേതിന്റെ ധ്വംസനം അത്യാവശ്യമാണെന്നും ഉള്ള നൂതനാശയം ആദ്യമായി ലോകത്തിൽ അവതരിപ്പിച്ചത് ഈ ദീർഘദർശിയത്രെ. പ്രസ്തുതാശയത്തെ ആസ്പദമാക്കി ജനങ്ങളുടെ ഈശ്വരവിശ്വാസത്തെ അടിയോടെ ഇളക്കിമറിച്ചു തകർത്തുകളയുന്ന ഈ പ്രസ്ഥാനത്തിന് ആക്രമണപരമായ നാസ്തികത്വം (Militant Atheism) എന്നു ചിലർ പേരു വിളിക്കുന്നുണ്ട്. റഷ്യയിൽ ഇന്നു പ്രചരിക്കുന്നത് ബകുനിന്റെ ഈ യുദ്ധോന്മുഖമായ നാസ്തികത്വമാകുന്നു. തദനുയായികളായ വിപ്ലവകാരികളുടെ യുക്തിവാദം അന്ന് റഷ്യയിൽ കൊളുത്തിയ ആശയദീപങ്ങളാണ് അനന്തരകാലത്തെ വിശ്രുതവിജയത്തിനു വഴി തെളിച്ചത്.

1814 മുതൽ 1876 വരെയാണ് ബകുനിന്റെ ജീവിതകാലം. നിക്കോലാസ് ഒന്നാമന്റെ ദുർഭരണം റഷ്യയെ നരകപ്രായമാക്കിയിരുന്ന ഒരു ഘട്ടമായിരുന്നു അത്. ധനപുഷ്ടമായ ഒരു കുലീനകുടുംബത്തിലാണ് അദ്ദേഹത്തിന്റെ ജനനം. മാതാപിതാക്കന്മാരുടെ ലാളനയിൽ യാതൊരു ദുഃഖവും അനുഭവിക്കാതെ അദ്ദേഹം വളർന്നുവന്നു. ഭാവിയിലെ ഈ തത്ത്വചിന്തകൻ ആദ്യം ഒരു സൈനികോദ്യോഗസ്ഥനായിട്ടാണ് പ്രത്യക്ഷപ്പെട്ടത്. തന്റെ മനോഭാവത്തിന് ഒട്ടും യോജിക്കാത്ത ഈ ജോലി രാജിവച്ച് അദ്ദേഹം തത്ത്വശാസ്ത്രപഠനത്തിൽ ഏർപ്പെട്ടു. സയൻസും സംഗീതവും മറ്റു രണ്ടു പ്രധാന പഠനവിഷയങ്ങളായിരുന്നു. അന്നത്തെ പ്രക്ഷോഭകാരികളുടെ ആചാര്യനായിരുന്ന സ്റ്റാൻകിവിച്ചിയുടെ (Stankevitch) സഹവാസം ബകുനിന്റെ വിചാരഗതിക്കു വലിയ മാറ്റം വരുത്തി. ജീവിതപ്രശ്നങ്ങളെപ്പറ്റി ഗാഢമായി ചിന്തിക്കുന്നതിന് അദ്ദേഹം പ്രേരിതനായി. ഇക്കാലത്ത് ജർമൻ തത്ത്വജ്ഞാനിയായ ഹെഗലിന്റെ (Hegel) സിദ്ധാന്തങ്ങൾ അദ്ദേഹത്തെ അത്യധികം ആകർഷിച്ചു. തൽഫലമായി ജർമനിയിൽ പോയി ബർലിൻ സർവകലാശാലയിൽ ചേർന്നു കുറെനാൾ അദ്ദേഹം അദ്ധ്യയനം തുടർന്നു. പിൽക്കാലത്ത് നാസ്തികത്വത്തിന്റെ കൊടുമുടിയിലെത്തിയ ഈ ചിന്തകനിൽ ആദ്യം ഒരു ആധ്യാത്മികഭാവം കുടികൊണ്ടിരുന്നു എന്നുള്ളതാണ് അത്ഭുതാവഹമായിരിക്കുന്നത്. പക്ഷേ, മതപരമായ വികാരങ്ങളെല്ലാം പിന്നീടു സ്വതന്ത്രമായ തത്ത്വചിന്തയിൽനിന്നും ഉത്ഭവിച്ച മാനസികവിപ്ലവത്തിൽ വിലയം പൂണ്ടുപോയി. നാസ്തികന്മാരായ പണ്ഡിതന്മാരിൽ പലരുടെയും ജീവിതത്തിൽ ഈ വിധമുള്ള മാറ്റം വന്നിട്ടുള്ളതായി കാണാം.

ബകുനിൻ ബർലിൻ സർവകലാശാലയിൽ പഠിച്ചുകൊണ്ടിരുന്ന സമയത്തു റഷ്യയിലെ സ്ഥിതി പൂർവാധികം ഭയങ്കരമായിത്തീർന്നു. നിക്കോലാസിന്റെ മർദനപരിപാടി ജനങ്ങളെ ശ്വാസം മുട്ടിച്ചു തുടങ്ങി. യാഥാസ്ഥിതികത്വത്തിനു വിപരീതമായി പറയുകയോ, എഴുതുകയോ ചെയ്യുന്നവരെല്ലാം സൈബീരിയൻ ജയിലുകളിൽ അടയ്ക്കപ്പെട്ടു. അത്തരം മർദനങ്ങളുടെ പ്രത്യാഘാതങ്ങൾ ദൂരസ്ഥിതനായിരുന്ന ബകുനിന്റെ ഹൃദയത്തിൽ വലിയ പരിവർത്തനം വരുത്തി. താൻ ജനിച്ചു വളർന്ന രാജ്യത്തിന്റെ സ്വാതന്ത്ര്യ

ത്തിനുവേണ്ടി ജീവിതാഹുതി ചെയ്യുവാൻ തീർച്ചയാക്കി അദ്ദേഹം സമരാങ്കണത്തിലേക്കു തിരിച്ചുവന്നു. അന്നു മുതൽ രാജശക്തിയോടും മതശക്തിയോടും നിരന്തരം പടവെട്ടുകയായിരുന്നു അദ്ദേഹം ചെയ്തത്. മതാധികാരവും രാജാധികാരവും പരസ്പരം കൈകോർത്തു പിടിച്ചു നിൽക്കുന്ന രണ്ടു ദുഷിച്ച ശക്തികളാണ്. ഒന്നിന്റെ സഹായം കൂടാതെ മറ്റതിനു ജീവിക്കുവാൻ സാധിക്കുകയില്ല. രാജശക്തി ധ്വസ്തമായിപ്പോയ രാജ്യത്തു തത്തുല്യമായ ഭരണാധികാരമാണ് നിലവിലിരിക്കുന്നതെങ്കിൽ അതും മതശക്തിയെ പുലർത്തുവാൻ ശ്രമിച്ചുകൊണ്ടിരിക്കും. ഏതു രാജ്യത്തും കണ്ടുവരുന്ന ഒരു കാഴ്ചയാണിത്. അതുകൊണ്ടു മതാധികാരത്തെ എതിർക്കുന്നവർ ഒരു പ്രകാരത്തിൽ രാജാധികാരത്തെയും എതിർക്കുന്നവരാണ്. ഈ രണ്ടും റഷ്യയിലെപ്പോലെ മറ്റൊരിടത്തും ഇത്ര അഭേദ്യമായി പരസ്പരം ബന്ധിച്ചിരുന്നില്ല. ബകുനിൻ ഈ സത്യസ്ഥിതി നല്ലപോലെ മനസ്സിലാക്കി. രാജാധികാരധ്വംസനത്തിനു മതധ്വംസനം അത്യാവശ്യമെന്ന് അദ്ദേഹം കണ്ടു. അതുകൊണ്ട് ഈ രണ്ടിനെയും എതിർക്കുന്നതിനുള്ള സിദ്ധാന്തങ്ങളാണ് അദ്ദേഹം സ്ഥാപിച്ചത്. 'ദൈവവും സ്റ്റേറ്റും' (God and State) എന്ന അദ്ദേഹത്തിന്റെ പ്രധാന ഗ്രന്ഥത്തിൽ ഇവയെപ്പറ്റി യുക്തിപൂർവം വിചാരണ ചെയ്തിട്ടുണ്ട്. ബകുനിന്റെ അരാജകത്വസിദ്ധാന്തം കമ്യൂണിസത്തെയും അതിക്രമിക്കുന്ന ഒന്നാണ്. എന്തെന്നാൽ രാജാധികാരത്തെ മാത്രമല്ല, സ്റ്റേറ്റിന്റെ അധികാരത്തെയും അദ്ദേഹം നിഷേധിക്കുന്നുണ്ട്. ഓരോ വ്യക്തിയും ഓരോ ആദർശജീവിതം നയിക്കുന്നതിനു പര്യാപ്തങ്ങളായ സാഹചര്യങ്ങളെ പ്രദാനം ചെയ്യത്തക്കവിധം മനുഷ്യസമുദായം സംഘടിതമാകണമെന്നുള്ളതാണ് അരാജകത്വവാദത്തിന്റെ മർമം. അധികാരം ഏതു രൂപത്തിലായാലും അതു മനുഷ്യരെ അധഃപതിപ്പിക്കുന്നു എന്ന വാദംകൊണ്ട് ബകുനിൻ എല്ലാത്തരം അധികാരങ്ങളെയും എതിർക്കുന്നു. മനുഷ്യൻ ദൈവത്തിന്റെ അടിമയായതുകൊണ്ടു പള്ളിയുടെയും അടിമയായി. അതുവഴി സ്റ്റേറ്റിന്റെയും അടിമയായി എന്നാണ് അദ്ദേഹം പറയുന്നത്. അതുകൊണ്ട് സ്വാതന്ത്ര്യത്തിന് ഒന്നാമതു വേണ്ടത് ദൈവവിശ്വാസത്തിൽ നിന്നുള്ള മോചനമാണ്. ദൈവാധികാരത്തിനു കീഴ്പ്പെട്ടുപോയ മനുഷ്യൻ കാണാവുന്ന ദൈവവുമായി പൂജിക്കപ്പെടുന്ന രാജാവിന്റെ അധികാരവും വകവച്ചുകൊടുത്തു. ഈവക അധികാരങ്ങളെ എതിർക്കുന്നതിലും കീഴടക്കുന്നതിലുമാണ് മനുഷ്യസമുദായത്തിന്റെ അഭിവൃദ്ധി സ്ഥിതി ചെയ്യുന്നത്. സ്വതന്ത്രമായി ചിന്തിക്കുക, എതിർക്കുക ഈ രണ്ടു മാർഗത്തിൽക്കൂടിയാണ് മനുഷ്യൻ പുരോഗമിച്ചിട്ടുള്ളതെന്നു ചരിത്രം പരിശോധിച്ചാലറിയാം. 'By an act of disobedience, and knowledge, ie. by revolt and by thought, he began his independent human history and his human development' എന്നിങ്ങനെ മനുഷ്യന്റെ പുരോഗമനത്തെപ്പറ്റി ബകുനിൻ ഒരിടത്തു പ്രസ്താവിക്കുന്നു. കീഴ്വണക്കം ഒരു സ്വഭാവദോഷമായിട്ടാണ് അദ്ദേഹം ഗണിക്കുന്നത്. അന്ധമായ ദൈവഭക്തിയാണ് ഇതിന്റെ ഉല്പത്തിസ്ഥാനം. 'ദൈവം എന്നൊന്നുണ്ടെങ്കിൽ അതിനെ നശിപ്പിക്കണം.' (If there is a God he should be destroyed) എന്നും മറ്റും ബകുനിൻ ശക്തി



പൂർവ്വം ഉദ്ബോധിപ്പിക്കുന്നതു മനുഷ്യരിൽ മതം കുത്തിവച്ചിരിക്കുന്ന അടിമത്തം കണ്ടിട്ടത്രേ. മതം എന്നു പറയുന്നത് ഒരു കൂട്ടഭ്രാന്താണ് (Religion is a collective insanity) എന്ന് അദ്ദേഹം യാതൊരു സംശയവും കൂടാതെ വിളിച്ചു പറയുന്നു. ഇപ്രകാരം നിശിതനിശിതങ്ങളായ വാകൃശരങ്ങളെക്കൊണ്ടു മതത്തിന്റെയും രാജകീയാധികാരത്തിന്റെയും മാറിടം പിളർന്നുകൊണ്ടിരുന്ന ഈ സ്വതന്ത്രചിന്തകന്റെ മഹനീയജീവിതം അന്നത്തെ ദുർഭരണഭൂതത്തിന്റെ മർദ്ദനത്തിന് ഇരയായിത്തീർന്നതിൽ അത്ഭുതപ്പെടാനില്ലല്ലോ. ഇതുപോലെ എത്രയെത്ര ദുരന്തനാടകങ്ങളാണ് റഷ്യയിലെ വിപ്ലവരംഗത്ത് അഭിനയിക്കപ്പെട്ടിട്ടുള്ളത്. സത്യത്തിനും ധർമ്മത്തിനും അഭിപ്രായസ്വാതന്ത്ര്യത്തിനും വേണ്ടി എത്രയെത്ര ധീരാത്മാക്കൾ അവരുടെ ജീവിതം ബലികഴിച്ചു! ഇങ്ങനെയുള്ള മഹാത്യാഗം അവർ ജീവിച്ചിരിക്കുന്ന കാലത്തു ഫലിച്ചില്ലെങ്കിലും ഭാവിതലമുറകൾ അതിന്റെ പൂർണഫലം ആസ്വദിക്കുമെന്നുള്ളതിന് ഇന്നത്തെ സോവിയറ്റ് റഷ്യ ഒന്നാംതരം തെളിവാകുന്നു.

1943

## 12

# മന്ത്രവാദം - മതം - ശാസ്ത്രം

മനുഷ്യൻ ആദ്യം ഒരു മന്ത്രവാദിയായിരുന്നു; പിന്നീടു മതവിശ്വാസിയായി; ഇപ്പോൾ അവൻ ശാസ്ത്രജ്ഞനായിത്തീർന്നിരിക്കയാണ്. വിജ്ഞാനശ്രേണിയിലൂടെ മനുഷ്യൻ പടിപടിയായി ഉയർന്നുവന്നിട്ടുള്ളത് ഏതാണ്ടിപ്രകാരമാണെന്നു സാമൂഹ്യശാസ്ത്രകാരന്മാർ (Sociologists) സമർത്ഥിക്കുന്നു. മന്ത്രവാദയുഗം, മതയുഗം എന്ന രണ്ടു കാലഘട്ടങ്ങളെ നാം തരണംചെയ്തു കഴിഞ്ഞു. ഇപ്പോഴത്തേതു ശാസ്ത്രയുഗമാണ്. എന്നാലും അതീതകാലഘട്ടത്തിലെ ജീവിതസ്വഭാവശിഷ്ടങ്ങൾ പ്രാപ്തകാലജീവിതത്തിൽ പ്രതിഫലിച്ചുകൊണ്ടിരിക്കുന്നുണ്ട്. അതുകൊണ്ടാണ് ശാസ്ത്രത്തിന്റെ വെളിച്ചം വ്യാപിച്ചിട്ടും മന്ത്രവാദത്തിന്റെയും മതത്തിന്റെയും ഇരുട്ടിൽ ചുരുണ്ടുകൂടി കിടക്കുവാൻ മനുഷ്യർ ഇപ്പോഴും ഇഷ്ടപ്പെടുന്നത്. പുരാതന കിരാതദശ മുതൽ അടിയുറച്ചുപോന്നിട്ടുള്ള ഇത്തരം അന്ധവാസനകൾ വിജ്ഞാനത്തിന്റെ തിരത്തല്ലുകൊണ്ടു തേഞ്ഞുമാഞ്ഞുപോകണമെങ്കിൽ ഇനിയും എത്രയോ കാലം വേണ്ടിവരും.

വിചിത്രവും സങ്കീർണവുമായ ഒരു പരിണാമഗതിയാണ് മർത്യസമുദായജീവിതത്തിൽ പ്രത്യക്ഷപ്പെടുന്നത്. അന്ധനായ വനചരൻ മുതൽ വൈജ്ഞാനികനായ വ്യോമചാരിവരെ അതു വിധിരൂപം പൂണ്ടു നീണ്ടുകിടക്കുന്നു. മനുഷ്യൻ എത്രയോ കാലം ഇരുട്ടിൽ തപ്പിത്തടഞ്ഞു നടന്ന് ഒടുവിൽ യാദൃച്ഛികമായി വെളിച്ചം കണ്ടെത്തിയ ഒരു കഥയാണത്. രസാത്മകമായ ഈ ജീവിതകഥയുടെ വ്യാഖ്യാനങ്ങളെന്ന നിലയിൽ അനേകം ശാസ്ത്രഗ്രന്ഥ



ങ്ങൾ ഉണ്ടായിട്ടുണ്ട്. സർ ജെ. സി. ഫ്രേസരുടെ 'ദി ഗോൾഡൻ ബോ' (The Golden Bough) എന്ന ഗ്രന്ഥം ഇവയിൽ പ്രാമാണ്യം അർഹിച്ചുകൊണ്ട് വിശ്വപ്രശസ്തി നേടിയിട്ടുള്ള ഒന്നാകുന്നു. മനുഷ്യന്റെ യഥാർത്ഥചരിത്രം അറിയണമെന്നുള്ളവർ വായിച്ചു പഠിക്കേണ്ട ഒരു വിശിഷ്ടഗ്രന്ഥമാണിത്.

സാമൂഹ്യജീവിതത്തിന്റെ അഭിവൃദ്ധിക്കുള്ള ആദികാരണം തൊഴിൽ വിഭജനം (Division of Labour) ആണെന്ന് ഫ്രേസർ ചൂണ്ടിക്കാണിക്കുന്നു. മനുഷ്യസമുദായത്തിൽ ഈ തൊഴിൽ വിഭജനം ആദ്യമായി ആരംഭിച്ചതു മന്ത്രവാദത്തിലൂടെയത്രെ. അപരിഷ്കൃതമനുഷ്യർ കൂട്ടംകൂട്ടമായി മൃഗങ്ങളെ വേട്ടയാടി ഉപജീവിച്ചിരുന്ന കിരാതദശയുടെ ആദിമഘട്ടത്തിൽ ഇരതേടലിൽനിന്നു വ്യത്യസ്തമായി പ്രത്യേകിച്ചൊരു തൊഴിൽ ആർക്കുമുണ്ടായിരുന്നില്ല. പ്രകൃതിശക്തികളെ അഭിമുഖീകരിച്ച് അമ്പരന്നും അന്ധാളിച്ചും കഴിഞ്ഞുപോന്ന ആ വനചരസമൂഹത്തിൽ ക്രമേണ മന്ത്രവാദം നടപ്പിലാകയും അതിൽ വിദഗ്ദ്ധന്മാരായവർ അന്നത്തെ സാമൂഹ്യജീവിതത്തിൽ നായകന്മാരായിത്തീരുകയും ചെയ്തു. യാതൊരു വിധമായ മതവിശ്വാസവും അന്നു നടപ്പിലിരുന്നില്ല. ആസ്ട്രേലിയയിലെ ചില ആദിമനിവാസികളുടെ സാമൂഹ്യജീവിതം പരിശോധിച്ചാൽ ഈ സംഗതി സ്പഷ്ടമാകുന്നതാണ്. ഒരുതരം മന്ത്രവാദമല്ലാതെ മതപരം എന്നു പറയത്തക്ക യാതൊന്നുംതന്നെ അവരുടെ ഇടയിൽ കാണുന്നില്ല. മന്ത്രവാദത്തെ മതത്തിന്റെ ഒരു അപരിഷ്കൃതരൂപമായി ഗണിക്കരുതോ എന്നൊരു ചോദ്യം പ്രകൃതത്തിൽ അങ്കുരിക്കാം. എന്നാൽ, വാസ്തവത്തിൽ മൗലികങ്ങളായ വ്യത്യാസങ്ങളാണു രണ്ടിനും തമ്മിലുള്ളത്. മന്ത്രവാദത്തിന്റെയും മതത്തിന്റെയും സ്വരൂപം സ്വഭാവം മുതലായവയെ ശരിയായി വിശകലനം ചെയ്തുനോക്കിയാൽ മാത്രമേ ഈ വ്യത്യാസങ്ങൾ വെളിപ്പെടുകയുള്ളു. പ്രകൃതിനിയമങ്ങളെന്നു തെറ്റായി വിശ്വസിക്കപ്പെട്ടിരുന്ന ചില തത്ത്വങ്ങളിൽ അധിഷ്ഠിതമാണ് മന്ത്രവാദം. അന്ധമായ രീതിയിലാണെങ്കിലും കാര്യകാരണബന്ധത്തിന്റെ അംഗീകരണം അതിൽ കാണുന്നുണ്ട്. എല്ലാ രാജ്യത്തും പ്രചരിച്ചിരുന്ന മന്ത്രവാദസമ്പ്രദായം മിക്കവാറും ഒന്നുപോലെയാണെന്നു പറയാം. ഇതിന്റെ അടിസ്ഥാനം രണ്ടു സാമാന്യനിയമങ്ങളത്രെ. ഒന്നാമത്തേത് സദൃശങ്ങൾ സദൃശങ്ങളെ ജനിപ്പിക്കുന്നു. (Like produces like) അല്ലെങ്കിൽ കാര്യം കാരണത്തിന്റെ സാമ്യം വഹിക്കുന്നു (An effect resembles its cause) എന്നത്. ഇതിന് സാദൃശ്യനിയമം (Law of similarity) എന്നു പേരിടാം. രണ്ടാമത്തേത്, സമ്പർക്കനിയമം (Law of contact or contagion) അതായത് രണ്ടു വസ്തുക്കൾ പരസ്പരം സംഘടിച്ചിരുന്നാൽ അവയുടെ ഭൗതികബന്ധം വേർപെട്ടതിനുശേഷവും ആ സമ്പർക്കം തുടർന്നു ദൂരെയിരുന്നുകൊണ്ടു രണ്ടിലും അന്യോന്യം പ്രവർത്തനം നടത്തുമെന്നുള്ള വിശ്വാസം. താൻ അഭിലഷിക്കുന്ന ഫലം അതിന്റെ ഒരു അനുകരണംകൊണ്ടു സിദ്ധിക്കുമെന്നു മന്ത്രവാദി വിശ്വസിക്കുന്നത് ഒന്നാമത്തെ നിയമപ്രകാരമാണ്. ഭൂതപ്രേതങ്ങളുടെ പ്രതിരൂപങ്ങളായി സങ്കല്പിക്കുന്ന പ്രതിമകളിൽ മന്ത്രം ചൊല്ലി ആണി തറച്ചാൽ അതു സാക്ഷാൽ രൂപങ്ങളിലും ചെന്നുകൊണ്ടു ബാധയൊഴിയുമെന്ന് അവർ വിശ്വസിച്ചിരുന്നു. കരിക്കിൻ വെള്ളം

കൊണ്ടോ മറ്റോ മഴയുടെ ഒരനുകരണം നിർവഹിച്ചാൽ ഉടൻ വർഷപാതം ഉണ്ടാകുമെന്നാണ് അവന്റെ സങ്കല്പം. ഒരാളുടെ പല്ലോ, നഖമോ, മറ്റു വല്ല സാധനങ്ങളോ കൈവശപ്പെടുത്തി അവയെ മന്ത്രവാദോപകരണങ്ങളാക്കി ഉടമസ്ഥനെ പാട്ടിലാക്കുകയോ ഉപദ്രവിക്കുകയോ ചെയ്യുന്നത് രണ്ടാമത്തെ സമ്പർക്കനിയമപ്രകാരമത്രെ. ജപ്പാനിലെ ചക്രവർത്തി ഭക്ഷണം കഴിച്ചു ശേഷിക്കുന്ന പദാർത്ഥങ്ങൾ അപ്പോൾത്തന്നെ നശിപ്പിച്ചുകളയുന്ന സമ്പ്രദായം ഇപ്പോഴും നിലവിലിരിക്കുന്നുണ്ട്. ഓരോ ദിവസവും ഇതിലേക്ക് ഉപയോഗിക്കുന്ന പാത്രങ്ങൾ അന്നന്ന് ഉടച്ചുകളയുന്നു ദിനംതോറും പുതിയ മൺപാത്രങ്ങളാണത്രെ അദ്ദേഹം ഉപയോഗിക്കുന്നത്. ഇവയിൽ ഏതെങ്കിലും ശത്രുക്കളുടെ കൈയിൽ കിട്ടിയാൽ അതുവഴി ചക്രവർത്തിക്കോ അല്ലെങ്കിൽ അതു കൈവശപ്പെടുത്തിയിരിക്കുന്നവർക്കോ ആപത്തുണ്ടാകുമെന്ന അന്ധവിശ്വാസമാണ് ഇതിനു കാരണം. ഇതുപോലെ എത്രയോ ഉദാഹരണങ്ങൾ ലോകത്തിന്റെ നാനാഭാഗങ്ങളിലും കണ്ടെത്താവുന്നതാണ്.

മേൽക്കാണിച്ച വിവരണത്തിൽനിന്നു മന്ത്രവാദത്തിനും ശാസ്ത്രത്തിനും തമ്മിലുള്ള ഒരടുപ്പം വെളിപ്പെടുന്നുണ്ട്. ഒരുവിധത്തിൽ പറഞ്ഞാൽ ശാസ്ത്രത്തിന്റെ വഴിപിഴച്ച ഒരു പൂർവരൂപമാണ് മന്ത്രവാദം. ഏതോ ചില പ്രകൃതിനിയമങ്ങൾ പ്രവർത്തിക്കുന്നുണ്ടെന്ന ബോധം, അവ കണ്ടുപിടിക്കുന്നതിലുള്ള അന്വേഷണശീലം, ചില തത്ത്വങ്ങളെ അടിസ്ഥാനമാക്കി പ്രപഞ്ചശക്തികളെ നിയന്ത്രിക്കാമെന്ന വിശ്വാസം ഇവയെല്ലാം ശാസ്ത്രത്തിലെന്നപോലെ മന്ത്രവാദത്തിലും ഒരു നിഴലാട്ടമെന്ന മട്ടിലെങ്കിലും പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. ചുരുക്കത്തിൽ മന്ത്രവാദിയുടെ ചിന്തയും അന്വേഷണശീലവുമാണ് ശാസ്ത്രത്തിലേക്കു വഴികാണിക്കുന്നത്. ചില ദേവതകളെ കൂട്ടുപിടിച്ചു എന്നതിൽ മാത്രമേ മന്ത്രവാദത്തിനു മതത്തോട് ഒരു ബന്ധം കാണുന്നുള്ളു. പക്ഷേ, ഈ ശിഥിലബന്ധത്തിൽപ്പോലും അടിത്തട്ടിലേക്കു നോക്കുമ്പോൾ രണ്ടിനും വിപരീതനിലയുള്ളതായിക്കാണാം. മന്ത്രവാദിയുടെ ദേവതകളും ഭൂതപ്രേതപിശാചാദികളും അയാളുടെ ചൊല്പടിയിൽ നിൽക്കുന്നവരാണ്. അവന്റെ ചരടിൽ കോർത്ത പാവകളെന്ന നിലയിൽ അവ ആടിക്കളിക്കുന്നു. മന്ത്രവാദി സർവശക്തനത്രെ. മനുഷ്യശക്തിക്ക് അതീതമായി അതിനു കീഴ്പ്പെടാത്തതായി ഒന്നുംതന്നെ അവന്റെ വിശ്വാസത്തിൽ ഉണ്ടായിരുന്നില്ല. മതത്തിന്റെ നില ഇതിൽനിന്ന് എത്രയോ വ്യത്യസ്തം! അതിലെ ദൈവത്തിന് അധീനമാണ് മനുഷ്യൻ ഉൾപ്പെടെയുള്ള സർവ ജീവജാലങ്ങളും. പ്രപഞ്ചത്തെ മുഴുവൻ നിയന്ത്രിച്ചു ഭരിക്കുന്ന ഒരീശ്വരനിൽ വിശ്വസിക്കുകയും ആരാധനകൊണ്ടു അദ്ദേഹത്തെ പ്രീതിപ്പെടുത്തുകയും ചെയ്യുക എന്നതാണ് എല്ലാ മതങ്ങളുടെയും മർമം. മതത്തിലെ ഈശ്വരൻ പ്രകൃതിനിയമങ്ങൾക്ക് അതീതനാണ്. യുക്തിവിരുദ്ധമായ എന്തത്ഭുതവിദ്യയും (Miracle) അദ്ദേഹത്തിനു പ്രകടിപ്പിക്കാം. മന്ത്രവാദമണ്ഡലത്തിൽ സ്വശക്തിക്കു സർവപ്രാമാണ്യം കൊടുത്ത മനുഷ്യൻ മതത്തിലേക്കു കടന്നപ്പോൾ ദുർബലനായി, നിരാശ്രയനായി ഒരു ശരണാഗതവത്സലനെ സങ്കല്പിച്ച് അദ്ദേഹത്തിന്റെ മുമ്പിൽ കൈകൂപ്പി തലകുനിച്ചു നിൽക്കുവാൻ തുടങ്ങി. ഇങ്ങനെ നോക്കിയാൽ മതത്തിനും സയൻസിനും തമ്മിലുള്ള വൈരുദ്ധ്യം തന്നെ മന്ത്രവാദത്തിനും മതത്തിനും തമ്മിലുണ്ടെന്നു കാണാം. ചുരുക്കത്തിൽ മന്ത്രവാദവും സയൻസും ഒരു വശത്തും മതം മറുവശത്തും ആയിട്ടാണു നിലകൊള്ളുന്നത്. മതം ശാസ്ത്രത്തിനു വിരുദ്ധമല്ല എന്നൊരു വാദം ചില പണ്ഡിതന്മാർ പുറപ്പെടുവിച്ചു കാണുന്നുണ്ട്. ഇവർ മതം എന്ന വാക്കിനു നാട്ടിൽ നടപ്പില്ലാത്തതും സാമാന്യജനങ്ങൾക്കു മനസ്സിലാകാത്തതുമായ ഒരു പുതിയ അർത്ഥം കല്പിക്കുന്നു എന്നു മാത്രമേയുള്ളു.



മന്ത്രവാദം ഫലിക്കുന്നില്ലെന്ന് അനുഭവപ്പെട്ടപ്പോഴാണ് മനുഷ്യൻ അടുത്ത പടിയായി മതത്തിലേക്കു കടന്നത്. അനുഭവമാണ് നമ്മുടെ ഒന്നാമത്തെ അദ്ധ്യാപകൻ. ചിരകാലജീവിതാനുഭവം അനന്തരകാലത്തെ നവപഥസഞ്ചാരത്തിനു മനുഷ്യനെ സന്നദ്ധനാക്കുന്നു. ഇപ്രകാരം മന്ത്രവാദയുഗത്തിൽനിന്നു മതയുഗത്തിലേക്കുള്ള പകർച്ചയിൽ സാമൂഹ്യവും ദേശീയവുമായ പല മാറ്റങ്ങളും സംഭവിച്ചു. സമൂഹനായകനായി ഭരണം നടത്തിയിരുന്ന മന്ത്രവാദി ക്രമേണ മതപുരോഹിതനായി. കാലം കുറെക്കൂടി മുന്നോട്ടു പോയപ്പോൾ പുരോഹിതനിൽ രാജത്വവും വന്നുചേർന്നു. ഇങ്ങനെ രാജാവും പുരോഹിതനും ഒന്നായിത്തീർന്നതോടുകൂടിയാണ് മർത്ത്യവർഗം ഏകശാസനയിൽ വളരാൻ തുടങ്ങിയത്. ഒരു ഭരണാധികാരിയുടെ സ്വേച്ഛാധികാരം ദോഷകരമാണെങ്കിലും പുരാതനകാലങ്ങളിൽ അതുകൊണ്ടു പല ഗുണങ്ങളും ഉണ്ടായിട്ടുണ്ട്. ദീർഘകാലാനുഷ്ഠാനത്താൽ വേരുറച്ചുപോയ കിരാതസമ്പ്രദായങ്ങളെ അല്പാല്പമായി മാറ്റി സാമൂഹ്യജീവിതം പരിഷ്കരിക്കുന്നതിന് ഇതു പ്രത്യേകം ഉപകരിച്ചു. ചുരുക്കത്തിൽ മനുഷ്യരുടെ ഇടയിൽ നടപ്പായ രാജവാഴ്ചയാണ് അവരെ കിരാതത്ത്വത്തിൽനിന്ന് ആദ്യമായി ഉയർത്തിയത്. അന്നു രാജാവ് പ്രജകളുടെ ആദ്ധ്യാത്മികവും ലൗകികവുമായ സുഖത്തിന് ഉത്തരവാദിയായിരുന്നു. യഥാകാലം മഴ പെയ്തില്ലെങ്കിൽ രാജാവാണ് ഉത്തരം പറയേണ്ടത്. രോഗം തുടങ്ങിയ ഇതരബാധകൾക്ക് പരിഹാരം ചെയ്യേണ്ടതും രാജാവുതന്നെ. ഇതിനൊന്നിനും പ്രാപ്തനല്ലെന്നു വെളിപ്പെട്ടാൽ രാജാവിനെ പ്രജകൾ കൊന്നുകളയുന്നു. രാജവധം (Regicide) ഒരു സാധാരണാചാരമായി അനേകദേശങ്ങളിൽ നിലവിലുണ്ടായിരുന്ന കഥ പ്രസിദ്ധമാണ്. പൗരോഹിത്യംകൊണ്ടു രാജാവിൽ ദേവത്വവും വന്നുചേർന്നു. 'രാജാ പ്രത്യക്ഷ ദൈവതം' എന്ന ആശയത്തിന് അടിസ്ഥാനമുറച്ചത് ഇപ്രകാരമാണ്. മതം മനുഷ്യജീവിതത്തിലെ എല്ലാത്തരം പ്രശ്നങ്ങൾക്കും സമാധാനം നൽകുമെന്ന് ആദ്യകാലത്തു ജനസമൂഹം വിശ്വസിച്ചിരുന്നു. ഭിന്നമതങ്ങൾ ലോകത്തിന്റെ പല ഭാഗങ്ങളിലും പ്രചരിച്ചു. എത്രയോ നൂറ്റാണ്ടുകൾ മതവാഴ്ചയിലൂടെ കടന്നുപോയി. പ്രപഞ്ചം, ആത്മാവ്, ഈശ്വരൻ മുതലായവയെപ്പറ്റി പല പല സിദ്ധാന്തങ്ങളും പ്രചരിച്ചു. മതസ്ഥാപനങ്ങൾ ലോകമെങ്ങും നിറഞ്ഞു. ഇനി അറിയാനും അന്വേഷിക്കാനും ഒന്നുമില്ലെന്ന മട്ടിൽ മതാധികാരികൾ ഭരണം തുടങ്ങി. അവരുടെ മതാന്ധ്യവിജൃംഭണത്തിന്റെ ഫലമായി യുദ്ധങ്ങളും കലഹങ്ങളും വർദ്ധിച്ചു. ഇത്രയൊക്കെ ആയിട്ടും മനുഷ്യന്റെ ജ്ഞാനതൃഷ്ണയ്ക്കോ ജീവിതവൈഷമ്യങ്ങൾക്കോ

യാതൊരു ശമനവുമുണ്ടായില്ല. ഇങ്ങനെയുള്ള അന്ധകാരാവസ്ഥയിൽ മന്ത്രവാദം മുഖേന അങ്കുരിച്ച ചിന്താശീലത്തിൽ പ്രബുദ്ധനായ മനുഷ്യൻ കൊളുത്തിയ ദീപമാണ് സയൻസ്, അഥവാ ശാസ്ത്രം.

സയൻസിന്റെ മാഹാത്മ്യം വർണിച്ച് ഈ ലേഖനം ദീർഘിപ്പിക്കണമെന്നു വിചാരിക്കുന്നില്ല. ശാസ്ത്രീയമാർഗം അവലംബിച്ചു സാമുദായികവും സാമ്പത്തികവും രാഷ്ട്രീയവുമായി സംഘടിപ്പിച്ചെങ്കിൽ മാത്രമേ മനുഷ്യവർഗത്തിനു രക്ഷയുള്ളു എന്നു ഇതുവരെയുള്ള അനുഭവം നമ്മെ പഠിപ്പിക്കുന്നുണ്ട്. ഇന്ന് ആശ്ചര്യകരമാംവിധം തെളിഞ്ഞുവന്നിട്ടുള്ള ശാസ്ത്രബോധം മുഴുവൻ പ്രായോഗികമാക്കിത്തീർക്കണമെങ്കിൽ ജീവിതം ഇപ്പോഴത്തെ തോതിൽനിന്ന് എത്രയോ ഉയരുമെന്നുള്ളതിൽ തർക്കമുണ്ടോ? ഒന്നു തീർച്ചയായി. അജ്ഞത, ദാരിദ്ര്യം, രോഗം എന്നീ മൂന്നു പ്രധാന ജീവിതബാധകളിൽനിന്നു മനുഷ്യർക്കു മോചനം നൽകാൻ മന്ത്രവാദത്തിനോ മതത്തിനോ സാദ്ധ്യമല്ലെന്ന്. സർവോപരി കാമ്യമായ മോക്ഷം ഇതുതന്നെയാണ്. സയൻസുകൊണ്ട് ഇതു സാദ്ധ്യമാകുമെന്നും ഇപ്പോൾ തെളിഞ്ഞുകഴിഞ്ഞിരിക്കുന്നു. ശാരീരികവും മാനസികവുമായ ഈ മോചനം ലഭിച്ചാൽ പിന്നെ ആത്മാവിന്റെ മോക്ഷത്തിനു വേറെ വല്ലതും ചെയ്യേണ്ടതുണ്ടോ?

1945

## 13
# യവനദാർശനികർ

ചിന്താശീലനായ മനുഷ്യൻ ഈ പ്രപഞ്ചത്തെ വ്യാഖ്യാനിക്കുവാൻ പല വിധത്തിൽ ശ്രമിച്ചുനോക്കിയിട്ടുണ്ട്. രണ്ടായിരത്തിൽപ്പരം വർഷങ്ങൾക്കുമുമ്പുള്ള ഈ വ്യാഖ്യാനോദ്യമത്തിന്റെ ചരിത്രം പരിശോധിച്ചു നോക്കിയാൽ രസാവഹങ്ങളായ പലതും അതിൽ കാണാൻ കഴിയും. മതം, തത്ത്വജ്ഞാനം, ശാസ്ത്രം എന്നിങ്ങനെ ഇന്നു കാണുന്നവിധം വേർതിരിക്കുവാൻ വയ്യാതെ എല്ലാം കൂടിച്ചേർന്നു വ്യാമിശ്രമായ ഒരു വിചാരലോകത്തിലാണ് അന്നു മനുഷ്യൻ സഞ്ചരിച്ചിരുന്നത്. പ്രകൃതി ശക്തികളുടെ പ്രവർത്തനത്തിൽ അന്ധാളിച്ചുപോയ മനുഷ്യൻ ആദ്യം അത്ഭുതോൽഭൂതങ്ങളായ കല്പിതകഥകളെക്കൊണ്ട് (Mythology) അവയെ വ്യാഖ്യാനിക്കുവാൻ ശ്രമിച്ചു. ക്രമേണ കഥാമാർഗത്തിൽനിന്നും അവന്റെ ചിന്ത സങ്കീർണവും സർവവ്യാപകവുമായ ഒരു പദ്ധതിയിലേക്കു കടന്നു. അപ്പോഴാണ് തത്ത്വജ്ഞാനവിചാരം (Philosophy) ഉദയം ചെയ്തത്. പാശ്ചാത്യരും പൗരസ്ത്യരുമായ അനേകം ദാർശനികർ ഈ ഘട്ടത്തിൽ പല സിദ്ധാന്തങ്ങളും അവതരിപ്പിച്ചു. ഭാരതീയരുടെ സുപ്രസിദ്ധങ്ങളായ ഷഡ്ദർശനങ്ങൾ ഇക്കൂട്ടത്തിൽ പെട്ടവയാണല്ലോ. ഇവയ്ക്കു സമാനമായി പാശ്ചാത്യലോകത്തിൽ പ്രത്യക്ഷപ്പെട്ടതാണ് യവനതത്ത്വജ്ഞാനം. യവനദാർശനികർ എന്നു കേൾക്കുമ്പോൾ സോക്രട്ടീസ്, പ്ലേറ്റോ, അരിസ്റ്റോട്ടൽ എന്നീ പ്രമുഖന്മാരുടെ പേരുകളാണ് നമ്മുടെ ഓർമയിൽ ആദ്യം വരുന്നത്. എന്നാൽ, അക്കാലത്തും അവർക്കു മുമ്പും ജീവിച്ചിരുന്ന തത്തുല്യരായ ചില പണ്ഡിതന്മാരുണ്ട്. അവരെപ്പറ്റി മാത്രമേ ഈ ലേഖനത്തിൽ വിചാരണചെയ്യുന്നുള്ളു.

ബി.സി. ആറാം നൂറ്റാണ്ടു മനുഷ്യന്റെ നാനാമുഖമായ സ്വതന്ത്രചിന്തയുടെ പ്രാരംഭഘട്ടമായിട്ടു കണക്കാക്കാം. പ്രാചീനഗ്രീസിലെ അന്നത്തെ പണ്ഡിതന്മാർ സംശയാത്മാക്കളും അന്വേഷണബുദ്ധികളും ആയിത്തീർന്നു. അക്കാലത്തുണ്ടായ സാമൂഹ്യവും രാഷ്ട്രീയവുമായ പരിണാമഭേദങ്ങളും മറ്റു പരിതഃസ്ഥിതികളും ആണ് അവരെ അടിയുറച്ച യാഥാസ്ഥിതികത്വത്തിൽനിന്നും ഉണർത്തിയത്. പ്രാപഞ്ചികജീവിതത്തെപ്പറ്റിയും പ്രകൃതിശക്തികളെപ്പറ്റിയും അതുവരെ നിലവിലിരുന്ന വിശ്വാസങ്ങൾ തെറ്റാണെന്ന ബോധം അവരെ ചോദ്യം ചെയ്വാനും അന്വേഷിപ്പാനും പ്രേരിപ്പിച്ചു. പ്രകൃതിതത്ത്വവിചാരത്തിലാണ് അവരുടെ ശ്രദ്ധ പ്രധാനമായി പതിഞ്ഞത്. അതുകൊണ്ട് അവരെ ഒരുതരം പ്രകൃതിശാസ്ത്രകാരന്മാരായിട്ടും (Physicists) പരിഗണിക്കാവുന്നതാണ്.

## തെയിൽസ് (Thales)

സോക്രട്ടീസിനുമുമ്പുള്ള യവനതത്ത്വജ്ഞാനികളിൽ പ്രഥമഗണനീയനാണ് തെയിൽസ്. ഇദ്ദേഹം ബി.സി. 624-നും 548-നും മദ്ധ്യേ ജീവിച്ചിരുന്നതായി പറയപ്പെടുന്നു. അന്നത്തെ നിലയ്ക്ക് ഒരു പണ്ഡിതൻ എന്നു പറഞ്ഞാൽ സർവവിഷയങ്ങളിലും പാണ്ഡിത്യമുള്ളവൻ എന്നാണ് സങ്കല്പം. തെയിൽസ് രാജ്യതന്ത്രം, ഗണിതം, ജ്യോതിശ്ശാസ്ത്രം ഇവയിലും പണ്ഡിതനായി ഗണിക്കപ്പെട്ടിരുന്നു. ഗ്രീസിലെ സപ്തധീമാന്മാർ (Seven wise men of Greece) എന്നു പുകൾപെറ്റവരിൽ ഒരാൾ ഇദ്ദേഹമായിരുന്നുവത്രെ. തെയിൽസ് കാലേക്കൂട്ടി പ്രവചിച്ചിരുന്നതുപോലെ ബി.സി. 585 മെയ്മാസം 28-ാം തീയതി ഒരു ഗ്രഹണം നടന്നതായും പറയപ്പെടുന്നു. പ്രപഞ്ചോല്പത്തി ജലത്തിൽനിന്നാണെന്നുള്ള സിദ്ധാന്തമാണ് ഇദ്ദേഹം സ്ഥാപിച്ചത്. മനുഷ്യർക്ക് ആവശ്യമുള്ളവയെല്ലാം ജലത്തിൽ അടങ്ങിയിരിക്കുന്നു എന്നും ജലത്തിന്റെ പരിണാമഭേദങ്ങളാണു മറ്റുള്ള സകല വസ്തുക്കളെന്നും തെയിൽസ് വാദിച്ചിരുന്നു. 'ആപ ഏവ സസർജ്ജാദൗ' എന്ന ഭാരതീയ വാക്യത്തിനും ഇതിനും തമ്മിലുള്ള സാദൃശ്യം നോക്കുക! ചുരുക്കത്തിൽ എല്ലാം ജലത്തിൽനിന്നുണ്ടായി ജലത്തിലേക്കു തന്നെ തിരിച്ചുപോകുന്നു എന്നു സാരം. ജലം മഞ്ഞുകട്ടയായും ആവിയായും രൂപാന്തരപ്പെടുന്ന കാഴ്ച ഇങ്ങനെയൊരനുമാനത്തിനു വഴികൊടുത്തിരിക്കാം.

## പൈത്തഗോറസ് (Pythagoras)

തെയിൽസിനേക്കാൾ പ്രസിദ്ധനും പ്രമുഖനുമാണ് പൈത്തഗോറസ്. ഒരു ഗണിതജ്ഞനെന്ന നിലയിൽ ഇദ്ദേഹത്തിന്റെ നാമധേയം ഇന്നും വിദ്യാലയങ്ങളിൽ മാറ്റൊലി കൊള്ളുന്നുണ്ടല്ലോ. ഗ്രീക്ക് ജ്യോമട്രിയുടെ സ്ഥാപകൻതന്നെ ഇദ്ദേഹമാണ്. പൈത്തഗോറസ്സിന്റെ ജീവിതകാലം ബി.സി. 580 നും 507-നും മദ്ധ്യേയെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു. ഇദ്ദേഹം നാനാദേശങ്ങളിലും സഞ്ചരിച്ചു ഗണിതശാസ്ത്രസംബന്ധമായ പ്രസംഗങ്ങൾ ചെയ്തുകൊണ്ടിരുന്നു. തന്റെ വിദ്യാർത്ഥിനികളിൽ ഒരുവളായ തിയോണോവിനെയാണ് ഇദ്ദേഹം വിവാഹം ചെയ്തത്. ഗണിതശാസ്ത്രത്തിൽക്കൂടെ പ്രപഞ്ചരഹസ്യം വെളിപ്പെടുത്തുവാൻ ശ്രമിച്ച ഒന്നാമത്തെ പണ്ഡിതൻ



പൈത്തഗോറസാണ്. ഈ പ്രപഞ്ചത്തിനടിസ്ഥാനം സംഖ്യകളാണെന്നു വാദിക്കുന്ന സംഖ്യസിദ്ധാന്തമാണ് ഇദ്ദേഹം സ്ഥാപിച്ചത്. വസ്തുക്കളുടെ രൂപം, പരസ്പരബന്ധം, പരിണാമം, ക്രമം, ഒരേ രീതിയിലുള്ള ആവർത്തനം മുതലായവയെല്ലാം ആവിഷ്കരിക്കുന്നത് നമ്മുടെ സാംഖ്യാബോധമാണ്. സംഖ്യകളെക്കൂടാതെ ഇവയൊന്നും പ്രകാശിപ്പിക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ട് സർവത്തിന്റെയും അടിസ്ഥാനം സംഖ്യകളാകുന്നു. എന്നു മാത്രമല്ല, പ്രപഞ്ചസത്തയും അവയിലാണ്. എല്ലാം സാംഖ്യമായ ഒരു ബന്ധത്തിൽ (Numerical relation) സ്ഥിതിചെയ്യുന്നു. ഒരു സംഗീതോപകരണത്തിലെ ചരടിന്റെ നീളവും സ്വരത്തിന്റെ ഉച്ചനീചത്വവും തമ്മിലുള്ള ബന്ധം നോക്കുക. അതു കുറിക്കുന്നതു സംഖ്യയാണ്. അതുപോലെ ഈ മൂർത്തലോകം മുഴുവൻ സംഖ്യാബദ്ധമത്രേ. ഇങ്ങനെ വസ്തുതത്ത്വം സംഖ്യയാണെങ്കിൽ സംഖ്യകളെ സംബന്ധിച്ചു സത്യമായിട്ടുള്ളതെല്ലാം വസ്തുക്കളെ സംബന്ധിച്ചും ശരിയായിരിക്കണം. സംഖ്യകളുടെ പ്രത്യേകതകളെന്തൊക്കെയാണ്? അവ ഒന്ന്, രണ്ട്, മൂന്ന്, നാല് എന്നിങ്ങനെ ഒറ്റയായിട്ടും ഇരട്ടയായിട്ടും തിരിഞ്ഞുപോകുന്നു. ഒറ്റ പരിച്ഛിന്നവും ഇരട്ട അപരിച്ഛിന്നവും അത്രേ. ഈ പരിച്ഛിന്നാപരിച്ഛിന്നങ്ങളുടെ അഥവാ വിരുദ്ധസ്വഭാവങ്ങളായ ഒറ്റ ഇരട്ടകളുടെ ഒരു സംയോജനമാണു പ്രപഞ്ചസത്തയെന്നു പറയുന്നത്. ഏകം അനേകം, സ്ഥിതി-ഗതി, വലത്ത്-ഇടത്ത്, ആൺ-പെൺ, നന്മ-തിന്മ ഇങ്ങനെയുള്ള ദ്വന്ദ്വങ്ങളെല്ലാം ഇതിൽനിന്നുണ്ടാകുന്നു. മൂർത്തവസ്തുക്കളെ മാത്രമല്ല, അമൂർത്തവസ്തുക്കളെപ്പോലും പൈത്തഗോറിയൻസിദ്ധാന്തം സംഖ്യകളെക്കൊണ്ടു കുറിക്കുന്നുണ്ട്. സ്നേഹം, നീതി, ആരോഗ്യം മുതലായവയ്ക്കും അടിസ്ഥാനം സംഖ്യകളാണു പോൽ. എട്ട് എന്ന സംഖ്യ ചേർച്ചയെ കുറിക്കുന്നു എന്ന അടിസ്ഥാനത്തിൽ എട്ടിനെ അനുരാഗത്തിന്റെ സിംബലായി കല്പിച്ചിരിക്കുന്നു. ഈ മാതിരി വാദവൈചിത്ര്യങ്ങൾ പലതും ഇതിലുണ്ട്. കപിലന്റെ സാംഖ്യ ദർശനത്തിനും ഇതിനും തമ്മിൽ എത്രത്തോളം അടുപ്പമുണ്ടെന്നു ഗവേഷകന്മാർ ആലോചിച്ചുനോക്കേണ്ടതാണ്. പൈത്തഗോറസ് ഇന്ത്യയിൽ സഞ്ചരിച്ചു കപിലസിദ്ധാന്തം പഠിച്ചിരുന്നു എന്നു പറയപ്പെടുന്നു. രണ്ടുപേരും സമകാലീനന്മാരായിരുന്നോ അല്ലെങ്കിൽ മുൻഗാമി ആരായിരുന്നു. ഏതു സിദ്ധാന്തമാണ് ആദ്യം ആവിർഭവിച്ചത് എന്നും മറ്റുമുള്ള കാര്യങ്ങൾ ഇപ്പോഴും വാദവിഷയങ്ങളായിരിക്കുന്നേയുള്ളു. ഏതായാലും പൈത്തഗോറസ് നാനാദേശങ്ങളിൽ സഞ്ചരിച്ചു വിവിധ വിഷയങ്ങളിൽ പാണ്ഡിത്യം നേടുകയും സ്വമതം പ്രചരിപ്പിക്കുകയും ചെയ്തിരിക്കുന്നു എന്നതു നിസ്തർക്കമാണ്. ഗണിതത്തിൽ മാത്രമല്ല ജ്യോതിശ്ശാസ്ത്രം, രാജ്യതന്ത്രം, നീതിശാസ്ത്രം മുതലായവയിലും അദ്ദേഹം അന്നത്തെ ഒരാചാര്യനായിരുന്നു. പൗരത്വപരിശീലനത്തിനായി ഒരു സഹോദരസംഘം (Pythagorian Brotherhood) സ്ഥാപിച്ച് അതിൽ അംഗങ്ങളെ ചേർത്ത് അദ്ദേഹം പഠിപ്പിച്ചിരുന്നു. പ്രസ്തുതസംഘം വികസിച്ചു പ്രസിദ്ധമാകുകയും അതിൽനിന്നും ഒരു പൈത്തഗോറിയൻ ശിഷ്യപരമ്പര സംജാതമാകുകയും ചെയ്തു. ജീവിതത്തിനു കഴിയുന്നിടത്തോളം ശുദ്ധിയും ഉല്ക്കർഷവും ഉണ്ടാകണമെന്നതായിരുന്നു പ്രസ്തുത സംഘത്തിന്റെ പ്രധാന ലക്ഷ്യം അതിനുവേണ്ടി ധാർമ്മികവും മതപരവുമായ പല നിയമങ്ങളും നിഷ്ഠകളും സംഘാം

ഗങ്ങൾ സ്വീകരിച്ചിരുന്നു. അവർ ഒരേതരത്തിലുള്ള ഉടുപ്പു ധരിച്ചുകൊള്ള ണമെന്നും ഒരുമിച്ചു താമസിച്ച് ഒരേ അടുക്കളയിൽ (Communal kitchen) നിന്ന് ആഹാരം കഴിച്ചുകൊള്ളണമെന്നും വ്യവസ്ഥയുണ്ടായിരുന്നു. എല്ലാ കാര്യങ്ങളിലും മിതത്വം പരിപാലിക്കുക, നിയമങ്ങൾ അനുസരിക്കുക, ആത്മ പരിശോധന ചെയ്തു സ്വയം കുറ്റങ്ങളും കുറവുകളും കണ്ടുപിടിക്കുക എന്നീ നിഷ്ഠകളിൽ അവർ പ്രത്യേകം ശ്രദ്ധ പതിപ്പിച്ചിരുന്നു.

## ഹെറാക്ലീറ്റസ് (ബി.സി. 535–475)

എല്ലാം എപ്പോഴും ചലനാവസ്ഥയിൽ മാറ്റത്തിനു വിധേയമായിക്കൊണ്ടി രിക്കുന്നു; പരിണാമമാണ് പ്രകൃതിസ്വഭാവം എന്നുള്ള ശാസ്ത്രസത്യത്തി ലേക്ക് ആദ്യമായി വഴികാണിച്ച സൂക്ഷ്മദൃക്കായ പണ്ഡിതൻ ഹെറാക്ലീറ്റ സാകുന്നു. അദ്ദേഹത്തിന്റെ തത്ത്വചിന്ത ഈയൊരു സത്യത്തെ ലക്ഷീകരി ച്ചുകൊണ്ടാണ് സിദ്ധാന്തരൂപത്തിലെത്തിയത്. ഒന്നിനും ഒരിടത്തും സ്ഥിര മായ സ്ഥിതിയില്ല; ശാശ്വതത്വം മനസ്സിന്റെ ഒരു ഭ്രമം മാത്രമാണ് എന്ന് അദ്ദേഹം കണ്ടു. പ്രകൃതിയുടെ മൂലതത്ത്വമായി ഹെറാക്ലീറ്റസ് ഈ അനവ രത ചലനസ്വഭാവത്തെ ചൂണ്ടിക്കാണിച്ചു. അഗ്നിജ്വലനത്തിൽ ഒരവിശ്രമ ചലനം നാം കാണുന്നില്ലേ? അതുപോലെയാണ് വാസ്തവത്തിൽ എല്ലാ വസ്തുക്കളും സൂക്ഷ്മരൂപത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതെന്ന് അദ്ദേഹം വിശ്വസിച്ചു. പ്രസ്തുത ആശയത്തിന് ഒരു മൂർത്തരൂപം കൊടു ക്കുവാൻവേണ്ടി അഗ്നിയെയാണ് അദ്ദേഹം ഉദാഹരണമാക്കിയത്. അങ്ങനെ എല്ലാ വസ്തുക്കളിലും അന്തർഭവിച്ചിരിക്കുന്നത് ഒരു അഗ്നിതത്ത്വം (Fire Principle) ആണെന്ന സിദ്ധാന്തം സ്ഥാപിതമായി. ഈ വഴിക്ക്, അഗ്നി ജല മായും ജലം പൃഥ്വിയായും പരിണമിക്കുകയും വീണ്ടും ഓരോന്നും പൂർവ്വ രൂപത്തിലെത്തുകയും ചെയ്യുന്നു എന്നും മറ്റുമുള്ള വിചിത്ര വിചാരഗതിയിൽ ഈ ചിന്തകൻ ചുറ്റിക്കറങ്ങുന്നുണ്ട്. എന്നാൽ, ഇതിനൊന്നിനും ശരിയായ ഉപപത്തി കാണിക്കുവാൻ അദ്ദേഹം ശ്രമിച്ചിട്ടില്ല. സൃഷ്ടി സംഹാരത്തിനും സംഹാരം സൃഷ്ടിക്കും മാർഗ്ഗം തുറക്കുന്നു. ഭാവപ്രതിഭാവങ്ങളുടെ അല്ലെ ങ്കിൽ വിരുദ്ധധർമ്മങ്ങളുടെ, സമ്മേളനവും സംഘട്ടനവും ഏകത്ര കാണാം. ഓരോന്നിലും നടക്കുന്ന ഈ സംഘട്ടനത്തിന്റെ ഫലമായിട്ടാണ് മാറ്റം ഉണ്ടാ കുന്നത്. പ്രപഞ്ചത്തെ ഭരിക്കുന്നതു മത്സരശക്തിയാണ്. (Strife) സകലത്തി ന്റെയും ജീവൻ അതുതന്നെ. എതിർപ്പ് എന്നൊന്നില്ലെങ്കിൽ ഈ ലോകം നശിച്ചുപോകും. നന്മ – തിന്മ, ജനനം– മരണം, ജാഗരണം – സുഷുപ്തി, യൗവനം – വാർദ്ധക്യം മുതലായ ദ്വന്ദ്വങ്ങളെല്ലാം സൂക്ഷ്മത്തിൽ ഒന്നുതന്നെ. എന്തെന്നാൽ പൂർവ്വങ്ങളുടെ പരിണാമങ്ങളാണ് അപരങ്ങൾ. അതുപോലെ നേരെമറിച്ചും. അനവരത പരിണാമപ്രവാഹംകൊണ്ട് ഓരോന്നിലും ഭാവാ ഭാവങ്ങൾ ഒരുമിച്ചിരിക്കുന്നു. അതായത്, ഒരു വസ്തു ഒരു വിധമാണെന്നു വ്യവഹരിക്കുന്ന സമയത്തുതന്നെ അത് അപ്രകാരം അല്ലാതെയും ആകു ന്നു. ഈ മാതിരി ഗഹനങ്ങളായ തത്ത്വവിചാരങ്ങളും ഹെറാക്ലിറ്റസിന്റെ സിദ്ധാന്തത്തിൽ വ്യാകീർണങ്ങളായിട്ടുണ്ട്. പത്തൊമ്പതാം നൂറ്റാണ്ടിൽ കാറൽ മാർക്സ് യുക്തിപൂർവ്വം ശാസ്ത്രീയമായി സ്ഥാപിച്ച ഭുവനപ്രഥിത മായ 'വൈരുദ്ധ്യവാദ' ത്തിന്റെ (Dialectics) ഒരവ്യക്തരൂപമാണ് ഇവിടെ



കാണുന്നത്. യുക്ത്യനുഭവങ്ങളുടെ വെളിച്ചത്തിൽ ഇന്നും ശരിയെന്നു സമ്മ തിക്കപ്പെട്ടിരിക്കുന്ന ഈ പ്രകൃതി തത്ത്വത്തിന്റെ കിരണാങ്കുരങ്ങൾ ഇരു പതു നൂറ്റാണ്ടിനു മുമ്പുതന്നെ കണ്ടുപിടിച്ച ഈ ചിന്തകൻ എന്നെന്നും സ്മര ണീയനല്ലേ? അതു മാത്രമോ? ഡാർവിൻ സ്ഥാപിച്ച പരിണാമവാദത്തിന്റെ ആദിരൂപവും പ്രസ്തുതസിദ്ധാന്തത്തിൽ പ്രതിഫലിച്ചിരിക്കുന്നതു നോക്കുക!

## ഡെമോക്രീറ്റസ് (ബി.സി.460–370)

ലോകത്തിൽ ആദ്യമായി അണുസിദ്ധാന്തം അവതരിപ്പിച്ച തത്ത്വചിന്ത കനാണ് ഡെമോക്രീറ്റസ്. ലൂസിപ്പസ് എന്നൊരു ചിന്തകൻകൂടെ ഈ നില യിൽ ഗണനീയനായിട്ടുണ്ടെങ്കിലും അദ്ദേഹത്തെപ്പറ്റി അധികമൊന്നും ചരി ത്രകാരന്മാർക്കറിഞ്ഞുകൂടാ. ഇന്നത്തെ പദാർത്ഥവിജ്ഞാനീയത്തിൽ അണു സിദ്ധാന്തം എത്രമാത്രം പ്രാധാന്യം അർഹിക്കുന്നുണ്ടെന്ന് 'ആറ്റംബോബ്' തെളിയിക്കുന്നുണ്ടല്ലോ. ആധുനികശാസ്ത്രമണ്ഡലത്തിൽ സർവപ്രാമാണ്യം നേടിയിരിക്കുന്ന ഈ അണുവിന്റെ രഹസ്യം വിജ്ഞാനത്തിന്റെ ആ ശൈശ വദശയിൽ അത്രത്തോളമെങ്കിലും കണ്ടുപിടിച്ച പണ്ഡിതന്റെ ദീർഘദർശിത്വം വിസ്മയാവഹമല്ലേ? ഈ നിലയിലാണ് ഡെമോക്രീറ്റസ് ശാസ്ത്രലോക ത്തിൽ ആദ്യാപി സ്മർത്തവ്യനായിരിക്കുന്നത്. പ്രപഞ്ചം സ്ഥൂലദൃഷ്ടിക്ക് അദൃശ്യങ്ങളായ അണുക്കളെക്കൊണ്ടു സംഘടിതമാണെന്നും അവയെല്ലാം സദാപി ദ്രുതചലനത്തിലേർപ്പെട്ടിരിക്കയാണെന്നും അദ്ദേഹം വെളിപ്പെടുത്തി. ഏതൻസു നഗരത്തിലെ പണ്ഡിതന്മാരിൽ അധികം പേർക്കും ഇതു സ്വീകാ ര്യമായിത്തോന്നിയില്ല. സോക്രട്ടീസും പ്ലേറ്റോവും ഇതിനെ എതിർക്കുക യാണു ചെയ്തത്. ഡെമോക്രീറ്റസിന്റെ ഗ്രന്ഥങ്ങൾ ചുട്ടുകളയണമെന്നുകൂടി പ്ലേറ്റോ പറകയുണ്ടായി. പണ്ഡിതന്മാർപോലും ഇരുട്ടിൽ തപ്പിത്തടഞ്ഞു വഴി തെറ്റിപ്പോകുന്നതിന് ഇതൊരുദാഹരണമത്രെ. അരിസ്റ്റോട്ടൽ ഡെമോക്രീറ്റ സിനെ ബഹുമാനിച്ചിരുന്നുവെങ്കിലും അണുകവാദം അബദ്ധമാണെന്നുതന്നെ അദ്ദേഹം തീരുമാനിച്ചു. പിന്നീട് എപ്പിക്യൂറസ് തുടങ്ങിയ ഭൗതികവാദികൾ അണുസിദ്ധാന്തം ഉദ്ധരിക്കുവാൻ ശ്രമിച്ചെങ്കിലും അത്ര ഫലപ്പെട്ടില്ല. ഇങ്ങനെ വിഗണിക്കപ്പെട്ട് അനർഘമായ ഈ വിജ്ഞാനപേടകം ആയിര ത്തഞ്ഞൂറു വർഷങ്ങളോളം ആർക്കും വേണ്ടാതെ വിസ്മൃത കോടിയിൽ കിടന്നു! പതിനാറാം നൂറ്റാണ്ടിൽ മാത്രമേ വീണ്ടും അതു തുറന്നു നോക്കു വാൻ ശാസ്ത്രജ്ഞന്മാർ മുതിർന്നുള്ളു. മനുഷ്യന്റെ വിജ്ഞാനപുരോഗമനം എത്രമാത്രം മന്ദഗതിയിലാണെന്നും അതെങ്ങനെയെല്ലാം തടയപ്പെട്ടുപോ കുന്നെന്നും ഇതിൽ നിന്നു മനസ്സിലാക്കാം. സ്വതന്ത്രചിന്തകനായ ഒരു ഭൗതിക വാദിയെന്ന നിലയിലും ഡെമോക്രീറ്റസിന് ഉന്നതമായ ഒരു സ്ഥാന മുണ്ട്. സോക്രട്ടീസിന്റെ സമകാലികനായിരുന്നെങ്കിലും മറ്റു പണ്ഡിതന്മാ രെപ്പോലെ തന്റെ മനസ്സ് തന്മതാനുബദ്ധമാകാൻ അദ്ദേഹം അനുവദിച്ചില്ല. സ്വതന്ത്രനായി ചിന്തിച്ച് എല്ലാ വിഷയങ്ങളിലും സ്വമതം സ്ഥാപിക്കുവാൻ അദ്ദേഹത്തിനു ധൈര്യമുണ്ടായി. ഡെമോക്രീറ്റസിന്റെ ജീവിതചിന്തയെ ആസ്പദമാക്കിയാണ് അനന്തരഗാമിയായ എപ്പിക്യൂറസ് തന്റെ സുപ്രസിദ്ധ മായ ഭൗതികവാദം കെട്ടിപ്പടുത്തത്. സന്തുഷ്ടിയാണ് പരമമായ നന്മ (Delight

or good cheer is the ultimate good) എന്ന് ഡെമോക്രീറ്റസ് വാദിച്ചു. അഭിലാഷങ്ങളെ നിയന്ത്രിക്കുക, മനസ്സിനെ കഴിയുന്നിടത്തോളം ശാന്താവസ്ഥയിൽ വച്ചുകൊണ്ടിരിക്കുക ഇത്യാദ്യുപായങ്ങൾകൊണ്ട് ജീവിതസന്തോഷം സമ്പാദിക്കാമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. സന്തുഷ്ടിക്കുവേണ്ടി വിഷയസുഖങ്ങളുടെ പിന്നാലെ ഓടിക്കൊണ്ടിരിക്കണമെന്ന് ഡെമോക്രീറ്റസ് ഒരിക്കലും ഉപദേശിച്ചിട്ടില്ല. എന്നു മാത്രമല്ല, ശാരീരികമായ സുഖത്തേക്കാൾ മനസ്സുഖത്തിനാണ് അദ്ദേഹം പ്രാധാന്യം കല്പിച്ചത്. യുക്തിവിചാരം കൊണ്ട് യഥാർത്ഥമായ പ്രപഞ്ചബോധം ഉണ്ടാകണമെന്നും, അങ്ങനെ ജ്ഞാനപ്രകാശത്തിൽ മനസ്സു തെളിഞ്ഞാൽ അതുകൊണ്ടുതന്നെ മരണഭീതി തുടങ്ങിയ ജീവിത ബാധകളിൽനിന്നും മോചനം നേടാമെന്നും അദ്ദേഹം വിശ്വസിച്ചിരുന്നു. ഇങ്ങനെ സയൻസിലും തത്ത്വജ്ഞാനത്തിലും അദൃഷ്ടപൂർവങ്ങളായ വിചാരപദ്ധതികൾ അവതരിപ്പിച്ച ഈ ചിന്തകനെപ്പറ്റി പ്രത്യേകം പഠിച്ചെഴുതിയുണ്ടാക്കിയ പ്രബന്ധമാണ് കാറൽ മാർക്സ് തന്റെ 'ഡാക്ടറേറ്റ്' ബിരുദം നേടാനായി സമർപ്പിച്ചിരുന്നതെന്നുകൂടി ഈ അവസരത്തിൽ പ്രസ്താവിച്ചുകൊള്ളട്ടെ.

വിമർശരശ്മി 1945

## 14
# ദുർദേവതാഭീതി

ആദിമമനുഷ്യന്റെ അന്ധഹൃദയത്തിൽ ആദ്യമായി വേരുറച്ച ഒന്നാണ് ദുർദേവതാഭീതി (Fear of Evil spirits). പഴക്കംകൊണ്ടും പ്രാബല്യകൊണ്ടും ഇതു മറ്റെല്ലാത്തരം ഭീതിയെക്കാളും പ്രാധാന്യമർഹിക്കുന്നു. ഇന്നത്തെ പരിഷ്കൃതമനുഷ്യന്റെ മനസ്സിൽപോലും പ്രസ്തുതഭീതി അവശേഷിച്ചു കിടപ്പുണ്ട്. അന്നത്തെ വനചരനായ മനുഷ്യൻ അസാധാരണങ്ങളായ പ്രകൃതിസംഭവങ്ങൾ കണ്ടു പേടിച്ചുവിറച്ചു. ഇടിത്തീ വീണു വമ്പിച്ച മരങ്ങൾ കത്തുന്നതും ധൂമകേതു ഉദിക്കുന്നതും ഭൂകമ്പമുണ്ടാകുന്നതും മറ്റും കണ്ടു ക്രമത്തിലധികം ഭീതനായപ്പോൾ ഇവയെല്ലാം ഏതോ ദുർദേവതകളുടെ പ്രവൃത്തികളാണെന്ന് അവൻ വിശ്വസിക്കാൻ തുടങ്ങി. എന്നുമാത്രമല്ല, ഈ ദുർദേവതകൾ നരസംഹാരത്തിനായി ഒരുങ്ങിയിരിക്കയാണെന്നും അവൻ തീരുമാനിച്ചു. ജന്തുബലി തുടങ്ങിയ ഹിംസാകർമങ്ങൾകൊണ്ട് ഈ സംഹാരമൂർത്തികളെ പ്രീതിപ്പെടുത്തിക്കൊണ്ടിരുന്നാലെ തങ്ങൾക്കു രക്ഷയുള്ളു എന്ന അന്ധവിശ്വാസമാണ് അടുത്ത പടിയായി മനുഷ്യവർഗത്തെ ബാധിച്ചത്. ദുർദേവതകളുമായി കൂട്ടുകെട്ടുണ്ടെന്നു സംശയിക്കപ്പെട്ട ചില മനുഷ്യരെ മറ്റുള്ളവർ ഭയപ്പെട്ട് അകറ്റി നിർത്തുവാൻ തുടങ്ങി. ഇത്തരക്കാർ ക്രമേണ മന്ത്രവാദികളും ആഭിചാരകന്മാരും ആയിത്തീർന്നു. ഭയത്തോടൊപ്പം തന്നെ കഠിനമായ വെറുപ്പും ഇക്കൂട്ടരെപ്പറ്റി മനുഷ്യരുടെയിടയിൽ വർദ്ധിച്ചുവന്നു. സമുദായത്തിന് എന്തെങ്കിലും ആപത്തു നേരിട്ടാൽ അതിനു കാരണം ഇവരുടെ ഏതോ ആഭിചാരകർമമാണെന്നു മനുഷ്യർ തെറ്റിദ്ധരിച്ചു. ഇപ്രകാരം ആഭിചാരകന്മാർ മനുഷ്യർക്ക് ആപത്തു വരുത്തിക്കൂട്ടുന്ന ഒരുതരം നികൃ

ഷ്ടജീവികളാണെന്ന മിഥ്യാബോധം ഏതെല്ലാം കൊടിയ ക്രൂരകർമ്മങ്ങൾക്കു മനുഷ്യരെ വിധേയരാക്കിയെന്നു ചരിത്രം പരിശോധിച്ചാലറിയാം.

പ്രാചീനഗ്രീസിലും റോമിലും ഇത്തരം അന്ധവിശ്വാസം നിലവിലുണ്ടായിരുന്നു. എപ്പിക്യൂറസിന്റെ അനുയായികളായ തത്ത്വജ്ഞാനികൾ മാത്രമേ അന്ന് ഈ മൂഢതയിൽനിന്നു മുക്തരായിരുന്നുള്ളു. ദുർമന്ത്രവാദികളെ കൊല്ലുന്നതിനുള്ള ഒരു നിയമംതന്നെ അന്നു നടപ്പാക്കിയിരുന്നു. ഡെമോസ്തനീസിന്റെ കാലത്ത് ലാമിയ എന്നു പേരായ ഒരു ദുർമന്ത്രവാദിനിയെ വധിച്ച വിവരം പ്രസിദ്ധമാണ്. ക്രിസ്തുമതത്തിന്റെ ആവിർഭാവം ഈ അന്ധവിശ്വാസത്തെ അധികമധികം പ്രചരിപ്പിക്കുകയാണു ചെയ്തത്. പ്രസ്തുത മതാധികാരികളുടെ വിദ്വേഷത്തിനു പുരുഷന്മാരേക്കാൾ കൂടുതൽ ഇരയായിത്തീർന്നത് സ്ത്രീകളായിരുന്നു. അതിവൃദ്ധകളായ സ്ത്രീകളുമായിട്ടാണ് ദുർദേവതകളുടെ കൂട്ടുകെട്ട് എന്നൊരു വിശ്വാസം എങ്ങനെയോ യൂറോപ്പു മുഴുവൻ പ്രചരിച്ചു. ഇവർക്ക് 'വിച്ചസ്' (Witches) എന്നൊരു ദുഷ്പേരും നടപ്പായി. 'വിച്ച്' കളെ വേട്ടയാടുകയെന്നതു ക്രിസ്തുമതരാജ്യങ്ങളിലെല്ലാം നിയമാനുസൃതമായ ഒരു പ്രവൃത്തിയായിത്തീർന്നു. പുരുഷനെ വശീകരിച്ച് അപഥത്തിൽ ചാടിക്കുന്ന ഒരു പൈശാചികശക്തിയാണ് സ്ത്രീയെന്നും അവൾ തിന്മയുടെ ഇരിപ്പിടമാണെന്നും ക്രിസ്തീയ പുരോഹിതന്മാർ വിശ്വസിച്ചിരുന്നതിൽനിന്നാണ് ഇത്തരം വൃദ്ധനാരീവിദ്വേഷം പൊട്ടിപ്പുറപ്പെട്ടത്. സ്ത്രീകളിൽ ജന്മനാ പ്രകടമായിരുന്ന വശീകരണശക്തിയെ ഏതോ ദുർദേവതുടേതായിട്ടു പുരോഹിതർ വ്യാഖ്യാനിച്ചു. ക്രമത്തിലധികം വാർദ്ധക്യം ബാധിച്ചു വിരൂപിണികളായി കൂനിക്കൂനി നടക്കുന്ന പടുകിഴവികൾ ജനക്കൂട്ടത്തിൽനിന്നും വിട്ടുമാറി വല്ല കുടിലുകളിലും ഒതുങ്ങിപ്പാർക്കുന്നതു കണ്ടാൽ ഉടൻ അവരെ ദുർമ്മന്ത്രവാദിനികളായി (Witches) ഗണിക്കുവാൻ അന്നുള്ളവർ ഒട്ടുംതന്നെ സംശയിച്ചിരുന്നില്ല. ഇവരെ വിചാരണ ചെയ്തു കൊന്നുകളയേണ്ടതാണെന്നുള്ള പുരോഹിതവിധി സ്വീകരിച്ച് അക്കാലത്തെ ഗവണ്മെന്റുകൾ അതിലേക്കു നിയമങ്ങളും നടപ്പാക്കിയിരുന്നു. പത്തോ നൂറോ വർഷങ്ങളല്ല, ആയിരത്തഞ്ഞൂറു വർഷത്തോളം ഈ വക അന്ധവും ക്രൂരവും ആയ നിയമങ്ങൾ നിർദ്ദയനടനം ചെയ്തുകൊണ്ടിരുന്നു. എത്രയെത്ര നിരപരാധികളായ വൃദ്ധകളാണ് ഈ അന്ധവിശ്വാസക്കൊടുംതീയിൽ വെന്തെരിഞ്ഞുപോയത്! മാനുഷികമൂഢതയുടെ ഇത്രത്തോളം ബീഭത്സവും നിഷ്ഠൂരവും ആയ വിജ്രംഭണം മറ്റൊരു കാലഘട്ടത്തിലും പ്രത്യക്ഷപ്പെട്ടിട്ടില്ല. മനുഷ്യന്റെ അന്ധത സൃഷ്ടിച്ചുവിട്ടു ഭൂതപ്രേതപിശാചാദിസങ്കല്പരൂപങ്ങൾ അവനെ എത്രത്തോളം ഭ്രാന്തനാക്കിത്തീർത്തുവെന്നതിന് ഇതൊരു നല്ല തെളിവാകുന്നു.

ജർമ്മനി, ഫ്രാൻസ്, സ്പെയിൻ, ബ്രിട്ടൻ, സ്വിറ്റ്സർലണ്ട്, സ്വീഡൻ ഈ രാജ്യങ്ങളിലെല്ലാം പാവപ്പെട്ട പടുകിഴവികളെ ദുർമ്മന്ത്രവാദത്തിന്റെ പേരിൽ വളരെക്കാലം തീയിലിട്ടു ചുട്ടെരിച്ചിരുന്നു. ട്രെവിസ് (Treves) എന്നൊരു സ്ഥലത്തുതന്നെ ഏഴായിരം പേർ ഇപ്രകാരം കൊല്ലപ്പെട്ടു! ടൂലുസ്(Toulouse) എന്ന സ്ഥലത്ത് ഒരേ സമയത്ത് അഞ്ഞുറുപേരെയാണ് അഗ്നിക്കിരയാക്കിയത്. നൂറ്റാണ്ടുകൾ നൂറ്റാണ്ടുകളായിട്ട് ഇത്തരം മരണക്രിയ നടന്നുകൊണ്ടിരുന്നു എന്നറിയുമ്പോൾ നാം അമ്പരന്നുപോയേക്കാം. 1431- ൽ റൂവൻ



(Rouen) എന്ന സ്ഥലത്തുവെച്ച് ജോൺ ആഫ് ആർക്കിനെ (Joan of Arc) ഇംഗ്ലീഷുകാർ ജീവനോടെ ദഹിപ്പിച്ച ദാരുണസംഭവം എത്രയും പ്രസിദ്ധമാണല്ലോ. ഇരുപതു വയസ്സുമാത്രം പ്രായം ചെന്ന ആ യുവതിയിൽ ദുർദ്ദേവതാവേശം ഉണ്ടെന്നു തെറ്റിദ്ധരിച്ചതാണ് ആ ഭയങ്കരഹിംസയ്ക്കും അടിസ്ഥാനം!

പതിനെട്ടു കൊല്ലത്തിനുള്ളിൽ എണ്ണൂറു വൃദ്ധകളെ താൻ കശാപ്പു ചെയ്തുവെന്ന റെമി (Remy) എന്നു പേരായ ഒരു ഫ്രഞ്ചുജഡ്ജി അഭിമാനപൂർവ്വം ഒരിക്കൽ പ്രസ്താവിച്ചുവത്രേ! നീതിബോധത്തിന്റെ ചുടുകാടായ ഇത്തരം കോടതി വിചാരണകൾ റോമിലെ പോപ്പിന്റെ അനുവാദത്തോടും ആശിസ്സോടും കൂടിയാണ് യൂറോപ്പു മുഴുവൻ നടന്നുകൊണ്ടിരുന്നത്. അക്കാലത്തെ പണ്ഡിതന്മാർപോലും ഈ വിശ്വാസാന്ധ്യത്തിൽ മുഴുകിയിരുന്നു.

പാരീസ് സർവ്വകലാശാലയിലെ പ്രസിദ്ധ ചാൻസലർ ആയിരുന്ന ജീൻ ഗർസൺ (Jean Gerson 1363-1429) അക്കാലത്തെ പണ്ഡിതന്മാരിൽ ഒരു പ്രമാണിയായിട്ടാണു ഗണിക്കപ്പെട്ടിരുന്നത്. അദ്ദേഹവും ആഭിചാരകർമ്മങ്ങളുടെ യാഥാർത്ഥ്യത്തിൽ വിശ്വസിച്ചിരുന്നു. ജീൻ ബോഡിൻ (Jean Bodin 1530-96) എന്ന മറ്റൊരു വിദ്വാനും ഇക്കാര്യത്തിൽ യാതൊരു സംശയവുമുണ്ടായിരുന്നില്ല. മാർട്ടിൻ ലൂതർ ക്രിസ്തുമതത്തിൽ വലിയൊരു പരിവർത്തനം വരുത്തിയ ഉല്പതിഷ്ണുവായിരുന്നുവല്ലോ. എന്നാൽ, ഈ സ്വതന്ത്രചിന്തകനും ദുർമന്ത്രവാദത്തെ (Witchcraft) സംബന്ധിച്ച അന്ധവിശ്വാസത്തിൽനിന്നും വിട്ടുനിൽക്കുവാൻ കഴിഞ്ഞില്ല! എലിസബത്തിന്റെ ഭരണകാലത്ത്, ദുർമന്ത്രവാദിനികളെ കുറ്റപ്പെടുത്തുന്ന നിയമങ്ങൾ കുറെക്കൂടി കഠിനമാക്കണമെന്ന് ബിഷപ്പ് ജീവൽ (Bishop Jewel) രാജ്ഞിയോടു അപേക്ഷിക്കുകയുണ്ടായി. ഇംഗ്ലീഷുരാജാവായ ജയിംസ് ഒന്നാമൻ ഡൻമാർക്കിൽനിന്നും തിരിച്ചുവരുമ്പോൾ കൊടുങ്കാറ്റുണ്ടായത് ആരുടെയോ ആഭിചാരകർമ്മത്തിന്റെ ഫലമാണെന്നു വിശ്വസിച്ച് അത്തരക്കാരെ കണ്ടുപിടിച്ച് ഉടൻ കൊന്നുകളയുവാൻ കല്പിച്ചുപോൽ., കാലം മുന്നോട്ടു ചെന്നിട്ടുപോലും ഈ മൂഢതയ്ക്കു കുറവുണ്ടായില്ല. ദുർമന്ത്രവാദത്തിന്റെ സത്യസ്ഥിതിയിൽ വിശ്വസിക്കാത്തവർ ദൈവദൂഷകന്മാരാണെന്ന് സർ തോമസ് ബ്രൗൺ ഉദ്ഘോഷിച്ചതു പതിനേഴാം നൂറ്റാണ്ടിലാണ്. ഇംഗ്ലണ്ടിൽ ഒടുവിലത്തേതായി നടന്ന 'വിച്ച് വിചാരണ' (Witch trial) 1712-ൽ ആയിരുന്നു. 1736-ൽ മാത്രമേ ഈ നികൃഷ്ടനിയമം റദ്ദാക്കപ്പെട്ടുള്ളു. യൂറോപ്പിൽ ഉദയംചെയ്ത യുക്തിവാദമാണ് മനുഷ്യന്റെ ഈ അന്ധകാരപ്രയാണത്തിന് ഒരു വിരാമം ഇട്ടത്. മതത്തിന്റെ ഇരുട്ടിൽ കണ്ണുകാണാതെ തപ്പിത്തടയുന്ന മനുഷ്യൻ എന്തെല്ലാം പേക്കൂത്തുകൾ കാട്ടിക്കൂട്ടുന്നു.

നിരീക്ഷണം 1945

## 15
# ഡയലക്റ്റിക്സ്

'ഡയലെഗൊ' (Dialego) എന്ന യവനപദത്തിൽനിന്നാണ് 'ഡയലറ്റിക്സ്' എന്ന വാക്കിന്റെ ഉല്പത്തി. വാദപ്രതിവാദമെന്നേ ഇതിനർത്ഥമുള്ളു. പക്ഷേ, പ്രതിപക്ഷങ്ങളിലുള്ള യുക്തിവൈരുദ്ധ്യം തെളിയിച്ച് അതിനു പരിഹാരമുണ്ടാകുംവിധം ഒരു തൃതീയപക്ഷം സ്ഥാപിക്കുക - ഇങ്ങനെയൊരു വാദരീതി സോക്രട്ടീസിന്റെയും പ്ലേറ്റോവിന്റെയും കാലത്തു ഗ്രീസിൽ നടപ്പുണ്ടായിരുന്നു. ഇതാണ് ഡയലക്റ്റിക്സിന്റെ ആദ്യരൂപം. പൂർവപക്ഷം കാണിച്ചു സമാധാനം പറഞ്ഞു സിദ്ധാന്തം സ്ഥാപിക്കുന്ന പ്രാചീനഭാരതീയരുടെ ഉപപാദനരീതിയും ഏതാണ്ടിതിനോടു സാദൃശ്യം വഹിക്കുന്നുണ്ട്. Thesis, Antithesis, Synthesis എന്ന മൂന്നെണ്ണം പ്രസ്തുത വാദത്തിന്റെ ഘടകങ്ങളാണ്. ഇവയ്ക്കു സമാനങ്ങളായ മലയാളപദങ്ങൾ കണ്ടുപിടിക്കാൻ വിഷമമത്രെ. പക്ഷം, പ്രതിപക്ഷം സംയോജനം എന്നോ മറ്റോ പറയാം. നമ്മുടെ ചിന്താലോകത്തിലുള്ള പരസ്പരവൈപരീത്യങ്ങളെയും അവയുടെ സംഘട്ടനങ്ങളെയും വെളിപ്പെടുത്തുകയാണ് സത്യം തെളിയിക്കാനുള്ള പ്രധാനമാർഗമെന്നു പ്രാചീനകാലത്തു പല തത്ത്വചിന്തകന്മാരും വിശ്വസിച്ചിരുന്നു. എന്നാൽ, കേവലം ഒരു വാദസമ്പ്രദായമായി ഗണിക്കപ്പെട്ടിരുന്ന ഈ നിരൂപണപദ്ധതിയെ പ്രപഞ്ചതത്ത്വാന്വേഷണത്തിനാധാരമാക്കിക്കൊണ്ടുവന്ന് അതിന്റെ വിപ്ലവസ്വഭാവം ആദ്യമായി വെളിപ്പെടുത്തിയത് ഹെഗൽ (Hegel) എന്ന ജർമ്മൻ തത്വജ്ഞാനിയാണ്.

പത്തൊൻപതാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ ജീവിച്ചിരുന്ന ഹെഗൽ ഈ വിചാരസരണിയിൽക്കൂടി അന്നത്തെ തത്ത്വജ്ഞാനമണ്ഡലത്തിൽ ഒരു



പരിവർത്തനം വരുത്തി. പരമവും സനാതനവുമായ സത്യത്തെ ലക്ഷ്യമാക്കിയുള്ള യുക്തിവിചാരമാണല്ലോ സാമാന്യമായി തത്ത്വശാസ്ത്രങ്ങളിൽ കാണപ്പെടുന്നത്. എന്നാൽ, ഹെഗലിന്റെ വൈരുദ്ധ്യവാദം അങ്ങനെയൊന്നില്ലെന്നു തെളിയിച്ചു. പ്രകൃതി, ജീവിതം, ചിന്താശക്തി എന്നിവ സമസ്തവും അനവരതചലനവും പരിണാമവും ഉൾക്കൊള്ളുന്ന അനാദ്യന്തമായൊരു മഹാപ്രവാഹമാണ്. മനുഷ്യന്റെ ചിന്തയ്ക്കും കർമശക്തിക്കും ആത്യന്തികത്വം (Finality) നൽകി, നിരന്തരമായ ജീവിതവികാസത്തിനും വിജ്ഞാനധാരയ്ക്കും പൂർണ്ണവിരാമം ഇടുകയെന്നത് യുക്തിവിരുദ്ധവും പ്രകൃതി വിരുദ്ധവും ആകുന്നു. മനുഷ്യൻ കണ്ടെത്തുന്ന സത്യം സദാപി ആപേക്ഷികമായിരിക്കും. സർവനിരപേക്ഷമായ ബോധം ഒന്നിനെപ്പറ്റിയും ഉണ്ടാകുന്നതല്ല. ഭൗതികമായ സകലതിൽ നിന്നും വിട്ട്, ഒന്നിനോടും ബന്ധപ്പെടാതെ ഒരു കേവലസത്തയോ കേവലസത്യമോ (Absolute Truth) ഉണ്ടാകാൻ വഴിയില്ലെന്നു ശാസ്ത്രം അസന്ദിഗ്ദ്ധമായി തെളിയിച്ചുകഴിഞ്ഞിരിക്കുന്നു. ഇത്തരം സത്തയും സത്യവും തേടിപ്പോയ തത്ത്വജ്ഞാനികൾ കെട്ടിപ്പടുത്ത ആദർശവാദം അഥവാ ആശയവാദം (Idealism) മനുഷ്യജീവിതവുമായി ബന്ധപ്പെടാത്ത ഒരു ഭാവനാലോകം മാത്രമായിത്തീർന്നു. ഹെഗലിന്റെ വൈരുദ്ധ്യവാദം ഈമാതിരി തത്ത്വഭാവനയുടെ അന്തഃശൂന്യത വെളിപ്പെടുത്തി. ഈ വിപരീതവാദരീതിയനുസരിച്ച് ഹെഗൽ തികച്ചും ഒരു ഭൗതികവാദിയാകേണ്ടതായിരുന്നു. എന്നാലെന്തൊരു വൈപരീത്യമാണെന്നു നോക്കുക. തന്റെ സിദ്ധാന്തകൂടം രൂപപ്പെടുത്തിയപ്പോൾ അദ്ദേഹം ആശയവാദിയായിപ്പരിണമിച്ചുപോയി. പ്രപഞ്ചത്തിന്റെ ആദികാരണമായിട്ടൊരു തത്ത്വത്തെ - ആശയത്തെ - വേദാന്തഭാഷയിൽ പറഞ്ഞാൽ ചിത്തിനെ - അദ്ദേഹം സങ്കല്പിച്ചു. അതിനാണ് സത്തയുള്ളത്. പ്രപഞ്ചം അതിന്റെ പരിണാമഭേദം മാത്രമാണെന്നദ്ദേഹം വിശ്വസിച്ചു. ചുരുക്കത്തിൽ കർത്തൃനിഷ്ഠമായ സത്യത്തിന് (Subjective Truth) ഹെഗൽ പ്രാധാന്യം കൊടുത്തു. വസ്തുനിഷ്ഠമായ സത്യത്തെ (Objective Truth) അദ്ദേഹം വിഗണിച്ചുകളഞ്ഞു. ഇങ്ങനെ തന്റെ വൈരുദ്ധ്യവാദവുമായി പൊരുത്തപ്പെടാത്ത ഒരു സിദ്ധാന്തത്തിലാണ് ഹെഗൽ അവസാനം എത്തിച്ചേർന്നത്. അതുകൊണ്ട് അദ്ദേഹത്തെ അനുഗമിച്ച യുക്തിവാദികളായ ചിന്തകന്മാർ പ്രസ്തുത സിദ്ധാന്തം സ്വീകരിക്കാതെ അതിൽ പ്രതിഫലിക്കുന്ന വൈരുദ്ധ്യവാദരീതി മാത്രം കൈക്കൊണ്ടു. ഈ ചിന്തകന്മാരിൽ പ്രഥമഗണനീയനാണ് കാറൽ മാർക്സ്.

വൈരുദ്ധ്യവാദം വിശ്വവ്യാപകമായിത്തീർന്നത് മാർക്സിന്റെ നാമധേയത്തിലാണല്ലോ. അദ്ദേഹവും തൽസഹചാരിയായിരുന്ന ഏംഗൽസും കൂടി അതൊന്നു പുതുക്കിപ്പണിതു. ഇന്നത്തെ ഏതു ശാസ്ത്രത്തിന്റെ മുമ്പിലും പ്രമാണമായി പ്രശോഭിക്കത്തക്കവിധം അവർ അതു ശാസ്ത്രീയമാക്കി. ഹെഗലിന്റേതിൽനിന്നു മൗലികമായി വ്യത്യാസപ്പെട്ടതെന്നു മാത്രമല്ല നേരെ വിപരീതം കൂടിയാണ് തന്റെ വൈരുദ്ധ്യവാദമെന്ന് മാർക്സ് പറഞ്ഞിട്ടുണ്ട്. (My dialectic method is fundamentally not only different from the Hegelian

but is its direct opposite) ഹെഗൽ പറയുന്നതുപോലെ മനസ്സിന്റെ പ്രതിഫലനമല്ല പദാർത്ഥം. നേരെമറിച്ച് പദാർത്ഥത്തിന്റെ മഹത്തായൊരു വികസിതഫലം മാത്രമാണ് മനസ്സ് (Matter, not a product of the mind but mind itself is merely the highest product of the matter) എന്ന് മാർക്സ് സ്ഥാപിച്ചു. ഹെഗലിന്റെ വൈരുദ്ധ്യവാദതത്ത്വം ആശയത്തിന്റെ സ്വയം വികസനത്തിൽ (Self development) സ്ഥിതി ചെയ്യുന്നു. മാർക്സിന്റേതു പദാർത്ഥത്തിന്റെ സ്വയം വികസനത്തിലും. വസ്തുനിഷ്ഠമായ സത്യമാണ് മാർക്സിനു പ്രമാണം. പദാർത്ഥം അഥവാ പ്രകൃതി മിഥ്യയല്ല സത്യമാണെന്ന് അദ്ദേഹം വാദിക്കുന്നു. ഹെഗലിനെ മാർക്സിന്റെ ആചാര്യനായി പരിഗണിക്കുന്നവർ രണ്ടുപേർക്കും തമ്മിലുള്ള ഈ മൗലികവ്യത്യാസം സാധാരണ ഗൗനിക്കാറില്ല. മേൽക്കാണിച്ചപ്രകാരം ശാസ്ത്രീയമായി നവീകൃതമായ വൈരുദ്ധ്യവാദമാകുന്നു മാർക്സിന്റെ ഭുവനപ്രഥിതമായ ഭൗതികവാദത്തിനും സാമ്പത്തികശാസ്ത്രത്തിനും അധിഷ്ഠാനം. അദ്ദേഹത്തിന്റെ ഭൗതികവാദം (Dialectical Materialism) പലരും ആക്ഷേപിച്ചിട്ടുള്ള പതിനെട്ടാം നൂറ്റാണ്ടിലെ യാന്ത്രികഭൗതികവാദമല്ലെന്നുള്ള സംഗതിയും ഇവിടെ പ്രത്യേകം ഓർമ്മിക്കണം. മാർക്സിന്റെ വൈരുധ്യവാദമാണ് ഇനി കൂടുതൽ വിശദീകരിക്കാനുള്ളത്.

ചരാചരാത്മകമായ സമസ്തപ്രപഞ്ചവും - മനുഷ്യന്റെ ജീവിതം, അവന്റെ സാമൂഹ്യഘടന, ചിന്താശക്തി, ആശയസഞ്ചയം എന്നിവയെല്ലാം തന്നെ എല്ലായ്പ്പോഴും ചലിച്ചും മാറിക്കൊണ്ടും ഇരിക്കുന്നു. വിശ്വമെന്നു പറയുന്നത് ഒരു പ്രക്രിയ - അതായത് പദാർത്ഥം ചരിത്രപ്രക്രിയാനുസാരം വികസിച്ചുകൊണ്ടിരിക്കുകയെന്നതാണ് (Universe is a process, matter developing in an historical process) എന്ന ഏംഗൽസിന്റെ വാക്യം ഇവിടെ ശ്രദ്ധേയമത്രേ. സാർവത്രികങ്ങളായ ചലനനിയമങ്ങൾക്കധീനം സകലതും! എല്ലാം ആഗമാപായികൾ (വന്നും പോയും ഇരിക്കുന്നവ). സ്ഥിരമായ സ്ഥിതി ഒന്നിനുമില്ല. സ്ഥിതിയും ഗതിയും ഏകത്ര പ്രത്യക്ഷപ്പെടുന്നു. അതിവേഗത്തിലുള്ള ഒരു നദീപ്രവാഹം നോക്കൂ. ഒരു ജലകണം ഒരു സ്ഥാനത്ത് ഒരു നിമിഷംപോലും നിൽക്കുന്നുണ്ടോ? വന്നുചേരുന്ന നിമിഷം തന്നെ അതവിടെനിന്നു പോകുന്നു. സ്ഥാനഭ്രംശം മാത്രമല്ല ആ ജലകണത്തിന്റെ രൂപഘടനയിലും മാറ്റം സംഭവിക്കുന്നു. ഇങ്ങനെ നോക്കുമ്പോൾ ഒരു വസ്തു ഒരേസമയത്തുതന്നെ തൽപ്രകാരമെന്നും അല്ലെന്നും പറയേണ്ടിവരും. വൈരുദ്ധ്യവാദത്തിലെ പ്രാഥമികതത്ത്വമാണിത്. ഡാർവിൻ അവതരിപ്പിച്ച പരിണാമവാദം, ജീവശാസ്ത്രത്തിലെ അണുപുടവികാസം (Development of cells) ഊർജ്ജതന്ത്രത്തിൽ (Physics) സ്ഥാപിതമായ ശക്തിയുടെ രൂപാന്തരപ്രാപ്തി (Transformation of Energy) സയൻസിന്റെ ഈ മൂന്നു കണ്ടുപിടുത്തങ്ങളും വൈരുദ്ധ്യതത്ത്വാധിഷ്ഠിതമായ പ്രപഞ്ചസ്വഭാവത്തെ ഉദാഹരിക്കുന്നുണ്ട്. വെളിച്ചം, ചൂട്, വിദ്യുച്ഛക്തി മുതലായവ വിശ്വഗർഭത്തിൽ വ്യാപരിക്കുന്ന ഒരേ ചലനപരിണാമാത്മകശക്തിയുടെ അഭിവ്യക്തരൂപമാണല്ലോ. ചലനനിയമമനുസരിച്ച് ഒന്നു മറ്റൊന്നായി മാറുന്നുവെന്നും സയൻസ് തെളിയിച്ചിരിക്കുന്നു.



പദാർത്ഥവികാസം (Development of matter) എങ്ങനെ എന്തുകൊണ്ടു സംഭവിക്കുന്നുവെന്നാണ് ഇനിയറിയേണ്ടത്. വസ്തുക്കളിലും സംഭവങ്ങളിലും നമ്മുടെ ചിന്താമണ്ഡലത്തിൽപ്പോലും വൈപരീത്യങ്ങൾ (Contradictions) അന്തർഭവിച്ചിരിക്കുന്നു. സകല ചലനപരിണാമങ്ങൾക്കും പ്രേരണ നൽകുന്നത് ഈ വിപരീതശക്തികളുടെ ഇതരേതര പ്രവർത്തനം (Interaction) ആകുന്നു. വിപരീതങ്ങളുടെ സംഘട്ടനമാണ് വികാസം (Development is the struggle of opposites) എന്ന് ലെനിൻ പറഞ്ഞിട്ടുള്ളതും ഈ തത്വത്തെ ആസ്പദമാക്കിയാണ്. പദാർത്ഥ വികാസത്തിൽ പ്രവർത്തിക്കുന്ന ചലനനിയമങ്ങളെ മൂന്നായിട്ടു തരം തിരിക്കാം.

1 പരിണാമഭേദത്തിൽനിന്നു ഗുണഭേദത്തിലേക്കുള്ള സംക്രമണം (The law of transition of quantity into quality)

2 വിപരീതങ്ങളുടെ അന്യോന്യാന്തർവേശം (The law of interpenetration)

3 നിഷേധനിഷേധം. (The law of negation of negation)

വൈരുദ്ധ്യവാദത്തിലെ മർമ്മസ്ഥാനീയങ്ങളായ നിയമങ്ങളാണിവ. പദാർത്ഥത്തിന്റെ പരിമാണത്തിൽ (അളവിൽ) വരുന്ന മാറ്റം ഗുണത്തിലും മാറ്റമുണ്ടാക്കുന്നുവെന്നതിനു രസതന്ത്രശാലകളിൽ നടക്കുന്ന സാധാരണ പരീക്ഷണങ്ങൾ തന്നെ തെളിവുകളാണ്. ജലാദിദ്രവ്യങ്ങളുടെ ഘനദ്രവബാഷ്പാവസ്ഥകളിലുള്ള മാറ്റം നോക്കുക. സാമ്പത്തികലോകത്തിലുള്ള ദൃഷ്ടാന്തങ്ങളിൽ ഇതു കൂടുതൽ സ്പഷ്ടീഭവിച്ചു കാണാം. അനേകം ചെറു മുതലാളിമാരിൽ വ്യാപിച്ചുകിടക്കുന്ന മുതലുടമ ഏതാനും പേരിൽ കേന്ദ്രീകരിക്കുമ്പോഴാണല്ലോ വമ്പിച്ച മുതലാളിത്തം സ്ഥാപിതമാകുന്നത്. ഈ പരിമാണഭേദമനുസരിച്ച് മുതലാളിത്തത്തിന്റെ സ്വഭാവത്തിലും മാറ്റം വരുന്നുണ്ട്. അതായത്, ചെറുമുതലാളിത്തത്തിനില്ലാതിരുന്ന പല സ്വഭാവവിശേഷങ്ങൾ വമ്പിച്ച മുതലാളിത്തത്തിൽ വന്നുചേരുന്നു. മുതലുടമയുടെ ഈ കേന്ദ്രീകരണം അതിന്റെ പരകോടിയിലെത്തുമ്പോഴാണ് അതിൽത്തന്നെ മുളച്ചുപൊന്തിയ അടുത്ത പടിയായ പൊതുവുടമയിലേക്കു (സോഷ്യലിസത്തിലേക്ക്) സംക്രമിക്കുന്നത്. ഉദാഹരണത്തിനുമാത്രം കൊണ്ടുവന്നതാകയാൽ ഇതധികം വിസ്തരിക്കുന്നില്ല.

ഒരു നദീപ്രവാഹത്തിലെ ചുഴിയും മലർച്ചയും നോക്കിയാൽമതി രണ്ടാമത്തെ നിയമം മനസ്സിലാക്കാൻ. ഓരോ ചുഴിയിലും വിപരീതാന്തശ്ശക്തികളുടെ പരസ്പരോപമർദവും ഉൾവലിവും നടക്കുന്നു. അതൊരു സ്ഫോടനാവസ്ഥയിലെത്തുമ്പോൾ മലർച്ചയായിത്തീരുന്നു. വീണ്ടും എതിർവലിവുകളുണ്ടായിട്ടതിൽനിന്നും ചുഴി രൂപപ്പെടുന്നു. രണ്ടാമത്തെ ചുഴി ആദ്യത്തേതുപോലെയിരിക്കുന്നുവെന്നു തോന്നാമെങ്കിലും വാസ്തവത്തിലതു വ്യത്യസ്തമാണ്. ഇപ്രകാരം ചുഴിയും മലർച്ചയും ഇടകലർന്ന് തുടർച്ചയോടും ഇടർച്ചയോടും കൂടി പ്രവാഹം പുരോഗമിക്കുന്നതുപോലെയാകുന്നു പ്രപഞ്ചഗതിയും. ഇരുഭാഗത്തും സംഭൃതമാകുന്ന ശക്തികളുടെ കർഷണവികർഷണങ്ങൾ പ്രത്യക്ഷപ്പെടുത്തുന്ന വടംവലി (Tug of war) യിലും ഈ നിയമം പ്രവർത്തിക്കുന്നതു കാണാം. ശക്തിപ്രസരം ഒരുതരം ഇടർച്ചയോടു

കുടിയാണ് നടക്കുന്നതെന്നു സ്ഥാപിച്ചിട്ടുള്ള സയൻസിലെ പുതിയ സിദ്ധാന്തം - ക്വാണ്ടം തിയറി (Quantum Theory) ഈ തത്ത്വത്തെ എന്തുമാത്രം അനുകൂലിക്കുന്നുണ്ടെന്നു നോക്കുക.

മൂന്നാമത്തേതായ നിഷേധനിഷേധനിയമം എളുപ്പം ഗ്രഹിക്കാവുന്ന ഒന്നത്രേ. സസ്യലോകം. ജന്തുലോകം, ഭൂഗർഭശാസ്ത്രം, ഗണിതം, തത്ത്വശാസ്ത്രം, ചരിത്രം ഇവയിൽനിന്നെല്ലാം ഇതിന് ഉദാഹരണങ്ങൾ എംഗൽസ് എടുത്തുകാണിച്ചിട്ടുണ്ട്. മണ്ണിൽ വീഴുന്ന ഒരു വിത്തിന്റെ പരിണാമം പരിശോധിക്കാം. തണുപ്പ്, ചൂട് മുതലായവയുടെ പ്രവർത്തനത്തിൽ അതു മുളച്ചുവരുന്നു. അതോടുകൂടി ആ വിത്തിന്റെ തദ്പ്രകാരകത്വം നശിക്കുന്നു - അതായത് വിത്തെന്ന നിലയിലുള്ള അതിന്റെ ജീവിതം അവസാനിക്കുന്നു. വൈരുദ്ധ്യവാദത്തിലെ ഭാഷയിൽ പറഞ്ഞാൽ ബീജം നിഷേധിക്കപ്പെടുന്നു (The seed is negated) എന്നു സാരം. തൽസ്ഥാനത്തു ചെടിയാണല്ലോ പൊന്തിവരുന്നത്. ബീജത്തിന്റെ നിഷേധമാണ് ചെടി. അതു വളർന്നുവന്നു വീണ്ടും വിത്തുകൾ ഉല്പാദിപ്പിക്കുന്നതോടുകൂടി നശിച്ചുപോകുന്നു. അപ്പോൾ രണ്ടാമത്തെ വിത്തു ചെടിയുടെ, അതായതു നിഷേധത്തിന്റെ നിഷേധമായി. രണ്ടു വിത്തുകളും ഒരിനമാണെങ്കിലും രണ്ടിനും തമ്മിൽ വ്യത്യാസമുണ്ട്. ഗുണത്തിൽ രണ്ടാമത്തേതു മുന്നിട്ടുനിന്നേക്കാം. ഗുണപരമായ ഈ വ്യത്യാസം അല്പായുസ്സായതിനാൽ നാം കാണുന്നില്ലെന്നേയുള്ളു ബീജത്തിനുള്ളിൽ ചിലപ്പോൾ സംഭവിക്കുന്ന യാദൃച്ഛികപരിണാമം (Mutation) കൊണ്ട് വർഗവ്യത്യാസം തന്നെ പെട്ടെന്നു വന്നുചേരാമെന്നു ജീവശാസ്ത്രകാരന്മാർ തെളിയിച്ചിട്ടുണ്ട്. രണ്ടു നിഷേധങ്ങളുടെ ഫലമായി പരിണാമപുരോഗതിയിൽ ഒരു നവീനസൃഷ്ടി നടക്കുന്നു എന്നു സാമാന്യമായി പറയാം. ഗണിതശാസ്ത്രത്തിൽ -a എന്നു പറയുന്നത് a യുടെ നിഷേധമാണല്ലോ. അതിനെ അതേ നിഷേധംകൊണ്ടു ഗുണിക്കുമ്പോൾ കിട്ടുന്നതെന്താണ്: $-a \times -a = a^2$ ഈ ഗുണനഫലം ഘടകങ്ങളെക്കാൾ എത്ര ഉയർന്നിരിക്കുന്നു! ഇതുപോലെ പുതിയ വിത്തിനു പൂർവനിഷേധങ്ങളുടെ ഫലമായി ഗുണത്തിലുയർച്ചവരാം. ഇങ്ങനെ അധസ്തലങ്ങളിൽനിന്നും ഉപരിതലങ്ങളിലേക്ക് - ലഘുരൂപങ്ങളിൽനിന്നും സങ്കീർണരൂപങ്ങളിലേക്ക് - വികസിക്കുക എന്നതാണ് പ്രകൃതിയുടെ സാമാന്യസ്വഭാവമെന്നിരുന്നാലും അതിനു വ്യത്യസ്തമായി ചിലപ്പോൾ താൽക്കാലികമായ അധഃപതനങ്ങളും ഉണ്ടാകുമെന്നു വൈരുദ്ധ്യവാദികൾ സമ്മതിക്കുന്നുണ്ട്. അധഃപതനത്തിനു ഹേതുഭൂതങ്ങളായ പിന്തിരിപ്പൻ ശക്തികളെ എതിർക്കുകയും പുരോഗതിയെ ത്വരിപ്പിക്കുകയും ചെയ്യുകയെന്നതു ബോധവാനായ മനുഷ്യന്റെ ചുമതലയാകുന്നു.

ലോകപുരോഗതിക്ക് ഒന്നാമത്തെ സാക്ഷി ചരിത്രമാണല്ലോ. സാമൂഹ്യവും സാമ്പത്തികവുമായ എന്തെല്ലാം ഘടനകളിൽക്കൂടി മനുഷ്യൻ കടന്നുപോകുന്നു. പ്രാകൃതകമ്യൂണിസം, ഫ്യൂഡലിസം, ക്യാപ്പിറ്റലിസം ഇങ്ങനെ ഓരോ സാമ്പത്തിക ദശയും അതിനടുത്തതിനാൽ തിരസ്കൃതമായിവരികയാണ്. തത്ത്വശാസ്ത്രരംഗത്തിലും ഇതിനു സമാനമായ നിഷേധം കാണാം. ഒരുതരം പ്രാകൃതഭൗതികവാദം (Primitive Natural Materialism) ആയിരുന്നു ആദിമദശയിൽ പ്രചരിച്ചിരുന്നത്. അനന്തരം ആത്മതത്ത്വവും ഏകദൈവവിശ്വാസവും ഉൾക്കൊണ്ട ആദർശവാദത്താൽ ആദ്യത്തേതു തിരസ്കൃതമായി. ആദർശവാദത്തിന്റെ വളർച്ച ഏറെക്കാലം നീണ്ടുനിന്നു. ഇപ്പോൾ പുതിയ ഭൗതികവാദത്താൽ ആദർശവാദം നിഷേധിക്കപ്പെട്ടുകൊണ്ടിരിക്കയാണ്. വൈരുദ്ധ്യവാദാധിഷ്ഠിതമായ ഈ നവീനഭൗതികവാദം ആദ്യത്തേതിൽനിന്ന് എത്രയെത്ര വ്യത്യസ്തവും പരിഷ്കൃതവും വികസിതവുമാണെന്ന് ഇനി പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.



നവീന ഭൗതികവാദികൾ പ്രപഞ്ചത്തെ വെറും ഒരു യന്ത്രമായിട്ടല്ല ഗണിക്കുന്നതെന്നു മുമ്പ് സൂചിപ്പിച്ചിട്ടുണ്ട്. വളർന്നു വരുന്ന ജീവത്തായ ഒരു രൂപഘടന (A living organisam) എന്ന നിലയാണ് അതിനുള്ളത്. എന്നാൽ, ഈ വളർച്ചയ്ക്കും വികാസത്തിനും പ്രകൃത്യാതീതമായ ഒരു ദിവ്യശക്തിയുടെ സാന്നിദ്ധ്യം ആവശ്യമില്ല. സ്വയം വികാസം എന്നു പറഞ്ഞപ്പോൾത്തന്നെ ഏതദാശയം സിദ്ധമായി. മനസ്സ്, ശക്തി, ചൈതന്യം ഇവയ്ക്കൊന്നിനും പദാർത്ഥവ്യതിരിക്തമായ അസ്തിത്വമില്ല. കണ്ണാടിയുടെ പ്രതിഫലനശക്തിയെന്നതുപോലെ അവയെല്ലാം പദാർത്ഥത്തിന്റെ ഏറ്റവും ഉൽകൃഷ്ടമായ പ്രകാശം മാത്രമാണെന്ന് ഇവിടെ വീണ്ടും എടുത്തുപറയേണ്ടിയിരിക്കുന്നു. ജീവിതം അണുപ്രാണികൾ തുടങ്ങിയ ലഘുരൂപങ്ങളിൽ ആരംഭിച്ചു ബഹുവിധ സങ്കീർണരൂപങ്ങളിൽക്കൂടി താരതമ്യേന ഏറ്റവും മഹത്തായ മർത്ത്യപദത്തിലെത്തിയപ്പോൾ അവിടെ ബോധമണ്ഡലം കൂടുതൽ പ്രകാശമാനമായി - അത്രമാത്രം!

ഡയലക്റ്റിക്സ് എന്നു പറഞ്ഞാലെന്താണെന്ന് ഇത്രയും കൊണ്ട് ഒരുവിധം വിശദമായെന്നു വിശ്വസിക്കുന്നു. ഏംഗൽസിന്റെ ഒറ്റവാക്യത്തിൽ അതിനിങ്ങനെയൊരു നിർവചനം കൊടുക്കാം. പ്രകൃതി, മനുഷ്യസമുദായം, ചിന്താലോകം ഇവയുടെ ചലനവികാസങ്ങളെ സംബന്ധിക്കുന്ന സാമാന്യനിയമങ്ങളുടെ സയൻസാണ് ഡയലക്റ്റിക്സ് (Dialectics is nothing more than the science of the general laws of motion and development of nature, human society and thought). പോരാ, അതു വിപ്ലവത്തിന്റെ 'ഫിലോസഫി'യുമാണെന്നു പറഞ്ഞാലേ പൂർണമാകൂ. സാധാരണ തത്ത്വജ്ഞാനസിദ്ധാന്തങ്ങളെപ്പോലെ ഗ്രന്ഥങ്ങളിൽ ഉറങ്ങിക്കിടക്കുന്ന വെറുമൊരു സിദ്ധാന്തമല്ലെന്നുള്ളതാണ് ഇതിനുള്ള വൈശിഷ്ട്യം. തന്റെ സാമ്പത്തിക ശാസ്ത്രത്തിൽ സമന്വയിപ്പിച്ച് മാർക്സ് അതൊരു കർമപരിപാടിയുമാക്കിത്തീർത്തു. അതുകൊണ്ടാണ് ഇന്നത് ജീവിക്കുന്നതും ജനസമൂഹത്തെ ജാഗ്രത്താക്കി അവകാശസമരത്തിനണിനിരത്തുന്നതും. അത്ഭുതാവഹമല്ലേ ഈ പ്രതിഭാപ്രഭാവന്റെ ദീർഘദർശിത്വം?

വിമർശരശ്മി 1947

കൂടിയാണ് നടക്കുന്നതെന്നു സ്ഥാപിച്ചിട്ടുള്ള സയൻസിലെ പുതിയ സിദ്ധാന്തം - ക്വാണ്ടം തിയറി (Quantum Theory) ഈ തത്ത്വത്തെ എന്തുമാത്രം അനുകൂലിക്കുന്നുണ്ടെന്നു നോക്കുക.

മൂന്നാമത്തേതായ നിഷേധനിഷേധനിയമം എളുപ്പം ഗ്രഹിക്കാവുന്ന ഒന്നത്രേ. സസ്യലോകം. ജന്തുലോകം, ഭൂഗർഭശാസ്ത്രം, ഗണിതം, തച്ചുശാസ്ത്രം, ചരിത്രം ഇവയിൽനിന്നെല്ലാം ഇതിന് ഉദാഹരണങ്ങൾ എംഗൽസ് എടുത്തുകാണിച്ചിട്ടുണ്ട്. മണ്ണിൽ വീഴുന്ന ഒരു വിത്തിന്റെ പരിണാമം പരിശോധിക്കാം. തണുപ്പ്, ചൂട് മുതലായവയുടെ പ്രവർത്തനത്തിൽ അതു മുളച്ചുവരുന്നു. അതോടുകൂടി ആ വിത്തിന്റെ തദ്പ്രകാരകത്വം നശിക്കുന്നു - അതായത് വിത്തെന്ന നിലയിലുള്ള അതിന്റെ ജീവിതം അവസാനിക്കുന്നു. വൈരുദ്ധ്യവാദത്തിലെ ഭാഷയിൽ പറഞ്ഞാൽ ബീജം നിഷേധിക്കപ്പെടുന്നു (The seed is negated) എന്നു സാരം. തൽസ്ഥാനത്തു ചെടിയാണല്ലോ പൊന്തിവരുന്നത്. ബീജത്തിന്റെ നിഷേധമാണ് ചെടി. അതു വളർന്നുവന്നു വീണ്ടും വിത്തുകൾ ഉല്പാദിപ്പിക്കുന്നതോടുകൂടി നശിച്ചുപോകുന്നു. അപ്പോൾ രണ്ടാമത്തെ വിത്തു ചെടിയുടെ, അതായതു നിഷേധത്തിന്റെ നിഷേധമായി. രണ്ടു വിത്തുകളും ഒരിനമാണെങ്കിലും രണ്ടിനും തമ്മിൽ വ്യത്യാസമുണ്ട്. ഗുണത്തിൽ രണ്ടാമത്തേതു മുന്നിട്ടുനിന്നേക്കാം. ഗുണപരമായ ഈ വ്യത്യാസം അല്പായുസ്സായതിനാൽ നാം കാണുന്നില്ലെന്നേയുള്ളു ബീജത്തിനുള്ളിൽ ചിലപ്പോൾ സംഭവിക്കുന്ന യാദൃച്ഛികപരിണാമം (Mutation) കൊണ്ട് വർഗവ്യത്യാസം തന്നെ പെട്ടെന്നു വന്നുചേരാമെന്നു ജീവശാസ്ത്രകാരന്മാർ തെളിയിച്ചിട്ടുണ്ട്. രണ്ടു നിഷേധങ്ങളുടെ ഫലമായി പരിണാമപുരോഗതിയിൽ ഒരു നവീനസൃഷ്ടി നടക്കുന്നു എന്നു സാമാന്യമായി പറയാം. ഗണിതശാസ്ത്രത്തിൽ -a എന്നു പറയുന്നത് a യുടെ നിഷേധമാണല്ലോ. അതിനെ അതേ നിഷേധംകൊണ്ടു ഗുണിക്കുമ്പോൾ കിട്ടുന്നതെന്താണ്: $-ax-a=a^2$ ഈ ഗുണനഫലം ഘടകങ്ങളെക്കാൾ എത്ര ഉയർന്നിരിക്കുന്നു! ഇതുപോലെ പുതിയ വിത്തിനു പൂർവനിഷേധങ്ങളുടെ ഫലമായി ഗുണത്തിലുയർച്ചവരാം. ഇങ്ങനെ അധസ്തലങ്ങളിൽനിന്നും ഉപരിതലങ്ങളിലേക്ക് - ലഘുരൂപങ്ങളിൽനിന്നും സങ്കീർണരൂപങ്ങളിലേക്ക് - വികസിക്കുക എന്നതാണ് പ്രകൃതിയുടെ സാമാന്യസ്വഭാവമെന്നിരുന്നാലും അതിനു വ്യത്യസ്തമായി ചിലപ്പോൾ താൽക്കാലികമായ അധഃപതനങ്ങളും ഉണ്ടാകുമെന്നു വൈരുദ്ധ്യവാദികൾ സമ്മതിക്കുന്നുണ്ട്. അധഃപതനത്തിനു ഹേതുഭൂതങ്ങളായ പിന്തിരിപ്പൻ ശക്തികളെ എതിർക്കുകയും പുരോഗതിയെ ത്വരിപ്പിക്കുകയും ചെയ്യുകയെന്നതു ബോധവാനായ മനുഷ്യന്റെ ചുമതലയാകുന്നു.

ലോകപുരോഗതിക്ക് ഒന്നാമത്തെ സാക്ഷി ചരിത്രമാണല്ലോ. സാമൂഹ്യവും സാമ്പത്തികവുമായ എന്തെല്ലാം ഘടനകളിൽക്കൂടി മനുഷ്യൻ കടന്നുപോകുന്നു. പ്രാകൃതകമ്യൂണിസം, ഫ്യൂഡലിസം, ക്യാപ്പിറ്റലിസം ഇങ്ങനെ ഓരോ സാമ്പത്തിക ദശയും അതിനടുത്തതിനാൽ തിരസ്കൃതമായിവരികയാണ്. തത്ത്വശാസ്ത്രരംഗത്തിലും ഇതിനു സമാനമായ നിഷേധം കാണാം. ഒരു തരം പ്രാകൃതഭൗതികവാദം (Primitive Natural Materialism) ആയിരുന്നു ആദിമദശയിൽ പ്രചരിച്ചിരുന്നത്. അനന്തരം ആത്മതത്ത്വവും ഏകദൈവവിശ്വാസവും ഉൾക്കൊണ്ട ആദർശവാദത്താൽ ആദ്യത്തേതു തിരസ്കൃതമായി. ആദർശവാദത്തിന്റെ വളർച്ച ഏറെക്കാലം നീണ്ടുനിന്നു. ഇപ്പോൾ പുതിയ ഭൗതികവാദത്താൽ ആദർശവാദം നിഷേധിക്കപ്പെട്ടുകൊണ്ടിരിക്കയാണ്. വൈരുദ്ധ്യവാദാധിഷ്ഠിതമായ ഈ നവീനഭൗതികവാദം ആദ്യത്തേതിൽനിന്ന് എത്രയെത്ര വ്യത്യസ്തവും പരിഷ്കൃതവും വികസിതവുമാണെന്ന് ഇനി പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.



നവീന ഭൗതികവാദികൾ പ്രപഞ്ചത്തെ വെറും ഒരു യന്ത്രമായിട്ടല്ല ഗണിക്കുന്നതെന്നു മുമ്പ് സൂചിപ്പിച്ചിട്ടുണ്ട്. വളർന്നു വരുന്ന ജീവത്തായ ഒരു രൂപഘടന (A living organisam) എന്ന നിലയാണ് അതിനുള്ളത്. എന്നാൽ, ഈ വളർച്ചയ്ക്കും വികാസത്തിനും പ്രകൃത്യാതീതമായ ഒരു ദിവ്യശക്തിയുടെ സാന്നിദ്ധ്യം ആവശ്യമില്ല. സ്വയം വികാസം എന്നു പറഞ്ഞപ്പോൾത്തന്നെ ഏതദാശയം സിദ്ധമായി. മനസ്സ്, ശക്തി, ചൈതന്യം ഇവയ്ക്കൊന്നിനും പദാർത്ഥവ്യതിരിക്തമായ അസ്തിത്വമില്ല. കണ്ണാടിയുടെ പ്രതിഫലനശക്തിയെന്നതുപോലെ അവയെല്ലാം പദാർത്ഥത്തിന്റെ ഏറ്റവും ഉൽകൃഷ്ടമായ പ്രകാശം മാത്രമാണെന്ന് ഇവിടെ വീണ്ടും എടുത്തുപറയേണ്ടിയിരിക്കുന്നു. ജീവിതം അണുപ്രാണികൾ തുടങ്ങിയ ലഘുരൂപങ്ങളിൽ ആരംഭിച്ചു ബഹുവിധ സങ്കീർണരൂപങ്ങളിൽക്കൂടി താരതമ്യേന ഏറ്റവും മഹത്തായ മർത്ത്യപദത്തിലെത്തിയപ്പോൾ അവിടെ ബോധമണ്ഡലം കൂടുതൽ പ്രകാശമാനമായി - അത്രമാത്രം!

ഡയലക്റ്റിക്സ് എന്നു പറഞ്ഞാലെന്താണെന്ന് ഇത്രയും കൊണ്ട് ഒരു വിധം വിശദമായെന്നു വിശ്വസിക്കുന്നു. ഏംഗൽസിന്റെ ഒറ്റവാക്യത്തിൽ അതിനിങ്ങനെയൊരു നിർവചനം കൊടുക്കാം. പ്രകൃതി, മനുഷ്യസമുദായം, ചിന്താലോകം ഇവയുടെ ചലനവികാസങ്ങളെ സംബന്ധിക്കുന്ന സാമാന്യനിയമങ്ങളുടെ സയൻസാണ് ഡയലക്റ്റിക്സ് (Dialectics is nothing more than the science of the general laws of motion and development of nature, human society and thought). പോരാ, അതു വിപ്ലവത്തിന്റെ 'ഫിലോസഫി'യുമാണെന്നു പറഞ്ഞാലേ പൂർണമാകൂ. സാധാരണ തത്ത്വജ്ഞാനസിദ്ധാന്തങ്ങളെപ്പോലെ ഗ്രന്ഥങ്ങളിൽ ഉറങ്ങിക്കിടക്കുന്ന വെറുമൊരു സിദ്ധാന്തമല്ലെന്നുള്ളതാണ് ഇതിനുള്ള വൈശിഷ്ട്യം. തന്റെ സാമ്പത്തിക ശാസ്ത്രത്തിൽ സമന്വയിപ്പിച്ച് മാർക്സ് അതൊരു കർമപരിപാടിയുമാക്കിത്തീർത്തു. അതുകൊണ്ടാണ് ഇന്നത് ജീവിക്കുന്നതും ജനസമൂഹത്തെ ജാഗ്രത്താക്കി അവകാശസമരത്തിനണിനിരത്തുന്നതും. അത്ഭുതാവഹമല്ലേ ഈ പ്രതിഭാപ്രഭാവന്റെ ദീർഘദർശിത്വം?

വിമർശരശ്മി 1947

# 16

# ബുദ്ധദർശനം

മതാചാര്യന്മാരുടെ ഉപദേശങ്ങളും അവരെ കേന്ദ്രീകരിച്ച് കാലാന്തരത്തിൽ ഉണ്ടായിട്ടുള്ള മതസിദ്ധാന്തങ്ങളും തമ്മിൽ വളരെ വ്യത്യാസം കാണുന്നുണ്ട്. ബുദ്ധമതം ഇതിനു നല്ല ഉദാഹരണമാണ്. ആർക്കും മനസ്സിലാവുന്ന ഭാഷയിൽ ഏറ്റവും ലളിതമായ രീതിയിൽ ജീവിതദുഃഖനിവൃത്തിക്കുള്ള ധർമ്മോപദേശം നൽകുകയാണ് ബുദ്ധൻ പ്രധാനമായി ചെയ്തത്. എന്നാൽ, പാമരന്മാർക്കുപോലും സുഗ്രാഹ്യമായിരുന്ന അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾക്ക് അനന്തരകാലത്തു ദുർഗ്രഹങ്ങളും വാദജടിലങ്ങളുമായ വ്യാഖ്യാനങ്ങളുണ്ടായി. ബുദ്ധസിദ്ധാന്തങ്ങൾ മാത്രമല്ല ബുദ്ധചരിതംകൂടി പണ്ഡിതന്മാരുടെയിടയിൽ വിചിത്ര വർണഭേദത്തോടെ പ്രചരിച്ചു തുടങ്ങി. ഒടുവിൽ ബുദ്ധനും ബുദ്ധമതവും തമ്മിൽ വല്ല ബന്ധവുമുണ്ടോ എന്നു സംശയിക്കത്തക്ക നിലവരെയെത്തി. എല്ലാ മതങ്ങളുടെ ഉല്പത്തിയും വളർച്ചയും ഏതാണ്ടിതുപോലെതന്നെയാണ്.

## ബുദ്ധിപരമായ സത്യസന്ധത

സത്യാന്വേഷണപരമായ സ്വതന്ത്രചിന്തകൊണ്ടും മഹത്തായ ധാർമിക മൂല്യങ്ങളുടെ പ്രബോധനംകൊണ്ടും ശ്രീബുദ്ധൻ മതസ്ഥാപകരിൽ അഗ്രേസരനാകുന്നു. ബുദ്ധിപരമായ സത്യസന്ധത അദ്ദേഹത്തോളം പ്രദർശിപ്പിച്ചിട്ടുള്ളവരില്ല. അന്തേവാസികളുടെ ചോദ്യങ്ങൾക്ക് എന്തെങ്കിലും സമാധാനം പറഞ്ഞ് അവരെ അന്ധമായ വിശ്വാസത്തിലേക്കു പിടിച്ചുവലിക്കുന്ന സമ്പ്രദായം അദ്ദേഹത്തിനുണ്ടായിരുന്നില്ല. സർവജ്ഞനെന്ന പേരുണ്ടായിരുന്നെ



ങ്കിലും തനിക്ക് അജ്ഞാതങ്ങളായ പ്രപഞ്ചരഹസ്യങ്ങളുണ്ടെന്ന് ബുദ്ധൻ സമ്മതിച്ചു. ഇപ്രകാരം അറിഞ്ഞുകൂടാത്തത് അറിഞ്ഞുകൂടെന്നു തുറന്നു സമ്മതിക്കുന്ന ബുദ്ധിപരമായ സത്യസന്ധത എത്ര മതസ്ഥാപകർ പരിപാലിച്ചിട്ടുണ്ട്. ഈശ്വരനെയും ആത്മാവിനെയുംപറ്റി ശിഷ്യൻ ചോദിച്ചപ്പോൾ ആ വക ഗഹനവിഷയങ്ങൾ തനിക്കു നിശ്ചയമില്ലെന്നത്രെ ബുദ്ധൻ പറഞ്ഞത്. എന്നിട്ടും തദനുയായികൾ കെട്ടിപ്പടുത്ത മതസിദ്ധാന്തങ്ങളിൽ ദൈവം മാത്രമല്ല, ഉപദൈവങ്ങളും ആത്മാവും മതിഭ്രമമുളവാക്കുന്ന മറ്റു നൂലാമാലകളും കടന്നുകൂടി! ഈ കാടും പടലും കൊണ്ടുണ്ടായ വിശ്വാസത്തണലിലാണ് ഇന്നു ബുദ്ധമതം ജീവിക്കുന്നത്. സ്തോഭഭാവോദ്ദീപകങ്ങളായ വിശ്വാസാചാരങ്ങളില്ലാത്ത ഒരു മതംകൊണ്ടു തൃപ്തിപ്പെടുവാൻ വികാരപ്രധാനനായ മനുഷ്യനു സാദ്ധ്യമല്ലായിരിക്കാം. യുക്തിവിചാരത്തിന്റെ പൊള്ളുന്ന വെയിലേൽക്കാനാണ് ബുദ്ധൻ ജനസമൂഹത്തെ ആഹ്വാനം ചെയ്തത്. ആത്മാവിനു ആശ്വാസം നൽകുന്ന വിശ്വാസത്തണലിനുള്ള പന്തൽ അദ്ദേഹം കെട്ടിയുണ്ടാക്കിയില്ല. അതുകൊണ്ടാകാം ബുദ്ധമതം ഇൻഡ്യയിൽ പരാജയമടഞ്ഞതും ഇതര രാജ്യങ്ങളിൽ വികൃതരൂപം പൂണ്ടതും.

## ഏറ്റവും വലിയ യുക്തിവാദി

പ്രത്യേകിച്ചൊരു ദർശനത്തിന്റെ സ്ഥാപകനാണോ ബുദ്ധൻ? ദർശനം (Philosophy) എന്ന വാക്കിന്റെ സാങ്കേതികാർത്ഥത്തിൽ ഈ ചോദ്യത്തിനു നിഷേധരൂപത്തിൽ മറുപടി പറയാനേ നിവൃത്തിയുള്ളു. 'ഇൻഡ്യയിൽ യുക്തിവാദിയായിട്ടാരെങ്കിലും ഉണ്ടായിരുന്നെങ്കിൽ അത് ബുദ്ധനാണ്' എന്ന് രാധാകൃഷ്ണൻ ഈയിടെ പ്രസംഗിക്കുകയുണ്ടായി. ഏറ്റവും ശ്രദ്ധേയമായ ഒരഭിപ്രായമാണിത്. ജനങ്ങളുടെ ബുദ്ധിയെ ബന്ധിക്കുന്ന ഒരു മതസിദ്ധാന്തം സ്ഥാപിക്കാൻ ഒരു യുക്തിവാദി പുറപ്പെടുകയില്ല. നാലുപാടും തിരിഞ്ഞു നോക്കാൻ വയ്യാത്തവിധം ഒരു ഫിലോസഫിയുടെ ചട്ടക്കൂട്ടിനകത്തു കയറിയിരുന്നുകൊണ്ടല്ല ബുദ്ധൻ ഉപദേശിച്ചത്. അതാണ് അദ്ദേഹത്തിനുള്ള മെച്ചവും. തർക്കകർക്കശമായ ആദ്ധ്യാത്മികക്കസർത്തുകൾ അദ്ദേഹത്തിന്നിഷ്ടമായിരുന്നില്ല. ഗുരുശിഷ്യസംഭാഷണങ്ങളിൽ പലയിടത്തും ഈ അപ്രീതി വെളിപ്പെട്ടിട്ടുണ്ട്. ചുരുക്കത്തിൽ ബുദ്ധദർശനമെന്നു പറഞ്ഞാൽ പിൽക്കാലത്തു ബുദ്ധന്റെ പേരിൽ നടപ്പായ ദർശനമെന്നേ അർത്ഥമാക്കേണ്ടതുള്ളൂ. ബുദ്ധന്റെ കാലശേഷം ഒന്നോ രണ്ടോ നൂറ്റാണ്ടു കഴിഞ്ഞിട്ടാണ് അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ രേഖപ്പെടുത്തിയതെന്നു ചരിത്രകാരന്മാർ പറയുന്നു. ഈ കാലത്തിനിടയിൽ അവയ്ക്ക് എന്തെന്തു മാറ്റങ്ങൾ വന്നിട്ടുണ്ടാകാം.

## ശീലം, സമാധി

എന്താണ് ബുദ്ധൻ ഉപദേശിച്ചത്? ജീവിതം ദുഃഖാത്മകമാണ്. തൃഷ്ണയാണ് അതിന്റെ അടിസ്ഥാനകാരണം. തൃഷ്ണയെ നശിപ്പിച്ചെങ്കിലേ ദുഃഖമോചനം ഉണ്ടാകൂ. ശീലം, സമാധി എന്നീ രണ്ടു മാർഗങ്ങളിൽക്കൂടി ഇതു സാധിക്കാം. ശീലം എന്നാൽ, നല്ല നടത്തംതന്നെ. കക്കരുത്, കൊല്ലരുത്, മദ്യപിക്കരുത് എന്നു തുടങ്ങിയ സുപ്രസിദ്ധമായ പഞ്ചശീലം ഇതിലുൾപ്പെ

ടുന്നു. ദുഷ്കർമ്മനിവർത്തനവും ഇന്ദ്രിയമനോനിഗ്രഹവുമാണു ശീലത്തി നാസ്പദം. നിരന്തരധ്യാനമാണു സമാധി. ഇതുകൊണ്ട് ക്ലേശങ്ങളുടെ വേരറ്റു തൃഷ്ണയ്ക്കു പരമമായ ശമനമുണ്ടാകും. തൽഫലമായി പ്രജ്ഞ - യഥാർത്ഥ ബോധം - ഉദയംചെയ്യും. പ്രജ്ഞാസമ്പത്തി അടുത്തപടിയായി നിർവാണത്തിലേക്കു വഴിതെളിക്കും. ജീവിതത്തിന്റെ വിശ്രമസ്ഥാനമാണ് നിർവാണം അഥവാ വിമുക്താവസ്ഥ. മൈത്രി, കരുണ, മുദിത, ഉപേക്ഷ എന്നീ നാലു തരത്തിലുള്ള ഭാവനകൾകൊണ്ടുവേണം സമാധി ശീലിക്കാൻ. സർവ്വഭൂതസ്നേഹമാണ് മൈത്രി. സർവ്വഭൂതദയതന്നെ കരുണ. സർവലോക സുഖവും സന്തുഷ്ടിയും മുദിത. ശത്രു മിത്രഭാവാദിയിലും സ്വാർത്ഥചിന്ത യിലും മറ്റുമുള്ള ഉദാസീന മനോഭാവം ഉപേക്ഷ. ഇമ്മാതിരി സദ്ഭാവനാപര മായ ധ്യാനം കൊണ്ട് ക്രോധവിദ്വേഷാദി ദോഷങ്ങളെ ജയിക്കാം. 'അക്രോ ധേന ജയേൽ ക്രോധം' എന്ന പ്രമാണം ഈ ധ്യാനമാർഗപരിശീലനത്തെ യാണു സൂചിപ്പിക്കുന്നത്. ആവർത്തിച്ചാവർത്തിച്ചുള്ള സദ്ഭാവനാനുസ ന്ധാനം ചിത്തശുദ്ധീകരണത്തിനു പര്യാപ്തമാകും. ഇങ്ങനെ നിരന്തരധ്യാനം കൊണ്ടു കാമക്രോധാദി മാനസികദോഷങ്ങൾ നീങ്ങി ക്രമേണ മനോവൃ ത്തികളെല്ലാം നശിക്കും. ഈയവസ്ഥയ്ക്കാണു ബുദ്ധമതക്കാർ ചേതോവി മുക്തിയെന്നു പറയുന്നത്. ഒരുതരം ജീവന്മുക്തന്റെ അവസ്ഥയാണിത്. നിർവാ ണവും ഇതുതന്നെയത്രെ. ജീവിച്ചിരിക്കുമ്പോൾ മനുഷ്യന് ഈ നിലയിലെ ത്താം. അപ്പോൾ അവൻ അർഹതൻ, ബോധിസത്വൻ എന്നും മറ്റുമുള്ള പേരു കളാൽ അറിയപ്പെടുന്നു. ഇങ്ങനെ ജീവിതബന്ധം വിട്ടാലും അന്ത്യകാലം വരെ ഒരു ഭിക്ഷു പരദുഃഖശമനാർത്ഥം കർമം ചെയ്യണമെന്നും ബുദ്ധൻ ഉപദേശിച്ചിട്ടുണ്ട്. ജീവിതാവസാനത്തിൽ ആത്യന്തികവിശ്രമസ്ഥാനമായ പര മശാന്തിയിൽ അഥവാ പരിശൂന്യാവസ്ഥയിൽ ലയിക്കുമ്പോൾ അതിനു പരി നിർവാണമെന്നു പറയുന്നു. ബുദ്ധോപദേശത്തിന്റെ രത്നച്ചുരുക്കമാണിത്. സ്വാനുഭവത്തിൽ നിന്നു മനശ്ശാസ്ത്രപരമായ പദ്ധതിയിൽക്കൂടിയാണ് ബുദ്ധൻ ജീവിതപഠനം നടത്തിയത്. പ്രകൃത്യതീതമായ ഒരു ശക്തിവിശേ ഷത്തെയോ യുക്ത്യധിഷ്ഠിതമല്ലാത്ത വിശ്വാസത്തെയോ അദ്ദേഹം പ്രമാ ണമാക്കിയില്ല. യാഗാദികർമ്മങ്ങളെ നിഷേധിച്ചു അന്ധവിശ്വാസങ്ങളെ ധ്വംസിച്ചും കൊണ്ടായിരുന്നു അദ്ദേഹത്തിന്റെ പോക്ക്. ബുദ്ധഭിക്ഷുക്കൾ സദ്കർമ്മവിമുഖരായ അലസജീവിതം നയിക്കണമെന്നല്ലായിരുന്നു അദ്ദേ ഹത്തിന്റെ ഉദ്ദേശം. അലോഭം, അദ്വേഷം, അമോഹം എന്നീ മൂന്നു ഗുണങ്ങ ളോടുകൂടിയ കർമ്മങ്ങളേ ചെയ്യാവു എന്നദ്ദേഹം നിർബന്ധിച്ചു. ഇന്ദ്രിയ മനോനിഗ്രഹം, ധ്യാനം ഈ രണ്ടിനും ഇത്രത്തോളം പ്രാധാന്യം കല്പിച്ച മറ്റൊരു മതം ഉണ്ടായിട്ടില്ല. ആർക്കും എന്നും ആവശ്യമായ ഉൽക്കൃഷ്ട ജീവി തമാർഗമാണത്. ചിലർ തെറ്റിദ്ധരിച്ചിട്ടുള്ളതുപോലെ പ്രപഞ്ചത്തെ പേടിച്ചു തപോവനങ്ങളിലേക്കും പർവതഗുഹാന്തരങ്ങളിലേക്കും ഓടിപ്പോകാൻ ബുദ്ധൻ ഉപദേശിച്ചില്ല. പ്രാപഞ്ചികത്വത്തോട് അഥവാ മാനസികദോഷങ്ങ ളോടു മല്ലിട്ടു ജയിക്കാൻ അങ്ങനെ - ജിനന്മാരാകാൻ അദ്ദേഹം ശിഷ്യന്മാ രോടാവശ്യപ്പെട്ടു. സമസ്തജീവജാലങ്ങളെയും ആശ്ലേഷിക്കത്തക്കവിധം മനസാ വാചാ കർമണാ സത്യവും സ്നേഹവും അഹിംസയും വളർത്തി ക്കൊണ്ടുവരാനുള്ള വിശിഷ്ടസന്ദേശമാണ് ബുദ്ധന്റേത്.



## ദർശനം

ഇതുവരെ പറഞ്ഞത് ബുദ്ധമതത്തിന്റെ പ്രായോഗികവശത്തെപ്പറ്റിയാണ ല്ലോ. അതിനാണു പ്രാധാന്യവും. ഇനി സിദ്ധാന്തപരമായ വശത്തെപ്പറ്റിയും വിചാരണ ചെയ്യാം. ഇതിലധികഭാഗവും മുമ്പു സൂചിപ്പിച്ചവിധം ബൗദ്ധപണ്ഡി തന്മാരുടെ ബുദ്ധിയിൽ വിളഞ്ഞതാണ്. അതുകൊണ്ട് ഇവിടെ അധികം വിസ്തരിക്കേണ്ടതില്ല.

ഭാരതീയദർശനങ്ങളെ ആസ്തികമെന്നും നാസ്തികമെന്നും രണ്ടായി തിരിക്കാം. വേദപ്രാമാണ്യം സ്വീകരിച്ചവ ആസ്തികങ്ങൾ, നിഷേധിച്ചവ നാസ്തികങ്ങളും. സാംഖ്യയോഗാദി ഷഡ്ദർശനങ്ങൾ ആദ്യത്തെ വകുപ്പിലും ബൗദ്ധജൈനചാർവ്വാകദർശനങ്ങൾ രണ്ടാമത്തെ വകുപ്പിലും പെടുന്നു. ബുദ്ധൻ യാഗാദി വൈദികകർമ്മങ്ങളെ നിഷേധിച്ചെങ്കിലും അദ്ദേഹത്തിന്റെ തത്ത്വചിന്ത ഉപനിഷത്തിലെ ചിന്താഗതിയോടു സാമ്യം വഹിക്കുന്നുണ്ട്. അതിൽ കാണുന്നതുപോലെ ബുദ്ധമതത്തിലെ പ്രപഞ്ചവും അവിദ്യാ ജന്യവും മിഥ്യയുമാണ്. എന്നാൽ, ബ്രഹ്മസത്ത സ്വീകൃതമായിട്ടില്ല. ബുദ്ധ മതപ്രകാരം ഒന്നിനും പരമമായ സത്തയില്ല. ബൗദ്ധഭാഷയിൽ പറഞ്ഞാൽ പ്രപഞ്ചവും ജീവിതവുമെല്ലാം ഒരു ക്ഷണികവിജ്ഞാനധാരയത്രെ. ഇവിടെ വിജ്ഞാനമെന്നു പറയുന്നത് അന്തഃകരണബോധത്തെയാണ്. നിമിഷം തോറും മാറിക്കൊണ്ടിരിക്കുന്ന ക്ഷണികബോധങ്ങളുടെ ശൃംഖല അലാത വലയംപോലെ നാമരൂപാത്മകമായ പ്രപഞ്ചമായി പ്രതിഭാസിക്കുന്നു. തീക്കൊള്ളി ചുറ്റിക്കറക്കുമ്പോൾ കാണുന്ന വലയം വാസ്തവത്തിൽ ഉള്ള തല്ലല്ലോ. അതൊരു തോന്നൽ മാത്രം. അതുപോലെതന്നെ പ്രപഞ്ചവും ജീവി തവും. ഒന്നിനും ഒരവസ്ഥയിലും സത്തയില്ല. എല്ലാം പ്രതിക്ഷണം മാറി ക്കൊണ്ടിരിക്കുന്നു. ബുദ്ധമതം മാറ്റത്തിന്റെ ഫിലോസഫിയാണെന്നാണ് രാധാകൃഷ്ണൻ പറയുന്നത്. അത് ഇന്നത്തെ സയൻസിനോടും മാർക്സിന്റെ സിദ്ധാന്തത്തിനോടും വളരെ അടുത്തു വരുന്നുണ്ട്. ഒരു വസ്തു ഉണ്ടെന്നോ ഇല്ലെന്നോ തീർത്തു പറയുവാൻ വയ്യാത്തവിധം അതു സ്ഥിതി ഗത്യാത്മക മായിരിക്കുന്നു. കാരണകാര്യശൃംഖലയായി കാണപ്പെടുന്ന അവസ്ഥാഭേദ ങ്ങളുടെ ഒരു തുടർച്ച മാത്രമാണത്. ഇപ്രകാരമുള്ള ക്ഷണികങ്ങളായ സ്ഥിതി ഗതികളുടെ അഭിവ്യക്തിയാണു ജീവിതവും. അതു ഭൗതികവും മാനസിക വുമായ കേവലതത്ത്വങ്ങളുടെ സമാഹാരങ്ങളായ പഞ്ചസ്കന്ധങ്ങളായി വിഭ ജിക്കപ്പെട്ടിരിക്കുന്നു. ഒരുതരം മനോവിജ്ഞാനീയത്തെ ആസ്പദമാക്കിയാണ് ഈ വിഭജനം. 'ഞാൻ' എന്ന വ്യവഹാരത്തിനു വിഷയം ആത്മാവല്ല, മേല്പ്പ റഞ്ഞ സ്കന്ധങ്ങളിൽ ഒന്നോ മുഴുവനോ ആണെന്നു ബുദ്ധൻ വാദിക്കു ന്നു. അദ്ദേഹം പുനർജന്മത്തിലും കർമഫലത്തിലും വിശ്വസിച്ചിരുന്ന സ്ഥിതിക്ക് ആത്മസത്തയെ നിഷേധിക്കുന്നതെങ്ങനെ? ജന്മാന്തരസംക്രമണ ത്തിന് ആസ്പദം ആത്മാവല്ല. പൂർവ്വോക്ത പഞ്ചസ്കന്ധങ്ങളാണെന്നത്രെ ഇതിനുള്ള സമാധാനം. അവിദ്യയുടെ ഫലമായി മനുഷ്യൻ ഭവചക്രത്തിൽ (Wheel of existence) സ്ഥിതിചെയ്യുന്ന കാലത്തോളം ഈ ദൃശ്യഭാവനകൾ ഉണ്ടാകും. യഥാർത്ഥബോധദീപ്തിയിൽ പ്രപഞ്ചശൂന്യത സാക്ഷാത്കരിക്ക പ്പെടുമ്പോൾ അവൻ നിർവാണം പ്രാപിക്കും. കർമമൂലങ്ങളും ക്ലേശമൂലങ്ങ

ളുമാകുന്ന ജീവിതജാലകളെല്ലാം കെട്ടടങ്ങുന്ന ആ നിശ്ചലശൂന്യാവസ്ഥയിൽ എത്തുകയെന്നതാണ് അന്തിമ ലക്ഷ്യം.

## ബുദ്ധമതം – ഇന്ന്

ശൂന്യവാദം, വിജ്ഞാനവാദം മുതലായ പേരുകളിൽ നിസ്സാരങ്ങളായ ചില തത്ത്വഭേദങ്ങളോടെ പല വാദമുഖങ്ങളും ബുദ്ധദർശനത്തിൽ കാണാം. നാഗാർജ്ജുനൻ, അശ്വഘോഷൻ തുടങ്ങിയ പ്രസിദ്ധ തത്ത്വജ്ഞാനികൾ പിൽക്കാലത്തു രൂപവല്ക്കരിച്ചതാണിവയെല്ലാം. ഹീനയാനം, മഹായാനം, മന്ത്രയാനം, തന്ത്രയാനം ഇങ്ങനെയുള്ള വിചിത്രവിഭാഗങ്ങളും അതിൽ സ്ഥലം പിടിച്ചിട്ടുണ്ട്. ഇവയെപ്പറ്റിയൊന്നും വിസ്തരിക്കാതിരിക്കുകയാണു നല്ലത്. ഹിന്ദുമതത്തിലെ അന്ധവിശ്വാസങ്ങൾ നീക്കിയാൽ, ബുദ്ധമതമാകുമെന്നു സാധാരണ പറയാറുണ്ട്. എന്നാൽ, മന്ത്രതന്ത്രംകൊണ്ടു കാടുകയറിയ ഇന്നത്തെ ബുദ്ധമതം മൂഷികസ്ത്രീ പിന്നെയും മൂഷികസ്ത്രീയായതാണ്.

ചിന്താതരംഗം 1957

17

# ഭൗതികവാദവും നൈതികമൂല്യങ്ങളും

(സർവോദയാദർശം' എന്ന പേരിൽ കഴിഞ്ഞ ഒക്ടോബർ മാസത്തിൽ ചില പത്രങ്ങളിൽ പ്രസിദ്ധം ചെയ്തിരുന്ന ഒരു ലേഖനത്തിൽ ശ്രീ ജയപ്രകാശ് നാരായണൻ തന്റെ ജീവിതനിരീക്ഷണത്തിൽ ക്രമേണ വന്നു ചേർന്ന പരിവർത്തനങ്ങൾ ചിത്രീകരിക്കുകയുണ്ടായി. ഇന്ത്യൻ സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിന്റെ സ്ഥാപകനേതാക്കളിൽ ഒരാളായ ജയപ്രകാശിന്റെ രാഷ്ട്രീയാനുഭവങ്ങൾ ഭാരതീയരെ സംബന്ധിച്ചിടത്തോളം അത്യന്തം പ്രാധാന്യമുള്ളവയാണ്. വർഗസമരസിദ്ധാന്തത്തിൽ ഊന്നിനിൽക്കുന്ന സോഷ്യലിസ്റ്റാദർശം വിട്ടു സർവോദയാദർശത്തിലേക്കു തിരിയുവാൻ തന്നെ പ്രേരിപ്പിച്ച കാരണങ്ങൾ വിവരിക്കുന്ന കൂട്ടത്തിൽ ഇന്നു വളരെയധികം പ്രചാരമുള്ള ഭൗതികവാദത്തിന്റെ കാര്യമായ ഒരു ബലഹീനത അദ്ദേഹം എടുത്തുകാട്ടി. സദാചാരപരമായ ജീവിതത്തിനു യാതൊരു നീതീകരണവും ഭൗതികവാദം നൽകുന്നില്ലെന്നതാണത്. ശ്രീ ജയപ്രകാശ് എഴുതി:

'ഒരു ദാർശനികവീക്ഷണം എന്ന നിലയിൽ സദാചാരത്തിന് എന്തെങ്കിലും അടിസ്ഥാനമോ നന്മ ചെയ്യാൻ എന്തെങ്കിലും പ്രേരണയോ നൽകുവാൻ ഭൗതികവാദത്തിനു കഴിവില്ല' എന്ന്. ഇതിനൊരു മറുപടിയാണ് പ്രസ്തുത ലേഖനം)

ജയപ്രകാശിന്റെ സുദീർഘമായ കത്തു ഞാൻ സശ്രദ്ധം വായിച്ചുനോക്കി. അതിൽ ഉന്നയിച്ചിട്ടുള്ളതും താങ്കൾ ഉദ്ധരിച്ച് അയച്ചുതന്നിട്ടുള്ളതും ആയ ദാർശനിക പ്രശ്നത്തിൽ പുതുമയൊന്നും ഇല്ല. ഭൗതികവാദം നൈതികമൂല്യങ്ങളെ അവഗണിക്കുന്നുവെന്നാണല്ലോ അതിൽ ആകെക്കൂടി പൊന്തിവരുന്ന ആശയം. മതമില്ലെങ്കിൽ സന്മാർഗം നശിക്കുമെന്നു മതവിശ്വാസികൾ പണ്ടേ പുറപ്പെടുവിക്കാറുള്ള പഴയ പരാതിയുടെ ഒരു പരിഷ്ക്കരിച്ച പതിപ്പു

മാത്രമാണത്. ഇവിടെ മതത്തിന്റെ സ്ഥാനത്തു ജയപ്രകാശ് ഒരു ഫിലോസഫി കൊണ്ടുവന്നിരിക്കുന്നുവെന്നേയുള്ളു. യുക്തിവാദികൾ ഇത്തരം വാദങ്ങൾക്കു പലപ്പോഴും മറുപടി പറഞ്ഞിട്ടുള്ളതാണ്. മതത്തിനും തത്ത്വശാസ്ത്രത്തിനും മനുഷ്യന്റെ നീതിബോധവുമായി നേരിട്ടൊരു ബന്ധം – കാരണകാര്യബന്ധം തന്നെ – ഉണ്ടെന്നുള്ള മിഥ്യാബോധത്തിൽനിന്ന് ഉദിക്കുന്നതാണ് ഏതാദൃശവാദങ്ങൾ.

മനുഷ്യനിൽ കാണുന്ന നീതിബോധത്തിന്റെ ഉല്പത്തിയും പരിണാമക്രമവും പരിശോധിച്ചു നോക്കിയാൽ മതി ലേഖകന്റെ ചോദ്യങ്ങൾക്കു സമാധാനം കാണാൻ. ജീവിതപരിണാമത്തിനു പ്രേരകങ്ങളായി രണ്ടു പ്രധാന ഘടകങ്ങളുണ്ട് – പാരമ്പര്യവും പരിതഃസ്ഥിതിയും (Heredity and Environment). പൂർവതലമുറകളിൽനിന്നു സംക്രമിച്ചിട്ടുള്ള വാസനാസമുച്ചയത്തെയാണ് ഇവിടെ പാരമ്പര്യംകൊണ്ടു വിവക്ഷിക്കുന്നത്. ദേശകാലസ്വഭാവങ്ങളും സാമൂഹ്യസാമ്പത്തികാദി സാഹചര്യങ്ങളും പരിതഃസ്ഥിതിയിൽ ഉൾപ്പെടുന്നു. മനുഷ്യൻ ഈ രണ്ടു ഘടകങ്ങളുടെയും സന്താനമാണ്. സത്യസന്ധത, സ്നേഹം, സഹതാപം, സഹകരണം തുടങ്ങിയ സദ്വാസനകളും തദ്വിപരീതങ്ങളായ വഞ്ചന, ദ്രോഹം, ക്രൗര്യം, കലഹം തുടങ്ങിയ ദുർവാസനകളും പരമ്പരാഗതമായി മനുഷ്യനിൽ വിലീനമായിരിക്കുന്നുണ്ട്. പരിതഃസ്ഥിതികളുടെ അനുകൂലപ്രതികൂല പ്രതികരണങ്ങൾ അനുസരിച്ച് ഇവ വളർന്നുവരികയോ തളർന്നു പോകയോ ചെയ്തുകൊണ്ടിരിക്കും. മനുഷ്യനിൽ അങ്കുരിതമായിരിക്കുന്ന യുക്തിബോധവും ഇക്കാര്യത്തിൽ നിയാമകമായി പ്രവർത്തിക്കുന്നുണ്ട്. എന്നാലും പരിതഃസ്ഥിതിക്കാണു കൂടുതൽ പ്രാബല്യം. മനുഷ്യന്റെ നീതിബോധം വികസിച്ചുവളരാൻ ഒന്നാമതു വേണ്ടതു പരിതഃസ്ഥിതിയുടെ അനുകൂലമായ പരിവർത്തനമാകുന്നു. ഒരു സാമൂഹ്യജീവിയാണു മനുഷ്യൻ എന്ന സംഗതിയിൽ ആർക്കും തർക്കമില്ലല്ലോ. സാമൂഹ്യവാസന ( Social instinct) എല്ലാ മനുഷ്യരിലും ലീനമായിരിക്കുന്ന ഒന്നാണ്. മനുഷ്യന്റെ മൃഗീയദശയിൽ അവ്യക്തമായി കിടന്നിരുന്ന ഈ വാസന അവനെ ഒരു സാമൂഹ്യജീവിയാക്കിത്തീർക്കയാണു ചെയ്തത്. ഒരു ഉത്തമസാമൂഹ്യഘടന ഇന്നും നമുക്കു സാധ്യമായിട്ടില്ല. എന്നാലും ആ ലക്ഷ്യത്തിലേക്കാണു നമ്മുടെ പോക്ക്. സ്വരക്ഷ, സ്വസുഖം എന്നിവയ്ക്കുവേണ്ടിത്തന്നെയാണു മനുഷ്യർ സംഘടിച്ചത്. മത്സ്യന്യായം അനുസരിച്ചു ശക്തൻ അശക്തനെ വേട്ടയാടി ജീവിച്ചാൽ ജീവിതം അസാദ്ധ്യമാകുമെന്ന് അനുഭവം മനുഷ്യനെ പഠിപ്പിച്ചു. വ്യക്തിയും സമുദായവും തമ്മിലുള്ള അംഗാംഗീഭാവം പരിപാലിക്കുന്നതിനു ചില നിയമങ്ങളും നിയന്ത്രണങ്ങളും നടപ്പാക്കേണ്ടിവന്നു. ലൈംഗികജീവിതനിയന്ത്രണം. പരസ്പരസ്നേഹവിശ്വാസങ്ങൾ, സത്യഭാഷണം, ധർമാചരണം, മുതലായവയെല്ലാം ഇപ്രകാരം നടപ്പായവയാണ്. ബുഷ്നർ (Buchner) എന്ന ജർമൻ ഭിഷഗ്വരൻ ജീവിതത്തിന്റെ ഭൗതികത്വത്തെ മാത്രം അടിസ്ഥാനമാക്കി സന്മാർഗ്ഗ വ്യവസ്ഥകൾ ക്രോഡീകരിച്ച് ഒരു ഗ്രന്ഥമെഴുതിയിട്ടുണ്ട്. അതിൽ അദ്ദേഹം അംഗീകരിച്ചിരിക്കുന്നത് നീതിബോധത്തിന്റെ അടിസ്ഥാനം സാമൂഹ്യതയാണ് (Morality depends on Sociality) എന്നുള്ള തത്വമത്രെ. ഹെക്കൽ എന്ന സുപ്രസിദ്ധ ഭൗതികവാദിയും ഈ തത്ത്വം ആവിഷ്ക്കരിച്ചിട്ടുണ്ട്. ഓരോ വ്യക്തിയിലുമുള്ള അഹംബുദ്ധി (Egoism) യേയും സമസ്തലോക സുഖാദർശത്തെയും കൂട്ടിയിണക്കുകയെന്നതാണ് എല്ലാത്തരം സന്മാർഗവ്യവസ്ഥകളുടെയും പരമലക്ഷ്യം എന്ന് അദ്ദേഹം വാദിക്കുന്നു. ഈ ലക്ഷ്യത്തിലെത്താൻ ഭൗതികവാദം പ്രതിബന്ധമല്ലെന്നു മാത്രമല്ല അനുകൂലവുമാണെന്നും പറയണം. എന്തെന്നാൽ മനുഷ്യൻ നന്നാകുന്നതിന് ഒന്നാമതു വേണ്ടത് സാമൂഹ്യപരിവർത്തനമാണ്. ഭൗതികവാദം വിശേഷിച്ചു മാർക്സിന്റേത് ഈ പരിവർത്തനത്തിനു വഴിതെളിക്കുകയും പ്രേരണ നൽകുകയും ചെയ്യുന്നു.



ഇത്രയും പശ്ചാത്തലമാക്കി നിർത്തിക്കൊണ്ടു ജയപ്രകാശിന്റെ പ്രത്യേക ചോദ്യങ്ങൾക്കും മറുപടി പറയാം. എന്തിനു സത്യം പറയണം. എന്തിന് അന്യനെ സ്നേഹിക്കണം എന്ന് അദ്ദേഹം ചോദിക്കുന്നുണ്ടല്ലോ. തിരിച്ചും മറിച്ചും സൂക്ഷ്മാംശത്തിൽ ഇതേ ചോദ്യം തന്നെയാണ് ലേഖകൻ ആദ്യന്തം ആവർത്തിക്കുന്നത്. സാമൂഹ്യജീവിതത്തിന് ആവശ്യമായതുകൊണ്ടും അങ്ങനെ ആവശ്യമെന്നു നമ്മുടെ അനുഭവവും തദധിഷ്ഠിതമായ യുക്തിവിചാരവും നമ്മെ പഠിപ്പിക്കുന്നതുകൊണ്ടും എന്നുതന്നെ ഇതിനുത്തരം. മനുഷ്യനിൽ വാസനാരൂപേണ കിടക്കുന്ന നൈതികാചാരശീലം വളർത്തിക്കൊണ്ടുവന്നില്ലെങ്കിൽ അവൻ ഒറ്റതിരിഞ്ഞു കാട്ടുമൃഗത്തെപ്പോലെ വല്ല ഗുഹയിലും പാർക്കേണ്ടിവരും. മറുവശം ഒന്നാലോചിച്ചു നോക്കുക! മനുഷ്യർ പരസ്പരം വെട്ടിക്കൊല്ലാനും മോഷ്ടിക്കാനും മറ്റും തുടങ്ങിയാൽ സാമൂഹ്യജീവിതം സാദ്ധ്യമാകുമോ? സാമൂഹ്യജീവിതവിരോധികളായ ദുർവാസനകളുടെ വളർച്ചമൂലം സമുദായങ്ങളും രാഷ്ട്രങ്ങളും നശിച്ചുപോയിട്ടില്ലേ? പരസ്പരം സ്നേഹിക്കുന്നതിലും സഹതപിക്കുന്നതിലും സഹകരിക്കുന്നതിലും ആണ് ജീവിതസുഖവും മനശ്ശാന്തിയും അനുഭവപ്പെടുന്നത്. ഇങ്ങനെ മനുഷ്യസ്വഭാവത്തെയും ഉപയോഗിതാവാദ (Utilitarianism) ത്തെയും ആധാരമാക്കി ലേഖകന്റെ എല്ലാ ചോദ്യങ്ങൾക്കും ഉത്തരം പറയാവുന്നതാണ്. മതമോ തത്ത്വശാസ്ത്രമോ ഉണ്ടാകുന്നതിനു മുമ്പുതന്നെ മനുഷ്യനിൽ നീതിബോധം അങ്കുരിതമായിട്ടുണ്ട്. നമ്മൾ ആദ്യം ഒരു ഫിലോസഫി പഠിച്ചിട്ടാണോ നീതിബോധത്തോടെ ജീവിക്കാൻ തുടങ്ങുന്നത്. ഇതുവരെ പറഞ്ഞതിൽനിന്ന് മനുഷ്യന്റെ നീതിബോധത്തിന് മതവും തത്ത്വശാസ്ത്രവുമായി നേരിട്ടൊരു ബന്ധവുമില്ലെന്നു വെളിവായല്ലോ. ഈ രണ്ടും നീതിബോധത്തിന്റെ വികാസത്തിനു സഹായകമായേക്കാമെന്നേയുള്ളു. ഒരു തത്ത്വസംഹിതയുടെ അവലംബം കൂടാതെ നൈതികപ്രശ്നങ്ങൾക്കു സമാധാനം കാണാമെന്നു വരുമ്പോൾ ആ വഴിക്കുള്ള ലേഖകന്റെ ഭൗതികവാദഖണ്ഡനം നിരാസ്പദമായിത്തീരുന്നു.

മനുഷ്യനും അവന്റെ ചേതന മുതലായവയും ജഡവസ്തുവിന്റെ (Matter) പ്രതിഭാസങ്ങൾ മാത്രമാണോ എന്ന് ജയപ്രകാശ് സംശയിക്കുന്നുണ്ട്. അങ്ങനെ ആയിക്കൂടെ? അതുകൊണ്ടെന്താണു തരക്കേട്? അങ്ങനെയല്ലെങ്കിൽ പിന്നെയെന്താണ് മനുഷ്യനും അവന്റെ ചേതനയും? വേറെ വല്ലതുമാ

ണെന്നു ലേഖകൻ തെളിച്ചു പറഞ്ഞിട്ടില്ല. ചേതനാചേതനവിഭജനംതന്നെ ഇന്നു ദുഷ്കരമായിത്തീർന്നിരിക്കയാണ്. ജന്തുവോ സസ്യമോ എന്നു തിരിച്ചറിയാൻ വയ്യാത്ത ഒരുതം 'ജീവി'കളെപ്പറ്റിയും ജീവശാസ്ത്രകാരന്മാർ പ്രതിപാദിക്കുന്നു. ആ സ്ഥിതിക്ക് ജഡവസ്തുവിനെ പൃഥക്കരിച്ചു കാണിക്കാൻതന്നെ പ്രയാസമത്രെ. പരിണാമവാദപ്രകാരം മനുഷ്യനുൾപ്പെടെയുള്ള ജീവജാലങ്ങളുടെ ജീവിതാനുബന്ധം പരിശോധിച്ചുനോക്കിയാൽ പൂർവജീവികളിൽ അങ്കുരിതമാകാത്ത യാതൊന്നും തന്നെ പുത്തനായി മനുഷ്യനിൽ ആവിർഭവിച്ചിട്ടില്ലെന്നു കാണാം. അന്തഃകരണബോധം, ബുദ്ധിശക്തി മുതലായ സകല സംഗതികളിലും സുദൃഢവും സുസ്പഷ്ടവുമായ നരവാനരബന്ധം ദൃശ്യമായിട്ടുണ്ട്. പരിണാമസോപാനത്തിന്റെ അത്യുന്നതപടിയിൽ മനുഷ്യൻ പ്രത്യക്ഷപ്പെട്ടിരിക്കുന്നതിനാൽ അവൻ ചേതനാപരമായി ഇതരജീവികളിൽനിന്നു ഭിന്നനാണെന്നും ദൈവീകമായ എന്തോ ഒന്ന് അവനിൽ പ്രവർത്തിക്കുന്നുണ്ടെന്നും ഉള്ള മതവിശ്വാസത്തിലേക്കു ജയപ്രകാശും പതുക്കെപ്പതുക്കെ നീങ്ങിക്കൊണ്ടിരിക്കയാണെന്നു തോന്നുന്നു. അതുപോലെ തന്നെ പ്രപഞ്ചത്തിന്റെ വസ്തുനിഷ്ഠമായ സത്തയെ (Objective reality) നിഷേധിക്കാനും അദ്ദേഹം മുതിർന്നു തുടങ്ങിയിട്ടുണ്ട്. ജഡവസ്തു ശക്തിതരംഗങ്ങളായി രൂപാന്തരപ്പെടുന്നതിനെ ആസ്പദമാക്കി ഈ ശക്തിതരംഗങ്ങൾ ഒരുപക്ഷേ, ബോധവത്തായ ചേതനാതരംഗങ്ങൾ തന്നെയാകാമെന്നുപോലും വിഭാവനം ചെയ്ത് എല്ലാം ആത്മനിഷ്ഠമാണെന്ന സങ്കല്പത്തിലേക്ക് അദ്ദേഹം എത്തിനോക്കുന്നു! എന്നാൽ ശക്തിതരംഗങ്ങൾ ജഡവസ്തുവിന്റെ സൂക്ഷ്മരൂപം മാത്രമാണെന്നും അവയ്ക്കും വസ്തുനിഷ്ഠമായ സത്തയുണ്ടെന്നും ആണ് ശാസ്ത്രജ്ഞൻ പറയുന്നത്. ഈ ശക്തിതരംഗങ്ങളെ ഇപ്പോഴും അളക്കുവാൻ കഴിയുന്നുണ്ട്. അളവിനു വിധേയമാകുന്ന ഒന്ന് വെറും ചൈതന്യമോ ബോധമോ ആകുന്നതെങ്ങനെ? വിസ്താരഭയത്താൽ ഈ ഭാഗം ചുരുക്കുന്നു.

ജഡവസ്തു മരണത്തിനുശേഷം ജഡവസ്തുവിലലിഞ്ഞുചേരും. അപ്പോൾപ്പിന്നെ നൈതികാചാരത്തിനുള്ള പ്രേരണയെന്ത്? ലേഖകന്റെ ഈ ചോദ്യം കേട്ടാൽ മനുഷ്യന്റെ നീതിബോധം മരണാനന്തരമുള്ള ജീവിതത്തിനു വേണ്ടിയാണെന്നു തോന്നും. ഇഹലോകജീവിതത്തിനു വേണ്ട കാര്യമേ എനിക്കു പറയാൻ കഴിയൂ. മരണാനന്തരസ്ഥിതിയെപ്പറ്റി ആർക്ക് എന്തറിയാം? ഏതായാലും സർവലോകബന്ധവും ഉപേക്ഷിച്ചു പരാശക്തിയിൽ മുഴുകി ഏകനായി ഗിരിഗഹ്വരവാസം തുടങ്ങുന്ന മനുഷ്യനെ സംബന്ധിച്ചിടത്തോളം സാമൂഹ്യാടിസ്ഥാനത്തിലുള്ള ഈവക പ്രശ്നങ്ങളൊന്നും ഗണിക്കേണ്ടതില്ല.

ഭൗതികവാദികളിൽ ത്യാഗികളായ ലോകസേവകരുണ്ടെന്ന് ജയപ്രകാശ് സമ്മതിക്കുന്നു. എന്നാൽ, അവരുടെ സേവനവും അവർ വിശ്വസിക്കുന്ന തത്ത്വസംഹിതയും തമ്മിൽ പൊരുത്തമില്ലത്രേ. ഞാൻ പറയുന്നതു പൊരുത്തം കൂടുതൽ ഇവിടെയാണെന്നാണ്. മാർക്സിന്റെ ഭൗതികവാദം



മനുഷ്യത്വത്തെ കൂടുതൽ ബഹുമാനിക്കുന്നു. മനുഷ്യന്റെ നന്മയ്ക്കുവേണ്ടിയാണ് അതു നിലകൊള്ളുന്നത്. സർവോദയത്തിന്റെ ലക്ഷ്യം തന്നെയാണ് അതിന്റേതും. അതു നടപ്പാക്കാനുള്ള പദ്ധതി തികച്ചും നിർദോഷമോ പര്യാപ്തമോ ആണെന്നു പറയുന്നില്ല. എന്നാൽ, ആത്മീയവാദത്തേക്കാൾ മാർക്സിയൻ ഭൗതികവാദം മനുഷ്യസേവനത്തിനു കൂടുതൽ പ്രയോജനപ്പെട്ടിട്ടുണ്ടെന്നു ചരിത്രം തെളിയിക്കുന്നുണ്ട്. ആ നിലയ്ക്ക് നൈതികമൂല്യങ്ങളെ കൂടുതൽ മാനിക്കുന്നത് പ്രസ്തുത സിദ്ധാന്തമാണെന്നു പറയേണ്ടിവരും. ആത്മീയവാദം മനുഷ്യന്റെ സാമൂഹ്യതയെ അവഗണിച്ചു വ്യക്തിയുടെ മോക്ഷത്തിനുവേണ്ടി നിലകൊള്ളുന്ന ഒന്നാണ്. അവ്യക്തവും അചിന്ത്യവും അവികാര്യവുമായ ഒരു ആത്മാവിനെ സങ്കല്പിച്ച് കൊന്നാലും കൊലയല്ലെന്ന് ഉപദേശിക്കുന്ന ഫിലോസഫിയാണു വാസ്തവത്തിൽ മാനുഷികങ്ങളായ നൈതികമൂല്യങ്ങൾക്ക് ഹാനികരമാകാനെളുപ്പം. പൊരുത്തക്കേടിവിടെയും കാണാം. സുഖദുഃഖദ്വന്ദ്വാതീതമായ ആത്മാവിൽ മാത്രം വിശ്വസിക്കയും പ്രപഞ്ചം മിഥ്യയാണെന്നു സങ്കല്പിക്കുകയും ചെയ്യുന്ന ഒരുവൻ എന്തിനു ലോകസേവനത്തിലേർപ്പെടണമെന്ന് പ്രതിബന്ദ്യാ ജയപ്രകാശിനോടും ചോദിക്കാമല്ലോ. ലോകസേവനം ആർക്കുവേണ്ടി? എന്തിന്? എല്ലാം ഒന്നല്ലേ, തദ്ഭിന്നമായതൊക്കെ മിഥ്യയുമല്ലേ? ഇത്തരം വേദാന്തവിചാരകാലുഷ്യമാണ് അരവിന്ദഘോഷിനെപ്പോലുള്ള കർമയോഗികളെ കൂർമവൃത്തികളാക്കി സേവനരംഗത്തുനിന്നു പറഞ്ഞയച്ചത്. ഈ പോക്ക് ജയപ്രകാശ് ഇഷ്ടപ്പെടുമോ? മഹാത്മാഗാന്ധിയും അങ്ങനെ പോയിരുന്നെങ്കിൽ ഇന്ത്യയ്ക്കും ലോകത്തിനും എന്തു മാത്രം നഷ്ടം സംഭവിക്കുമായിരുന്നു. ചുരുക്കത്തിൽ ഏതു ഫിലോസഫിയും അനുദിനജീവിതത്തിൽ പ്രയോഗിക്കപ്പെടുമ്പോൾ ഗുണദോഷസമ്മിശ്രമായിട്ടേ അനുഭവപ്പെടുകയുള്ളു. മനുഷ്യജീവിതം അത്രമാത്രം സങ്കീർണ്ണമാണ്; ദോഷങ്ങൾക്കു പരിഹാരം ഉണ്ടാകുംവിധം ദേശകാലോചിതമായി അതിൽ മാറ്റം വരുത്തിക്കൊണ്ടിരിക്കണം. മാർക്സിന്റെ തത്ത്വസംഹിതയും ഇങ്ങനെ തിരുത്തി എഴുതപ്പെടാവുന്നതാണ്.

അവസാനമായി ജയപ്രകാശിന്റെ ചോദ്യരീതിയെപ്പറ്റിയും ഒന്നു പറയട്ടെ.

'എന്തിന്?' എന്ന ചോദ്യമാണ് ആ കത്തിൽ സർവത്ര പൊന്തിനിൽക്കുന്നത്. ദേശകാലപരിധിക്കുള്ളിൽനിന്നുകൊണ്ട് അടിസ്ഥാനമൂല്യങ്ങളെപ്പറ്റിയുള്ള ഈ ചോദ്യം ഒരുവിധത്തിൽ നോക്കിയാൽ അയുക്തവും അശാസ്ത്രീയവുമാണ്. പ്രപഞ്ചത്തെയും ജീവിതത്തെയും സംബന്ധിച്ച് 'എന്തിന്?' 'എങ്ങനെ?' എന്ന രണ്ടു പ്രധാന ചോദ്യങ്ങൾ പുറപ്പെടാറുണ്ട്. ഇവയിൽ രണ്ടാമത്തേതിനേ ശരിയായി ഉത്തരം പറയാൻ മനുഷ്യനു കഴിവുള്ളു. സയൻസാണ് ആ വഴിക്കു വെളിച്ചം വീശുന്നത്. മതവും ആത്മീയവാദങ്ങളും ആദ്യത്തേതിന് ഉത്തരം കാണാൻ ശ്രമിച്ച് ഒരെത്തുംപിടിയും കിട്ടാതെ കുഴഞ്ഞുകിടക്കുകയാണ്. എന്തിന് എന്ന ചോദ്യത്തിന് ഒരവസാനവുമില്ല. അത് അനവസ്ഥ എന്ന വാദദോഷത്തിൽ ചെന്നുചാടും. ജയപ്രകാശ് സൂചിപ്പിച്ചിട്ടുള്ള ആത്മസാക്ഷാത്കാരത്തിന്റെ മുമ്പിലും ഈ ചോദ്യം ആവർത്തിക്കാം. എന്തിന് ആത്മസാക്ഷാൽക്കാരം? എന്തിന് സർവോദയം? ഈ ജീവിതം

തന്നെ എന്തിന്? ലേഖകനെ അനുകരിച്ച് ഇങ്ങനെ ഒരാൾ സ്വയം സംശയിച്ചു ചോദ്യം തുടങ്ങിയാലോ! അതിനൊക്കെ എന്തുത്തരം? എവിടെ അവസാനം?

ചിന്താലോകത്തിൽ ഒരറ്റത്തുനിന്നു മറ്റേ അറ്റംവരെ യാത്ര ചെയ്ത ജയപ്രകാശിന്റെ സുപ്രധാനമായ ആ കത്തു വായിച്ചുതീർന്നപ്പോൾ എന്റെ സ്മൃതിപഥത്തിൽ വന്നത് ബർട്രാൻഡ് റസ്സലിന്റെ ഒരു വാക്യമാണ്: 'മനസ്സിന് ആരോഗ്യകരമായ ഒരു നല്ല തത്ത്വശാസ്ത്രം സൃഷ്ടിക്കുന്നതിനു നിങ്ങൾ അദ്ധ്യാത്മവാദം ഉപേക്ഷിക്കണം; എന്നിട്ട് ഒരു നല്ല ഗണിതജ്ഞനാകണം.'

(To Create a healthy Philosophy you should renounce Metaphysics but be a good Mathematician)

ചിന്താതരംഗം 1958

## 18
# ധാർമികമൂല്യങ്ങൾ അധഃപതിച്ചോ?

'കാലം കലിയുഗമല്ലേ? സത്യവും ധർമ്മവുമൊക്കെ ക്ഷയിച്ചു' എന്ന പരാതി മുത്തശ്ശിമാരിൽനിന്നു കേട്ടാൽ അതു മനസ്സിലാക്കാം. അവരുടെ ചെറുപ്പകാലം എല്ലാംകൊണ്ടും നല്ലതായിരുന്നുവെന്നും ഇപ്പോൾ സകലതും താറുമാറായി എന്നും തോന്നുക സ്വാഭാവികമാണ്.

എന്നാൽ, മറ്റുള്ളവരും ഇങ്ങനെ വിലപിക്കുവാൻ തുടങ്ങിയാലോ? ധാർമികമൂല്യങ്ങളെല്ലാം അധഃപതിച്ചുവരികയാണെന്നൊരു അഭിപ്രായം ഇപ്പോൾ ബഹുധാ കേട്ടുവരുന്നുണ്ട്. ചിന്തകന്മാരായ എഴുത്തുകാരും പ്രസംഗകരും ഇതിനു പിൻബലം കൊടുക്കുന്നു. എന്താണിതിനു കാരണം? ആറ്റംബോംബിന്റെ കണ്ടുപിടുത്തം കൊണ്ടു ലോകം ഒന്നാകെ വിനാശത്തിന്റെ വക്കത്തെത്തിയതാണോ? എന്നു പറയുക വയ്യ. ഈയൊരവസ്ഥ അടുത്തകാലത്തുണ്ടായതാണല്ലോ. അതിനു മുമ്പും പ്രാപ്തകാലാധഃപതനത്തെപ്പറ്റി ധാരാളം പരാതികൾ പുറപ്പെട്ടിരുന്നു. കാലം പുറകോട്ടു പോകുന്തോറും കൂടുതൽ കൂടുതൽ നന്നായിരുന്നുവെന്ന തോന്നൽ ഇന്നും ഇന്നലെയും തുടങ്ങിയതല്ല. ഇതിനൊരു നീണ്ട പാരമ്പര്യമുണ്ട്. ഹൈന്ദവവിശ്വാസമനുസരിച്ച് കൃതയുഗമായിരുന്നു ഏറ്റവും വിശിഷ്ടം. അന്നു സത്യധർമങ്ങൾ നൂറു ശതമാനവും വിളയാടിയിരുന്നു. അതു കഴിഞ്ഞു. ധാർമിക നിലവാരം താഴാൻ തുടങ്ങി. ത്രേതായുഗത്തിൽ - ശ്രീരാമന്റെ കാലത്ത് - കുറെ മോശമായി; ദ്വാപരയുഗത്തിൽ അതിലും മോശം. പിന്നെയാണല്ലോ കലിയുഗം. അപ്പോഴേക്കും സകലതും കീഴ്മേൽ മറിഞ്ഞു. കളവ്, വഞ്ചന, കൊലപാതകം തുടങ്ങിയ സർവ ദുർവൃത്തികളുടെയും കൂത്തരങ്ങായി നമ്മുടെ ലോകം. പോരെ

ങ്കിൽ ഇങ്ങനെയൊക്കെ ആകുമെന്നു മഹാഭാരതത്തിൽ പറഞ്ഞിട്ടുമുണ്ട്. അപ്പോൾ പ്രമാണപ്രാബല്യവുമായല്ലോ. ഏദൻതോട്ടത്തിൽനിന്നു പുറത്താക്കപ്പെട്ടതോടെ മനുഷ്യൻ ധർമമാർഗത്തിൽനിന്നു വ്യതിചലിച്ചുതുടങ്ങിയെന്നു ബൈബിൾകഥയും പഠിപ്പിക്കുന്നു. ഇനി കാലം മുന്നോട്ടുമുന്നോട്ടു വരുന്തോറും കലിബാധ കൂടിക്കൂടിവരും. അനുഭവങ്ങളും ഈ വിശ്വാസത്തിനൊത്തിരിക്കുന്നുവെന്നാണു പലരും പറയുന്നത്. ഇന്നത്തെ പത്രങ്ങളിൽ ദിനംപ്രതി എത്രയെത്ര കൊലപാതകങ്ങളുടെയും അക്രമങ്ങളുടെയും വാർത്തകൾ കാണുന്നു. ലോകമൊട്ടാകെ ഇങ്ങനെയാണെന്നു സങ്കല്പിച്ചു വാദകോലാഹലം മുഴക്കുന്നവരുണ്ട്. കൊലയും കളവും മറ്റും പണ്ടും ഉണ്ടായിരുന്നില്ലേ എന്നു ചോദിച്ചാൽ ഇത്രത്തോളം വ്യാപകമായിട്ടില്ലായിരുന്നുവെന്നാകും പ്രത്യുത്തരം. ഇപ്പറഞ്ഞതിനെന്താണു തെളിവ്? ഇതിനെ സംബന്ധിച്ചു വല്ല സ്ഥിതിവിവരക്കണക്കുമുണ്ടോ? ഇന്നത്തെ പത്രവാർത്തകളെ അടിസ്ഥാനപ്പെടുത്തി പത്രങ്ങളില്ലാതിരുന്ന കാലത്തെ സ്ഥിതി ഇന്നത്തേതുമായി എങ്ങനെ താരതമ്യപ്പെടുത്തും എന്നും മറ്റും ചോദിച്ചാൽ ഉത്തരം മുട്ടി. ഏതായാലും അങ്ങുമിങ്ങും കാണുന്ന ചില ഉദാഹരണങ്ങളിലേക്കു കടക്കാതെ ലോകചരിത്രത്തെ അവലംബിച്ചു മൊത്തത്തിൽ നമുക്കൊന്ന് ആലോചിച്ചുനോക്കാം.

മനുഷ്യൻ കാടത്തത്തിൽനിന്നു കാലക്രമേണ സംസ്കൃതമായ മനുഷ്യത്വത്തിലേക്കെത്തിയെന്ന ചരിത്രസത്യം നിഷേധിക്കാവതല്ലല്ലോ. ചില ധാർമികമൂല്യങ്ങളെ അവലംബിക്കാതെ ഇങ്ങനെയൊരു ഉയർന്ന ജീവിതനിലവാരത്തിലെത്തുക സാദ്ധ്യവുമല്ല. മനുഷ്യജീവിതം ധർമമാർഗാവലംബനം കൊണ്ട് അധികമധികം ശുദ്ധീകൃതവും വികസിതവുമായി വരുകയാണെന്നതിനു വിശ്വവ്യാപകങ്ങളായ എത്രയോ ദൃഷ്ടാന്തങ്ങൾ ചരിത്രത്തിലുണ്ട്. ലോകമെങ്ങും വ്യാപിച്ചിരുന്ന അടിമത്തവ്യവസ്ഥിതിതന്നെ നോക്കുക. ആടുമാടുകളെക്കാൾ കഷ്ടമായ നിലയിൽ ലക്ഷക്കണക്കിനു മനുഷ്യരെ അടിമകളാക്കി കൊല്ലാതെകൊന്നു കച്ചവടം നടത്തിയിരുന്ന ആ കാലം എത്ര ഭയങ്കരമായിരുന്നു! ഇതിൽപ്പരം ധർമ്മക്ഷയം പ്രത്യക്ഷപ്പെട്ട ഒരു കാലഘട്ടമുണ്ടോ? ആ രാക്ഷസീയമർദനത്തിൽനിന്നു മനുഷ്യവർഗം എന്നെന്നേക്കുമായി മോചനം നേടിയില്ലേ? അതുപോലെ മദ്ധ്യകാലഘട്ടങ്ങളിലെ മതപരമായ കൂട്ടക്കൊലകൾ, ബലം തന്നെ ന്യായമാക്കിയുള്ള വമ്പിച്ച ആക്രമണങ്ങൾ, കൊള്ളകൾ, കവർച്ചകൾ മുതലായവയും അസ്തമിച്ചു മനുഷ്യർ ധർമപ്രകാശത്തിലേക്കു പ്രവേശിക്കുകയല്ലേ ചെയ്തത്? സതിയുടെ പേരിൽ സ്ത്രീകളെ വിറകുകൊള്ളിക്കു തുല്യം ചുട്ടെരിക്കുകയും കാളിപൂജയുടെ ചടങ്ങായി പിണ്ഡാരികളും തഗ്ഗുകളും കൊലയും കവർച്ചയും നടത്തുകയും ചെയ്തുകൊണ്ടിരുന്ന കാലം നമ്മുടെ നാട് കടന്നുപോന്നല്ലോ.

'ദന്താഃ ദശന്തി കഷ്ടേന
ജിഹ്വാ ജാനാതി തൽഫലം'

എന്നു പറഞ്ഞതുപോലെ ഭൂരിപക്ഷം പണിയെടുത്തു പോരികയും അല്പപക്ഷം അതുകൊണ്ടു സുഖമനുഭവിക്കുകയും ചെയ്യുക എന്ന ദുർനീതിയാണല്ലോ അടുത്തകാലം വരെ ഭൂമുഖത്തു നിലവിലിരുന്നത്. നാടുവാഴിത്തത്തിന്റെയും രാജവാഴ്ചയുടെയും ദുഷ്ഫലമായി അടിയുറച്ച അധർമത്തിന്റെ ഈ മൂലക്കല്ല് പ്രബുദ്ധമായ ജനശക്തി ഇളക്കിമറിച്ചു തൽസ്ഥാനത്തു മാനവധർമ്മത്തിന്റെ വിജയക്കൊടി നാട്ടിയത് ഇക്കാലത്തല്ലേ? അപ്പോൾ ധർമക്ഷയം എന്നാണ്? ഇന്നോ അന്നോ? ഇനി ആശയലോകത്തിൽ നോക്കുക. അധർമ്മപ്രവൃത്തികൾക്കു പ്രേരകങ്ങളാകുന്ന അന്ധവിശ്വാസങ്ങളും മതഭ്രാന്തിയും ഇന്ന് എത്ര കുറഞ്ഞിരിക്കുന്നു! നൂറ്റാണ്ടുകളായി ആറേഴു കോടി ജനങ്ങളെ ജാതിവ്യത്യാസം കല്പിച്ച് അന്ധകാരഗർത്തത്തിൽ താഴ്ത്തിയിട്ട ആർഷഭാരതസംസ്കാരത്തിന്റെ ക്രൂരതയും മാലിന്യവും ഇപ്പോഴല്ലേ കുറെയൊക്കെ മാഞ്ഞുതുടങ്ങിയത്? ജാതി, മതം, വർഗം, ജന്മിത്തം, നാടുവാഴിത്തം മുതലായ കൃത്രിമ ക്രൂരകല്പനകളുടെ പേരിൽ എത്രയെത്ര ജനസമൂഹങ്ങൾ എന്തെന്തു നരകജീവിതമാണ് അനുഭവിച്ചത്! ഇതിലൊക്കെ സത്യത്തിന്റെയും ധർമ്മത്തിന്റെയും നിഴൽപോലുമുണ്ടോ? മനുഷ്യമഹത്വംപോലും അസത്യത്തിലും അധർമ്മത്തിലും അധിഷ്ഠിതമായിരുന്നല്ലോ പഴയകാലത്ത്. അയൽരാജ്യങ്ങളെ അകാരണമായി ആക്രമിച്ചു കീഴടക്കി സ്വന്തം രാജ്യത്തിന് എത്രയധികം വിസ്തൃതി വരുത്തുന്നുവോ അത്രയ്ക്ക് ആ രാജാവു മഹാനാകും; എത്രയധികം ആളുകളെ കൊല്ലുന്നുവോ അത്രയ്ക്കു യുദ്ധവീരനും! അലക്സാണ്ടർ മഹാനായത് ഇങ്ങനെയാണല്ലോ. എന്നാൽ, ഇന്നോ? ആശയഗതിക്ക് എന്തു മാറ്റം വന്നിരിക്കുന്നു! യുദ്ധം എന്ന ആശയം തന്നെ ഇന്നു വെറുക്കപ്പെട്ടിരിക്കുന്നു. ലോകത്തിൽ ശാന്തിയും സ്നേഹവും വിജ്ഞാനവും വർഷിക്കുന്നവർക്കു മാത്രമേ ഇന്നു നാം മഹത്വം കല്പിക്കുന്നുള്ളു. ധാർമികമായ പുരോഗതിയല്ലേ ഇതിൽ കാണുന്നത്? മനുഷ്യവർഗത്തെ ഒന്നാകെക്കണ്ട് ഏകലോകമെന്ന വിശാലാദർശത്തിലേക്കാണ് ഇപ്പോൾ നമ്മുടെ പോക്ക്. അതിനു സഹായിക്കുന്ന എത്രയോ സാർവദേശീയ ധർമ്മസ്ഥാപനങ്ങൾ ഇന്നുണ്ട്. സർവലോകസംഹാരകമായ അണുബോംബിന്റെ ആവിർഭാവം ഒരു ദുർനിമിത്തമാണെങ്കിലും അതു യുദ്ധത്തിനു പൂർണവിരാമം ഇടുവാൻ ഉപകരിക്കുമെന്നാണു വിശ്വസിക്കേണ്ടത്. പണ്ടെങ്ങും ഉണ്ടാകാത്ത വിധം യുദ്ധവിപത്തു നീക്കം ചെയ്യാനുള്ള ശ്രമം ഇന്നു നടക്കുന്നുണ്ട്. യുദ്ധം അധർമ്മമാണെന്നുള്ള ആശയം ഇത്രത്തോളം ആഴത്തിൽ വേരുറച്ച് ഭൂലോകമാസകലം പടർന്നുപിടിച്ചതും ഇദംപ്രഥമമായിട്ടാണ്. ഇങ്ങനെ ചരിത്രപരമായി നോക്കുമ്പോൾ ധാർമികമൂല്യങ്ങൾക്ക് ഇന്നു വൃദ്ധിയോ ക്ഷയമോ? പരമ്പരാഗതമായ മുത്തശ്ശി മനസ്സിന്റെ ഇരുട്ടറയിൽ നിന്നു വെളിച്ചത്തു വന്നിട്ടുവേണം ഇതിനുത്തരം പറയാൻ.

ചിന്താതരംഗം 1958

19

# കണാദൻ

അണുശക്തി അത്ഭുതം സൃഷ്ടിച്ചുകൊണ്ടിരിക്കുന്ന കാലമാണല്ലോ ഇത്. രണ്ടായിരത്തിൽപ്പരം വർഷങ്ങൾക്കുമുമ്പേ ഉദയംചെയ്തതാണ് അണുതത്വചിന്ത. ഭാരതീയ ചിന്താമണ്ഡലത്തിൽ അണുവിചാരം ആദ്യമായി അവതരിപ്പിച്ച ദാർശനികനാണ് കണാദൻ. ഭാരതീയ തർക്കശാസ്ത്രത്തിനു ന്യായം, വൈശേഷികം എന്നു രണ്ടു വിഭാഗമുണ്ട്. രണ്ടും പ്രസിദ്ധങ്ങളായ ഷഡ്ദർശനങ്ങളിലുൾപ്പെടുന്നു. ഇവയിൽ വൈശേഷികദർശനത്തിന്റെ ഉപജ്ഞാതാവ് കണാദമുനിയാകുന്നു. അദ്ദേഹത്തിന്റെ പരമാണുവാദം പ്രസ്തുത ദർശനത്തിലെ ഒരു പ്രധാന ഭാഗമാണ്.

'പ്രണമ്യ ഹേതുമീശ്വരം
മുനിം കണാദമന്വതഃ
പദാർത്ഥധർമസംഗ്രഹഃ
പ്രവക്ഷ്യതെ മഹോദയഃ

എന്ന് തർക്കസംഗ്രഹപ്രണേതാവായ അന്നംഭട്ടൻ സ്വഗ്രന്ഥാരംഭത്തിൽ കണാദമുനിയെ ഭക്തിപൂർവം സ്മരിക്കുന്നു. പണ്ടത്തെ മഹത്തുക്കളായ പണ്ഡിതന്മാർ ആധുനികരെപ്പോലെ പേരും പെരുമയും സ്വീകരിക്കാൻ പണിപ്പെട്ടവരല്ല. തന്മൂലം താദൃശന്മാരിൽ പലരുടെയും നാമധേയാദികൾ ഇന്നും വിവാദവിഷയമായിരിക്കുന്നതേയുള്ളു. കണാദൻ എന്നത് ഒരു വിചിത്ര നാമധേയമത്രെ. അത് അദ്ദേഹത്തിന്റെ സാക്ഷാൽ പേരാണോ എന്ന് ആർക്കും നിശ്ചയമില്ല. അണുഭക്ഷകൻ എന്നാണ് വാക്കിന്റെ വാച്യാർത്ഥം.



ശങ്കരഭാഷ്യത്തിലും മറ്റും കണഭുക്ക് എന്നും പ്രയോഗം കാണുന്നുണ്ട്. കണത്തെ (അണുവിനെ)പ്പറ്റി അന്നു വിചിത്രമായിത്തോന്നിയ സിദ്ധാന്തം പുറപ്പെടുവിച്ചുകൊണ്ട് ആരെങ്കിലും കളിയാക്കി ഇങ്ങനെയൊരു പേരു വിളിച്ചതായിരിക്കുമോ? കപോതവൃത്തികൊണ്ട് – പിറാവിനെപ്പോലെ, വഴിയിൽ വീണുകിടക്കുന്ന അരിമണികൾ ശേഖരിച്ച് – നിത്യവൃത്തി കഴിച്ചിരുന്നതിനാലാണ് ഈ പേർ നടപ്പായതെന്നു ചിലർ വ്യാഖ്യാനിക്കുന്നു. ഈ ജീവിത സമ്പ്രദായത്തിന് ഉഞ്ഛവൃത്തിയെന്നും പേരുണ്ട്. എല്ലാ മുനിമാരും ഉഞ്ഛവൃത്തികൊണ്ടു ജീവിക്കുന്നവരായിട്ടാണ് പറയുന്നത്. ആ സ്ഥിതിക്കു കണാദമുനിയിൽ മാത്രം ഇതൊരു വിശേഷമായി ഗണിക്കപ്പെട്ടുവെന്നു വിചാരിക്കുന്നതു യുക്തമല്ല. കണാദന് ഉലൂകനെന്നും തത്സിദ്ധാന്തത്തിന് ഔലൂക്യദർശനമെന്നും പേരു പറയാറുണ്ട്. മഹേശ്വരൻ ഉലൂകത്തിന്റെ (മൂങ്ങയുടെ) രൂപത്തിൽ പ്രത്യക്ഷപ്പെട്ടു ഭക്തനായ കണാദന് ഉപദേശം നൽകിയെന്ന ഐതിഹ്യമാണത്രെ ഈ പേരിനടിസ്ഥാനം. പണ്ടൊക്കെ ഇത്തരം കെട്ടുകഥകൾക്കു പഞ്ഞമുണ്ടായിരുന്നില്ലല്ലോ. കണാദന്റെ പ്രാക്കാലീനനായി ഉലൂകനെന്ന ഒരു മഹർഷി ഉണ്ടായിരുന്നുവെന്നും അദ്ദേഹത്താൽ ഉപദിഷ്ടമായ തത്ത്വങ്ങളാണ് പിന്നീട് കണാദൻ ക്രോഡീകരിച്ചു ക്രമപ്പെടുത്തി വൈശേഷികദർശനമാക്കിയതെന്നും ഒരഭിപ്രായമുണ്ട്. ഔലൂക്യദർശനമെന്ന നാമധേയത്തിന്റെ ആഗമം ഈ വിധത്തിലാണെന്നു വിചാരിക്കുന്നത് ഐതിഹ്യം പോലെ അയുക്തമല്ല.

കണാദന്റെ കാലമോ? അതും അനിശ്ചിതാവസ്ഥയിലാണ്. ബി.സി. യിലാണെന്നു മൊത്തത്തിൽ പറയാനേ നിവൃത്തിയുള്ളു. ബാദരായണന്റെ ഉത്തരമീമാംസയിൽ കണാദസിദ്ധാന്ത നിഷേധകങ്ങളായ സൂത്രങ്ങളുണ്ട്. അതുകൊണ്ട് ബാദരായണനു മുമ്പാണ് കണാദൻ ജീവിച്ചിരുന്നതെന്ന് അനുമാനിക്കാം. അദ്ദേഹം ബുദ്ധനെക്കാൾ പ്രാചീനനാണെന്നും വിശ്വസിക്കപ്പെടുന്നു. അശ്വഘോഷന്റെ ബുദ്ധചരിതം കാവ്യത്തിൽ കണാദപരാമർശമുള്ളതും ഇവിടെ പ്രസ്താവ്യമാണ്. ദാർശനികരിൽ ഏറ്റവും പ്രാചീനനായി ഗണിക്കപ്പെടുന്ന കപിലന്റെ സാംഖ്യതത്ത്വങ്ങൾ വൈശേഷികത്തിൽ പ്രതിഫലിച്ചിട്ടുണ്ട്. എന്നാൽ, ബൗദ്ധമത പരാമർശം കാണുന്നുമില്ല. പരമാണുവാദം കണാദോപജ്ഞമോ ബൗദ്ധോപജ്ഞമോ എന്നു ചിലർ സംശയിക്കുന്നതു അനാസ്പദമാണെന്ന് ഇതുകൊണ്ടു തെളിയുന്നു. ബ്രഹ്മസൂത്രഭാഷ്യത്തിൽ ശ്രീശങ്കരൻ പരമാണുവാദം ഖണ്ഡിക്കുന്നത് കണാദോപജ്ഞം എന്ന നിലയ്ക്കാണ്. അതുകൊണ്ട് അദ്ദേഹത്തിന് ഇക്കാര്യത്തിൽ സംശയമുണ്ടായിരുന്നില്ലെന്നു വിചാരിക്കാം. പല ഭാഷ്യങ്ങളുമുണ്ടായിട്ടുണ്ട്, കണാദന്റെ വൈശേഷികദർശനത്തിന്. അവയിൽ പലതും ലുപ്തപ്രചാരങ്ങളായിപ്പോയി. രാവണഭാഷ്യം എന്നൊന്നിനെപ്പറ്റി പരാമർശം കാണുന്നു. ഏതാണാവോ ഈ രാവണൻ! വേദപണ്ഡിതനും തപസ്സ്വാധ്യായനിരതനും മറ്റുമായിരുന്ന സാക്ഷാൽ ലങ്കേശ്വരൻ തന്നെയായിരിക്കുമോ?

കണാദൻ കപിലചാർവാകബുദ്ധന്മാരെപ്പോലെ ഒരു സ്വതന്ത്രചിന്തകനും യുക്തിവാദിയും വേദപ്രാമാണ്യം വകവയ്ക്കാത്ത താത്ത്വികനും ആയിരുന്നു.

ദർശനങ്ങളെ ആസ്തികമെന്നും നാസ്തികമെന്നും ഹൈന്ദവാചാര്യന്മാർ തരംതിരിച്ചിട്ടുണ്ട്. വേദപ്രാമാണ്യത്തെ സ്വീകരിച്ചവയും തിരസ്കരിച്ചവയും എന്ന അർത്ഥത്തിലാണ് ഈ വിഭജനം; അല്ലാതെ ഈശ്വരൻ ഉണ്ടോ ഇല്ലയോ എന്ന ചിന്തയെ ആസ്പദമാക്കിയിട്ടുള്ളതല്ല. പ്രസ്തുതാർത്ഥത്തിൽ കണാദസിദ്ധാന്തം ഒരു നാസ്തികദർശനമത്രെ. ഇൻഡ്യയിൽ ചിന്താസ്വാതന്ത്ര്യത്തിനു വഴിതെളിച്ചതു നാസ്തികദർശനങ്ങളാകുന്നു. വേദവേദാന്തപാരംഗതനായ ശങ്കരാചാര്യരെ കുപിതനാക്കുക കൂടി ചെയ്തിട്ടുണ്ടെന്നു തോന്നുന്നു കണാദന്റെ വേദവിരോധം. വിനാശകാരികളായ ഇത്തരം ചിന്തകന്മാരെക്കൊണ്ട് സർവലോകവും ആകുലീകൃതമായിരിക്കുന്നു എന്നദ്ദേഹം ആക്ഷേപിച്ചിട്ടുണ്ട്. ദുര്യുക്തിയോഗം, വേദവിരോധം, ശിഷ്ടാപരിഗ്രഹം എന്നീ കാരണങ്ങളാൽ വൈശേഷികസിദ്ധാന്തം ഉപേക്ഷിതവ്യമാണെന്ന് ബ്രഹ്മസൂത്രഭാഷ്യത്തിൽ അദ്ദേഹം സമർത്ഥിച്ചിരിക്കുന്നു. ഈ വിധം ശക്തിയേറിയ ഖണ്ഡനമേറ്റിട്ടും കണാദസിദ്ധാന്തം ഭാരതീയ വിദ്യാഭ്യാസപദ്ധതിയിൽനിന്നു തിരസ്കൃതമായില്ല. പ്രത്യുത സംസ്കൃതത്തിൽ ശാസ്ത്രാധ്യയനത്തിന് അതൊരു അപരിത്യാജ്യവിഷയമായിത്തീർന്നു. 'കാണാദം പാണിനീയം ച സർവശാസ്ത്രോപകാരകം' എന്നൊരു ചൊല്ലുതന്നെയുണ്ട്. തർക്കവും വ്യാകരണവും പഠിച്ചെങ്കിലേ സംസ്കൃതത്തിൽ ഇതര ശാസ്ത്രാധ്യയനം സുകരമാകൂ.

പദാർത്ഥതത്ത്വജ്ഞാനസംബന്ധിയായ പല പ്രമേയങ്ങളുമുണ്ടെങ്കിലും നവീനദൃഷ്ട്യാ നോക്കിയാൽ കണാദമതത്തിലെ കാതലായ ഭാഗം പരമാണുവാദമാണെന്നു വേണം പറയാൻ. പ്രപഞ്ചം പരമാണു സംഘടിതമാണെന്നതാണ് ഇതിന്റെ സാരാംശം. കണാദന്റെ പരമാണു ഏതാണ്ട് പരബ്രഹ്മം പോലെ നിത്യവും നിരാകാരവും നിരവയവുമായ ഒന്നാണ്. സ്ഥൂലദൃഷ്ടിക്ക് അതു അദൃശ്യവുമത്രെ. ക്ഷേത്രഗണിതത്തിലെ ബിന്ദുപോലെ അത് സങ്കല്പനിഷ്ഠമാണ്. ഇന്നത്തെ അണുഭേദനത്തിൽ ആവിർഭവിച്ചിരിക്കുന്ന ഇലക്ട്രോൺ, പ്രോട്ടോൺ തുടങ്ങിയ ശക്തികണങ്ങളോട് ഈ കണാദപരമാണു എത്രത്തോളം അടുത്തുവരുന്നുണ്ടെന്ന് ആലോചിക്കുന്നത് രസാവഹമായിരിക്കും. പരമാണുക്കൾ ദ്വ്യണുകത്ര്യണുകാദിരൂപേണ സംഘടിച്ചു ജഗത്തായി പരിണമിക്കുന്നുവെന്നാണ് കണാദൻ വാദിക്കുന്നത്. ദ്വ്യണുകത്ര്യണുകാദി സംയോഗം എന്ന പ്രക്രിയ വിശദീകരിക്കേണ്ടതുണ്ട്. രണ്ടണുക്കൾ കൂടിച്ചേരുന്നതാണല്ലോ ദ്വ്യണുകം. അത്തരം മൂന്ന് ഇരട്ടചേരുന്നതാണ് ത്ര്യണുകം. ഈ ത്ര്യണുകാവസ്ഥയിലുള്ള സംയുക്തരൂപം മുതൽക്കേ അത് സാവയവവും സപരിണാമവും ആകുന്നുള്ളു.

ബി.സി. 460 മുതൽ 370 വരെ ജീവിച്ചിരുന്ന ഡെമോക്രിറ്റസ് എന്ന യവന തത്ത്വജ്ഞാനിയും അണുസിദ്ധാന്തം അവതരിപ്പിക്കുകയുണ്ടായി. സ്ഥൂലദൃഷ്ടിക്ക് അദൃശ്യങ്ങളായ അണുക്കളെക്കൊണ്ടു സംഘടിതമാണു പ്രപഞ്ചമെന്നു അദ്ദേഹവും വാദിച്ചു. തന്നിമിത്തം യാഥാസ്ഥിതികരായ പണ്ഡിതന്മാരുടെ പരിഹാസത്തിന് അദ്ദേഹവും പാത്രമായി. ഡെമോക്രിറ്റസിന്റെ ഗ്രന്ഥങ്ങൾ ചുട്ടുകളയണമെന്നുപോലും പ്ലേറ്റോ പറഞ്ഞുപോൽ. അവിടെ പ്ലേറ്റോ



ആണെങ്കിൽ ഇവിടെ ശങ്കരാചാര്യർ! സ്വസിദ്ധാന്ത സ്ഥാപനസംരംഭവും പരസിദ്ധാന്തമർദനവ്യഗ്രതയും പണ്ഡിതലോകത്തിൽ ഇന്നും ഇന്നലെയും തുടങ്ങിയതല്ല. അണുസിദ്ധാന്തത്തിന്റെ ആരംഭം യവനദേശത്താണെന്നും അവിടെനിന്ന് അത് ഇൻഡ്യയിലേക്കു സംക്രമിച്ചതാണെന്നും വാദിക്കുന്നവരുണ്ട്. കണാദന്റെ കാലം ക്ലിപ്തപ്പെടുത്തിയാലേ ഇതിനൊരു തീർപ്പു കല്പിക്കാനൊക്കൂ. ഒന്നു തീർച്ചയാണ്. ദ്വ്യണുകത്ര്യണുകാദിസംയോഗം എന്ന കണാദപ്രക്രിയയ്ക്ക് യവനസിദ്ധാന്തവുമായി യാതൊരു ബന്ധവുമില്ല. പക്ഷേ, ഗ്രീസിലും ഇന്ത്യയിലും അണുസിദ്ധാന്തം സ്വതോജാതമായതാകാം. ഏതായാലും ഈ അണുയുഗത്തിൽ കണാദൻ നിത്യസ്മരണീയനാകുന്നു.

ചിന്താതരംഗം 1958

# 20
# വാദവൈകല്യങ്ങൾ

തർക്കങ്ങൾ ധാരാളം തലപൊക്കുന്ന ഒരു കാലമാണിത്. രാഷ്ട്രീയരംഗ ത്താണധികവും; ഇതരരംഗങ്ങളിലും കുറവില്ല. എന്തിനെക്കുറിച്ചും ആർക്കും തർക്കിക്കാം. ആരേയും എതിർക്കാം. ഇതുകൊണ്ട് ഗുണവും ദോഷവും ഉണ്ടാ കുന്നുണ്ട്. ചോദ്യം ചെയ്യുന്ന സ്വഭാവം നല്ലതുതന്നെ. മണ്ണടിയേണ്ട മാമൂലു കളെ മറിച്ചിടാനും മാനസികമായ സിദ്ധാന്തബന്ധനത്തെ ശിഥിലീകരി ക്കാനും ഈ മനോഭാവം കുറെയൊക്കെ ഉപകരിക്കും. എന്നാൽ, അവികല മായിരിക്കണം വാദരീതി. യുക്തിയുടെ ഭദ്രമായ അടിസ്ഥാനവും അതിനു ണ്ടായിരിക്കണം. താദൃശരീതികൊണ്ടു മാത്രമേ വിവാദവിഷയമായ സംശ യങ്ങൾ നീങ്ങി വസ്തുബോധം തെളിയുകയുള്ളു. സംശയാത്മാക്കളെ ശരി യായ നിഗമനത്തിലെത്തിക്കാനും അതുമാത്രമേ സഹായിക്കൂ.

'മോഹം രുണദ്ധി വിമലീകുരുതേ ച ബുദ്ധിം
സൂതേ ച സംസ്കൃതപദവ്യവഹാരശക്തിം
ശാസ്ത്രാന്തരാഭ്യസനയോഗ്യതമം വ്യനക്തി
തർക്കശ്രമോ ന തനുതേ കിമിഹോപകാരം'

എന്ന് തർക്കശാസ്ത്രപഠനംകൊണ്ടുള്ള പ്രയോജനം ഒരു കവി വിവരി ക്കുന്നു. അന്ധത നീക്കി ബുദ്ധി ശുദ്ധീകരിക്കാനും സമ്യക്ജ്ഞാതവും സുപ്ര യുക്തവുമായ പദങ്ങൾ കൊണ്ട് വ്യവഹാരശക്തി വർദ്ധിപ്പിക്കാനും ഇതര ശാസ്ത്രങ്ങൾ അഭ്യസിക്കാനും സഹായിക്കുന്ന ഒന്നാണ് തർക്കശാസ്ത്രം. അതിന്റെ പ്രാഥമിക തത്ത്വങ്ങളെങ്കിലും അറിഞ്ഞിരിക്കേണ്ടത് അസ്ഖലി തമായ വാദനിർവഹണത്തിന് അത്യാവശ്യമാണ്.



തർക്കിക്കുക എന്നത് ബുദ്ധികൊണ്ടുള്ള ഒരുതരം ഗുസ്തിപിടിക്കലത്രെ. അതിന് ചില മുറകളും വ്യവസ്ഥകളുമുണ്ട്. വാദോത്സുകൻ ഇവയെല്ലാം അറിഞ്ഞിരിക്കണം. അതിനും പുറമേ വിചാരപരമായ പരിശീലനവും വിഷ യജ്ഞാനവും വേണം. ഇതൊന്നുമില്ലാതെ ശകാരത്തിന്റെ ദുർഗന്ധവും വമിച്ച് കുതർക്കകുഠാരവുമായി പുറപ്പെടുന്നവൻ സജ്ജനസമക്ഷം പരിഹാസ്യനാ കും. വായപോയ വാക്കത്തികൊണ്ട് എവിടെയുമിട്ടു വെട്ടാമെന്ന മട്ടിലായി രിക്കും അവന്റെ പോക്ക്. സ്ഥലം, കാലം, സന്ദർഭം, പൂർവാപരക്രമം, കാര്യ കാരണബന്ധം ഇത്യാദി വാദമണ്ഡലത്തിൽ പരിഗണനനീയങ്ങളായവയൊന്നും അവൻ ആദരിക്കുകയില്ല. വാക്കുകളുടെ പേക്കോലം തുള്ളൽ നടത്താനേ അവനറിഞ്ഞുകൂടു. ഇത്തരം ഗർഹ്യവാദികളോട് വിവരവും വകതിരിവും ഉള്ളവരാരും തർക്കിക്കുന്നതല്ലല്ലോ. ഇവരുടെ കുത്സിതവാദമാർഗമല്ല ഇവിടെ നിരൂപണവിഷയം.

പഠിപ്പും പരിശീലനവും സിദ്ധിച്ചവരുടെ വാദരീതിപോലും പലപ്പോഴും വഴിപിഴയ്ക്കാറുണ്ട്. അതാണിവിടെ ചിന്തനീയം. ഇന്നത്തെ വാദപ്രതിവാദ ങ്ങളിൽ സാധാരണ കാണുന്ന ചില വൈകല്യങ്ങൾ പരിശോധിച്ചു നോക്കാം.

## പരകോടിവാദം

ഏതു വാദവും അതിന്റെ പരകോടിയിലേക്കു വലിച്ചുനീട്ടിയാൽ അത് അബദ്ധമായിത്തോന്നാം. അറിഞ്ഞോ അറിയാതെയോ ചില പണ്ഡിതന്മാർ ഈ സമ്പ്രദായം സ്വീകരിച്ച് എതിരാളികളെ വിഷമിപ്പിക്കാറുണ്ട്. ഒന്നുരണ്ടു ദാഹരണം കാണിക്കാം. കോൺഗ്രസ്സിന്റെ നാഗപ്പൂർ പ്രമേയത്തെ എതിർക്കാൻ സി. രാജഗോപാലാചാരി സ്വീകരിച്ച നയം ഇതാണ്. ഗവണ്മെന്റ് നിയമത്തിന്റെ ബലം പ്രയോഗിച്ചു വ്യക്തിസ്വാതന്ത്ര്യത്തെ ഹനിക്കുന്നുവെ ന്നാണ് അദ്ദേഹത്തിന്റെ പ്രധാന ദോഷാരോപം. വ്യക്തിസ്വാതന്ത്ര്യധ്വംസന ത്തിന്റെ പരകോടി കാണിച്ചുകൊണ്ടാണ് അദ്ദേഹം സ്വേച്ഛാധിപത്യദോഷം പർവതീകരിച്ചത്. ഇതൊരു ദുർന്നയമാണ്. ഇതു സ്വീകരിച്ചാൽ ഏതു നിയ മത്തിനും എതിരു പറയാം. വ്യക്തിസ്വാതന്ത്ര്യത്തെ അല്പംപോലും ബാധി ക്കാത്ത ഏതെങ്കിലും നിയമമുണ്ടോ? ഒരു നിയമവും കൂടാതെ രാജ്യഭരണം സാദ്ധ്യമല്ലല്ലോ. നിയമത്തിന്റെ ബലാൽക്കാരം സാമൂഹ്യജീവിതത്തിൽ എവി ടെയെല്ലാം എത്രത്തോളമാകാം എന്നു പരിശോധിച്ചിട്ടുവേണം ഇത്തരം വാദ ങ്ങൾ അവതരിപ്പിക്കാൻ. നിയമപക്ഷത്തു നിൽക്കുന്നവർക്കും ഇതുപോലെ എതിർവാദം ചെയ്യാം. നിയമരാഹിത്യത്തിന്റെ മൂർദ്ധന്യാവസ്ഥ കാണിച്ചു കൊണ്ടു സ്വാതന്ത്ര്യവാദികളെ എതിർക്കാം. അപ്പോൾ അതും ഒരു ദുഷ്ടരീ തിയാകും. വ്യക്തി സ്വാതന്ത്ര്യം രാഷ്ട്രാധികാരം എന്ന രണ്ടിന്റെയും രണ്ട റ്റത്തേക്കു പോയാൽ വാദം അവതാളത്തിലാകുമെന്നു ചുരുക്കം. അങ്ങനെ ചെയ്യാതെ ബുദ്ധന്റെ മദ്ധ്യമമാർഗം അവലംബിക്കുകയാണ് ഏതാദൃശവാദ ങ്ങളിൽ കരണീയം.

ഇനി മറ്റൊരു വാദം നോക്കുക. എല്ലാ കാര്യങ്ങളിലും അഹിംസാമാർഗ മാണു നല്ലതെന്നു സർവരും സമ്മതിക്കുന്നു. ഇവിടെയും പരകോടിവാദം

കൊണ്ട് എതിരു പറയാം. ജീവിതത്തിൽ നൂറു ശതമാനവും അഹിംസ പാലിക്കുവാൻ ആർക്കെങ്കിലും കഴിയുമോ? അപ്പോൾ കുറച്ചൊക്കെ ഹിംസ വേണ്ടിവരുമെന്നു സമ്മതിക്കണം. ആ നില സ്വീകരിച്ചുകൊണ്ട് ഏതിലും എത്രയെങ്കിലും ഹിംസയാകാമെന്നു വാദിച്ചാലോ? അതും അബദ്ധമാകും. ഇവിടെയും മദ്ധ്യമമാർഗമേ സ്വീകാര്യമാകു. മഹാത്മാഗാന്ധിയുടെ അഹിംസാസിദ്ധാന്തത്തെ പരമാവധി ആദരിച്ചുകൊണ്ട് ഇൻഡ്യയിൽ പോലീസും പട്ടാളവും പിരിച്ചു വിടണമെന്നു സ്ഥിരബുദ്ധിയുള്ളവരാരും വാദിക്കയില്ലല്ലോ. കഷ്ടകാലത്തിന് നമ്മുടെ പല നിരൂപണരംഗങ്ങളിലും പരിവർജ്ജ്യമായ ഈ പരകോടിവാദം കടന്നുകൂടി ചിന്താവ്യാപാരത്തെ കലുഷമാക്കുന്നുണ്ട്. ഏതെങ്കിലും കാരണത്താൽ എതിർക്കുവാനുള്ള ഭാവം മനസ്സിൽ കാലേ കൂടികൊണ്ടിരിക്കും. അതു പ്രദർശിപ്പിക്കാനുള്ള എളുപ്പവഴി ആരായുമ്പോൾ കണ്ടെത്തുന്ന ഭ്രഷ്ടവാദ രീതിയാണിത്. പ്രതിയോഗിയുടെ വക്രമനസ്സിനെക്കൂടി ഇതു പ്രതിഫലിപ്പിക്കുന്നു.

## കൃത്രിമമായ ന്യായീകരണം

ഇതാണ് മറ്റൊരു വാദവൈകല്യം. യുക്തി കാണിച്ച് ഒരഭിപ്രായം സ്ഥാപിക്കുകയല്ല, കാലേക്കൂട്ടി മനസ്സിൽ വേരുറച്ചിരിക്കുന്ന അഭിപ്രായത്തേയോ വിശ്വാസത്തേയോ ന്യായീകരിക്കാൻ എന്തെങ്കിലും മുട്ടുയുക്തി കണ്ടുപിടിക്കുക എന്നതാണ് ഈ സമ്പ്രദായം. ഇതും നിഷിദ്ധമത്രെ. മതവിശ്വാസപ്രശ്നങ്ങളിലും രാഷ്ട്രസിദ്ധാന്തചർച്ചകളിലും ആണ് പ്രസ്തുത വാദദോഷം അധികം കാണുന്നത്. പ്രാചീനമതഗ്രന്ഥങ്ങളിൽ കാണുന്ന മൂഢോക്തികളെല്ലാം നവീനവിജ്ഞാനത്തിനു യോജിച്ചവയാണെന്നു കാണിക്കാൻ അവയെ ഒടിച്ചുഞെരിച്ചു വ്യാഖ്യാനിക്കുന്നതും മറ്റും ഇക്കൂട്ടത്തിൽപ്പെടും. നാം നേരത്തെ ഒരു 'ഫിലോസഫി' പഠിച്ചുവയ്ക്കുന്നു. എന്നിട്ടു പുറമേനിന്നു കിട്ടുന്നതെന്തും അതിന്റെ ചട്ടക്കൂട്ടിൽ കടത്തിവിടാൻ ക്ലേശിക്കുകയാണ്. യുക്തിവാദത്തെ ഗളച്ഛേദം ചെയ്യുന്ന പ്രസ്തുത രീതിയും പ്രദുഷ്ടമാകുന്നു.

## ഏകപക്ഷീയത

നാം അറിയാതെതന്നെ നമ്മുടെ വാദഗതിയെ ഒരു വശത്തേക്കു പിടിച്ചു വലിക്കുന്ന മാനസികപ്രവണതയാണിത്. ഏതെങ്കിലും പക്ഷത്തിലേക്കു വൈകാരികമായ ഒരു ചായ്‌വുണ്ടാകുക സാധാരണമാണല്ലോ. അത്തരം മനസ്സിൽ ഋജുവും പ്രസന്നവുമായ യുക്തിവിചാരണ സാദ്ധ്യമല്ല. വാതംപിടിച്ച് ഒരു വശംതളർന്നുപോകുന്ന ശരീരത്തിനു നേരെ നിൽക്കാൻ കഴികയില്ലല്ലോ. അതുപോലെതന്നെയാണ് ഭാവപരമായി മനസ്സിന്റെയും നില. അങ്ങനെ ഒരു വശത്തേക്കു ചാഞ്ഞുപോയ മനോഭാവമുള്ളവരോടു വാദിക്കാനും പ്രയാസമാണ്. ഭാവോന്മുഖതമാത്രം ഉള്ളിടത്തു ചിന്താശക്തി പ്രവർത്തിക്കയില്ല. 'There is no arguing with a mood' നെഹ്റു ഒരിടത്തു പറഞ്ഞത് ഈ അർത്ഥത്തിലത്രെ. പ്രാചീനപണ്ഡിതന്മാരുടെ യുക്തിവാദം പൂർവ്വപക്ഷസമാധാനത്തോടുകൂടിയതായിരുന്നു. അതായത് എതിരേ വരാവുന്ന ന്യായങ്ങൾ സ്വയം ഉന്നയിച്ച് അവർ അവയ്ക്കു സമാധാനം പറഞ്ഞിരുന്നു. ശ്രീശങ്കരനും മറ്റും



പരമത ഖണ്ഡനം നടത്തിയത് ഈ രീതിയിലാണ്. എന്നാൽ, ഇന്നാകട്ടെ പൂർവ്വപക്ഷത്തെ അവഗണിക്കുകയോ അവഹേളിക്കുകയോ ആണ് നാം ചെയ്യുന്നത്. സർവോപരി ബുദ്ധിപരമായ സത്യസന്ധത പരിപാലിക്കണമെന്ന കാര്യം സ്വപക്ഷസ്ഥാപനാരംഭത്തിൽ വിസ്മരിക്കപ്പെടുന്നു. ഇങ്ങനെ നോക്കിയാൽ നമ്മുടെ വാദപ്രതിവാദരീതിയിൽ പല വൈകല്യങ്ങളും കാണാം.

എല്ലാ വാദങ്ങൾക്കും ആസ്പദമായ യുക്തിപ്രദർശനം ഒരു കലയാണ്. അതിനുമുണ്ട് കലാപരമായ സൗന്ദര്യം. പ്രത്യക്ഷം, അനുമാനം, ഉപമാനം, ശബ്ദം എന്ന പ്രമാണചതുഷ്ടയത്തെ വേണ്ടവിധം, ഉപനയിച്ചു ശരിയായ നിഗമനത്തിലെത്തിച്ചേരുന്ന ധൈഷണികമായ വ്യാപാരം സത്യദർശനത്തിനുള്ള ഒരു മനോഹരദർപ്പണമാകുന്നു. അതിൽ അഴുക്കുപറ്റാതെ നോക്കേണ്ടതു ചിന്തകന്മാരുടെ ചുമതലയാണ്.

ചിന്താതരംഗം 1959

## 21

# ചൈനയിലെ ആദിഗുരു

കൺഫ്യൂഷ്യസ് ആണ് ചൈനയിലെ ആദിഗുരു. ആ നിലയിൽ അദ്ദേഹം ഇന്നും ആദരിക്കപ്പെടുന്നു. കൺഫ്യൂഷ്യസിനു മുമ്പും ചില ആചാര്യന്മാർ ചൈനയിൽ ഉണ്ടായിരുന്നുവെങ്കിലും അദ്ദേഹത്തിനേ ഈ പദവി ലഭിച്ചുള്ളു. ബി.സി. 551 മുതൽ 478 വരെയാണ് അദ്ദേഹത്തിന്റെ ജീവിതകാലം. ഇന്ത്യയിൽ ബുദ്ധനും ഗ്രീസ്സിൽ പൈത്തഗോറസ്സും പേർഷ്യയിൽ സൗറാസ്റ്ററും ഏതാണ്ടിതേകാലത്തു ജീവിച്ചിരുന്നവരാകുന്നു. സോക്രട്ടീസ് ജനിച്ചതു കൺഫ്യൂഷ്യസിന്റെ അന്ത്യകാലത്തോടടുത്താണ്. ബുദ്ധൻ, സോക്രട്ടീസ്, കൺഫ്യൂഷ്യസ് എന്നീ മൂന്നുപേരും ലോകാചാര്യന്മാരായി ഗണിക്കപ്പെടാം. ഇവരുടെ അധ്യാപനപദ്ധതികൾക്കു ഗണ്യമായ സാദൃശ്യമുണ്ട്. ഗുരുശിഷ്യസംവാദരൂപത്തിലാണ് മൂന്നുപേരും അധ്യാപനം നിർവഹിച്ചത്. അജ്ഞേയങ്ങളായ ആധ്യാത്മികരഹസ്യങ്ങളെപ്പറ്റി ചിന്തിച്ചും പരലോകവിശ്വാസങ്ങളെ പരിഗണിച്ചും ഇവർ സമയം പാഴാക്കിയില്ല. ഇഹലോകജീവിതത്തിന് ആവശ്യമായ സദാചാരനിയമങ്ങൾക്കും മനശുദ്ധീകരണത്തിനും ആണ് ഇവർ പ്രാധാന്യം കല്പിച്ചത്. മൂന്നുപേരും നല്ല യുക്തിവാദികളായിരുന്നു. പ്രത്യേകിച്ചൊരു മതം സ്ഥാപിക്കണമെന്ന ഉദ്ദേശ്യവും അവർക്കുണ്ടായിരുന്നില്ല. ബുദ്ധന്റെ പേരിൽ പിന്നീട് അദ്ദേഹത്തിന്റെ ശിഷ്യന്മാർ വിശ്വാസാചാരജടിലമായ ഒരു മതം കെട്ടിപ്പൊക്കി. കൺഫ്യൂഷ്യസിനും സോക്രട്ടീസിനും ആ ദൗർഭാഗ്യമുണ്ടായില്ല.

ചീനക്കാരുടെ മതമനോഭാവത്തെ സ്വച്ഛവും സ്വതന്ത്രവുമാക്കാൻ കൺഫ്യൂഷ്യസ് ഒട്ടേറെ സഹായിച്ചിട്ടുണ്ട്. സ്വാഭാവികവും ബുദ്ധിപരവും



ആയ ഒരു സമീപനമാണ് സ്വതേ ചീനർക്കു മതത്തിന്റെ നേരേയുള്ളത്. സ്വതന്ത്രചിന്തയ്ക്കു വിരുദ്ധമായ സിദ്ധാന്തബന്ധനത്തെ അവർ വെറുക്കുന്നു. ഓരോ ചീനനും മതം തന്റെ സ്വന്തം കാര്യമാണ്. ചൈനയിൽ ഒരാൾ ദൈവം (Personal God) ഇല്ല. കമ്യൂണിസം വന്നതിനുശേഷമുള്ള ഒരവസ്ഥയല്ലിത്. മുമ്പും അങ്ങനെതന്നെയാണ്. കൺഫ്യൂഷ്യസനിസം, ബുദ്ധമതം, ലോട്സെ സിദ്ധാന്തം എന്നീ മൂന്നു തത്ത്വപദ്ധതികൾ അവിടെ വേരുറച്ചിട്ടുണ്ട്. ഒരാളിൽത്തന്നെ ഈ മൂന്നും സമ്മേളിച്ചിരിക്കുന്നതായി കാണാം. എന്നാലും കൺഫ്യൂഷ്യസ്സിനാണ് കൂടുതൽ സ്വാധീനശക്തി. ദൈവസിദ്ധാന്തങ്ങളെക്കാൾ നൈതികമൂല്യങ്ങൾക്ക് അദ്ദേഹം സർവോപരി വില കല്പിച്ചു. അത്ഭുതങ്ങളിലോ ആധ്യാത്മികനിഗൂഢതയിലോ അദ്ദേഹം വിശ്വസിച്ചിരുന്നില്ല. മറ്റു ചില മതസ്ഥാപകരെപ്പോലെ ദിവ്യത്വവും അദ്ദേഹം അവകാശപ്പെട്ടില്ല. ആത്മാവിന്റെ അനശ്വരതയിലും കൺഫ്യൂഷ്യസ് സംശയാലുവായിരുന്നു. എന്നാൽ, പ്രപഞ്ചത്തിൽ ഒരു കേന്ദ്രാധികാരശക്തിയുണ്ടെന്ന് അദ്ദേഹം വിശ്വസിച്ചു. എങ്കിലും ആ വിശ്വാസം യുക്തിവിഹീനമായിത്തീരത്തക്കവിധം അന്ധതയിലേക്ക് ആണ്ടുപോകാതിരിക്കാൻ അദ്ദേഹം നിഷ്കർഷിച്ചു. ഇന്നത്തെ കമ്യൂണിസ്റ്റ് ചൈനയിൽ കൺഫ്യൂഷ്യസിനു സ്ഥാനമുണ്ടോ എന്നു സംശയം തോന്നാം. കമ്യൂണിസത്തിനും കൺഫ്യൂഷ്യനിസത്തിനും തമ്മിൽ സിദ്ധാന്തപരമായ ചില പൊരുത്തക്കേടുകളുണ്ടെന്നതു ശരിതന്നെ. ഇടക്കാലത്ത് ഈ പ്രാചീനാചാര്യന്റെ പ്രശസ്തിക്ക് ഒരു മങ്ങൽ ഉണ്ടാകയും ചെയ്തു. എന്നാലും ചീന ജനമധ്യത്തിൽ ഇന്നും അദ്ദേഹം സംസ്കൃതനും സുസ്മരണീയനും ആയിരിക്കുന്നു. ചൈനയിലെ ഏതു വിപ്ലവഘട്ടത്തിലും ഉൾക്കൊള്ളിക്കാവുന്നതും സാമൂഹ്യതയോടു സമന്വയിക്കാവുന്നതും ആയ പല ഉപദേശങ്ങളും കൺഫ്യൂഷ്യസ് പുറപ്പെടുവിച്ചിട്ടുണ്ടെന്നുള്ളതാണ് ഇതിന്റെ കാരണം. ഒരു സാമൂഹ്യവിരുദ്ധ ശക്തിയായി ഒരിക്കലും തദ്വചനങ്ങൾ പ്രവർത്തിക്കുന്നതല്ല. പോരെങ്കിൽ വിപ്ലവത്തിന്റെ സംക്ഷുബ്ധാവസ്ഥയിൽനിന്നു ക്രമസമാധാനങ്ങളിലേക്കും ശാന്തിയിലേക്കും ചീനരെ ആനയിക്കുന്നതിനുള്ള പ്രേരകശക്തി 'കൺഫ്യൂഷ്യസനിസ'ത്തിനുണ്ടുതാനും. രണ്ടായിരത്തിൽപ്പരം വർഷങ്ങളായി വമ്പിച്ച ഒരു ജനസമൂഹത്തിന്റെ ഹൃദയാന്തർഭാഗത്തു കുടിപാർപ്പുറപ്പിച്ചിരിക്കുകയാണ് ഈ അധ്യാപകമഹർഷി. അദ്ദേഹത്തിന്റെ ജീവചരിത്രവും തത്ത്വോപദേശവും കുറെയെങ്കിലും അറിയുന്നത് ഇന്നും പ്രയോജനപ്രദമായിരിക്കും.

ചൈനയിൽ ഒരുതരം ഫ്യൂഡലിസം നിലവിലിരുന്ന കാലത്താണ് കൺഫ്യൂഷ്യസ് ജീവിച്ചിരുന്നത്. ഒരു ഏകീകൃതസാമ്രാജ്യം അന്നുണ്ടായിരുന്നില്ല. ചെറിയ ചെറിയ രാജ്യങ്ങളായി ചൈന വിഭജിക്കപ്പെട്ടിരുന്നു. അവയെ ഭരിച്ചിരുന്ന രാജാക്കളും പ്രഭുക്കളും പരസ്പരസ്പർദ്ധികളും സമരോത്സുകരും അധികാരപ്രമത്തരും ആയിരുന്നു. സത്ഭരണം സുദുർല്ലഭമായിട്ടേ അന്നു പ്രജകൾക്ക് അനുഭവപ്പെട്ടിരുന്നുള്ളു. പുരാതനവും കുലീനവുമായ ഒരു കുടുംബത്തിലാണ് കൺഫ്യൂഷ്യസ് ജനിച്ചത്. ജനിക്കുമ്പോൾ അദ്ദേഹത്തിന്റെ അച്ഛന് എഴുപതു വയസ്സു പ്രായമായിരുന്നുവത്രെ. വിദ്യാഭ്യാസകാലത്ത് ധനുർവേദത്തിലും സംഗീതത്തിലും ആണ് കൺഫ്യൂഷ്യസ് പ്രത്യേക

പ്രാവീണ്യം നേടിയത്. സംഗീതത്തിൽ അദ്ദേഹത്തിനു വലിയ 'ഭ്രമ'മായിരുന്നു. നല്ല ഒരു ജീവിതത്തിന് അത്യാവശ്യമായ രണ്ടു കാര്യങ്ങൾ സംഗീതവും മര്യാദയുമാണെന്ന് അദ്ദേഹം ഉപദേശിച്ചിരുന്നു. പത്തൊൻപതാമത്തെ വയസ്സിൽ അദ്ദേഹം വിവാഹിതനായെങ്കിലും നാലു വർഷം കഴിഞ്ഞു ഭാര്യയെ ഉപേക്ഷിക്കയാണുണ്ടായത്. പിന്നീട് ഒരിക്കലും അദ്ദേഹം വിവാഹം കഴിച്ചിട്ടില്ല. ഇരുപത്തിരണ്ടാമത്തെ വയസ്സു മുതൽ കൺഫ്യൂഷ്യസ് അദ്ധ്യാപകന്റെ വൃത്തി കൈക്കൊണ്ടു. സ്വന്തം ഭവനം തന്നെയായിരുന്നു വിദ്യാലയം. ആദ്യഘട്ടത്തിൽ കുറച്ചു ശിഷ്യന്മാരെ മാത്രമെ അദ്ദേഹത്തിനു ലഭിച്ചുള്ളു. സംഭാഷണചാതുരിയും യുക്തിവിചാരപടുതയും അദ്ധ്യാപനവൈദഗ്ദ്ധ്യവുംമൂലം ക്രമേണ കൺഫ്യൂഷ്യസ് ദിഗന്തവിശ്രാന്തകീർത്തിമാനായി. അതോടെ ശിഷ്യന്മാരുടെ സംഖ്യ മൂവായിരത്തോളമെത്തി. രാജ്യഭരണം, വിദ്യാഭ്യാസം, മതം മുതലായ വിവിധ രംഗങ്ങളിൽ അദ്ദേഹത്തിന്റെ ശിഷ്യന്മാർ വിശ്രുതന്മാരായി. എല്ലാ കാര്യങ്ങളിലും ഭരണാധികാരികൾ ഈ പ്രഥമാചാര്യന്റെ ഉപദേശം ആരാഞ്ഞുതുടങ്ങി. നിരൂപണമണ്ഡലത്തിൽ കൺഫ്യൂഷ്യസ് ചൈനയിലെ സോക്രട്ടീസായിത്തീർന്നു. എന്നാൽ, ആ യവനാചാര്യന്റെ ദുരന്തം കൺഫ്യൂഷ്യസിനുണ്ടായില്ല. മരണംവരെ അദ്ദേഹം ബഹുജനാരാധ്യനായിരുന്നു. ശിഷ്യന്മാരുടെ ചോദ്യങ്ങൾക്ക് അദ്ദേഹം അപ്പോഴപ്പോൾ കൊടുത്ത ഉത്തരങ്ങൾ അനന്തരകാലത്തു വിലയേറിയ ആപ്തവാക്യങ്ങളായി ചൈനയിൽ പ്രചരിച്ചു. ചീനർ ആബാലവൃദ്ധം അവയെ കാണാപ്പാഠമാക്കി ഉൾക്കൊണ്ടു വരികയാണ്. അവയുടെ സാരാംശം അവരുടെ ജീവിതത്തിൽ പരമ്പരാഗതമായി അലിഞ്ഞുചേർന്നിരിക്കുന്നു. അതനുസരിച്ചു ഭാവത്തിലും രൂപത്തിലും മെനഞ്ഞെടുക്കപ്പെടുന്നതാണ് ചീനജീവിതമെന്നു പറയാം. എത്രയെത്ര നൂറ്റാണ്ടുകളായി ഈ അവസ്ഥ നിലനിന്നു പോരുന്നു! എല്ലാം തകിടം മറിക്കുന്ന വിപ്ലവങ്ങൾക്കുപോലും ഈ ചീനജീവിതസ്വഭാവത്തിന്റെ വേരു പറിക്കാൻ സാധിക്കുമെന്നു തോന്നുന്നില്ല.

'കൺഫ്യൂഷ്യസനിസം' എന്നു പറഞ്ഞാലെന്താണ്? അതു പ്രത്യേകിച്ചൊരു മതമോ ഫിലോസഫിയോ അല്ല. സാങ്കേതികമായ അർത്ഥത്തിൽ കൺഫ്യൂഷ്യസ് ഒരു സിദ്ധാന്തവും സ്ഥാപിച്ചില്ല. സദ്ധർമ്മപരമായ ജീവിതപദ്ധതിയെസ്സംബന്ധിച്ച ബഹുവിധോപദേശങ്ങളുടെ ഒരു സമാഹാരമാണത്. സത്ഭരണം, സന്മാർഗം, സദാചാരം, സദ്വിചാരം തുടങ്ങിയ ജീവിതസ്പർശിയായ എല്ലാ വിഷയങ്ങളും അതിലുൾപ്പെടും. കുറെ പ്രാചീനകൃതികൾ അദ്ദേഹം വ്യാഖ്യാനപൂർവ്വം പ്രസാധനം ചെയ്തിട്ടുണ്ട്. അവയിലെല്ലാം ഈ വിഷയങ്ങളെ പരാമർശിക്കുന്ന ആചാര്യോപദേശം പ്രതിഫലിതമായിക്കാണാം. കഥകളും പഴഞ്ചൊല്ലുകളും നിത്യജീവിതാനുഭവങ്ങളും ഉദാഹരണമാക്കി പ്രശ്നോത്തരരീതിയിൽ വിഷയവിശദീകരണം നിർവ്വഹിക്കുന്നതിന് അദ്ദേഹം അതിസമർത്ഥനായിരുന്നു. കൺഫ്യൂഷ്യസ് വനവാസിനിയായ ഒരു വൃദ്ധയുമായി നടത്തിയ സംഭാഷണം സുപ്രസിദ്ധമാണ്. സ്വന്തം പിതാവും ഭർത്താവും പുത്രനും കടുവകൾക്കിരയായിത്തീർന്ന ഒരു കാട്ടിലാണ് ആ വൃദ്ധയുടെ വാസം. ഇത്രയും ആപത്തു നേരിട്ടിട്ടും അവിടെത്തന്നെ താമസിക്കുന്നതെന്തുകൊണ്ടെന്ന് കൺഫ്യൂഷ്യസ് അത്ഭുതത്തോടെ



ചോദിച്ചപ്പോൾ അവർ പറഞ്ഞത് ജനങ്ങളെ മർദിക്കുന്ന സർക്കാർ ഇവിടെ ഇല്ലല്ലോ എന്നാണ്. ചിന്തോദ്ദീപകമായ ഈ മറുപടിയെ മാനിച്ചു ജനമർദകമായ ഗവണ്മെന്റ് കടുവകളെക്കാൾ ഭയങ്കരമാണെന്ന് അദ്ദേഹം സഹചാരികളായിരുന്ന ശിഷ്യരെ ഉദ്ബോധിപ്പിച്ചു.

മനുഷ്യത്വം അതിന്റെ ഏറ്റവും നല്ല നിലയിൽ (Manhood-at-its best) എന്നതായിരുന്നു കൺഫ്യൂഷ്യസിന്റെ പരമലക്ഷ്യം. ദേശകാലനിരപേക്ഷമായി ആർക്കും എന്നും സ്വീകാര്യമായ ഒന്നാണിത്. വിചാരത്തിലും വാക്കിലും പ്രവൃത്തിയിലും ഓരോ വ്യക്തിയും സ്വയം നന്നാകാൻ ശ്രമിക്കുക – വ്യക്തി നന്നായാൽ കുടുംബം നന്നാകും; കുടുംബം നന്നായാൽ രാജ്യം നന്നാകും എന്ന ആശയത്തിൽ അദ്ദേഹം എപ്പോഴും ഉറച്ചുനിന്നിരുന്നു. ഒന്നാമതായി സ്വയം നോക്കിക്കാണാനും സ്വന്തം തെറ്റു തിരുത്താനും തയ്യാറാകണമെന്ന് അദ്ദേഹം ശിഷ്യന്മാരെ പഠിപ്പിച്ചു.

'സ്വയമശുദ്ധഃ പരാനാശങ്കതേ' എന്നതായിരുന്നു കൺഫ്യൂഷ്യസിന്റെ പ്രമാണം. ആത്മദോഷമുള്ളവരാണ് പരദോഷദർശനകുതുകികളാകുന്നത്. ഉത്തമജീവിതത്തിന്റെ അടിസ്ഥാനം കുടുംബഭദ്രതയാണ്. കുടുംബാംഗങ്ങളിൽ സർവ്വോപരി സമാരാധ്യൻ പിതാവാണ്. 'പിതൃദേവോ ഭവ' എന്ന ഭാരതീയ മുദ്രാവാക്യം തന്നെ ഈ ചീനാചാര്യനും പ്രമാണമാക്കി.

ഒരു വിധത്തിൽ നോക്കിയാൽ ഈ പ്രാചീനാചാര്യൻ ഒരു യാഥാസ്ഥിതികനായിരുന്നുവെന്നു കാണാം. ചൈനയിലെ പാരമ്പര്യമനുസരിച്ചുള്ള പൂർവ്വാചാരങ്ങളെ അദ്ദേഹം ആദരിച്ചുപോന്നു. പിത്രാരാധനയിലും (Ancestor worship) അദ്ദേഹത്തിനു വിശ്വാസമുണ്ടായിരുന്നു. എന്നാൽ, ജീവിതപുരോഗതിക്കു പ്രതിബന്ധമാകത്തക്ക വിധത്തിലല്ല അദ്ദേഹം ഏതാദൃശവിശ്വാസാചാരങ്ങളെ പരിപാലിച്ചിരുന്നത്. പാരമ്പര്യത്തിൽ കാലൂന്നിക്കൊണ്ടു പ്രാപ്തകാലപരിവർത്തനങ്ങളെപ്പറ്റി പഠിക്കാനും ഭാവിയിൽ ശുഭപ്രതീക്ഷ കൈക്കൊള്ളാനും അദ്ദേഹം ശിഷ്യന്മാരെ ഉപദേശിച്ചിരുന്നു. ചീനരുടെ സാമൂഹ്യവും രാഷ്ട്രീയവുമായ ജീവിതരംഗത്തിൽ സ്വതന്ത്രമായ ചിന്താശീലം വളർത്തിക്കൊണ്ടുവരാൻ കൺഫ്യൂഷ്യസ് മനഃപൂർവ്വം പ്രയത്നിച്ചിട്ടുണ്ട്. സംശയിക്കുക, ചോദ്യംചെയ്യുക, എന്തും യുക്തിവിചാരത്തിനു വിഷയമാക്കുക എന്ന ശാസ്ത്രീയ മനോഭാവമാണ് അദ്ദേഹത്തിൽ മുന്നിട്ടു നിന്നിരുന്നത്. തനിക്കു മനസ്സിലാകാത്തതൊന്നും ഈ അദ്ധ്യാപകൻ അന്യർക്കു പറഞ്ഞു കൊടുത്തിരുന്നില്ല. അറിയാത്തതു അറിയാമെന്നു നടിക്കുന്നതു ദുരഹങ്കാരദ്യോതകമായ ദുശ്ശീലമാണെന്ന് അദ്ദേഹം പ്രഖ്യാപിച്ചിരുന്നു. സംഗീതത്തെപ്പറ്റിയുള്ള കൺഫ്യൂഷ്യസിന്റെ അഭിപ്രായം പ്രത്യേകം അനുസന്ധേയമാണ്. ജീവിതശുചീകരണത്തിനും സാമൂഹ്യക്ഷേമപരിപാലനത്തിനും സംഗീതം ഉപകരിക്കുമെന്നാണ് അദ്ദേഹത്തിന്റെ സിദ്ധാന്തം. മനസ്സിനു ശുദ്ധിയും അടക്കവും ഒതുക്കവും ഉണ്ടാക്കാൻ ഇതര കലകൾക്കില്ലാത്ത ഒരു ശക്തിവിശേഷം സംഗീതത്തിൽ അദ്ദേഹം കണ്ടെത്തി.

പാണ്ഡിത്യപ്രൗഢികൊണ്ടോ ബുദ്ധിശക്തിപ്രകടനം കൊണ്ടോമാത്രം മഹാനായ ആളല്ല കൺഫ്യൂഷ്യസ്. സ്വഭാവമഹിമയാണ് അദ്ദേഹത്തിന്റെ ജീവിതവിജയമുദ്ര. മറ്റുള്ളവർക്കു പറഞ്ഞുകൊടുത്തതെല്ലാം അദ്ദേഹം തന്റെ

ജീവിതത്തിൽ പകർത്തിക്കാണിച്ചു. അതിലാണ് അദ്ദേഹത്തിന്റെ വ്യക്തി മാഹാത്മ്യം. രണ്ടായിരത്തി അഞ്ഞൂറു കൊല്ലംമുമ്പു ചീനയിൽ പടർന്നുപിടിച്ചിരുന്ന അരാജകത്വത്തിനും അവ്യവസ്ഥിതിക്കും പരിഹാരം കാണാൻ കൺഫ്യൂഷ്യസിനു കഴിഞ്ഞു. അവിടത്തെ വമ്പിച്ച ജനസമൂഹം ആ വിജ്ഞാനദീപസ്തംഭത്തിൽനിന്നു നാലുപാടും പ്രസരിച്ച പ്രകാശത്താൽ ഉദ്ബുദ്ധമായി. മതപരമായ മയക്കുവിദ്യകൾ പ്രയോഗിക്കാതെ ഇത്രയും വലിയൊരു ജനതതിയുമായി ഇണങ്ങിച്ചേർന്ന് ഉപദേശംകൊണ്ടും ഉദാഹരണംകൊണ്ടും അതിനെ സന്മാർഗത്തിലേക്കു നയിച്ചു ശാശ്വത പ്രതിഷ്ഠനേടാൻ ഈ ലോകത്തിൽ മറ്റൊരാചാര്യനും സാധിച്ചിട്ടില്ല. ഏതു രാജ്യത്തിലെയും അദ്ധ്യാപക ലോകത്തിനു പ്രാതഃസ്മരണീയനാണ് ചൈനയിലെ ഈ ആദിഗുരു.

മാനസോല്ലാസം 1960

## 22

# അബിലാർഡ് - ഒരു വൈദികയുക്തിവാദി

മദ്ധ്യകാലയുറോപ്പിന്റെ സംസ്കാരചരിത്രത്തിൽ അവിസ്മരണീയനായ ഒരു മഹാമനീഷിയായിരുന്നു അബിലാർഡ്. പന്ത്രണ്ടാം നൂറ്റാണ്ടിൽ പള്ളിമതത്തിന്റെ വിശ്വാസക്കെട്ടിൽ കുടുങ്ങിക്കിടന്നിരുന്ന ധിഷണാമണ്ഡലത്തിനു തീ കൊളുത്തിയ സാഹസികൻ എന്നാണ് ഒരു ചരിത്രപണ്ഡിതൻ അദ്ദേഹത്തെപ്പറ്റി പറഞ്ഞിട്ടുള്ളത്. എ.ഡി. 1079 മുതൽ 1142 വരെയാണ് അബിലാർഡിന്റെ ജീവിതകാലം. ഫ്രാൻസാണ് ജന്മരാജ്യം. കത്തോലിക്കാമതത്തിന്റെ അനുല്ലംഘ്യമായ സ്വേച്ഛാധിപത്യം ചിന്താലോകത്തിൽ ശ്വാസംമുട്ടലുണ്ടാക്കിയിരുന്ന ഒരു കാലഘട്ടമാണല്ലോ അത്. മതവിശ്വാസത്തെ ഉച്ചലിപ്പിക്കുന്ന സ്വതന്ത്രചിന്തയും അഭിപ്രായ പ്രകടനവും അന്ന് അക്ഷന്തവ്യമായ തെറ്റും ശിക്ഷാർഹമായ കുറ്റവുമായിരുന്നു. അതു ചെയ്യുന്നവരെ നിർദ്ദയം കൊന്നൊടുക്കുന്നതുപോലും പുണ്യകർമമായി അക്കാലത്തു കൊണ്ടാടപ്പെട്ടിരുന്നു. ചുരുക്കത്തിൽ യുക്തിവാദത്തിന്റെയും വിജ്ഞാനവികാസത്തിന്റെയും ഒരു ചുടുകാടായിരുന്നു അന്നത്തെ ലത്തീൻയൂറോപ്പ്. അത്രത്തോളം ഇരുളിലാണ്ട ആ കാലഘട്ടത്തിൽ കത്തോലിക്കാ മതത്തിലെ പുരോഹിതപദവിയിലിരുന്നുകൊണ്ടുതന്നെ അബിലാർഡ് ചിന്താലോകത്തിൽ വമ്പിച്ച പ്രകമ്പനമുണ്ടാക്കി. സർവ്വാധിപതിയായ പോപ്പും മറ്റു മതാദ്ധ്യക്ഷന്മാരും സംഭ്രാന്തരാകത്തക്കവിധമായിരുന്നു അദ്ദേഹത്തിന്റെ ഗ്രന്ഥനിർമാണം. നാലുപാടും വേരുറച്ചിരുന്ന ബുദ്ധിപരമായ അടിമത്തത്തിന്റെ നടുവിൽ ചിന്താസ്വാതന്ത്ര്യത്തിന്റെ ദീപസ്തംഭം നാട്ടിയെന്നതിലാണ് അബിലാർഡിന്റെ മാഹാത്മ്യം. ഇത്ര ഉച്ഛ്റുംഖലനായിരുന്നിട്ടും അന്നത്തെ പതിവനുസരിച്ചു ക്രൂരമായ മത

പീഡനത്തിന് അദ്ദേഹത്തെ ഇരയാക്കാൻ അധികാരികൾക്കു ധൈര്യമുണ്ടാ യില്ല. ഗംഭീരചിന്തകൻ, മഹാപണ്ഡിതൻ, ശിഷ്യപ്രശിഷ്യസമ്പന്നനായ ആചാ ര്യൻ, പ്രാമാണികനായ തർക്കശാസ്ത്രവിശാരദൻ എന്നീ വിവിധ നിലക ളിൽ അബിലാർഡ് വിശ്വവിശ്രുതി നേടി. അതുകൊണ്ടാകാം മതത്തിന്റെ ദംഷ്ട്രകളിൽനിന്ന് അദ്ദേഹം രക്ഷപ്പെട്ടത്. പരസ്പരം പൊരുത്തപ്പെടാത്ത പൗരോഹിത്യവും സ്വതന്ത്രചിന്തയും ഏകകാലത്ത് ഒരാളിൽ ഒത്തുചേരുക മാത്രമല്ല ദീർഘകാലം നിലനിൽക്കുകയും ചെയ്യുക എന്നത് അന്ന് ഒരത്ഭു തംതന്നെയാണ്. അതുമാത്രമോ? ഈ വൈദികശ്രേഷ്ഠൻ ഏറെനാൾ കേളി കേട്ട ഒരു കാമുകനായും ജീവിച്ചു! വികാരവിചാരങ്ങളുടെ ഇടിമിന്നലുകൾ തത്തിക്കളിച്ച ഒരു പ്രണയനാടകമായിരുന്നു അത്. അതിലെ നായകനായ പ്പോഴാണ് അബിലാർഡിന്റെ ജീവിതം കുടുതൽ രസകരമായത്. ഇങ്ങനെ ജീവിതത്തിന്റെ ഒരു വശത്തു തർക്കവും തത്ത്വജ്ഞാനവും മറുവശത്ത് മദ നരംഗവും ശൃംഗാരവും നടുക്കു പൗരോഹിത്യവും തുന്നിപ്പിടിപ്പിച്ച മറ്റൊരു വിചിത്രചരിതനെ കാണുമെന്നു തോന്നുന്നില്ല.

## ആചാര്യൻ

അബിലാർഡ് പാരീസ് സർവകലാശാലയുടെ സ്ഥാപകന്മാരിലൊരാളാണ്. അദ്ദേഹം തത്ത്വശാസ്ത്രവും പാരീസും ഒരേ സമയത്തു കണ്ടുപിടിച്ചുവെന്ന് ചരിത്രകാരനായ വിൽഡ്യുറന്റ് പറയുന്നു. തത്ത്വജ്ഞാനവും അതിന്റെ ലഹ രിയിൽ നടത്തുന്ന യുക്തിവാദവും അദ്ദേഹത്തിന്റെ പ്രാണവായുവായിരുന്നു. അക്കാലത്ത് നോട്രിഡാമിലെ പള്ളി സ്കൂളിൽ തർക്കശാസ്ത്രം പഠിപ്പിച്ചി രുന്ന വില്യംസ് എന്നൊരാചാര്യനുണ്ടായിരുന്നു. സ്വതന്ത്രചിന്തകനായിരുന്നു അദ്ദേഹവും. വിദ്യാഭ്യാസാർത്ഥം ദേശാടനം ചെയ്തിരുന്ന അബിലാർഡ് ഇരു പത്തിനാലാമത്തെ വയസ്സിൽ ഈ വിദ്യാലയത്തിൽ ചേർന്നു. വില്യംസും അബിലാർഡും ഗുരുശിഷ്യന്മാരായി. എന്നാൽ, ഗുരുവിന്റെ വാദപ്രതിവാദരീ തിയോടു പൂർണമായി യോജിക്കാൻ ശിഷ്യനു കഴിഞ്ഞില്ല. സതീർത്ഥ്യൻ കേൾക്കത്തക്ക വിധത്തിൽ തുറന്നു ക്ലാസ്സിൽവെച്ചുതന്നെ അബിലാർഡ് ഗുരു വിനെ ചോദ്യംചെയ്തു വിഷമിപ്പിച്ചു തുടങ്ങി. ഒടുവിൽ ശിഷ്യൻ ഗുരുവിനെ വാദത്തിൽ തോല്പിച്ചു സ്വസിദ്ധാന്തം സ്ഥാപിച്ചു. ഇതിനിടയിൽ സ്വപിതാ വിനെ അനുകരിച്ച് അബിലാർഡും പുരോഹിതവൃത്തി സ്വീകരിക്കയും വേദ ശാസ്ത്രം (Theology) പഠിക്കയും ചെയ്തുകഴിഞ്ഞിരുന്നു. ഗുരുശിഷ്യമത്സ രത്തിനുശേഷം ഒരു പ്രത്യേക വിദ്യാലയം സ്ഥാപിച്ച് അദ്ദേഹം വിദ്യാർത്ഥി കളെ ആകർഷിക്കാൻ തുടങ്ങി. സ്വതന്ത്രബുദ്ധികളായ അനവധി വിദ്യാർത്ഥി കൾ ശിഷ്യന്മാരായിച്ചേർന്നു. വിസ്മയാവഹമായ വാഗ്മിത്വമൂലം അദ്ദേഹം അവരുടെ കണ്ണിലുണ്ണിയായി. അബിലാർഡിന്റെ പ്രസംഗപരമ്പര സുപ്രസി ദ്ധമായിത്തീർന്നു. ആ പ്രൗഢപ്രഭാഷണം കേൾക്കാൻ പത്തുപന്ത്രണ്ടു രാജ്യ ങ്ങളിൽ നിന്നു വിദ്യാർത്ഥികൾ വന്നുകൊണ്ടിരുന്നു. ആചാര്യന്റെ സുന്ദരാ കാരവും പാണ്ഡിത്യവിലാസവും പ്രസംഗമാധുരിയും അവരെ പ്രത്യേകം ആകർഷിച്ചു. തത്ത്വശാസ്ത്രത്തിൽ മാത്രമല്ല, സാഹിത്യത്തിലും അദ്ദേഹം നിപുണനായിരുന്നു. പാട്ടു പാടാനും കവിത രചിക്കാനും അദ്ദേഹം ഉത്സുക നായിരുന്നു. ക്രമേണ പണ്ഡിതലോകത്തിൽ അന്താരാഷ്ട്രഖ്യാതിതന്നെ അദ്ദേ



ഹത്തിനു ലഭിച്ചു. അബിലാർഡ് ജിഹ്വാസ്വാതന്ത്ര്യം നിയന്ത്രിച്ചിരുന്നെങ്കിൽ വൈദികപദവിയിൽ അങ്ങേയറ്റംവരെ ഉയരുമായിരുന്നു. പക്ഷേ, അതു മാത്രം അദ്ദേഹത്തിനു സാദ്ധ്യമായിരുന്നില്ല. ഏതൊരു ഫ്രഞ്ചുകാരനെയുംപോലെ ഉള്ളിൽ തോന്നുന്നതു തുറന്നു പറയാൻ തനിക്ക് അവകാശമുണ്ടെന്ന് അദ്ദേഹം വാദിച്ചു. മതകാര്യങ്ങളിലും യുക്തിവാദമനോഭാവം പ്രകടിപ്പിക്ക ണമെന്നതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. ഇത്രമാത്രം പാണ്ഡിത്യമഹി മയും വിവാദവൈദഗ്ദ്ധ്യവും പ്രഭാഷണചാതുരിയുമുള്ള ഒരു പുരോഹിതൻ എന്തുകൊണ്ട് ഒരു ബിഷപ്പോ ആർച്ചുബിഷപ്പോ ആകുന്നില്ല എന്നു ജന ങ്ങൾ അത്ഭുതപ്പെട്ടു. പക്ഷേ, വൈദികവൃത്തിതന്നെ അദ്ദേഹത്തിന്റെ സ്വഭാ വത്തിൽ ഇണങ്ങിച്ചേരുന്നില്ലെന്ന കഥ അധികം പേർക്കും അറിഞ്ഞുകൂടാ യിരുന്നു.

## കാമുകൻ

അബിലാർഡിന്റെ ജീവിതത്തിൽ കാമിനിമൂലമുണ്ടായ അധഃപതനമാണ് ഇനി കാണേണ്ടത്. ഹെലോയിസെ (Heloise) എന്നു പേരായ ഒരു കന്യക യാണ് ഈ പ്രണയത്തിലെ നായിക. അവൾ സുന്ദരിയും വിദുഷിയുമായിരു ന്നു. മാതാപിതാക്കന്മാരുടെ മരണത്തിനുശേഷം പാരീസിലെ മാതുലഗൃഹ ത്തിലായിരുന്നു അവൾ താമസിച്ചിരുന്നത്. അമ്മാവൻ ഫുൾബർട്ട് (Fulbert) ഒരു പുരോഹിതനായിരുന്നു. നേരത്തെതന്നെ സ്വഭാഗിനേയി അബിലാർഡിൽ അനുരക്തയാണെന്ന വിവരം അറിയാതെ അവളുടെ ട്യൂട്ടറായിരിക്കാൻ അമ്മാവൻ അദ്ദേഹത്തെ തന്റെ വസതിയിലേക്കു ക്ഷണിച്ചു. ഇരുകൂട്ടരും ആഹ്ലാദമഗ്നരായി പ്രസ്തുതാവസരത്തെ സ്വാഗതം ചെയ്തു. പിന്നെ അവിടെ നടന്നുകൊണ്ടിരുന്നതു പഠിപ്പിക്കലോ പഠിക്കലോ അല്ലായിരുന്നു. ഗുരുശിഷ്യ ബന്ധത്തെക്കാൾ കാമിനീകാമുകബന്ധം ദൃഢതരമായി. മാത്രമല്ല, ഹെലോ യിസെ ഗർഭിണിയുമായി. വിവരം രഹസ്യമാക്കിവയ്ക്കുമെന്നു സമ്മതിക്കുന്ന പക്ഷം താൻ അവളെ വിവാഹം ചെയ്തുകൊള്ളാമെന്ന് അബിലാർഡ് മാതുലനോട് ഏറ്റുപറഞ്ഞു. എന്നാൽ, ഹെലോയിസെ അദ്ദേഹത്തിന്റെ വെപ്പാട്ടിയായിട്ടിരിക്കാനാണ് സന്നദ്ധയായത്. വിവാഹം സ്വകമിതാവിന്റെ സൽകീർത്തിക്കു കളങ്കമുണ്ടാക്കുമെന്നും പ്രത്യുത രഹസ്യവേഴ്ചയ്ക്ക് കുഴ പ്പമില്ലെന്നുമായിരുന്നുവത്രെ അവളുടെ വാദം. ഒടുവിൽ അമ്മാവന്റെ അനു മതിയോടെ മറ്റൊരു സ്ഥലത്തുവച്ചു വിവാഹകർമ്മം നടന്നു. പക്ഷേ, കുറെ കഴിഞ്ഞപ്പോൾ അമ്മാവൻതന്നെ വിവരം പരസ്യമാക്കി. അബിലാർഡിനെ പ്പറ്റി അപവാദം നാടെങ്ങും പരന്നു. തന്മൂലം ആ ബന്ധം വേർപെടുത്തി അദ്ദേഹം അവളെ ഒരു കന്യാമഠത്തിലേക്കു അയച്ചു. ഇതിൽ ക്രുദ്ധനായി ത്തീർന്ന മാതുലൻ ഒരു രാത്രി കുറെ അനുചരന്മാരോടുകൂടിച്ചെന്ന് അബി ലാർഡിനെ കഠിനമായി മർദ്ദിച്ചു. ഈ സംഭവങ്ങളെല്ലാം അതേപടി അദ്ദേഹം തന്റെ ആത്മകഥയിൽ വിവരിക്കുന്നുണ്ട് 'എന്റെ ജീവിതാപത്തുകളുടെ കഥ' (The story of my Calamities) എന്നാണ് ഈ ഗ്രന്ഥത്തിന് അദ്ദേഹം പേരു കൊടുത്തിരിക്കുന്നത്. ആത്മകഥാകഥനത്തിൽ ഇത്രത്തോളം സത്യം ദീക്ഷി ക്കുവാൻ മറ്റധികം പേർക്കും കഴിഞ്ഞിട്ടില്ല. ബഹുജനമദ്ധ്യത്തിൽ അധിക്ഷി പ്തനായതോടെ അബിലാർഡ് എല്ലാമുപേക്ഷിച്ചു സന്ന്യാസവ്രതം

കൈക്കൊണ്ട് ഏകാന്തവാസം സ്വീകരിച്ചു. അദ്ദേഹത്തിന്റെ ആത്മകഥ വായിച്ചു വികാരഭരിതയായിത്തീർന്ന ഹെലോയിസെ കന്യാമഠത്തിൽനിന്ന് അദ്ദേഹത്തിനെഴുതിയ ഒരു കത്തു സാഹിത്യലോകത്തിൽ പ്രസിദ്ധി നേടിയിട്ടുണ്ട്. സ്ത്രീ - പുരുഷ പ്രണയത്തിന്റെ അത്യുച്ചകോടിയെ വിളംബരം ചെയ്യുന്ന പല ഭാഗങ്ങളും അതിൽ കാണാം. 'എന്റെ എല്ലാമായ അങ്ങയോടു യാത്ര' (Farewell my all) എന്നാണ് അവളുടെ അന്ത്യവാക്യം.

'എന്റെ ഏറ്റവും പ്രിയപ്പെട്ട സഹോദരിക്ക് അവളുടെ സഹോദരൻ എഴുതിയത്' എന്നത്രേ മറുപടിക്കത്തിന്റെ അവസാനം. ഇവരെഴുതിയതാണോ ഈ കത്തുകൾ എന്നു ചില ചരിത്രകാരന്മാർ സംശയിക്കുന്നു. എന്തായാലും വാഗ്രൂപംപൂണ്ട ഈ ഹൃദയത്തുടിപ്പുകൾ സാഹിതീരസദീപ്തിയുള്ള സൽപ്രേമമുദ്രകളായിട്ടുണ്ട്. ഫ്രാൻസിലെ 'റൊമാന്റിക്' സാഹിത്യത്തിൽനിന്ന് അവ ഒരിക്കലും മാഞ്ഞുപോകയില്ല.

## ഗ്രന്ഥകാരൻ

അബിലാർഡ് അജ്ഞാതവാസം കഴിഞ്ഞു വീണ്ടും പ്രസിദ്ധിയുടെ വെളിച്ചത്തിൽ വന്നു. വിജ്ഞാനതൃഷ്ണയോടെ ശിഷ്യസംഘം വീണ്ടും അദ്ദേഹത്തെ സമീപിച്ചു. ഇതിനിടയിൽ ചിന്തോദ്ദീപകങ്ങളായ അനേകം ഗ്രന്ഥങ്ങൾ അദ്ദേഹം വിദ്വല്ലോകത്തിനു പ്രദാനം ചെയ്തു. അരിസ്റ്റോട്ടലിന്റെ വിവാദതത്ത്വങ്ങളെ ആസ്പദമാക്കി വിപുലീകരിച്ചെഴുതിയിട്ടുള്ള തർക്കശാസ്ത്ര ഗ്രന്ഥമാണ് ഇവയിൽ ഏറ്റവും പ്രധാനം. ആത്മകഥയെപ്പറ്റി പറഞ്ഞുകഴിഞ്ഞുവല്ലോ.

'ഒരു തത്ത്വജ്ഞാനിയും യഹൂദനും ക്രിസ്ത്യാനിയും തമ്മിലുള്ള സംഭാഷണം' (A dialogue between a Philosopher, a Jew and a Christian) എന്ന കൃതിയാണു മറ്റൊന്ന്. ഇതിൽ തത്ത്വജ്ഞാനി യഹൂദക്രൈസ്തവമതങ്ങളെ എതിർത്തുകൊണ്ട് വാദിക്കുന്നു. ഈ കൃതി അപൂർണമാണ്. ഒരു കത്തോലിക്കാപുരോഹിതൻ അതും പന്ത്രണ്ടാം നൂറ്റാണ്ടിൽ ഇത്ര ധീരമായ ചിന്താസ്വാതന്ത്ര്യത്തോടെ ഇങ്ങനെയൊരു ഗ്രന്ഥമെഴുതിയത് അത്ഭുതാവഹമായിരിക്കുന്നില്ലേ?

'അതേ, അല്ല' (Yes and No) എന്നതാണ് വേറൊരു ഗ്രന്ഥം. ഇതിൽ 157 ചോദ്യങ്ങളും ഓരോന്നിനും അനുകൂലപ്രതികൂലങ്ങളായ പ്രമാണങ്ങളും ചേർത്തിരിക്കുന്നു. ബൈബിൾ, പുരോഹിതവാക്യങ്ങൾ, ക്രിസ്തുമതേതരങ്ങളായ പ്രാചീനഗ്രന്ഥങ്ങൾ - ഇവയിൽനിന്നാണ് പ്രമാണങ്ങളെല്ലാം എടുത്തിരിക്കുന്നത്. ബൈബിളിന്റെ പ്രാമാണികത്വത്തെ ഗ്രന്ഥകാരൻ ചോദ്യം ചെയ്തിട്ടില്ല. എന്നാൽ, അനഭ്യസ്തർക്കുവേണ്ടിയുള്ള ഭാഷയാണ് അതിലുള്ളതെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. ഈ ഗ്രന്ഥത്തിലെ അവതാരിക പ്രത്യേകിച്ചും ശ്രദ്ധേയമാണ്.

'വിജ്ഞാനപേടകത്തിന്റെ ഒന്നാമത്തെ താക്കോൽ ഇടയ്ക്കിടെയുള്ള ചോദ്യം ചെയ്യലാകുന്നു. എന്തെന്നാൽ സംശയം വഴി അന്വേഷണത്തിലേക്കും അന്വേഷണം വഴി സത്യത്തിലേക്കും നാം എത്തിച്ചേരുന്നു' ഇത്യാദിവിചാരമധുരങ്ങളായ വാക്യതല്ലജങ്ങളാണ് അതിലുള്ളത്. ഇവ ഇന്നും അനുസന്ധേയങ്ങളാണെന്നു പറയേണ്ടതില്ലല്ലോ. ചോദ്യം ചെയ്യുന്ന ശീലം ക്രിസ്തു



തന്നെ സ്വപ്രവൃത്തിമൂലം നമുക്ക് ഉപദേശിച്ചു തന്നിട്ടുണ്ടെന്നാണ് ഗ്രന്ഥകാരൻ പറയുന്നത്. ഫ്രാൻസിലെ സർവകലാശാലകളിൽ സ്വതന്ത്രചർച്ചാപദ്ധതി ആദ്യമായി നടപ്പായത് അബിലാർഡിന്റെ ഇത്തരം കൃതികൾ വഴിയായിട്ടാകുന്നു.

'ദൈവികമായ ഏകത്വത്തെയും ത്രിത്വത്തെയും പറ്റി' (On the Divine Unity and Trinity) എന്ന ഗ്രന്ഥമാണ് മതാധികാരികൾക്കു കൂടുതൽ വിരോധമുണ്ടാക്കിയത്. ഈ പുസ്തകം കത്തിച്ചുകളയണമെന്നും ഗ്രന്ഥകാരനെ വിചാരണ ചെയ്തു ശിക്ഷിക്കണമെന്നും പലരും അഭിപ്രായപ്പെട്ടു. അദ്ദേഹം കുറ്റക്കാരനാണെന്നു മതാധ്യക്ഷന്മാരുടെ ഒരു കൗൺസിൽ വിധിക്കയുമുണ്ടായി. പക്ഷേ, പോപ്പിന്റെ കാരുണ്യത്താൽ ശിക്ഷ ലഘുവായിരുന്നു. ഒന്നിലും ഇടപെടാതെ ചില മൊണാസ്റ്ററികളിൽ ഒരു തടവുകാരനെപ്പോലെ കഴിച്ചുകൂട്ടുക. അത്രമാത്രം, എന്നാൽ, അതും അദ്ദേഹത്തിനു ദുസ്സഹമായി ത്തോന്നി. ഈ സ്ഥാപനങ്ങളിലെ ദുഷിച്ച സന്ന്യാസജീവിതവുമായി യോജിക്കാതെ ഒടുവിൽ അദ്ദേഹം സ്വയം ഒരാശ്രമം കെട്ടിയുണ്ടാക്കി അവിടെ ഏകനായി താമസിച്ചു. അധികനാൾ കഴിയുന്നതിനുമുമ്പ്, തന്റെ 63-ാം വയസ്സിൽ അബിലാർഡ് അന്തരിച്ചുതാനും. മദ്ധ്യകാലചരിത്രത്തിലെ സോക്രട്ടീസും പ്ലേറ്റോവും അരിസ്റ്റോട്ടലുമായിരുന്നു അദ്ദേഹമെന്നു നിരൂപകന്മാർ പറയുന്നു. അഭൂതപൂർവവും ദൂരവ്യാപകവുമായ വിചാരവിപ്ലവത്തിന്റെ കർത്താവെന്ന നിലയിൽ അബിലാർഡ് എന്നെന്നും സ്മരിക്കപ്പെടും.

മാനസോല്ലാസം 1960

## 23

# നമ്മുടെ ആധ്യാത്മികപാരമ്പര്യം

ഭാരതീയരായ നമുക്ക് ഒരു പ്രത്യേക മേന്മയുണ്ടെന്നു പറയപ്പെടുന്നു - അതായത്, നമ്മുടെ ആധ്യാത്മികപാരമ്പര്യം. നൂറ്റാണ്ടുകളായി ഈ മേന്മ പ്രശംസാവിഷയമായിക്കൊണ്ടിരിക്കയാണ്. ആത്മീയം, ഭൗതീകം എന്നൊരു തരംതിരിവു നടത്തി നമ്മൾ ഭൂലോകത്തുള്ള മറ്റെല്ലാവരെക്കാളും കൂടുതൽ ആധ്യാത്മിക പാരമ്പര്യമുള്ളവരാണെന്നു സാധാരണ വമ്പു പറയാറുണ്ട്; അതിൽ അഭിമാനം കൊള്ളാറുമുണ്ട്. ഇതു ചെയ്യുമ്പോൾ നാണയത്തിന്റെ ഒരു വശം മാത്രമേ നോക്കുന്നുള്ളു. മറുവശത്തെ കഥയെന്താണ്? അതും നോക്കേണ്ടതല്ലേ? രണ്ടു വശവും താരതമ്യപ്പെടുത്തി നോക്കുമ്പോൾ കാണാം, സഞ്ചിക്കകത്തുള്ള പൂച്ച പുറത്തു ചാടുന്നത്. വാസ്തവത്തിൽ മറ്റാർക്കുമില്ലാത്ത വല്ല ആധ്യാത്മിക പാരമ്പര്യവും നമുക്കുണ്ടോ? ഉണ്ടെന്നു ഘോഷിക്കുന്നതു വെറും ഒരു പൊങ്ങച്ചം പറയലല്ലേ?

ജീവിതത്തെ ഇങ്ങനെ ആത്മീയം, ഭൗതികം എന്നു തരംതിരിക്കുന്നതു തന്നെ എത്രത്തോളം ശരിയാണ്? ഭൗതികത്വത്തിൽനിന്നു വേറിട്ട് ഒരാത്മീയതയുണ്ടോ? ശരീരത്തിൽ നിന്നു ഭിന്നമായിട്ടൊരു ആത്മാവുണ്ടോ? ഉണ്ടെന്നുള്ള വിശ്വാസത്തിനു വെറും സങ്കല്പമല്ലാതെ ശാസ്ത്രീയമായ തെളിവൊന്നും ഇല്ലല്ലോ. ആത്മാവ് എന്നു പറയുന്നതുതന്നെ എന്താണ്? നിശ്ചിതവും വ്യക്തവുമായ ഒരർത്ഥബോധം ഈ വാക്കു ജനിപ്പിക്കുന്നുണ്ടോ? ഉണ്ടെന്നു പറയാൻ ആരും ധൈര്യപ്പെടുമെന്നു തോന്നുന്നില്ല. എന്നിട്ടും ഈ വാക്കു നാം കണ്ടമാനം ഉപയോഗിക്കാറുണ്ടല്ലോ. ഇതിനെപ്പറ്റി ആർക്കെങ്കിലും



ഒരെത്തുംപിടിയും കിട്ടിയിട്ടുണ്ടോ? ജീവാത്മാവ്, പരമാത്മാവ്, പരബ്രഹ്മം ഇത്യാദി പദങ്ങളുടെ പ്രയോഗം മതിഭ്രാമകമായ ശബ്ദജാലം എന്ന നില വിട്ട് സുസ്പഷ്ടമായ അർത്ഥബോധമുളവാക്കുന്നില്ലെന്നുള്ളതാണ് പരമാർത്ഥം. ഏതാദൃശപ്രയോഗങ്ങളിൽ ആശയത്തിന്റെ ധൂമമല്ലാതെ പ്രകാശമെവിടെ? വേദാന്തികൾ ആത്മസത്ത തെളിയിക്കുന്നതു മുഖ്യമായി നിഷേധരൂപത്തിലാണ്. പ്രത്യക്ഷമായതെല്ലാം 'നേതി' 'നേതി' എന്നു പറഞ്ഞു തള്ളിക്കളഞ്ഞിട്ടു ശേഷിക്കുന്നതെന്തോ, അത് അനശ്വരമായ ആത്മാവാണത്രെ. ഇങ്ങനെ സ്ഥൂലസൂക്ഷ്മരൂപമായ സമസ്ത ഭൂതപ്രപഞ്ചവും മായാകല്പിതമെന്നോ മിഥ്യയെന്നോ പറഞ്ഞു തള്ളിനീക്കിയാൽ പിന്നെ വല്ലതും ശേഷിക്കുമോ എന്ന കാര്യത്തിൽ തത്ത്വചിന്തകന്മാർപോലും സംശയാത്മാക്കളാണ്. മരണാനന്തരം ഒന്നും അവശേഷിക്കുന്നില്ലെന്ന ധ്വനി 'മരണാന്തം ച ജീവിതം' എന്ന കവിവാക്യത്തിലുണ്ട്. ഇപ്രകാരം വേദാന്തചിന്തയിൽപോലും ഒരു ധൂമാവരണമായി നിലകൊള്ളുന്ന ഒന്നാണ് ആത്മാവെങ്കിൽ തൽസംബന്ധിയായ ജീവിതത്തിന്റെ കഥ കുറെ പരുങ്ങലിലാകും. അതായതു ജീവിതം തികച്ചും ആത്മീയമാകാൻ പ്രപഞ്ചബന്ധത്തെ മുഴുവനും അറുത്തുമുറിക്കണം. ഇത് എത്രത്തോളം സാധ്യമാകും? സാധ്യമായാൽപിന്നെ ജീവിതം കൊണ്ടെന്തു പ്രയോജനം? ഈ നിലയിൽ ജീവിതം എന്ന വ്യവഹാരം തന്നെ നിലച്ചുപോകുമല്ലോ, ഇത്തരത്തിലൊരു പാരമ്പര്യമാണു നമുക്കു നിലനിർത്തേണ്ടതെങ്കിൽ പിന്നെ നാടു മുടിയാൻ വേറൊന്നും വേണ്ടാ. ഈ പ്രപഞ്ചബന്ധപരിത്യാഗം ഒരുതരം രക്ഷപ്പെടലാണ് (Escapism). ലോകസേവനസന്നദ്ധമല്ലാത്ത സ്വാർത്ഥതയും ഹൃദയദൗർബല്യത്തോടുകൂടിയ ഭീരുത്വവുമാണ് അതിൽ ഒളിഞ്ഞു കിടക്കുന്നത്. അതിലെ സ്വാർത്ഥത ആത്മീയതകൊണ്ടു പവിത്രീകരിച്ചിരിക്കുന്നുവെന്നേയുള്ളൂ. താദൃശ മനോഭാവം ജനസമൂഹത്തിൽ വേരുറച്ചാൽ രാജ്യം എങ്ങനെ അധഃപതിക്കാതിരിക്കും?

തത്ത്വചിന്തയുടെ ഉപരിമണ്ഡലത്തിൽനിന്നു നോക്കുമ്പോഴാണു മേൽക്കാണിച്ച ദുർഘടങ്ങൾ ഉണ്ടാകുന്നത്. ഇനി താഴോട്ടിറങ്ങി സാധാരണാർത്ഥത്തിൽ ആത്മാവിനെപ്പറ്റി ചിന്തിക്കാം. ആത്മശബ്ദത്തിനു ഭിന്നാർത്ഥങ്ങളുണ്ട്. അതു സ്വവാചിയാണ്. മനസ്സ് എന്ന അർത്ഥത്തിലും പ്രസ്തുത പദം പ്രയോഗിക്കപ്പെടുന്നുണ്ട്.

> 'ഗുണകാമാത്മാവിനെ മാനസമെന്നു ചൊല്ലും
> ഗുണകാമങ്ങൾ വിട്ടാൽ മാനസം തന്നെയാത്മാ'

എന്ന വചനം സൂക്ഷ്മാർത്ഥത്തിൽ മനസ്സും ആത്മാവും ഒന്നുതന്നെ എന്നു കാണിക്കുന്നു. ഈ ആശയം താരതമ്യേന സുഗ്രഹമാണ്.

> 'മനസ്സംപദ്യതേ തസ്മാ-
> ന്മഹതഃ പരമാത്മനഃ
> സുസ്ഥിരാദസ്ഥിരാകാരം
> തരംഗ ഇവ വാരിധേഃ'

എന്ന വാസിഷ്ഠോക്തിയും ആത്മമനസ്സംബന്ധം പൂർവോക്തരീതിയിലാണെന്നു വെളിപ്പെടുത്തുന്നു. ആത്മാവു സമുദ്രമാണെങ്കിൽ അതിലെ തരംഗമാണ് മനോവൃത്തി. രണ്ടും വസ്തുതയാ ഭിന്നമല്ല.

അപ്പോൾ മനസ്സു നന്നായാൽ നല്ല ആത്മീയജീവിതമായി. ഇത് ആർക്കും മനസ്സിലാകുന്ന ആശയവുമാണ്. യുക്തിയുക്തവുമാണ്. മനസ്സു നന്നാകുമ്പോൾ വാക്കും പ്രവൃത്തിയും നന്നാകും. മനസ്സു നന്നാകണമെങ്കിലോ ശരീരം നന്നാകണം. രണ്ടിനും തമ്മിൽ അഭേദ്യമായ ബന്ധമാണുള്ളതെന്ന് ആധുനികശാസ്ത്രം തെളിയിച്ചിട്ടുണ്ട്. അപ്പോൾ ആത്മീയോൽകർഷത്തിനു ഭൗതികോൽക്കർഷം അത്യന്താപേക്ഷിതമെന്നു വരുന്നു. രണ്ടും തമ്മിൽ വേർതിരിക്കാൻ വയ്യാത്തവിധം കൂടിക്കലർന്നു കിടക്കയാണെന്നു ചുരുക്കം. ഇങ്ങനെ നോക്കിയാൽ ഭൗതികോൽക്കർഷത്തിൽ മുന്നിട്ടുനിൽക്കുന്ന പാശ്ചാത്യർക്കാണു നമ്മെക്കാൾ കൂടുതൽ ആത്മീയമായ മേന്മയുള്ളതെന്നു സമ്മതിക്കണം. അതാണു സത്യസ്ഥിതിയും. ആത്മീയം ഭൗതികം എന്നു ഭിത്തി കെട്ടിത്തിരിച്ച് അപ്പുറത്തുള്ളവരൊക്കെ ശുദ്ധരും ഇപ്പുറത്തുള്ളവരൊക്കെ അശുദ്ധരും എന്നു ഭാവിക്കുന്നതു വെറും വിഡ്ഢിത്തമാണ്; അജ്ഞതയുടെ വിളയാട്ടമാണ്. ദാരിദ്ര്യം, രോഗം, അജ്ഞത മുതലായ സാമൂഹ്യദോഷങ്ങൾ നടമാടുന്നിടത്തു മനുഷ്യൻ നന്നാകയില്ല; മന്ത്രപൂജാദിമതതന്ത്രങ്ങളൊന്നും അവിടെ ഫലിക്കയുമില്ല. മനസാ വാചാ കർമണാ സംസ്കൃതമായ ഉത്തമജീവിതം എന്നേ ആത്മീയജീവിതത്തിന് അർത്ഥമുള്ളു. സർവതോഭദ്രമായ സാമൂഹ്യജീവിതത്തിന്റെ അടിസ്ഥാനം അതാണല്ലോ. ഇക്കാര്യത്തിൽ ഭാരതീയർ, ഭൗതികത്വാധിഷ്ഠിതരെന്നു മുദ്രയടിക്കപ്പെടുന്ന പാശ്ചാത്യരെക്കാൾ മെച്ചപ്പെട്ടവരാണോ?

സത്യം, നീതി, ധർമം ഈവകയൊന്നും ഗണ്യമല്ലെന്ന് ഏതെങ്കിലും ഭൗതികരാഷ്ട്രം പറയുന്നുണ്ടോ? ഇവയെ അനാദരിച്ചുകൊണ്ടുള്ള ദുഷ്ടജീവിതം അവിടെ കാണുന്നുണ്ടെങ്കിൽ അത്രത്തോളമോ അതിൽ കൂടുതലോ ഇവിടെയും അതില്ലേ? മനുഷ്യസേവനവും മാനവധർമവും വിശേഷിച്ചു കൃഷിവ്യവസായവാണിജ്യാദിമണ്ഡലങ്ങളിലെ സത്യസന്ധതയും കൂടുതൽ വികസ്വരമായിക്കാണുന്നത് എവിടെയാണ്? ഉത്കൃഷ്ടമായ പൗരജീവിതത്തിന്റെ ബാലപാഠംപോലും നമ്മൾ പഠിച്ചു കഴിഞ്ഞിട്ടുണ്ടോ? ആധുനികരാഷ്ട്രത്തിന്റെ വളർച്ചയ്ക്കും വികാസത്തിനും വിലങ്ങുതടിയായി നിൽക്കത്തക്കവിധം ദുഷിച്ചുപോയ ആധ്യാത്മികപാരമ്പര്യമാണ് ഇന്നു നമുക്കുള്ളത്. അതു സാമൂഹ്യവിരുദ്ധശക്തിയായി ബഹുമുഖപ്രവർത്തനം നടത്തുന്ന കാഴ്ച നമ്മുടെ നാട്ടിൽ എവിടെയും കാണാം. ജാതിയുടെയും മതത്തിന്റെയും ഭാഷയുടെയും പോരാ, മറ്റു പല 'ജലപിശാചുക്കളുടെയും പേരിൽ നായ്ക്കളെപ്പോലെ ഇപ്പോഴും തമ്മിൽ കടിപിടി കൂട്ടിക്കൊണ്ടിരിക്കുന്ന കൂട്ടരിലാണോ ആത്മീയത? ഇന്ത്യ ഒരു നേഷനായത് എഴുത്തിലും പ്രസംഗത്തിലും മാത്രമല്ലേ? പ്രവൃത്തിയിലാകാൻ ഇനിയും എത്രനാൾ കഴിയണം? കരിഞ്ചന്തയും കൈക്കൂലിയും മറ്റഴിമതികളും എവിടെയാണ് കൂടുതൽ? പാശ്ചാത്യ രാഷ്ട്രങ്ങളിലോ ഇവിടെയോ? വേറൊരുദാഹരണം നോക്കുക: ഇന്നു നമ്മൾ ഗോവധനിരോധനത്തിനു ബഹളം കൂട്ടുന്നുണ്ടല്ലോ. ശരിയായ ഗോസംരക്ഷണം എവിടെയാണ് നടക്കുന്നത്? പാശ്ചാത്യർ ഗോവധം നടത്തുന്നുണ്ട്. ശരിതന്നെ. പക്ഷേ, ഗോസംരക്ഷണത്തിലും അവരല്ലേ അദ്വിതീയർ. മതത്തിന്റെ പേരിൽ ഗോവിനെ പൂജിക്കുന്ന നമ്മളോ പുല്ലും വെള്ളവും കൊടുക്കാതെ അവസാനത്തെ പാൽത്തുള്ളിപോലും കറന്നെടുത്തു പശുവിനെ എല്ലും തൊലിയുമാക്കി കൊല്ലുന്നു. കൊല്ലുന്നതോ കൊല്ലാതെ കൊല്ലുന്നതോ ഏതാണ് കൂടുതൽ ആത്മീയം? മായം ചേർക്കാത്ത ഒറ്റ ആഹാരസാധനവും നമ്മുടെ നാട്ടിൽ വില്ക്കപ്പെടുന്നില്ലെന്ന് കേന്ദ്രമന്ത്രികാർമാർക്കർ ഈയിടെ പാർലമെന്റിൽ പറയുകയുണ്ടായി. ഇത് ഇന്ത്യക്കാരുടെ സാമാന്യ സ്വഭാവമാണെന്നും അദ്ദേഹം തുടർന്നു പറഞ്ഞു. നമ്മുടെ ആത്മീയതയ്ക്ക് ഇതിൽപ്പരമെന്തൊരു തെളിവാണു വേണ്ടത്? മന്ത്രിയുടെ പൊതുവായ ദോഷാരോപണം കേട്ട് ആദ്ധ്യാത്മിക പാരമ്പര്യ ധുരന്ധരന്മാരിൽ ചിലർ ക്ഷോഭിച്ചുവത്രേ! ഭക്ഷ്യപദാർത്ഥങ്ങളിൽ മായം ചേർക്കൽ പരോക്ഷമായി നടത്തുന്ന കൂട്ടക്കൊല തന്നെയാണ്. ദീർഘകാലം കൊണ്ടേ അതു വെളിപ്പെടുകയുള്ളു. അഹിംസയുടെ നാട് എന്ന് അന്ധമായി അഭിമാനിക്കുന്ന നാട്ടിലാണ് ഈ കൊടുംകൊല ദിനംപ്രതി നടക്കുന്നത്! റഷ്യ മുതലായ രാജ്യങ്ങളിൽ വധശിക്ഷതന്നെ ലഭിക്കും. നമ്മുടെ ആർഷ സംസ്കാരദൃഷ്ടിയിൽ അവിടെയൊക്കെ ഭൗതികത്വത്തിന്റെ അശുദ്ധി ബാധിച്ചിരിക്കയാണല്ലോ?



'തത്ത്വജ്ഞാനികൾ ഈ ലോകത്തെ വ്യാഖ്യാനിക്കുക മാത്രമേ ചെയ്തിട്ടുള്ളു. നമ്മുടെ കർത്തവ്യം അതിനൊരു സമൂലപരിവർത്തനം വരുത്തുക എന്നതാണ്.' സുപ്രസിദ്ധമായ ഈ മഹദ്വചനം ഭാരതത്തെ സംബന്ധിച്ചാണ് ഏറ്റവും അർത്ഥവത്തും അനുധ്യാനാർഹവുമായിരിക്കുന്നത്.

മാനസോല്ലാസം 1961

# 24

# രാമകൃഷ്ണപരമഹംസനും സ്വാമി വിവേകാനന്ദനും

തപസ്വികളുടെയും തത്ത്വജ്ഞാനികളുടെയും നാടാണ് ഭാരതം. പുരാതനകാലത്ത്, എത്രയോ ഋഷീശ്വരന്മാർ ഹിമാലയപരിസരങ്ങളിൽ തപസ്സ്വാധ്യായനിരതന്മാരായി അധിവാസമുറപ്പിച്ചിരുന്നു. ഭാരതത്തിലെ പ്രാചീന ജ്ഞാനവിജ്ഞാനങ്ങൾക്കെല്ലാം ഉറവിടം അവരുടെ വാസഭൂമികളായിരുന്നു. വേദങ്ങളും ഉപനിഷത്തുകളും മറ്റും അവരുടെ തത്ത്വചിന്തയിൽനിന്നു പുറപ്പെട്ടവയാണല്ലോ.

'ഭാരതവർഷത്തിലെപ്പൂർവരാമൃഷീന്ദ്രന്മാർ
പാരിനുള്ളടിക്കല്ലു പാർത്തുകണ്ടറിഞ്ഞവർ'

എന്ന് മഹാകവി വള്ളത്തോൾ അവരെപ്പറ്റി പാടിയിട്ടുണ്ട്. സംയമധനന്മാരായ ഈ മഹർഷിമാരുടെ ജീവിതലക്ഷ്യം സ്വന്തം ക്ഷേമം മാത്രമായിരുന്നില്ല. സഹജീവികളുടെ ഭൗതികവും ആധ്യാത്മികവുമായ ശ്രേയസ്സിനും ലോകക്ഷേമത്തിനും വേണ്ടിയാണ് അവർ ആയുഷ്കാലം ചെലവഴിച്ചത്. 'ലോകാസ്സമസ്താസ്സുഖിനോ ഭവന്തു' എന്നതായിരുന്നു അവരുടെ നിത്യപ്രാർത്ഥന. ഇന്ത്യയിലെ ആത്മീയജീവിതത്തിന് അസ്തിവാരമുറപ്പിച്ചത് അവരുടെ തപശ്ചര്യയും തത്ത്വചിന്തയുമാണ്. അത്യുൽകൃഷ്ടമായ ഒരാധ്യാത്മികപാരമ്പര്യം ഇന്ത്യക്കാർക്ക് അവരിൽനിന്നു ലഭിച്ചു. കഷ്ടകാലത്താൽ ആ പാരമ്പര്യം ഏറെക്കാലം നിലനിന്നില്ല. ആഭ്യന്തരകലഹങ്ങളാലും വിദേശാക്രമണങ്ങളാലും അതിനു ക്ഷയം നേരിട്ടുവെന്നു മാത്രമല്ല, അവശിഷ്ടം പല പ്രകാരത്തിൽ പ്രദുഷ്ടമാകയും ചെയ്തു.



പൂർവികരായ മഹർഷിമാരുടെ ജീവിതാദർശത്തെ വിസ്മരിച്ച് അവരെ അന്ധമായി അനുകരിപ്പാൻ അനന്തരതലമുറകൾ ഒരുമ്പെട്ടു. ജീവിതത്തോട് ഒരുത്തരവാദിത്തവുമില്ലാതെ മാനുഷികബന്ധങ്ങളെല്ലാം ഉപേക്ഷിച്ച് 'ഭിക്ഷാം ദേഹി'കളായി നടക്കുന്നതാണ് സന്യാസമെന്ന ഒരു മിഥ്യാബോധം നാടാകെ പരന്നു. തൽഫലമായി സന്ന്യാസവേഷധാരികളായ അലസജീവികളുടെ സംഖ്യ എമ്പാടും വർദ്ധിച്ചു പ്രാപഞ്ചിക ജീവിതത്തെ തുച്ഛീകരിച്ചു കാണിക്കുന്ന ഇവരുടെ 'മായാവാദം' സാമാന്യജനങ്ങളിലേക്കു സംക്രമിച്ചു ഗുണത്തെക്കാളധികം ദോഷമാണ് ചെയ്തത്. അത് ഒരു മയക്കുമരുന്നായിത്തീർന്നു. ജനസഞ്ചയത്തിന്റെ ഭൗതികജീവിതതാല്പര്യത്തെയും കർമ്മശക്തിയെയും കെടുത്തിക്കളഞ്ഞു. ഇതിനും പുറമെ ഹിന്ദുമതവിശ്വാസങ്ങളും ആചാരങ്ങളും ബഹുധാ ദുഷിക്കാനുമിടയായി. വൈദികകാലത്തു പ്രബലമാകാതിരുന്ന ജാതിവ്യവസ്ഥ ക്രമേണ കൊടുമ്പിരിക്കൊണ്ട് ആറേഴു കോടി അധഃകൃതരെ സൃഷ്ടിച്ചു. മതസത്യത്തെക്കാളധികം അന്ധമായ മതാചാരങ്ങൾക്കാണു പ്രാധാന്യമെന്ന നില വന്നു.

പത്തൊമ്പതാം നൂറ്റാണ്ടുവരെ മേല്ക്കാണിച്ച ദുരവസ്ഥ നീണ്ടുനിന്നു. ഇതിന് ഒരു പരിഹാരം വരുത്താനുള്ള പരിശ്രമം ആദ്യമായി നടന്നത് ബംഗാളിലാണ്. ഇന്ത്യയുടെ നവോത്ഥാനം അവിടെനിന്നാണ് ആരംഭിച്ചതെന്നു പറയാം. മതപരമായും സാംസ്കാരികമായും ബാധിച്ച ഇരുട്ടു നീക്കി ഒരു പ്രബുദ്ധഭാരതം കെട്ടിപ്പടുക്കാൻ പ്രാപ്തരായ പല മഹാത്മാക്കളും അക്കാലത്ത് അവിടെ ആവിർഭവിച്ചു. അവരിൽ ജീവിതമഹത്വം കൊണ്ടു വിശ്വപ്രശസ്തി നേടിയവരാണ് ശ്രീരാമകൃഷ്ണപരമഹംസനും തച്ഛിഷ്യനായ സ്വാമി വിവേകാനന്ദനും. ഈ ഗുരുശിഷ്യന്മാരുടെ ചരിത്രവും ശിഷ്യൻ സ്ഥാപിച്ച രാമകൃഷ്ണമിഷന്റെ മഹനീയാദർശങ്ങളും പ്രവർത്തനങ്ങളും സംക്ഷിപ്തമായിട്ടെങ്കിലും വിദ്യാർത്ഥികൾ അറിഞ്ഞിരിക്കേണ്ടതാണ്. ശ്രീരാമകൃഷ്ണപരമഹംസൻ ആധ്യാത്മികമണ്ഡലത്തിലെ ഒരപൂർവ്വജ്യോതിസ്സായിരുന്നു. ഭക്തന്മാർ അദ്ദേഹത്തെ ഒരവതാരപുരുഷനായിട്ടാണ് ആരാധിക്കുന്നത്. ബംഗാളിൽ കമൽപുക്കൂർ എന്നറിയപ്പെടുന്ന ഒരു ഗ്രാമമാണ് അദ്ദേഹത്തിന്റെ ജന്മദേശം. 1836-ൽ അവിടത്തെ ഒരു ദരിദ്രബ്രാഹ്മണകുടുംബത്തിൽ അദ്ദേഹം ജനിച്ചു. പ്രാഥമിക വിദ്യാഭ്യാസംപോലും ലഭിക്കാൻ സൗകര്യമില്ലാത്ത ഒരു പരിത:സ്ഥിതിയിലാണു ബാല്യകാലം കഴിഞ്ഞത്. അക്കാലത്ത് റാണി രാസമണി എന്നു പേരുള്ള ധനികനായ ഒരു ശൂദ്രസ്ത്രീ കല്ക്കത്തയിൽനിന്നു നാലു മൈൽ അകലെ ഗംഗാതീരത്തിൽ ദക്ഷിണേശ്വരം എന്ന സ്ഥലത്തു വലിയൊരു കാളീക്ഷേത്രം സ്ഥാപിച്ചിരുന്നു. ക്ഷേത്രത്തിന്റെ ഉടമസ്ഥ താണ ജാതിയിൽപ്പെട്ടവളായതുകൊണ്ട് ആഢ്യബ്രാഹ്മണർക്ക് അവിടത്തെ ശാന്തിജോലി നോക്കാൻ മടിയായിരുന്നു. രാമകൃഷ്ണൻ അതൊന്നും ഗൗനിക്കാതെ ഇരുപതാമത്തെ വയസ്സിൽ ആ ക്ഷേത്രത്തിലെ ശാന്തിക്കാരനായി. അദ്ദേഹത്തിന്റെ ജീവിതത്തിലെ ഒരു പരിവർത്തനഘട്ടമായിരുന്നു അത്. ബാല്യത്തിൽതന്നെ സ്തോഭവിവശമാകാറുള്ള അദ്ദേഹത്തിന്റെ ഹൃദയം ദിവസംപ്രതി കാളീഭക്ത്യുന്മത്തമായിത്തീർന്നു. ധ്യാനസ്തോത്രപൂജാവിധികളുടെ നിരന്തരവും ഏകാഗ്രവുമായ അനുഷ്ഠാനംകൊണ്ട് ജഗ

ദംബികയുടെ സാക്ഷാൽകാരം ദേവീവിഗ്രഹത്തിലൂടെ അദ്ദേഹത്തിന് അനുഭവപ്പെട്ടതായിത്തോന്നി. സകലതും ദേവീമയമായി അദ്ദേഹം ദർശിച്ചു.

ഇങ്ങനെ രണ്ടു കൊല്ലം കഴിഞ്ഞപ്പോൾ അമ്മയുടെ ആഗ്രഹമനുസരിച്ച് രാമകൃഷ്ണൻ സ്വഗൃഹത്തിൽ തിരിച്ചെത്തി ഒരു വിവാഹബന്ധത്തിലേർപ്പെട്ടു. അന്ന് അഞ്ചു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന ശാരദാമണി എന്ന ഒരു കൊച്ചു പെൺകുട്ടിയെയായിരുന്നു അമ്മ സ്വപുത്രന്റെ വധുവായി തെരഞ്ഞെടുത്തത്. അക്കാലത്ത് ശൈശവവിവാഹം സർവസാധാരണമായിരുന്നു. വിവാഹച്ചടങ്ങു കഴിഞ്ഞു വധു അന്നത്തെ പതിവനുസരിച്ചു സ്വമാതൃഗൃഹത്തിലേക്കു തിരിച്ചുപോയി. രാമകൃഷ്ണൻ വീണ്ടും ദക്ഷിണേശ്വരത്തിലെ ശാന്തിജോലിയിൽ വ്യാപൃതനായി. പിന്നീട് എട്ടൊമ്പതു കൊല്ലം കഴിഞ്ഞാണ് അദ്ദേഹം സ്വപത്നിയെ കാണുന്നത്. അപ്പോഴേക്കും ഗൃഹസ്ഥജീവിതത്തെപ്പറ്റി ചിന്തിക്കാൻപോലും വയ്യാത്തവിധം ഭക്തിയുടെയും വിരക്തിയുടെയും മാർഗ്ഗത്തിൽ അദ്ദേഹം ബഹുദൂരം സഞ്ചരിച്ചുകഴിഞ്ഞു. ഈ വസ്തുത മനസ്സിലാക്കിയ ശാരദാമണി ദാമ്പത്യജീവിതം കാംക്ഷിക്കാതെ തപശ്ചര്യയോടെ ഭർത്താവിനെ പരിചരിച്ചു മുക്തിനേടാൻ തീർച്ചയാക്കി. ആ നിലയിലാണ് ഈ മഹതീരത്നം രാമകൃഷ്ണന്റെ അന്തേവാസിനിയായത്. ക്രമേണ അവരും ഭർത്താവിനെപ്പോലെ ആത്മീയജീവിതത്തിന്റെ പരമപദത്തിലെത്തി 'ശാരദാദേവി' എന്ന പേരിൽ സർവജനസമാരാധ്യയായിത്തീർന്നു.

രാമകൃഷ്ണനു വിദ്യാഭ്യാസം ഒട്ടുംതന്നെ ലഭിച്ചിരുന്നില്ല. എങ്കിലും ഉള്ളിൽ എപ്പോഴും കത്തിക്കാളിക്കൊണ്ടിരുന്ന ഭക്തി ദീപം അദ്ദേഹത്തെ ഒരു ജ്ഞാനിയും സിദ്ധനുമാക്കിത്തീർത്തു. എല്ലാ മതങ്ങളും സാരാംശത്തിൽ ഒന്നാണെന്നുള്ള ബോധം തെളിഞ്ഞുവന്നു. ജാതിമതവർഗവ്യത്യാസങ്ങളെല്ലാം അസ്തമിച്ചു. കാമിനീകാഞ്ചനവിരക്തി പരിപൂർണതയിലെത്തി. 'പണ്ഡിതാസ്സമദർശിനഃ' എന്ന ഗീതാവാക്യമനുസരിച്ചുള്ള സമദർശിത്വം തികച്ചും സാദ്ധ്യമായി. ഇതിനു സഹായകമായി പുറമെനിന്ന് ഉപദേശം ലഭിക്കത്തക്ക സാഹചര്യവും അവിടെ വന്നുചേർന്നു. ദേശാടനത്തിനിടയിൽ ക്ഷേത്രപരിസരങ്ങളിൽ വന്നു താമസിക്കാറുണ്ടായിരുന്ന പല സിദ്ധന്മാരുമായി രാമകൃഷ്ണൻ സമ്പർക്കം പുലർത്തി. അവരിൽ ഇതരമതസ്ഥരും ഉണ്ടായിരുന്നു. അന്യമതസിദ്ധാന്തങ്ങൾ അവരിൽനിന്നു ഗ്രഹിക്കുവാനും തത്തന്മതസ്ഥാപകരിലൂടെ പ്രത്യക്ഷപ്പെട്ട ഈശ്വരചൈതന്യം അതതു രൂപത്തിലും ഭാവത്തിലും സാക്ഷാൽകരിക്കാനും അദ്ദേഹത്തിനു കഴിവുണ്ടായി. ഹിന്ദുമതത്തിലെ അദ്ദേഹത്തിന്റെ പ്രഥമഗുരു 'ഭൈരവിബ്രാഹ്മണി' എന്നറിയപ്പെട്ടിരുന്ന ഒരു യോഗിനിയാണ്. അവർ ഒരു കൊല്ലത്തോളം ദക്ഷിണേശ്വരക്ഷേത്രത്തിൽ താമസിച്ച് രാമകൃഷ്ണനു ഭക്തിയോഗത്തിൽ ഉപരി പരിശീലനം നൽകി. അനന്തരം കുറെക്കാലം 'ടോടാപുരി' എന്ന ഒരു യോഗിയിൽനിന്ന് അദ്ദേഹം ജ്ഞായോഗവും രജയോഗവും അഭ്യസിച്ചു.

ഇതിനിടയിൽ ബ്രഹ്മസമാജത്തിന്റെ നേതാവായ കേശവചന്ദ്രസേനനുമായി രാമകൃഷ്ണൻ പരിചയപ്പെട്ടു കഴിഞ്ഞിരുന്നു. പ്രസിദ്ധ വാഗ്മിയും പണ്ഡിതാഗ്രേസരനുമായിരുന്നു കേശവചന്ദ്രസേനൻ. പ്രഥമദർശനത്തിൽത്തന്നെ രണ്ടുപേർക്കും പരസ്പരം ആദരവും സ്നേഹവും തോന്നി.



ആ ബന്ധം ദീർഘകാലം നീണ്ടുനിന്നു. അതുവരെ മിക്കവാറും അജ്ഞാതനായിക്കഴിഞ്ഞിരുന്ന ശാന്തിക്കാരന്റെ ദിവ്യത്വം ആദ്യമായി കണ്ടറിഞ്ഞത് കേശവചന്ദ്രസേനനാണെന്നു പറയാം. അദ്ദേഹത്തിന്റെ പ്രസംഗങ്ങളിലും പ്രബന്ധങ്ങളിലും രാമകൃഷ്ണൻ ഒരു ദിവ്യാത്മാവെന്ന നിലയിൽ പ്രകീർത്തിതനായി. അതിനെത്തുടർന്നു ലോകരുടെ ശ്രദ്ധ ദക്ഷിണേശ്വരം ക്ഷേത്രത്തിലേക്കു തിരിഞ്ഞു. ദിനംപ്രതി രാമകൃഷ്ണദർശനത്തിനായി നാനാജാതിമതസ്ഥരായ നിരവധി ജനങ്ങൾ വന്നുതുടങ്ങി. ഈ കാളീഭക്തൻ പരമഹംസപദത്തിലെത്തിയ ജീവന്മുക്തനാണെന്നും അദ്ദേഹത്തിന്റെ ആത്മീയ സിദ്ധികൾ അനന്യദൃഷ്ടങ്ങളാണെന്നും ഏവർക്കും ബോദ്ധ്യമായി. ഗൃഹസ്ഥരും ബ്രഹ്മചാരികളുമായ അനേകം പേർ അദ്ദേഹത്തിന്റെ വചോമാധുരിയിലും ഭക്തിപ്രകർഷത്തിലും ലയിച്ചു ശിഷ്യന്മാരായിത്തീർന്നു. അവരിൽ പ്രഥമഗണനീയനാണ് പിന്നീടു ലോകപ്രശക്തിനേടിയ സ്വാമി വിവേകാനന്ദൻ. എത്ര ദുർഗ്രഹമായ വേദാന്തതത്ത്വവും നമുക്കു നിത്യപരിചിതങ്ങളായ ദൃഷ്ടാന്തങ്ങളിലൂടെ അത്യന്ത ലളിതമാക്കി വിശദീകരിക്കാൻ ശ്രീ രാമകൃഷ്ണപരമഹംസന് അന്യാദൃശമായ കഴിവുണ്ടായിരുന്നു. അദ്ദേഹത്തിന്റെ 'വായ്മൊഴികൾ' സുപ്രസിദ്ധങ്ങളാണ്. അവയെല്ലാം പുസ്തകരൂപത്തിൽ പ്രസിദ്ധീകൃതമായിട്ടുണ്ട്. തന്റെ ശിഷ്യപ്രധാനനായ വിവേകാനന്ദനെയും തത്സഹചരന്മാരെയും ലോകസേവനത്തിനായി സന്നദ്ധരാക്കുക എന്നതായിരുന്നു പരമഹംസരുടെ മുഖ്യോദ്ദേശ്യം. അത് അദ്ദേഹം തൃപ്തികരമായി നിർവഹിച്ചു. ഏതാനും ദിവസം രോഗബാധിതനായി കിടന്നതിനു ശേഷം 1886-ൽ അദ്ദേഹം സമാധിയടഞ്ഞു.

ഇനി നമുക്ക് വിവേകാനന്ദചരിത്രത്തിലേക്ക് കണ്ണോടിക്കാം. 1863-ൽ ആണ് വിവേകാനന്ദന്റെ ജനനം. നരേന്ദ്രൻ എന്നായിരുന്നു ആദ്യത്തെ പേര്. ആത്മീയ പ്രവണതയും തത്ത്വചിന്താശീലവും വിദ്യാർത്ഥിയായിരിക്കുമ്പോൾത്തന്നെ ഈ യുവാവിൽ മുന്നിട്ടുനിന്നിരുന്നു. ബി.എ. ക്ലാസ്സിൽ പഠിക്കുന്ന കാലത്താണ് നരേന്ദ്രൻ ആദ്യമായി പരമഹംസനെ കാണുന്നത്. എന്തുകൊണ്ടോ അളവറ്റതും അടക്കാൻ വയ്യാത്തതുമായ ഒരാനന്ദം ആ വിദ്യാർത്ഥിയെ കണ്ട മാത്രയിൽ പരമഹംസർക്കനുഭവപ്പെട്ടു. തന്റെ ഭാവി ശിഷ്യനെ അദ്ദേഹം ആ യുവാവിൽ ദർശിച്ചിരിക്കാം. അതുവരെ ഒന്നിലും വിശ്വസിക്കാതെ മത വിഷയങ്ങളെപ്പറ്റി തർക്കിച്ചും ചോദ്യംചെയ്തും ശീലിച്ച ഒരു യുക്തിവാദിയായിരുന്നു നരേന്ദ്രൻ. പരമഹംസനുമായി തുടർന്നുണ്ടായ സമ്പർക്കം ആ മനോഭാവത്തിന് ഒരു മാറ്റംവരുത്തി. പല കൂടിക്കാഴ്ചകളുടെയും ഫലമായി ഒടുവിൽ നരേന്ദ്രൻ സന്ന്യാസം സ്വീകരിച്ച് രാമകൃഷ്ണശിഷ്യനായിത്തീർന്നു. ക്രമേണ സന്ന്യാസിശിഷ്യന്മാരുടെ സംഖ്യ വർദ്ധിച്ചു. അവരുടെ നേതൃത്വം ഗുരുവിന്റെ നിർദേശപ്രകാരം നരേന്ദ്രനാണ് ഏറ്റെടുത്തത്. ഈ യുവസന്ന്യാസിയിൽ മഹത്തായ ആത്മീയശക്തി സംഭൃതമായിട്ടുണ്ടെന്നും അതിന്റെ വികാസം തന്റെ ഉപദേശങ്ങളെ ലോകത്തിൽ പ്രചരിപ്പിക്കാൻ ഉപകരിക്കുമെന്നും പരമഹംസൻ നേരത്തെ കണ്ടറിഞ്ഞിരുന്നു. ഇത്രത്തോളം കർമശക്തിയും ജ്ഞാനശക്തിയും മറ്റാർക്കുമില്ലെന്നും അദ്ദേഹം മനസ്സിലാക്കി. 'ഈ കുട്ടികളെ നോക്കിക്കൊള്ളുക' എന്നു മറ്റു

ശിഷ്യന്മാരെ ചൂണ്ടിക്കൊണ്ട് അദ്ദേഹം ഒരിക്കൽ നരേന്ദ്രനോടു പറയുകയുണ്ടായി.

പിതൃപുത്രബന്ധത്തെപ്പോലും അതിശയിക്കുന്ന ഒന്നായിരുന്നു ആ ഗുരുശിഷ്യബന്ധം. അതിനെപ്പറ്റി പല കഥകളുമുണ്ട്. അവയൊന്നും ഇവിടെ വിസ്തരിക്കുന്നില്ല. 'എന്തും ശുദ്ധീകരിക്കാൻ ശക്തിയുള്ള മഹാഗ്നിയാണ് നരേന്ദ്രൻ' എന്ന് പരമഹംസൻ പലപ്പോഴും പറഞ്ഞിരുന്നു. ആ അഗ്നിയുടെ തേജസ്സ് ഇന്ത്യയുടെ ക്ഷയിച്ചുപോയ ആത്മവീര്യത്തെ പുനരുജ്ജീവിപ്പിക്കുമെന്നും ലോകമൊട്ടാകെ വ്യാപിച്ചു വെളിച്ചം വീശുമെന്നും അദ്ദേഹം വിശ്വസിച്ചിരുന്നു. ആ വിശ്വാസം പ്രതീക്ഷയിൽ കവിഞ്ഞു ഫലിക്കുകയും ചെയ്തു. ഗുരുവിന്റെ സമാധിക്കുശേഷം അദ്ദേഹത്തിന്റെ സന്ദേശം ഇന്ത്യയിൽ മാത്രമല്ല ദേശാന്തരങ്ങളിലും പ്രതിധ്വനിക്കത്തക്കവിധം പ്രചരിപ്പിക്കുവാനാണ് ഈ ശിഷ്യാഗ്രഗണ്യൻ ആദ്യമായി ഉദ്യമിച്ചത്. അതിനുവേണ്ടി സ്വയം പരിശീലനം നേടാൻ ഇന്ത്യ മുഴുവൻ കാൽനടയായി സഞ്ചരിക്കണമെന്ന് അദ്ദേഹം തീർച്ചയാക്കി. നരേന്ദ്രനാമത്തിൽത്തന്നെ പരിവ്രാജകവേഷധാരിയായി ഹിമാലയം മുതൽ കന്യാകുമാരിവരെ നടത്തിയ ക്ലേശപൂർണമായ ആ പര്യടനം ഒരുവിധത്തിൽ ഒരു തപശ്ചര്യതന്നെയായിരുന്നു. അന്നാണ് അദ്ദേഹം കേരളത്തിലും വന്നത്. ഇവിടത്തെ പ്രാകൃതമായ അയിത്താചാരം കണ്ട് കേരളം ഒരു ഭ്രാന്താലയമാണെന്ന് അദ്ദേഹം ആക്ഷേപിച്ചത് ഇന്നും കേരളീയരുടെ സ്മൃതിപഥത്തിൽനിന്നു മാഞ്ഞുപോയിട്ടില്ല. സ്വാമി വിവേകാനന്ദൻ എന്ന പേര് ഇന്ത്യയിൽപ്പോലും സുവിദിതമായിട്ടില്ലാത്ത കാലമായിരുന്നു അത്. എങ്കിലും ചെന്നിടത്തെല്ലാം പലരും ഈ പരിവ്രാജകന്റെ ഗംഭീരാകൃതിയും ചൈതന്യം കളിയാടുന്ന മുഖവും കണ്ടു ഭക്തിനമ്രതയോടെ അദ്ദേഹത്തെ സൽക്കരിക്കുവാൻ സന്നദ്ധരായി. തൃശൂരും എറണാകുളത്തും തിരുവനന്തപുരത്തും ചില ഗൃഹങ്ങളിൽ അദ്ദേഹം അതിഥിയായി താമസിച്ചിട്ടുണ്ട്. പല പണ്ഡിതന്മാരും അന്ന് അദ്ദേഹത്തെ സന്ദർശിച്ചു സംഭാഷണം നടത്തുകയുണ്ടായി. മഹാജ്ഞാനിയും കലാനിധിയുമായിരുന്ന ചട്ടമ്പിസ്വാമികളുമായി എറണാകുളത്തുവെച്ചു നടന്ന സംഭാഷണം ഇക്കൂട്ടത്തിൽ സ്മരണീയമാണ്. യഥാർത്ഥ പണ്ഡിതനായി ഒരാളെമാത്രമേ താൻ കേരളത്തിൽ കണ്ടുള്ളു എന്ന് ആ സംഭാഷണത്തിനുശേഷം വിവേകാനന്ദൻ പറഞ്ഞുവത്രെ, രണ്ടുപേരുടെയും ജീവചരിത്രത്തിൽ ഈ സംഗതി രേഖപ്പെടുത്തിക്കാണുന്നുണ്ട്. വിവേകാനന്ദസ്വാമിയുടെ കന്യാകുമാരീസന്ദർശനവും പ്രസിദ്ധമാണ്. അവിടെ സമുദ്രമദ്ധ്യത്തിലുള്ള പാറമേലിരുന്ന് അദ്ദേഹം ധ്യാനിച്ചതും ഇൻഡ്യയിലെ ദാരിദ്ര്യഗ്രസ്തരായ ജനലക്ഷങ്ങളെ ഓർത്തു കണ്ണീർവാർത്തതും മറ്റും കേരളീയർ എന്നും ഓർമിക്കുന്ന ചരിത്രവസ്തുതയാണ്.

ഈ ദേശാടനം കഴിഞ്ഞ് 1893 മെയ് മാസത്തിൽ സ്വാമി ബോംബെയിൽനിന്ന് അമേരിക്കയിലേക്കു കപ്പൽ കയറി. അദ്ദേഹത്തിന്റെ ജീവിതത്തിലെ വലിയൊരു വഴിത്തിരിവായിരുന്നു ഈ വിദേശയാത്ര. ചിക്കാഗോ നഗരത്തിൽ നടക്കുന്ന സർവമതസമ്മേളനത്തിൽ ഹിന്ദുമതത്തെപ്പറ്റി പ്രസംഗിക്കാനായിരുന്നു അദ്ദേഹം പോയത്. ക്ഷണിക്കപ്പെടാത്ത അതിഥിയായിരുന്നതിനാൽ കപ്പലിറങ്ങിയപ്പോൾ സ്വാമിയെ സ്വീകരിപ്പാൻ അവിടെ ആരുമുണ്ടായിരുന്നില്ല. ഏതോ ഒരിന്ത്യൻ സന്ന്യാസി വന്നിരിക്കുന്നുവെന്നേ അമേരിക്കക്കാർക്കു തോന്നിയുള്ളു. അദ്ദേഹത്തിന്റെ കാഷായവസ്ത്രവും തലക്കെട്ടും മറ്റും അവർക്കൊരു പുതുമയായിരുന്നു. സ്വാമി തെരുവിലൂടെ നടന്നപ്പോൾ വെള്ളക്കാരായ കുട്ടികൾ കൂക്കിവിളിക്കുകയും മുതിർന്നവർ പുച്ഛഭാവത്തിൽ നോക്കുകയുമുണ്ടായി. ഇതിനെപ്പറ്റി വള്ളത്തോൾ. 'കൃഷ്ണപ്പരുന്തിനോട്' എന്ന തലക്കെട്ടിൽ രസകരമായ ഒരു കവിതയെഴുതിയിട്ടുണ്ട്. അതിലെ കൃഷ്ണപ്പരുന്ത് സ്വാമി വിവേകാനന്ദനാണ്.



'കാവിവസ്ത്രത്താൽ സമാച്ഛാദിതശരീരനായ്
കേവലം ഭസ്മാലിപ്തഗ്രീവനാകിയ ഭവാൻ'

എന്ന വരി പരുന്തിനും സ്വാമിക്കും യോജിക്കുമല്ലോ. വെള്ളക്കാരുടെ പുച്ഛഭാവത്തിനു കവി വ്യംഗ്യഭംഗ്യാ നല്ല മറുപടി കൊടുത്തിട്ടുണ്ട്.

ഒരു ഭിക്ഷുവിന് അമേരിക്കയിലെ ആ മഹാസമ്മേളനത്തിൽ സ്ഥാനം ലഭിക്കുന്നതെങ്ങനെ? അതിനും കുറെ വിഷമിക്കേണ്ടിവന്നു. ഒടുവിൽ ചിലരുടെ ശുപാർശമൂലം അഞ്ചുമിനിട്ടുനേരം സംസാരിക്കാൻ സ്വാമിക്ക് അനുവാദം ലഭിച്ചു. വിചിത്രവേഷനായ അദ്ദേഹം പ്രസംഗവേദിയിൽ എഴുന്നേറ്റു നിന്നപ്പോൾത്തന്നെ 'ആ ധീരശാന്തമുഖകാന്തി'യിൽ സദസ്യരാകമാനം ആകൃഷ്ടരായി. 'അമേരിക്കയിലെ സഹോദരിമാരേ, സഹോദരന്മാരെ' എന്ന സ്വാമിയുടെ സംബോധന അവരെ പുളകംകൊള്ളിച്ചു. സാഹോദര്യംകൊണ്ടു മധുരീകൃതമായ ഇമ്മാതിരി ഒരു സംബോധന അതിനുമുമ്പ് അവിടെയാരും കേട്ടിട്ടില്ല. അമേരിക്കക്കാരുടെ ഹൃദയം കവർന്ന ആ വാക്കുകൾ കേട്ടപ്പോഴുണ്ടായ ഹസ്തതാഡനം ഏറെനേരം നീണ്ടുനിന്നു. അതോടുകൂടി സ്വാമിക്കു പ്രസംഗസമയം നീട്ടിക്കിട്ടി. തുടർന്നു നടന്ന ഗംഭീരപ്രസംഗം സദസ്യരെ വിസ്മയഭരിതരാക്കി. ആലോചനാമൃതമായ ഈയൊരു പ്രസംഗംകൊണ്ടുതന്നെ സ്വാമി വിവേകാനന്ദൻ വിശ്വവിശ്രുതനായി. പത്രങ്ങളിലെല്ലാം അതിനു പ്രമുഖസ്ഥാനം ലഭിച്ചു. പിന്നീടു സമ്മേളനം അവസാനിക്കുന്നതുവരെ എല്ലാ ദിവസങ്ങളിലും സ്വാമിയുടെ പ്രസംഗം കേൾക്കാൻ ആളുകൾ കൂട്ടംകൂടിയിരുന്നു. അമേരിക്കക്കാരിൽ പലരും അദ്ദേഹത്തിന്റെ സ്നേഹിതന്മാരും ആരാധകന്മാരുമായിത്തീർന്നു. തുടർന്നു രണ്ടു കൊല്ലത്തോളം അദ്ദേഹം അമേരിക്കയിൽ താമസിച്ച് സാർവജനീനമായ വേദാന്തമതം പ്രചരിപ്പിച്ചു. രാമകൃഷ്ണസന്ദേശത്തിന്റെ അധിഷ്ഠാനത്തിൽ പൊതുവായ ഒരു മാനവസംസ്കാരവും അദ്ധ്യാത്മചിന്താപദ്ധതിയും വളർത്തിക്കൊണ്ടു വരണമെന്നായിരുന്നു സ്വാമിയുടെ ആഗ്രഹം. അതിനുപറ്റിയ അന്തരീക്ഷം സൃഷ്ടിക്കുന്നതിനു പല നഗരങ്ങളിലും അദ്ദേഹം വേദാന്തസമിതികൾ സ്ഥാപിച്ചു. സ്വാമിയുടെ പ്രഭാഷണങ്ങൾ കേട്ടു പ്രബുദ്ധരായ ചിലർ വേദാന്തമതം സ്വീകരിച്ച് അദ്ദേഹത്തിന്റെ ശിഷ്യന്മാരായി. പാശ്ചാത്യരെ യോഗവിദ്യ പഠിപ്പിക്കാൻ 'രാജയോഗം' എന്ന ഗ്രന്ഥം അദ്ദേഹമെഴുതിയത് അക്കാലത്താണ്. ഇതു കൂടാതെ ഭക്തിജ്ഞാനകർമയോഗങ്ങളെപ്പറ്റിയും അദ്ദേഹം പ്രത്യേകം പ്രഭാഷണങ്ങൾ നടത്തി അവരെ ഉൽബുദ്ധരാക്കി. ഈ പ്രഭാഷണങ്ങളെല്ലാം പുസ്തകരൂപത്തിൽ പ്രസിദ്ധീകൃതമായിട്ടുണ്ട്.

അമേരിക്കയിലെ പ്രവർത്തനം കഴിഞ്ഞ് 1895-ൽ സ്വാമി ഇംഗ്ലണ്ടിലേക്കു പോയി. അവിടെയും വേദാന്തമതപ്രബോധനത്തിലേർപ്പെട്ടു കുറെനാൾ താമസിച്ചു. സിസ്റ്റർ നിവേദിത എന്ന പേരിൽ പിന്നീടു പ്രസിദ്ധയായിത്തീർന്ന മാർഗരറ്റ് നോബിൾ എന്ന ആംഗ്ലേയവനിത സ്വാമിയുടെ ശിഷ്യയായത് അന്നാണ്. അവർ ആയുശ്ശേഷം മുഴുവൻ ഇന്ത്യയ്ക്കുവേണ്ടി ചെലവഴിച്ചു. വളരെ ക്ലേശവും ത്യാഗവും സഹിച്ച് കൽക്കത്തയിൽ പെൺകുട്ടികളുടെ വിദ്യാഭ്യാസത്തിനായി അവരനുഷ്ഠിച്ച മഹനീയസേവനം അനുസ്മരണീയമാകുന്നു.

ഇംഗ്ലണ്ടിലെ പ്രവർത്തനത്തിനിടയിൽ ജർമനി, സ്വിറ്റ്സർലാൻഡ് മുതലായ പല രാജ്യങ്ങളും സ്വാമി സന്ദർശിക്കുകയുണ്ടായി. ചുരുക്കത്തിൽ അദ്ദേഹത്തിന്റെ പാശ്ചാത്യപര്യടനം ഒരു ദിഗ്വിജയംതന്നെയായിരുന്നു. അമേരിക്കയിലും ഇംഗ്ലണ്ടിലും അദ്ദേഹം ഭാരതീയസംസ്കാരത്തിന്റെയും വേദാന്തസിദ്ധാന്തത്തിന്റെയും വിജയക്കൊടി നാട്ടി. ഇങ്ങനെ നാലുകൊല്ലം നീണ്ടുനിന്ന വിദേശവാസത്തിനുശേഷം 1897-ലാണ് സ്വാമി മാതൃരാജ്യത്തിലേക്കു മടങ്ങിയത്.

വിജയശ്രീലാളിതനായ ഈ വേദാന്തകേസരിയുടെ തിരിച്ചുവരവ് ഇന്ത്യാചരിത്രത്തിലെ ഒരു പ്രധാന സംഭവമാണെന്നു പറയാം. എത്ര അഭിമാനത്തോടും ആഹ്ലാദത്തോടും കൂടിയാണ് നാട്ടുകാർ അദ്ദേഹത്തെ സ്വീകരിച്ചത്! കൊളംബോ തുറമുഖം മുതൽ അൽമോറാവരെ വഴിനീളെ രാജോചിതമായ സ്വീകരണങ്ങൾകൊണ്ടു ജനങ്ങൾ അദ്ദേഹത്തെ ബഹുമാനിച്ചു. രാജാക്കന്മാർപോലും അദ്ദേഹത്തിന്റെ പാദശുശ്രൂഷയ്ക്ക് അവസരവും കാത്തുനിന്നു. അദൃഷ്ടപൂർവമായ ഒരു ജൈത്രയാത്രയായിരുന്നു അത്. നാട്ടിൽ തിരിച്ചെത്തിയിട്ടും സ്വാമിക്ക് ഒരു വിശ്രമവുമുണ്ടായില്ല. ഭാരതത്തിന്റെ ഉന്നമനത്തിനായി എത്രയോ കാര്യങ്ങൾ ചെയ്തുതീർക്കാനുണ്ടെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. നാല്പതുവയസ്സു തികയുന്നതിനുമുമ്പ് താൻ ഇഹലോകവാസം വെടിയുമെന്ന് സ്വാമി പലപ്പോഴും പറഞ്ഞിട്ടുണ്ട്. ഇനി കുറച്ചു സമയം മാത്രമേ ലോകസേവനത്തിനു ശേഷിച്ചിട്ടുള്ളു. അതുകൊണ്ടു മാതൃഭൂമിയുടെ സർവതോമുഖമായ സമുദ്ധാരണത്തിനുവേണ്ടിത്തന്നെ അദ്ദേഹം അനന്തരകാലം മുഴുവൻ പ്രവർത്തിച്ചു.

ഏതു പ്രവർത്തനത്തിനും ഒരു സംഘടന ആവശ്യമാണല്ലോ. തന്റെ സഹപ്രവർത്തകരായ സന്ന്യാസിമാരെ സംഘടിപ്പിച്ച് 'രാമകൃഷ്ണമിഷൻ' എന്ന പേരിൽ അപ്പോൾ ഒരു പ്രവർത്തനരംഗം സംവിധാനം ചെയ്തു. ഈ സ്ഥാപനത്തിന്റെ ഭാവി പ്രവർത്തനത്തിനു വേണ്ട എല്ലാ ഏർപ്പാടുകളും ചെയ്തതിനുശേഷമാണ് സ്വാമി സമാധിയടഞ്ഞത്. 1902 ജൂലൈമാസം രണ്ടാം തീയതിയായിരുന്നു സ്വാമിയുടെ മഹാസമാധി. അന്നും പതിവുപോലെ വൈകുന്നേരം കുറെദൂരം നടന്നു തിരിച്ചെത്തി അദ്ദേഹം ധ്യാനത്തിനായി മുറിയിൽ പ്രവേശിച്ചു. നിശ്ചിതസമയം കഴിഞ്ഞിട്ടും മുറി തുറന്നു കാണായ്കയാൽ ശിഷ്യന്മാർ ചെന്നു നോക്കിയപ്പോഴാണ് അദ്ദേഹം അന്ത്യസമാധിയിൽ വിലയം പൂണ്ടതായിക്കണ്ടത്. അങ്ങനെ ആ മർത്ത്യതേജസ്സും ലോകദൃഷ്ടിയിൽനിന്നു തിരോധാനം ചെയ്തു.



## രാമകൃഷ്ണ മിഷൻ

'ലോകക്ഷേമത്തിനായി കർമം ചെയ്തുകൊണ്ട് ജീവിക്കുക' എന്ന ഉപനിഷത്സന്ദേശം ശ്രീരാമകൃഷ്ണപരമഹംസനും വിവേകാനന്ദസ്വാമിയും ജീവിതപ്രമാണമാക്കിയിരിക്കുന്നു. അവരുടെ ലോകസംഗ്രഹാഭിലാഷം പ്രവൃത്തിരൂപത്തിലായതാണ് രാമകൃഷ്ണമിഷൻ. ഇത്രയും കാലംകൊണ്ട് അതൊരു മഹാസ്ഥാപനമായി വളർന്നു മാനവസമുദായത്തിന്റെ അഭയസ്ഥാനമായിത്തീർന്നിരിക്കുന്നു. കൽക്കത്തയ്ക്കടുത്തുള്ള ബേലൂർ എന്ന സ്ഥലത്താണ് അതിന്റെ തലസ്ഥാനം. ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ അതിന്റെ ശാഖകൾ സ്ഥാപിതമായിട്ടുണ്ട്. നമ്മുടെ കേരളവും രാമകൃഷ്ണമിഷന്റെ ഒരു പ്രധാന പ്രവർത്തനരംഗമാകുന്നു. ഇവിടെ പല സ്ഥലത്തും രാമകൃഷ്ണാശ്രമങ്ങളും അവയുടെ നേതൃത്വത്തിൽ നടത്തപ്പെടുന്ന വിദ്യാലയങ്ങൾ; ആതുരശാലകൾ മുതലായ സ്ഥാപനങ്ങളുമുണ്ട്. ഉൽകൃഷ്ടവിദ്യാഭ്യാസം സിദ്ധിച്ച സന്ന്യാസിമാരാണ് എല്ലാ സ്ഥലത്തും നിസ്വാർത്ഥസേവനമനുഷ്ഠിക്കുന്നത്. ബങ്കാളികളെ ഒഴിച്ചാൽ ഈ സന്ന്യാസിമാരിൽ വലിയൊരു ഭാഗം കേരളീയരാണെന്നുള്ളതിൽ നമുക്കഭിമാനം കൊള്ളാം.

സഹജീവികളോടുള്ള കടമ വിസ്മരിച്ചു വ്യക്തിപരമായ മോക്ഷം മാത്രം ലക്ഷ്യമാക്കി ജീവിതരംഗത്തുനിന്നു പലായനം ചെയ്യുന്ന സ്വാർത്ഥബുദ്ധി രാമകൃഷ്ണമിഷനിലെ സന്ന്യാസിമാർക്കില്ല. അവർ യഥാർത്ഥ കർമയോഗികളാകുന്നു. അതാണ് അവരെ സംബന്ധിച്ച ഏറ്റവും പ്രശംസനീയമായ വസ്തുത. മനുഷ്യവർഗത്തിന്റെ ലൗകികവും ആത്മീയവുമായ പുരോഗതിയും ക്ഷേമവുമാണ് അവരുടെ ലക്ഷ്യം. വിദ്യാഭ്യാസം, ആതുരശുശ്രൂഷ, ദുരിതാശ്വാസപ്രവർത്തനം, വേദാന്തമതപ്രബോധനം എന്നിങ്ങനെ നാനാമുഖമായിത്തിരിയുന്നു, അവരുടെ സേവനരംഗം. ഇന്ത്യയിലെ ഇതര സന്ന്യാസിമഠങ്ങളെപ്പോലെ രാമകൃഷ്ണമിഷൻ വെറുമൊരു മതസ്ഥാപനമല്ലെന്ന് ഇത്രയും കൊണ്ട് വെളിവായല്ലോ. അജ്ഞാനം, ദാരിദ്ര്യം, രോഗം മുതലായ മനുഷ്യബാധകളെ നീക്കംചെയ്യുന്ന സാമൂഹികസേവനത്തിനുള്ള ഒരു വിശിഷ്ട സ്ഥാപനമാണത്.

മാനസോല്ലാസം

## 25

# എപ്പിക്യൂറസ്സിന്റെ ഭൗതികവാദം

പ്രാചീനയവനതത്ത്വജ്ഞാനത്തിൽ പ്രാമുഖ്യം അർഹിക്കുന്ന ഒന്നാണ് എപ്പിക്യൂറസ്സിന്റെ ഭൗതികവാദം. ജീവിതാനന്ദവാദം അല്ലെങ്കിൽ ഭൗതികസുഖവാദം എന്ന പേരും ഇതിനു യോജിക്കും. ഭാരതീയരുടെ ചാർവാകമതത്തെപ്പോലെതന്നെ പ്രസ്തുത സിദ്ധാന്തവും അനന്തരകാലത്തു വളരെയധികം തെറ്റിദ്ധരിക്കപ്പെടുകയും അപവാദദൂഷിതമാകയും ചെയ്തിട്ടുണ്ട്. പ്രപഞ്ചകർത്താവായി ഒരീശ്വരനെ പ്രതിഷ്ഠിച്ചില്ലെന്ന കാരണത്താൽ രണ്ടു സിദ്ധാന്തവും പ്രതിയോഗികളുടെ അതിരു കടന്ന അധിക്ഷേപത്തിനു പാത്രമായി. നൈതികമൂല്യങ്ങളൊന്നും വകവയ്ക്കാതെ വിഷയാസക്തിയിൽ മുഴുകി, തിന്നും കുടിച്ചും ജീവിക്കാനുള്ള ഒരു 'ഫിലോസഫി' എന്നാണ് 'എപ്പിക്യൂറിയനിസ'ത്തെപ്പറ്റി ഇന്ന് ആളുകൾ ധരിച്ചുവച്ചിരിക്കുന്നത്. ആപ്തേയുടെ നിഘണ്ടുവിൽ എപ്പിക്യൂറിയൻ എന്ന വാക്കിന് ഉദരംഭരി, ഭോജനചഞ്ചു, വിഷയാസക്തൻ എന്നും മറ്റും അർത്ഥം കൊടുത്തിരിക്കുന്നു! 'അപ്പംകൊണ്ടും വെള്ളംകൊണ്ടും ജീവിക്കുമ്പോഴുണ്ടാകുന്ന ശരീരസുഖത്താൽ ഞാൻ പുളകിതനാകുന്നു. ഭോജനാഡംബരസുഖത്തെ, തദനനന്തരമുണ്ടാകുന്ന അസുഖംനിമിത്തം, ഞാൻ വെറുപ്പോടെ വർജിക്കുന്നു' എന്ന് ഉദ്ഘോഷിച്ച ചിന്തകനാണ് എപ്പിക്യൂറസ്. എന്നിട്ടും അദ്ദേഹത്തിന്റെ ആശയം ഇങ്ങനെ നേരെ വിപരീതമായി പ്രചരിച്ചു വേരുറച്ചു പോയതെന്തൊരത്ഭുതമാണെന്നു നോക്കുക. തച്ഛിഷ്യന്മാർപോലും ഗുരുവിനെപ്പോലെ ലളിതജീവിതത്തിൽ അത്യന്തം നിഷ്കർഷയുള്ളവരായിരുന്നു. മിഥ്യാബോധവും പ്രതിപക്ഷവൈരവും പരമ്പരീണമായി പടർന്നുപിടിച്ചാൽ എവിടംവരെ ചെന്നെത്തുമെന്ന



തിന് ഇതു നല്ലൊരു തെളിവാണ്. ധാർമികമൂല്യങ്ങളെല്ലാം ആത്മീയവാദികളുടെ കുത്തകയാണെന്നും ഭൗതികവാദികൾ അവയൊക്കെ പുറംതള്ളിയിരിക്കയാണെന്നും അന്ധമായി വാദിക്കുന്ന ആളുകൾ ഇന്നും ധാരാളമുണ്ടല്ലോ. മനുഷ്യത്വത്തെ കൂടുതൽ മാനിക്കാനും മനുഷ്യന്റെ സംശയമനശക്തിയെയും യുക്തിബോധത്തെയും വികസിപ്പിച്ചു ജീവിതത്തെ കഴിയുന്നിടത്തോളം ക്ലേശവിമുക്തമായി സുഖാനുഭൂതി കൈവരുത്താനുമായി തത്ത്വാന്വേഷണം നടത്തിയ നീതിനിഷ്ഠനായ ആചാര്യനായിരുന്നു എപ്പിക്യൂറസ്. ഈ സത്യത്തെ മറച്ചുവച്ചുകൊണ്ടാണ് മതഭ്രാന്തരായ പുരോഭാഗികൾ അദ്ദേഹത്തിന്റെ ജീവിതത്തെയും തത്ത്വചിന്തയെയും കറുപ്പടിച്ചു കാണിക്കാൻ ശ്രമിച്ചിട്ടുള്ളത്.

## ജീവചരിത്രം

രണ്ടായിരത്തിൽപ്പരം വർഷത്തിനുമുമ്പു ജീവിച്ചിരുന്ന എപ്പിക്യൂറസ്സിന്റെ ജീവചരിത്രത്തെ സംബന്ധിച്ചു സംശയരഹിതമെന്നു പറയാവുന്ന വസ്തുതകൾ അധികമില്ല. ബി.സി. 341 മുതൽ 270 വരെയാണ് അദ്ദേഹത്തിന്റെ ജീവിതകാലം. സാമോസ് എന്ന സ്ഥലത്താണ് അദ്ദേഹം ജനിച്ചതെന്നു പറയപ്പെടുന്നു. അവിടത്തെ ഒരു അതീനിയൻ കോളനിയിൽ കുടിയേറിപ്പാർത്ത നിയോക്ലിസ് (Neocles) എന്നു പേരായ ഒരു ദരിദ്രകർഷകനായിരുന്നു എപ്പിക്യൂറസ്സിന്റെ പിതാവ്. ഈ ബാലന്റെ വിദ്യാലയജീവിതം തുലോം ഹ്രസ്വമായിരുന്നു. പതിന്നാലാം വയസ്സിൽ ഒരു പാഠശാലയിൽ ചേർന്നു കുറെ പഠിക്കുവാനുള്ള സൗകര്യമേ അയാൾക്കു ലഭിച്ചുള്ളു. അവിടത്തെ വിദ്യാലയജീവിതം വ്യർത്ഥമെന്നു കരുതി എപ്പിക്യൂറസ് പതിനെട്ടാം വയസ്സിൽ അന്നത്തെ വിജ്ഞാനകേന്ദ്രവും തന്റെ മൂലകുടുംബസ്ഥാനവുമായ ആതൻസ് നഗരത്തിലേക്കു പോയി. പക്ഷേ, പഠിത്തം തുടരുന്നതിനു മുമ്പ് ഈ യുവാവിനു നഗരത്തിലെ നിയമമനുസരിച്ചു കുറെനാൾ പട്ടാളപരിശീലനം നടത്തേണ്ടിവന്നു. ബി.സി. 322-ൽ സാമോസ് കോളനി ശത്രുക്കളുടെ ആക്രമണത്തിനിരയായി. അതിനെത്തുടർന്നു തന്റെ പിതാവ് മറ്റഭയാർത്ഥികളോടൊപ്പം കോളോഫോൺ എന്ന സ്ഥലത്തു മാറിപ്പാർത്തപ്പോൾ എപ്പിക്യൂറസ് കുടുംബസംരക്ഷണാർത്ഥം അങ്ങോട്ടുപോയി. അന്ന് അഭയാർത്ഥികളുടെ നടുവിൽ ജീവിച്ചു സ്വകുടുംബത്തിന്റെയും അയൽവാസികളുടെയും ദുഃഖാനുഭവങ്ങളെ നേരിട്ടു കണ്ടറിഞ്ഞപ്പോഴാണ് എപ്പിക്യൂറസ്സിൽ ജീവിതചിന്ത ഉദ്ബുദ്ധമായത്. ദുഃഖതപ്തമാകുന്ന മനുഷ്യജീവിതത്തെ എങ്ങനെ സുഖശീതളമാക്കാമെന്ന വിചാരം അദ്ദേഹത്തിൽ നിരന്തരമായി പ്രവർത്തിച്ചു. തൽഫലമായി ഒരു എപ്പിക്യൂറിയൻ ഫിലോസഫി ഉദയംചെയ്തു. ശ്രീബുദ്ധനും ജീവിതദുഃഖാഗ്നിയുടെ ചൂടേറ്റിട്ടാണല്ലോ തന്നിവാരണമാർഗ്ഗമന്വേഷിച്ചു ധ്യാനശീലനായിത്തീർന്നത്.

അനാരോഗ്യം എപ്പിക്യൂറസ്സിനെ ജീവിതകാലം മുഴുവൻ വിഷമിപ്പിച്ചിരുന്നു. എങ്കിലും ഏതു കഷ്ടതയെയും നേരിടാനുള്ള അസാമാന്യ മനശ്ശക്തി അദ്ദേഹത്തിനുണ്ടായിരുന്നു. സ്നേഹശീലനും സൗമ്യനുമായ ആചാര്യന്റെ തത്ത്വപ്രബോധനം ഒട്ടേറെ ശിഷ്യരെ ആകർഷിച്ചു. അവർ പണം പിരിച്ചെ

ടുത്ത് ആതൻസ് നഗരത്തിൽ ഒരു വീടു പണിതുകൊടുത്തു. അതിലാണ് എപ്പിക്യൂറസ് തന്റെ തത്ത്വജ്ഞാനപാഠാലയം സ്ഥാപിച്ചത്. ബി.സി. 307 മുതൽ അദ്ദേഹം അവിടെ താമസമാക്കി. നിഷിദ്ധരും നികൃഷ്ടരുമായി ഗണിക്കപ്പെട്ട അടിമകൾക്കും ഗണികന്മാർക്കും ആ ഗുരുകുലത്തിൽ പ്രവേശം ലഭിച്ചിരുന്നു. ഇക്കാര്യത്തിൽ കുലപതി പ്രദർശിപ്പിച്ച മനുഷ്യത്വമാനിതയും വിശാലവീക്ഷണവും പല ദുഷ്പ്രവാദങ്ങൾക്കും വഴിയുണ്ടാക്കി. വെറും തീറ്റിപ്പണ്ടമായി കാമസമ്പൂർത്തി വരുത്തി ജീവിക്കാനാണ് എപ്പിക്യൂറസ് ശിഷ്യരെ പഠിപ്പിച്ചിരുന്നതെന്നുപോലും ദോഷൈകദൃക്കുകൾ പറഞ്ഞു പരത്തി. ഏതിലും മിതത്വം ദീക്ഷിക്കണമെന്നും ഇന്ദ്രിയദമനമാണു സുഖജീവിതോപായമെന്നുമുള്ള അദ്ദേഹത്തിന്റെ വിലയേറിയ ഉപദേശത്തെ അവർ അവഗണിച്ചു. 'ബുദ്ധിയുള്ളവർ പ്രേമത്തിൽച്ചെന്നു ചാടുകയില്ല' (The wise man will not fall in love) എന്നും 'സ്ത്രീ - പുരുഷസംയോഗം ഒരിക്കലും നന്മ ചെയ്തിട്ടില്ല. അതു തിന്മ ചെയ്യുന്നില്ലെങ്കൽ, അതുതന്നെ വലിയ കാര്യം' (Physical union of the sexes never did good; it is much, if it does not do harm) എന്നും നിശ്ശങ്കം പ്രഖ്യാപിച്ചിട്ടുള്ള ഒരാചാര്യനെ വിഷയലമ്പടനായിക്കാണാൻ സത്യത്തിന്റെ ശീർഷഘാതികൾക്കേ ധൈര്യമുണ്ടാകൂ.

ജൂലിയസ് സീസറിന്റെ സമകാലികനായ ലുക്രിഷ്യസ് എന്ന പ്രസിദ്ധകവി എപ്പിക്യൂറസ്സിന്റെ അനന്തരകാലത്തെ അനുയായികളിൽ അഗ്രേസരനാകുന്നു. 'വസ്തുസ്വഭാവത്തെപ്പറ്റി' (On the Nature of Things) എന്ന പേരിൽ എപ്പിക്യൂറിയൻ ചിന്തയുടെ മഹിമയെ സുന്ദരമായി ആവിഷ്കരിച്ചുകൊണ്ട് അദ്ദേഹം ഒരു വിശ്രുതകാവ്യം രചിച്ചിട്ടുണ്ട്. ഗുരുവിനെപ്പോലെ ഈ ശിഷ്യനും സ്വതന്ത്രചിന്താസ്തംഭികളായ മതത്തെയും മിസ്റ്റിസിസത്തെയും തന്റെ കവിതയിൽ ആവേശപൂർവം ആക്ഷേപിച്ചിരിക്കുന്നു. പ്ലൂട്ടാർക്കും സിസറോവും എപ്പിക്യൂറസ്സിന്റെ തത്ത്വങ്ങളുദ്ധരിച്ചിട്ടുള്ളതിൽനിന്ന് അവ പണ്ഡിതന്മാരുടെ ഇടയിലും സമാദൃതമായിരുന്നുവെന്നു മനസ്സിലാക്കാം.

## തത്ത്വദർശനം

പ്രപഞ്ചം അണ്വാത്മകമാണ്. അത് വസ്തുസംഘാതവും അന്തരീക്ഷവും കൂടിച്ചേർന്നതും അനന്തവുമത്രെ. ആദ്യത്തേതിന്റെ അസ്തിത്വത്തിനു പ്രത്യക്ഷജ്ഞാനംതന്നെ പ്രമാണം. രണ്ടാത്തേതിന്റെ (അന്തരീക്ഷത്തിന്റെ) അസ്തിത്വം യുക്തികൊണ്ട് അനുമേയമാകുന്നു. എന്തെന്നാൽ, അന്തരീക്ഷമില്ലാതെ വസ്തുക്കൾക്കോ ശരീരങ്ങൾക്കോ ചലിക്കുക സാദ്ധ്യമല്ലല്ലോ. വസ്തുവും അന്തരീക്ഷവും എന്ന രണ്ടിനും പുറമേ വേറൊന്നും അനുമാനഗോചരങ്ങളായിട്ടുപോലുമില്ല. ശരീരം അഥവാ വസ്തു ഒന്നുകിൽ യോഗങ്ങളോ (Compounds) അല്ലെങ്കിൽ യോഗങ്ങളായി പരിണമിക്കാവുന്ന മൂലകങ്ങളോ (Elements) ആയിരിക്കും. ഈ മൂലകങ്ങൾ അവിഭാജ്യങ്ങളാകുന്നു. ശൂന്യതയിൽനിന്ന് ഒന്നും ഉണ്ടാകുന്നില്ല. ഒന്നും ശൂന്യതയിൽ ലയിക്കുന്നുമില്ല. പ്രപഞ്ചം ഇപ്പോഴത്തെപ്പോലെതന്നെ എന്നും. അതിന്റെ പ്രവർത്തനത്തിനു പ്രപഞ്ചബാഹ്യമായ ഒരു ശക്തിയുടെയും ആവശ്യമില്ല. മരണാനന്തരം ശരീരം വിഘടിച്ചുപോകുന്നു. ഒന്നും അവശേഷിക്കുന്നില്ല.



ഐന്ദ്രീയാനുഭൂതിയാണ് നന്മതിന്മകളുടെ മാനദണ്ഡം. സൗഖ്യം (Happiness) മനസ്സിന്റെ സ്വസ്ഥതയിൽ സ്ഥിതി ചെയ്യുന്നു. പ്രത്യക്ഷജ്ഞാനമേ പ്രമാണമാക്കേണ്ടതുള്ളു ഏറ്റവും ഉൽകൃഷ്ടമായ ആനന്ദം പരസ്പരമൈത്രികൊണ്ടുണ്ടാകും. ഇത്രയുമാണ് 'എപ്പിക്യൂറിയൻ' തത്ത്വദർശനത്തിന്റെ ചുരുക്കം. ഇന്നത്തെ ശാസ്ത്രദൃഷ്ടികൊണ്ടു നോക്കുമ്പോൾ ഇതിൽ ചില കുറവുകൾ കണ്ടേക്കാം.

ഡെമോക്രിറ്റസിന്റെ അണുസിദ്ധാന്തം എപ്പിക്യൂറിയസ്സിനു പ്രചോദനം നൽകിയിട്ടുണ്ട്. പ്രപഞ്ചം സ്വഭാവേന പ്രവർത്തിക്കുന്നുവെന്ന ആശയവും 'സ്വഭാവസ്തു പ്രവർത്തതേ' എന്ന ഗീതാവചനവും തത്ത്വത്തിൽ ഒന്നുതന്നെയല്ലേ? പക്ഷേ, ഗീതാകാരനെപ്പോലെ ബോധപൂർവമായ ഒരു നിയാമകശക്തിയെ എപ്പിക്യൂറസ് അംഗീകരിക്കുന്നില്ല. കേരളത്തിലെ ആനന്ദവാദികളുടെ 'മനഃസ്വസ്ഥതാ ഏവ ആനന്ദഃ' എന്ന തത്ത്വത്തിൽ എപ്പിക്യൂറിയൻ പ്രമാണം പ്രതിഫലിച്ചിരിക്കുന്നതു നോക്കുക. കേവലം വൈഷയികമായ ക്ഷുദ്രസുഖത്തെയല്ല ഈ ഭൗതികവാദം പഠിപ്പിക്കുന്നതെന്ന് ഇത്രയുംകൊണ്ടു തെളിഞ്ഞുകഴിഞ്ഞല്ലോ. വാസ്തവത്തിൽ പ്രസ്തുത പ്രസ്ഥാനത്തിന്റെ മൗലികാധിഷ്ഠാനം നൈതികമാണെന്നു പറയാം. മനുഷ്യനെ വിഭ്രമിപ്പിക്കുന്ന ദൈവഭീതിയും മരണഭീതിയും നീക്കം ചെയ്യണമെന്നതായിരുന്നു എപ്പിക്യൂറസ്സിന്റെ ഉദ്ദേശ്യം. മരണം ഒരു ദീർഘനിദ്രയാണെന്നും അതിനെ ഭയപ്പെടേണ്ടതില്ലെന്നും അദ്ദേഹം ഉപദേശിച്ചു. അടിസ്ഥാനരഹിതമായ പല തരം ഭയംകൊണ്ടു മനുഷ്യൻ വെറുതെ സ്വയം കഷ്ടതയനുഭവിക്കയാണ്. എന്തു വേദന നേരിട്ടാലും നാം അതു സഹിക്കാൻ ശീലിക്കയും അതിനു വേണ്ട മനക്കരുത്തു സമ്പാദിക്കയും വേണം. നന്മ എന്നു പറയുന്നതു ജീവിതസൗഖ്യമാണ്. അതു നേടാൻ നിങ്ങൾ ആശകളെ നിയന്ത്രിക്കയും എല്ലാത്തരം ഭീതിയിൽനിന്നും മുക്തരാകയും ചെയ്യുക. ആഹാരാദികാര്യങ്ങളിൽ മിതത്വം പാലിച്ച് ആരോഗ്യം സംരക്ഷിക്കുക. ആത്മസംയമനത്തോടെ മനസ്സു സ്വസ്ഥമാക്കിവച്ചുകൊണ്ടിരിക്കുക. അപ്പോൾ ജീവിതം സൗഖ്യസമ്പൂർണമാകും. ഈ സൗഖ്യംതന്നെയാണ് ജീവിതത്തിന്റെ ലക്ഷ്യം. ഇതായിരുന്നു എപ്പിക്യൂറസ് ശിഷ്യർക്കു നൽകിയ സന്ദേശം. ഇതിൽ ആർക്ക് എന്തു ദോഷം കാണാൻ കഴിയും? കാലക്രമേണ, ഈ ചിന്താപ്രസ്ഥാനം ബുദ്ധിപരമായ പുരോഗതിയില്ലാതെ സിദ്ധാന്തബദ്ധമായിത്തീർന്നു ദുഷിച്ചുപോയി എന്നതു വാസ്തവമാണ്. അതിന് എപ്പിക്യൂറസ് ഉത്തരവാദിയല്ലല്ലോ.

മനനമണ്ഡലം 1963

26

# മതാതീതനായ യുക്തിവാദി

'അങ്ങ് ഗാന്ധിജിയുടെ ശിഷ്യനാണോ?' എന്ന് എത്രയോ കൊല്ലംമുമ്പ് ഒരാൾ ലണ്ടനിൽവച്ച് നെഹ്റുവിനോടു ചോദിക്കുകയുണ്ടായി. 'മതകാര്യങ്ങളിൽ അല്ല' എന്നു മാത്രമായിരുന്നു നെഹ്റുവിന്റെ മറുപടി. ഇന്ന് നെഹ്റുവിന്റെ ചരമവാർത്ത കേട്ടപ്പോൾ അതിർത്തിഗാന്ധിയായ ഗഫാർഖാൻ പറഞ്ഞ ഒരു വാക്യവും ഇവിടെ ശ്രദ്ധേയമാണ്. 'ഏതെങ്കിലും ഒരു മതത്തിന്റെ അനുയായി ആയിരുന്നില്ല നെഹ്റു' എന്നാണ് ആ ചിരകാല സുഹൃത്തു നിശ്ശങ്കം പ്രസ്താവിച്ചത്. ഇക്കാര്യം ഗഫാർഖാനെപ്പോലെ തുറന്നുപറയാൻ അധികമാരും ധൈര്യപ്പെട്ടിട്ടില്ല. എങ്കിലും ഇപ്പോൾ പരേതന്റെ മരണപത്രം ഈ സംഗതി ആർക്കും സംശയം തോന്നാത്തവിധം സുവ്യക്തമാക്കിയിരിക്കുന്നു. 'മരണാനന്തരം എനിക്കുവേണ്ടി മതപരമായ കർമങ്ങളൊന്നും ചെയ്യരുതെന്ന് ഉള്ളഴിഞ്ഞു പ്രഖ്യാപിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. അവയിലൊന്നും ഞാൻ വിശ്വസിക്കുന്നില്ല. ചടങ്ങെന്ന നിലയിൽപ്പോലും അവയ്ക്കു വഴങ്ങുന്നത് കാപട്യമാണെന്നും, സ്വയം വഞ്ചിക്കാനും മറ്റുള്ളവരെ വഞ്ചിക്കാനും ഉള്ള ശ്രമമാണെന്നും ഞാൻ കരുതുന്നു'. നെഹ്റുവിന്റെ നിർമതത്വത്തെ വിളംബരം ചെയ്യുന്നുണ്ട് ഈ അന്ത്യശാസനം. ഇൻഡ്യൻ ജനതയുടെ മതാന്ധതയോടുള്ള ഒരു വെല്ലുവിളിയുമാണിത്. ഈ ശാസ്ത്രയുഗത്തിലെ അനുസന്ധാനാർഹമായ ഒരു ഉപനിഷസൂക്തിയല്ലേ ഇതിലെ അവസാനത്തെ വാക്യം? സഹസ്രാബ്ദങ്ങളായി മതത്തിന്റെ പേരിൽ നടന്നുവരുന്ന വഞ്ചനയും ചൂഷണവും ആചാരങ്ങളുടെ അർത്ഥമില്ലായ്മയും അതിൽ എത്ര മധുരമായി ധ്വനിക്കുന്നു! തന്റെ ചിതാഭസ്മം ഗംഗാനദിയി



ലൊഴുക്കുന്നതിലും മതപരമായ പ്രാധാന്യമൊന്നും ഇല്ലെന്ന് നെഹ്റു എടുത്തു പറഞ്ഞിട്ടുണ്ട്. അങ്ങനെ പറഞ്ഞിരുന്നില്ലെങ്കിൽ അതിന്മേൽ പിടിച്ച് അദ്ദേഹം ഒട്ടൊക്കെ മതവിശ്വാസിയായിരുന്നുവെന്ന് സ്ഥാപിക്കാൻ ആളുകൾ ഒരുമ്പെടുമായിരുന്നു. ദീർഘദൃഷ്ടിയായ നെഹ്റു അതും കണ്ടു. തന്റെ ശവശരീരംകൊണ്ട് മതവിശ്വാസികൾ എന്തൊക്കെ കാട്ടിക്കൂട്ടുമെന്നു ഭയന്നിട്ടാവാം അദ്ദേഹം ഇങ്ങനെ നിർദ്ദേശങ്ങൾ വെട്ടിത്തുറന്നെഴുതിവച്ചത്. എന്നിട്ടും, വേദപാരായണം, ഹവനം, രാംധുൻ തുടങ്ങിയ ചടങ്ങുകളിൽനിന്ന് അദ്ദേഹത്തിന്റെ ജഡത്തിനു രക്ഷപ്പെടാൻ കഴിഞ്ഞില്ല. മതമാർഗത്തിൽ ആവശ്യമില്ലാത്ത പാരമ്പര്യച്ചുമടുപോലും ദൂരത്തെറിയാൻ മനുഷ്യർക്കു മടിയാണ്. അവിടെ അവർ നേതാവിന്റെ ആജ്ഞകളെക്കൂടി ധിക്കരിക്കും.

ഭാരതത്തിന്റെ പാരമ്പര്യവും പരിതഃസ്ഥിതിയും പര്യാലോചിക്കുമ്പോൾ, നെഹ്റുവിന്റെ നിർമതത്വം ആലോചനാമൃതമായ ഒരു വൈരുദ്ധ്യമാകുന്നു. മതത്തിൽക്കൂടെ ഉറങ്ങുകയും ഉണരുകയും ചെയ്തുകൊണ്ടിരുന്ന ഇൻഡ്യയിൽ എതിരായൊന്നു മിണ്ടുമ്പോഴേക്കും മതവികാരങ്ങളിൽ വ്രണം കണ്ടുപിടിക്കാനും മുറവിളികൂട്ടാനും കച്ചകെട്ടി നിൽക്കുന്ന വിവിധ മതസ്ഥരുടെ ആവാസഭൂമിയിൽ, രാഷ്ട്രപിതാവിനെപ്പോലും തോക്കിനിരയാക്കിയ മതഭ്രാന്തിന്റെ ഉറവിടമായ ഈ ആർഷഭാരതത്തിൽ, യാതൊരു മതത്തിലും വിശ്വാസമില്ലാതിരുന്ന ഒരാൾ എല്ലാവരുടെയും കണ്ണിലുണ്ണിയായി യാഥാസ്ഥിതികത്വത്തെ ചവിട്ടിമെതിച്ചുകൊണ്ട് ജനാധിപത്യമുറപ്രകാരംതന്നെ ദീർഘകാലം ഭരണസാരഥ്യം വഹിച്ചുവെന്നത് ഈ നൂറ്റാണ്ടിലെ ഒരത്ഭുതപ്രതിഭാസമല്ലേ? ഭാരതീയരുടെ സർവവിധ മതവിശ്വാസങ്ങൾക്കും മിഥ്യാബോധങ്ങൾക്കും അന്ധാചാരങ്ങൾക്കും വിപരീതമായി നെഹ്റു എന്ന യാഥാർത്ഥ്യം ഹിമാലയശൃംഗംപോലെ നമ്മുടെ മുമ്പിൽ ഉയർന്നുനിൽക്കുകയാണ്. കണ്ണുതുറന്ന് അതിന്റെ നേരെ നോക്കി പഠിക്കേണ്ടതു പഠിക്കുവാൻ നമ്മളിലെത്രപേർ തയ്യാറാവുന്നുണ്ട്? മനുഷ്യൻ നന്നാകുന്നതിന് മതം അത്യാവശ്യമാണെന്ന മുരട്ടുവാദത്തിനൊരു പ്രത്യുത്തരമാണല്ലോ നെഹ്റുവിന്റെ നിർമതത്വം. വാസ്തവത്തിൽ അദ്ദേഹം നിർമതൻ മാത്രമല്ല, നിരീശ്വരനുമായിരുന്നു. ഒരെത്തും പിടിയുമില്ലാത്ത ദൈവത്തിന്റേയോ ആത്മാവിന്റെയോ കാര്യമാലോചിച്ച് അദ്ദേഹം സമയം പാഴാക്കിയില്ല. ദേവദർശനത്തിനായി ഒരു ദേവാലയത്തിലും അദ്ദേഹം പോയില്ല. ഒരു രാമനാമവും ഉച്ചരിച്ചില്ല. എങ്കിലും ഈ നവയുഗത്തിലെ ഏറ്റവും നല്ല മനുഷ്യനാകാൻ അദ്ദേഹത്തിനു കഴിഞ്ഞു. മാനുഷികമായ നന്മയുടെ അന്യാദൃശ്യവും വിശ്വവ്യാപകവുമായ വികാസമാണ് ധന്യധന്യമായ ആ ജീവിതത്തിൽ നാം കണ്ടത്. ശുദ്ധിയും ശക്തിയും ശാന്തിയും സ്നേഹവും അതിൽ നിറഞ്ഞുതുളുമ്പിയിരുന്നു. ഏതൊരു മനുഷ്യനേയും ആകർഷിക്കത്തക്കവിധം ഒരു സുന്ദരകലാശില്പമായി അദ്ദേഹം ജീവിച്ചു. യുക്ത്യധിഷ്ഠിതമായ സ്വതന്ത്രചിന്തയും വിശാലമായ ശാസ്ത്രീയവീക്ഷണവും ആ വിജ്ഞാനകേന്ദ്രത്തെ മനുഷ്യവർഗത്തിന്റെ ഒരു മഹാവിദ്യാലയമാക്കി.

ഒരു മതത്തിലും വിശ്വസിക്കാതിരുന്നതുകൊണ്ടാണ് നെഹ്റു എല്ലാ മതക്കാർക്കും സമ്മതനും സുഹൃത്തുമായത്. അസൂയാർഹമായ ഈ പദവിയിലെത്താൻ മഹാത്മാഗാന്ധിക്കുപോലും കഴിഞ്ഞോ എന്നു സംശയമാണ്.

എന്തെന്നാൽ ഇതരമതസ്ഥരുടെ ദൃഷ്ടിയിൽ ഗാന്ധി തികച്ചും മതാതീതനായിരുന്നില്ല. വിശേഷിച്ച് മുസ്ലീംസമുദായത്തിലെ നല്ലൊരു ഭാഗം അദ്ദേഹത്തെ ഹൈന്ദവരുടെ പ്രതിനിധിയായിട്ടാണല്ലോ പരിഗണിച്ചത്. ഗാന്ധിയെ ചിലപ്പോൾ പരുഷമായി എതിർക്കുകയും ആക്ഷേപിക്കയും ചെയ്തിരുന്ന ജിന്നാസാഹിബ്, നെഹ്റുവിന്റെ നേരെ ശാന്തനും സഹിഷ്ണുവുമായിരുന്നു. മഹാത്മാവ് ഹിന്ദുമതപ്പൊരുളിന്റെ വ്യാഖ്യാനം വഴി സർവ്വമതസാഹോദര്യം പ്രത്യേകിച്ച് ഹിന്ദു - മുസ്ലീം മൈത്രി പുലർത്താൻ പണിപ്പെട്ടു. അതു ദയനീയമായി പരാജയമടഞ്ഞു. ഉത്തരേന്ത്യ മുഴുവൻ മതത്തിന്റെ പേരിൽ ഒഴുകിയ ചോരപ്പുഴയിലാണ്ടുപോയി. മതങ്ങളുള്ള കാലത്തോളം മതഭേദങ്ങളും മാത്സര്യങ്ങളും നിലനിൽക്കുമെന്ന ചരിത്രസത്യം വീണ്ടും വെളിപ്പെട്ടു. നെഹ്റുവാകട്ടെ, മതനിരപേക്ഷമായ മനുഷ്യത്വത്തിന്റെ അടിസ്ഥാനത്തിലാണു കാര്യങ്ങൾ നോക്കിക്കണ്ടത്. ഗാന്ധിയെപ്പോലെ അദ്ദേഹം പരിഷ്കരിച്ച ഹിന്ദുവായിരുന്നില്ല, കേവലം മനുഷ്യനായിരുന്നു. സർവമതസാഹോദര്യമല്ല സർവമാനവസാഹോദര്യമായിരുന്നു നെഹ്റുവിന്റെ ലക്ഷ്യം. ഇന്നല്ലെങ്കിൽ നാളെ മനുഷ്യൻ ആ ലക്ഷ്യത്തിലെത്താതിരിക്കില്ല.

## മനുഷ്യമതം

നെഹ്റുവിന് ഏതെങ്കിലും മതത്തിൽ വിശ്വാസമുണ്ടായിരുന്നെങ്കിൽ അതു മനുഷ്യമതത്തിൽ, അതായത് മാനുഷികസിദ്ധികളെ ലക്ഷീകരിച്ചുള്ള മതത്തിൽ ആയിരുന്നു. അദ്ദേഹം എന്തിനെയെങ്കിലും ആരാധിച്ചിരുന്നുവെങ്കിൽ അതു മനുഷ്യശക്തിയെ അഥവാ മനുഷ്യപ്രയത്നത്തെ ആയിരുന്നു. അണക്കെട്ടുകളും വ്യവസായകേന്ദ്രങ്ങളും മറ്റുമാണ് അദ്ദേഹത്തിന്റെ പുണ്യസ്ഥലങ്ങൾ. മനുഷ്യനിലുള്ള ദൃഢവിശ്വാസം ഒരുവനു നഷ്ടപ്പെടുത്താവുന്നതല്ല. ദൈവത്തെ നിഷേധിച്ചാലും തരക്കേടില്ല എന്നാൽ, മനുഷ്യനെ നിഷേധിച്ചാൽ എന്തൊരാശയാണ് പിന്നെ നമുക്കുള്ളത്? (One may not lose faith in man. God we may deny, but what hope is there for us if we deny man?) എന്ന് അദ്ദേഹം ചോദിക്കുന്നു. മനുഷ്യൻ അവന്റെ ശക്തിയിൽ ബോധവാനായി അതിനെ വികസിപ്പിക്കുകയും സാക്ഷാൽക്കരിക്കുകയും ചെയ്യണം. ആ ശക്തി അവന്റേതു മാത്രവും അവനിൽത്തന്നെ ഉള്ളതുമാണ്. അതു സാങ്കല്പികമായ മറ്റൊരു ശക്തിയേയും ശരണം പ്രാപിച്ചു സ്വയം ദുർബലമാകേണ്ടതില്ല. ഇഹലോകജീവിതത്തിന്റെ പുരോഗതിയും ഉൽക്കർഷവുമാകണം നമ്മുടെ പരമലക്ഷ്യം. അതിനു പ്രതിബന്ധമായി നിൽക്കുന്ന സകല ചങ്ങലക്കെട്ടുകളും പൊട്ടിച്ചു കളയണം. ഇതാണ് നെഹ്റുവിന്റെ മനുഷ്യമതസിദ്ധാന്തം. പരലോകത്തിലോ പുനർജന്മത്തിലോ അദ്ദേഹം വിശ്വസിച്ചിരുന്നില്ല. 'ഈ ലോകത്തിലും ഈ ജീവിതത്തിലുമാണ് എനിക്കു താല്പര്യം. മറ്റേതെങ്കിലും ലോകത്തിലോ അനന്തരജീവിതത്തിലോ അല്ല.' (I am interested in this world, in this life, not in some other world or a future life) എന്ന് ഈ ചിന്തകൻ പലതവണ പറഞ്ഞിട്ടുണ്ട്. ആത്മാവിനെപ്പറ്റിയുള്ള അഭ്യൂഹങ്ങളെ പരാമർശിച്ചുകൊണ്ട് അദ്ദേഹം പറയുന്നു: 'എന്നാൽ ഞാൻ ഇതിലൊന്നിലും വിശ്വസിക്കുന്നില്ല' (But I do not believe in any of these) എന്ന്. മറ്റൊരു നേതാവാണ് ഇങ്ങനെയൊക്കെ പറഞ്ഞിരുന്നതെങ്കിൽ



അയാൾ ഒരു പാഷണ്ഡനായി നേതൃസ്ഥാനത്തുനിന്നു പുറംതള്ളപ്പെടുമായിരുന്നു. രാഷ്ട്രത്തിന്റെ മതേതരസ്വഭാവംപോലും ഇഷ്ടപ്പെടാത്ത എത്ര പേർ ഇന്നും ഇന്ത്യയിലുണ്ട്! നെഹ്റുവിനെപ്പോലെ സർവപ്രകാരേണയും ജാതിമതാതീതനായി വിശ്വപൗരത്വം പാലിക്കാൻ സാധാരണക്കാർക്കു സാദ്ധ്യമല്ലായിരിക്കാം. എങ്കിലും അദ്ദേഹത്തിന്റെ കാലടിപ്പാടുകൾ പിന്തുടരാൻ ഏവർക്കും ശ്രമിക്കാവുന്നതാണ്. കറതീർന്ന ചരിത്രബോധത്തിന്റെയും യുക്തിയുക്തമായ സ്വതന്ത്രചിന്തയുടെയും ഫലമായിട്ടാണ് നെഹ്റു നിർമ്മതത്വത്തിലെത്തിയത്. അതു കൃത്രിമമല്ല, സ്വാഭാവികമായി വളർന്നുവന്നതത്രെ.

## ഒന്നാമത്തെ യുക്തിവാദി

'ഇന്നത്തെ ഇന്ത്യയിലെ ഒന്നാമത്തെ യുക്തിവാദിയാണ് ജവാഹർലാൽ. അകലുഷമായ യുക്തിവിചാരത്താൽ അത്യന്തം പ്രസന്നമാണ് അദ്ദേഹത്തിന്റെ ലേഖനങ്ങളും പ്രസംഗങ്ങളും. അതുമിതും കൂട്ടിക്കലർത്തി കഷായരൂപത്തിൽ കാര്യങ്ങൾ കലക്കിമറിക്കാൻ അദ്ദേഹം ഒരിടത്തും തുനിയുന്നില്ല. മറ്റു പല നേതാക്കന്മാരിലും കാണുന്നതുപോലെ വികാരവും വിശ്വാസവും വിചാരഗതിയിൽ കടന്നുകൂടി അദ്ദേഹത്തിന്റെ പ്രതിഭാപ്രസരത്തിനു മൂടലുണ്ടാക്കുന്നില്ലെന്നുള്ളത് എത്രയെത്ര ആശ്വാസകരം!'

ഏതാണ്ടിരുപത്തഞ്ചു കൊല്ലംമുമ്പ് ഈ ലേഖകൻ എഴുതിയ ഒരു ലേഖനത്തിന്റെ ഒരു ഭാഗമാണു മേലുദ്ധരിച്ചത്. ഈ അഭിപ്രായം ഇന്നു കുറെക്കൂടി ഉറപ്പിച്ചു പറയേണ്ടിയിരിക്കുന്നു. മനുഷ്യന്റെ വൈകാരികപ്രവണതകൾ അവന്റെ യുക്തിവിചാരത്തെയും വാദഗതിയെയും ഏതെങ്കിലും ഒരു വശത്തേക്കു പിടിച്ചുവലിച്ചു വഴിതെറ്റിക്കുക സാധാരണമാണല്ലോ. ഈ മാനസികദൗർബല്യത്തെ നെഹ്റുവിനെപ്പോലെ ശരിയായി അപഗ്രഥിച്ചു പഠിച്ചിട്ടുള്ളവർ ചുരുക്കമാകുന്നു. പലപ്പോഴും വികാരഭരിതനാകാറുണ്ടെങ്കിലും, വസ്തുനിഷ്ഠമായ നിരൂപണത്തിൽ ഈ ദൗർബല്യം തന്നെ ബാധിക്കാതിരിക്കാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. യുക്തിക്കു വഴങ്ങിക്കൊടുക്കാത്ത ഒരു പ്രത്യേകമനോഭാവത്തോടു വാദിച്ചിട്ടു കാര്യമില്ല (There is no arguing with a mood) എന്ന് അദ്ദേഹം ഒരിക്കൽ പറയുകയുണ്ടായി. നമ്മിലുള്ള ചിന്താവൈകല്യങ്ങൾ ചൂണ്ടിക്കാണിക്കുന്നതിൽ ഈ യുക്തിവാദി ഒരു വിദഗ്ദ്ധൻ തന്നെയായിരുന്നു. 'ന്യായവാദത്തെ തകിടം മറിക്കാൻ വികാരങ്ങൾക്കു പ്രത്യേകമായൊരു രീതിയുണ്ട്' (Emotions have a way of upsetting logic) 'നമ്മൾ ന്യായവാദത്തെയും അന്യോന്യസമന്വയത്തെയും പറ്റി പ്രസംഗിക്കുന്നു. പക്ഷേ, നമ്മുടെ മൗലികപ്രേരണകൾ വൈകാരികമായി തുടരുകയാണ്' (We talk of logic and consistency but our basic urges continue to be emotional). നെഹ്റുവിന്റെ ഏതാദൃശോക്തികൾ സൂത്രവാക്യങ്ങൾ പോലെ പഠനീയങ്ങളാണ്. ഇന്നു ലോകത്തെ ബാധിച്ചിട്ടുള്ള പ്രധാന രോഗം ഒരുതരം വിഭക്ത വ്യക്തിത്വം (Split personality) ആണെന്നത്രെ അദ്ദേഹത്തിന്റെ അഭിപ്രായം. സമാധാനത്തിന്റെ അടിസ്ഥാനത്തിലും അതേസമയം യുദ്ധത്തിന്റെ അടിസ്ഥാനത്തിലും രാഷ്ട്രങ്ങൾ ചിന്തിക്കുന്നതിലുള്ള വൈരുദ്ധ്യമാണ് അദ്ദേഹം ഇതിൽ കാണുന്നത്. ബുദ്ധിപരമായ സത്യസന്ധതയും ചിന്താസ്വാതന്ത്ര്യവും പാലിക്കുന്നതിൽ നെഹ്റു പ്രദർശിപ്പിച്ചിട്ടുള്ള തീവ്ര

നിഷ്ട മറ്റു ചിന്തകന്മാർക്കൊരു മാതൃകയാണ്. യുക്തിവിരുദ്ധമായ അഭിപ്രായം ഏതുന്നതസ്ഥാനത്തു നിന്നു പുറപ്പെട്ടാലും അദ്ദേഹം അതു സഹിച്ചിരുന്നില്ല. ബീഹാർ ഭൂകമ്പത്തെപ്പറ്റി ഗാന്ധിജി പുറപ്പെടുവിച്ച അഭിപ്രായത്തിന് നെഹ്റു കൊടുത്ത മറുപടി ഇതിന്നൊരുദാഹരണമാകുന്നു. ഇങ്ങനെ നമ്മുടെ ചിന്താമണ്ഡലത്തിൽ അടിക്കടി അടിഞ്ഞു കൂടാറുള്ള മാറാലമാലകൾ തുടച്ചുമാറ്റുന്നതിൽ അദ്ദേഹം എപ്പോഴും ശ്രദ്ധാലുവായിരുന്നിട്ടുണ്ട്. ചുരുക്കത്തിൽ ഗംഗായമുനകളുടെ സംഗമംപോലെ ശാസ്ത്രബുദ്ധിയും കലാഹൃദയവും അതിമനോഹരമായി അദ്ദേഹത്തിൽ സമ്മേളിച്ചിരുന്നു. അനന്യദൃഷ്ടമായ ആ ബുദ്ധിയും ആ ഹൃദയവും ഭാവിഭാരതത്തിനു മാർഗദർശകമാകട്ടെ.

മനനമണ്ഡലം 1964

# 27
# അഭിനവബുദ്ധൻ

1964 മേയ് മാസം ഇരുപത്തിയാറാം തീയതി വൈശാഖപൗർണ്ണമി ആയിരുന്നു. ബുദ്ധൻ ജനിച്ചതും ബോധവാനായതും പരിനിർവാണമടഞ്ഞതും ആ ദിനത്തിലാണെന്നു പറയപ്പെടുന്നുണ്ട്. വൈശാഖപൗർണ്ണമിയുടെ അടുത്ത ദിനമായ മേയ് ഇരുപത്തേഴാം തീയതിയാണല്ലോ നെഹ്റു മരിച്ചത്. അദ്ദേഹത്തിന്റെ മരണം ബുദ്ധദിനത്തോട് ഇത്രയും അടുത്തു സംഭവിച്ചത് യാദൃച്ഛികമായിട്ടാകാം. എങ്കിലും അത് ബുദ്ധനും നെഹ്റുവും തമ്മിൽ ചിന്താഗതിയിലുള്ള അടുപ്പത്തേയും സാദൃശ്യത്തേയും അനുസ്മരിപ്പിക്കുന്നു.

ബുദ്ധന്റെ കഥ ബാല്യം മുതല്ക്കേ, തന്നെ ആകർഷിച്ചുവെന്ന് നെഹ്റു 'ഇന്ത്യയെ കണ്ടെത്തൽ' എന്ന ഗ്രന്ഥത്തിൽ എടുത്തു പറയുന്നുണ്ട്. ബുദ്ധചരിതകാവ്യമായ 'പൗരസ്ത്യദീപം' (Light of Asia) എന്ന ഗ്രന്ഥവും അദ്ദേഹത്തിന് അന്നേ ഇഷ്ടമായിരുന്നുവത്രേ. ബുദ്ധകഥയോടു ബന്ധപ്പെട്ട ചരിത്രപ്രസിദ്ധങ്ങളായ സ്ഥലങ്ങൾ സന്ദർശിക്കാനും അക്കാലത്ത് അദ്ദേഹത്തിന് പ്രത്യേക കൗതുകം തോന്നിയിരുന്നു. ബുദ്ധജീവിതമഹത്വത്തെപ്പറ്റി നെഹ്റു തന്റെ ഗ്രന്ഥത്തിൽ രണ്ടുമൂന്നു ഘട്ടങ്ങളിലായി സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. അദ്ദേഹം പ്രധാനമന്ത്രിയായതിനുശേഷം ബുദ്ധസന്ദേശത്തിന് ഒരു പുനരുദ്ധാരണം തന്നെ ഉണ്ടായി. അതുവരെ അഗണ്യകോടിയിൽ തള്ളപ്പെട്ടിരുന്ന അശോകചക്രത്തിന് നമ്മുടെ ദേശീയപതാകയിൽ സ്ഥാനം ലഭിച്ചത് ഇതിന്നൊരുദാഹരണമാണ്. ബുദ്ധജയന്ത്യാഘോഷം, ഐതിഹ്യപ്രധാനങ്ങളായ പുണ്യസ്ഥലങ്ങളുടെ പരിരക്ഷണം, ബുദ്ധമതസാഹിത്യഗവേഷണം മുതലായ കാര്യങ്ങൾ ഇന്ന് ഇന്ത്യയിൽ പൂർവാധികം ശ്രദ്ധിക്കപ്പെടുന്നുണ്ട്.

ഇതിനൊക്കെ പ്രചോദനം നൽകിയതും മറ്റൊരാളല്ല. എന്തുകൊണ്ടാണ് നിർമ്മതനായ നെഹ്റുവിന് ഈ മതാചാര്യനിൽ ഇത്രമാത്രം പ്രീത്യാദരങ്ങൾ തോന്നിയത്? ജീവിതചിന്തയിൽ രണ്ടു പേർക്കുമുള്ള ആശയസാദൃശ്യം തന്നെയാകാം മുഖ്യ കാരണം. നെഹ്റുവിനെ അഭിനവബുദ്ധനായിക്കാണാൻ ഈ സാദൃശ്യം നമ്മെ പ്രേരിപ്പിക്കുന്നുണ്ട്. ബുദ്ധന്റെ ചില ആശയങ്ങൾ പുനരുദ്ധരിക്കേണ്ടത് ഇന്നത്തെ ഒരാവശ്യമാണെന്ന് അദ്ദേഹം കണ്ടിരിക്കണം.

## സാമൂഹ്യവിപ്ലവം

ഇന്ത്യയിൽ ഒരു സാമൂഹ്യവിപ്ലവം സൃഷ്ടിച്ച ചിന്തകനാണ് ബുദ്ധൻ എന്ന് നെഹ്റു പറയുന്നുണ്ട്. ഹിന്ദുമതത്തിലെ കർമകാണ്ഡം, ചാതുർവർണ്യം, പൗരോഹിത്യം ഇവയെ എതിർക്കുകയാണ് ബുദ്ധൻ ആദ്യമായി ചെയ്തത്. ജാത്യാചാരദുഷ്ടമായ ഉച്ചനീചവ്യവസ്ഥയെ തച്ചുടച്ച്, തികച്ചും ജനകീയമായ ഒരു ഭിക്ഷുസംഘടന അദ്ദേഹം നടപ്പാക്കി. അക്കാലത്ത് ഇതൊരു വിപ്ലവംതന്നെയായിരുന്നു. നെഹ്റുവാകട്ടെ ഇരുപതാം നൂറ്റാണ്ടിലെ വിചാരലോകത്തിൽ വിപ്ലവം സൃഷ്ടിച്ച മഹാത്മാവാണ്; മതമണ്ഡലത്തിൽ മാത്രമല്ല, മറ്റ് മണ്ഡലങ്ങളിലും. മതത്തിലെ അന്ധമായ വിശ്വാസാചാരങ്ങളേയും സർവ്വോപരി ജാതിഭേദത്തെയും അദ്ദേഹം സന്ദർഭം വരുമ്പോഴൊക്കെ അസന്ദിഗ്ദ്ധം അപലപിച്ചിരുന്നു. മതം ആവശ്യമാണെങ്കിൽത്തന്നെ അതു വ്യക്തിപരമായ ഒരു കാര്യമാകണമെന്നും വിശ്വാസം കാടുകയറി വ്യക്തിയേയും സമൂഹത്തെയും രാഷ്ട്രത്തേയും കിരാത ദശയിലേക്കു പിടിച്ചുവലിക്കരുതെന്നും, മനുഷ്യൻ ശാസ്ത്രജ്ഞാനത്തിന്റെ വെളിച്ചത്തിൽ സത്യാന്വേഷണം നടത്തണമെന്നും ആയിരുന്നു നെഹ്റുവിന്റെ ആശയം. ബുദ്ധനെപ്പോലെ സദ്ധർമ്മാചരണത്തിനാണ് അദ്ദേഹം സർവപ്രാധാന്യം കല്പിച്ചത്. മതകാര്യങ്ങളിൽ ബുദ്ധനെപ്പോലെ ബുദ്ധിപരമായ സത്യസന്ധത നെഹ്റുവും പാലിച്ചിരുന്നു. ഈശ്വരനെയും ആത്മാവിനേയുംപറ്റി ചോദിച്ച ശിഷ്യരോട് ബുദ്ധൻ പറഞ്ഞത്, തനിക്ക് അത്തരം അജ്ഞേയവിഷയങ്ങളെപ്പറ്റി ഒന്നും അറിഞ്ഞുകൂടാ എന്നാണ്. മാത്രമല്ല, അറിവിന്റെ പരിധിക്കപ്പുറമുള്ള വിഷയങ്ങളാലോചിച്ച് വിഷമിക്കുന്നതുകൊണ്ട് പ്രയോജനമില്ലെന്നും അദ്ദേഹം പറയുകയുണ്ടായി. തന്റെ ഗ്രന്ഥത്തിൽ ബുദ്ധോപദേശങ്ങളെപ്പറ്റി നിരൂപിക്കുമ്പോൾ ഇവയെല്ലാം അദ്ദേഹം ഉപദേശിച്ചത് യാതൊരു വിധമായ മതാനുശാസനമോ, അല്ലെങ്കിൽ ദൈവത്തെയോ പരലോകത്തെയോപറ്റി എന്തെങ്കിലും പരാമർശമോ കൂടാതെയാണ്. (All this he preached without any religious sanction or any reference to God or another world) എന്ന് നെഹ്റു ചൂണ്ടിക്കാണിക്കുന്നു. ഏതാണ്ടിതുതന്നെയാണ് ഈ അഭിനവബുദ്ധന്റെയും നിലപാട്. അദ്ദേഹം ഒരു പടികൂടി കടന്നു താൻ ഇവയിലൊന്നും വിശ്വസിക്കുന്നില്ലെന്നും തുറന്നു പറഞ്ഞിട്ടുണ്ട്. ബുദ്ധന്റെ യുക്തിയുക്തമായ സ്വതന്ത്രചിന്തയും ചാതുർവർണ്യപൗരോഹിത്യവിരോധവും തദുപദേശത്തിന്റെ ധാർമികവും ജനാധിപത്യപരവുമായ സ്വഭാവവുമാണ് നെഹ്റുവിനെ ഏറ്റവും കൂടുതലായി ആകർഷിച്ചത്. 'ഇന്ത്യയിൽ യുക്തിവാദിയായിട്ട് ആരെങ്കിലും ഉണ്ടായിരുന്നെങ്കിൽ അത് ബുദ്ധനാണ്' എന്ന് രാധാകൃഷ്ണൻ ഒരിക്കൽ പ്രസംഗിച്ചത് ഇവിടെ സ്മരണീയമത്രെ. നെഹ്റുവിനെപ്പറ്റിയും ഈ തത്ത്വജ്ഞാനിക്ക് ഇതുതന്നെ പറയേണ്ടിവരും.



## തൃഷ്ണാശാന്തി

ബുദ്ധൻ തൃഷ്ണാശാന്തിക്കായി ശീലം, സമാധി എന്ന രണ്ടു മാർഗ്ഗം നിർദ്ദേശിച്ചിട്ടുണ്ട്. ഹിംസിക്കരുത്, മോഷ്ടിക്കരുത് ഇത്യാദ്യുപദേശങ്ങളടങ്ങിയ പഞ്ചശീലം നെഹ്റു എത്ര ഇഷ്ടപ്പെട്ടുവെന്നതിന് അതേ പേര് അർത്ഥത്തിലല്ലെങ്കിലും രാഷ്ട്രങ്ങൾ തമ്മിലുള്ള പെരുമാറ്റത്തിൽ അദ്ദേഹം നടപ്പാക്കിയതൊരു തെളിവാകുന്നു. രണ്ടാമത്തേതായ സമാധി പരിശീലിക്കാൻ മൈത്രി, മുദിത, കരുണ, ഉപേക്ഷ എന്ന നാലുതരം ഭാവന ആവശ്യമാണെന്ന് ബുദ്ധൻ പറയുന്നു. ഈ നാലിന്റേയും നവീന പ്രതീകമായിരുന്നു നെഹ്റു. സർവഭൂതസ്നേഹമാണ് മൈത്രി. സർവഭൂതദയതന്നെ കരുണ; സർവ്വലോകസന്തുഷ്ടി മുദിതയും. ശത്രുമിത്രഭാവാദിയിലും സ്വാർത്ഥചിന്തയിലുമുള്ള ഉദാസീനമനോഭാവമത്രെ ഉപേക്ഷ. ഈവക ഗുണങ്ങൾ നെഹ്റുവിൽ എത്ര സ്വാഭാവികമായും സമൃദ്ധമായും പരിലസിച്ചിരുന്നുവെന്ന് പറയേണ്ടതില്ലല്ലോ. വെടിയേറ്റ മാനിന്റെ മരണം കണ്ട് മനസ്സലിഞ്ഞ് അന്നുമുതൽ അദ്ദേഹം നായാട്ടു നിർത്തിയ സംഭവം സുവിദിതമാണ്. ബുദ്ധന്റെ ജീവകാരുണ്യമല്ലേ ഇവിടേയും പ്രത്യക്ഷപ്പെട്ടത്? 'ഉപേക്ഷ'യുടെ പ്രതിഫലനം നെഹ്റുവിന്റെ രാഷ്ട്രീയതലത്തിലുള്ള ചേരിചേരാനയത്തിൽപോലും കാണാം. സർവാശ്ലേഷിയായ സ്നേഹവും സന്തുഷ്ടിയും ആകാശവിശാലമായ ആ ഹൃദയത്തിൽ ഓളംവെട്ടിയിരുന്നു. 'അക്രോധേന, ജയേൽ ക്രോധം', 'അഹിംസാ പരമോധർമ്മഃ' എന്നീ ബൗദ്ധതത്ത്വങ്ങൾ കഴിയുന്നിടത്തോളം പ്രായോഗികമാക്കാൻ ഈ മനുഷ്യസ്നേഹി നിരന്തരം യത്നം ചെയ്തു. ബുദ്ധന്റെ മദ്ധ്യമാർഗമാണ് ഏറ്റവും ഉത്തമമെന്ന അഭിപ്രായവും അദ്ദേഹത്തിൽ അടിയുറച്ചിരുന്നു. ഇങ്ങനെ ഏതുവിധം നോക്കിയാലും ചിന്താമധുരമായ സാദൃശ്യം രണ്ടു പേരുടെയും ജീവിതാവലോകനത്തിൽ കണ്ടെത്താം.

ഇത്രയും പറഞ്ഞതുകൊണ്ട് ബുദ്ധമതമെന്നപേരിൽ നിലവിലുള്ള സർവ്വവും നെഹ്റു സ്വീകരിച്ചിരുന്നുവെന്ന് ആരും അർത്ഥമാക്കുകയില്ലല്ലോ. ബുദ്ധനും ബുദ്ധമതവും രണ്ടും രണ്ടാണ്. അദ്ദേഹത്തെ ഒരു മതസ്ഥാപകനായിട്ടു ഗണിക്കുന്നതുതന്നെ ശരിയല്ല. ഒരു സന്മാർഗ്ഗോപദേഷ്ടാവായിരുന്നു വാസ്തവത്തിൽ ബുദ്ധൻ. തന്റെ പ്രതിമയുണ്ടാക്കി ആരാധിക്കരുതെന്നു മരിക്കുന്നതുവരെ അദ്ദേഹം ശിഷ്യരെ താക്കീതു ചെയ്തിരുന്നു. എന്നിട്ടോ? ഫലമെന്തായി? നാടു മുഴുവൻ ബുദ്ധപ്രതിമകൊണ്ടു നിറഞ്ഞു. ഇതുപോലെ ബുദ്ധോപദേശത്തിന്റെ പേരിൽ കുറെയേറെ കാടും പടലും നൂറ്റാണ്ടുകളായി തഴച്ചുവളർന്നു മതത്തിന്റെ രൂപം പൂണ്ടിട്ടുണ്ട്. അവയൊന്നും നെഹ്റു സ്വീകരിച്ചിട്ടില്ല.

'ബുദ്ധമതത്തിലെ വിഷാദാത്മകത ജീവിതത്തോടുള്ള എന്റെ സമീപനവുമായി പൊരുത്തപ്പെട്ടിട്ടില്ല. അതുപോലെ തന്നെ ജീവിതത്തെയും അതിലെ പ്രശ്നങ്ങളെയും വിട്ടു ദൂരെപ്പോകാനുള്ള വാസനയും'. (The pessimism of Budhism did not fit in with my approach to life, nor did the tendency to walk away from life and its problems) എന്ന് അദ്ദേഹം പ്രത്യേകം പ്രസ്താ

വിച്ചിട്ടുണ്ട്. എങ്കിലും ബുദ്ധനെ ഒരു 'പെസ്സിമിസ്റ്റാ'യിട്ടല്ല നെഹ്റു കാണുന്നത്. ക്രിയാത്മകമായ ചൈതന്യവും ആത്മനിയന്ത്രണവും കാരുണ്യവും ബുദ്ധപ്രതിമയിൽ നിന്നു നിർഗളിക്കുന്നതായി തനിക്കു തോന്നുന്നുവെന്നും അദ്ദേഹം പറയുന്നുണ്ട്. ആ പ്രതിമയെ മനസ്സിൽ കണ്ടുകൊണ്ടു തുടിക്കുന്ന കലാഹൃദയത്തോടെ നെഹ്റു എഴുതിയിട്ടുള്ള പല വാക്യങ്ങളും ദേശകാലോചിതമായ ഒരു നവദർശനമുൾക്കൊള്ളുന്നവയാണ്.

'അദ്ദേഹത്തിന്റെ സ്വരം നമ്മുടെ ചെവിയിൽ മന്ത്രിക്കുകയും ജീവിതമത്സരത്തിൽനിന്ന് ഓടിപ്പോകാതിരിക്കുക. ശാന്തദൃഷ്ടിയോടെ അതിനെ അഭിമുഖീകരിക്കുക എന്നു നമ്മോടു പറയുകയും ചെയ്യുന്നു.' (His voice whispers in our ears and tells us not to run away from the struggle but calm - eyed to face it) ഭാവസ്ഫുരത്തായ ഈ വാക്യത്തിന്റെ പിറകിലുള്ള ചിന്തയും ബൗദ്ധസിദ്ധാന്തത്തിലെ ശൂന്യവാദവും തമ്മിലെന്തന്തരം! 'ഇന്ത്യയെ കണ്ടെത്തലി'ലെ എതാദൃശഭാഗങ്ങൾ ശാക്യമുനിയെ ഒരു പുതിയ കാഴ്ചപ്പാടിൽ വേണം കാണാനെന്നു നമ്മെ ഉദ്ബോധിപ്പിക്കുന്നു.

ഹിന്ദുമതപണ്ഡിതന്മാർ ബുദ്ധനെ ഹിന്ദുവാക്കാൻ നോക്കി. അതു വേണ്ടത്ര ഫലിച്ചില്ല. ഇതുപോലെ അഭിനവബുദ്ധനെ ഇന്നൊരു കൂട്ടർ ഈശ്വരവിശ്വാസിയും മതവിശ്വാസിയുമാക്കിത്തീർക്കാൻ നോക്കുന്നുണ്ട്. ചരിത്രസത്യത്തിന്മേൽ മൂടുപടമിടാനുള്ള ഈ പുറപ്പാടും ഫലിക്കാൻ പോകുന്നില്ല. അങ്ങനെ ഇക്കാര്യത്തിലും കാണാം നെഹ്റുവിനെസ്സംബന്ധിച്ചു വിചിത്രമായൊരു ബൗദ്ധസാദൃശ്യം.

മനനമണ്ഡലം 1964

# 28
# സ്റ്റോയിക് തത്ത്വചിന്ത

എപ്പിക്യൂറിയൻ സിദ്ധാന്തത്തിനു സമാന്തരമായി ബി. സി. നാലാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ യവനദേശത്തു സ്ഥാപിതമായ മറ്റൊരു തത്ത്വജ്ഞാനപദ്ധതിയാണ് സ്റ്റോയിസിസം. നിസ്സംഗത്വവാദമെന്നോ തിതിക്ഷാവാദമെന്നോ ഇതിനു കഷ്ടിച്ചൊരു പരിഭാഷ പറയാം. മനുഷ്യജീവിതത്തിനും പ്രപഞ്ചഘടനയ്ക്കും പരമമായ ഒരർത്ഥവും ലക്ഷ്യവും കല്പിക്കാനുള്ള ശേമുഷീവ്യാപാരമാണല്ലോ തത്ത്വജ്ഞാനികളിൽ മുന്നിട്ടുനിൽക്കുന്നത്. അവരുടെ മസ്തിഷ്കമഥനത്തിൽനിന്നു പല വിചിത്രസിദ്ധാന്തങ്ങളും പൊന്തിവന്നിട്ടുണ്ട്. അവയിൽ പ്രാചീനങ്ങളായ പലതും ഇന്നു കാലഹരണപ്പെട്ട മട്ടിലായിരിക്കുന്നു. ഇക്കൂട്ടത്തിൽപ്പെടുത്താവുന്ന ഒന്നാണ് സ്റ്റോയിസിസം. പ്ലേറ്റോതൊട്ടുള്ള ആശയവാദികൾ (Idealists) ഭൗതികലോകത്തിനു വസ്തുനിഷ്ഠമായ സത്ത കല്പിക്കാത്തവരാണ്. അവർക്ക് അന്തർലോകമേ ഗണ്യമായിട്ടുള്ളൂ. പഴയ ഭൗതികവാദികളുടെ വീക്ഷണമാകട്ടെ നേരെ മറിച്ചും. ഈ രണ്ടു വാദരീതിയും കൂടിക്കലർന്നിട്ടുണ്ട് സ്റ്റോയിസിസത്തിൽ. അതു ബഹിർലോകത്തിൽ തുടങ്ങി അന്തർലോകത്തിൽ അവസാനിക്കുന്നു. എന്നു വച്ചാൽ പ്ലേറ്റോണിസത്തിന്റെ കൂട്ടുപിടിച്ച് ഒടുവിൽ അതൊരു സമ്മിശ്രസിദ്ധാന്തമായിത്തീർന്നുവെന്നു ചുരുക്കം.

### സ്ഥാപകൻ

എപ്പിക്യൂറസ്സിന്റെ സമകാലികനായിരുന്ന സീനോ (Zeno) എന്നൊരാചാര്യനാണ് സ്റ്റോയിസിസത്തിന്റെ സ്ഥാപകൻ. ആതൻസ് നഗരത്തിലെ ചന്ത

സ്ഥലത്തു സ്റ്റോവ (Stoa) എന്നു വിളിക്കപ്പെട്ടിരുന്ന ഒരു ഭാഗത്തുനിന്നാണത്രെ ഈ പേരിന്റെ ഉല്പത്തി. ഒരുപക്ഷേ, അവിടെവച്ചായിരിക്കാം സീനോ ആദ്യമായി സ്വസിദ്ധാന്തം പ്രഖ്യാപിച്ചത്. സ്ഥാപകനാമത്തെ ആസ്പദമാക്കിയാണെങ്കിൽ സീനോവിസം എന്ന പേരാണല്ലോ വേണ്ടത്. അത് എങ്ങനെയോ പ്രചാരത്തിൽ വന്നില്ലെന്നു തോന്നുന്നു. സൈപ്രസ്സിലാണ് സീനോ ജനിച്ചുവളർന്നത്. അദ്ദേഹത്തിന്റെ കുടുംബം കച്ചവടത്തിലേർപ്പെട്ടിരുന്നതായി ഊഹിക്കപ്പെടുന്നു. വാണിജ്യബന്ധം വഴിക്കാകണം, സീനോ ആതൻസ് നഗരത്തിലെത്തിയത്. അവിടെ ചെന്നതിനുശേഷം ഈ യുവാവു തത്ത്വശാസ്ത്രപഠനത്തിൽ ഉത്സുകനായി. അക്കാലത്തു പ്രചരിച്ചിരുന്ന സിനിസിസം (ദോഷാനുദർശനവാദം) അദ്ദേഹത്തെ കൂടുതൽ ആകർഷിച്ചുവെന്നു തോന്നുന്നു. ഒരഭിമുഖസംഭാഷണത്തിൽ അലക്സാണ്ടർ ചക്രവർത്തിയെ മുട്ടുകുത്തിച്ച ഡയോജിനസ് ആയിരുന്നു സിനിസിസത്തിന്റെ ആചാര്യൻ. സോക്രട്ടീസും ഡയോജിനസ്സും സീനോവിന്റെ ആരാദ്ധ്യപുരുഷരായിരുന്നു.

## എന്താണ് സ്റ്റോയിസിസം?

പ്രപഞ്ചഘടനയെപ്പറ്റിത്തന്നെ ആദ്യമായി ചിന്തിക്കാം. ഏതദ്വിഷയത്തിൽ സീനോ തന്റെ പ്രാക്കാലികനും അയോണിയൻ തത്ത്വജ്ഞാനിയുമായ ഹെറാക്ലിറ്റസിന്റെ അഗ്നിതത്ത്വത്തെയാണ് അംഗീകരിച്ചിരിക്കുന്നത്. ആദിയിൽ ആവിർഭവിച്ചതു അഗ്നിയാണ്. പിന്നെ ക്രമത്തിനു വായു, ജലം, ഭൂമി എന്നിവയുണ്ടായി. സമസ്ത പ്രപഞ്ചവും പ്രകൃതിനിയമത്താൽ ദൃഢബദ്ധവും ഒരു ചാക്രികപരിവർത്തനത്തിനു വിധേയവുമായിരിക്കുന്നു. ഈ പരിവർത്തനത്തിൽ വീണ്ടും ഒരഗ്നിപ്രളയമുണ്ടായി സർവവും അതിൽ വിലയം പ്രാപിക്കും. പ്രസ്തുത പ്രക്രിയ പിന്നെയും തുടങ്ങും. ഭാരതീയമതപ്രകാരം ആദ്യമുണ്ടായതു ജലവും (ആപ ഏവ സസർജാദൗ) വിനാശം ജലപ്രളയത്തിലുമാണല്ലോ. ഇവിടെ ജലത്തിനു പകരം അഗ്നിയെന്നുമാത്രം വ്യത്യാസം. ഒരു നിശ്ചിതത്വം (Determinism) ഉൾക്കൊള്ളുന്നതാണ് സീനോവിന്റെ പ്രപഞ്ചം. അതായത്, പ്രപഞ്ചപ്രവർത്തനം ഒരു ശക്തിയാൽ കാലേക്കൂട്ടി നിർണീതമായിരിക്കുന്നു. പ്രകൃതിയിലെ ഒരു ചലനവും യാദൃച്ഛികമോ അവ്യക്തമോ അല്ല, എല്ലാത്തിനും ഒരു കാരണമുണ്ട്. എല്ലാം വിശദീകരണസഹവുമാണ്. ഒരു പ്രത്യേക ലക്ഷ്യത്തോടുകൂടിയാണ് പ്രപഞ്ചം സംവിധാനം ചെയ്യപ്പെട്ടിരിക്കുന്നത്. ഈ ലക്ഷ്യം മനുഷ്യനിൽ പര്യവസാനിക്കുന്നു. സർവത്തിന്റെയും ജീവസ്ഥാനീയമായ മേൽപ്പറഞ്ഞ ശക്തി അഗ്നിമയമാണ്. അതുതന്നെയാണ് ദൈവം. അതു പ്രപഞ്ചത്തിൽനിന്നു ഭിന്നമല്ല. ചുരുക്കത്തിൽ സീനോവിന്റെ ദൈവം മൂർത്തമാണ്. പ്രപഞ്ചം ശരീരവും ദൈവം അതിന്റെ ആത്മാവും എന്നതാണ് അദ്ദേഹത്തിന്റെ സങ്കല്പം. 'ഈശാവാസ്യമിദം സർവം യത് കിഞ്ച ജഗത്യാം ജഗത്' എന്ന ഔപനിഷദാശയത്തിന്റെ ഒരേകദേശപ്രതിഫലനം ഇതിൽ കാണാം. ദേവാലയം നിർമിച്ച് ദൈവത്തെ കുടിയിരുത്തുന്ന സമ്പ്രദായത്തോട് സീനോ എതിരായിരുന്നു. ഈ ചിന്തകനെ ഒരു ഭൗതികവാദിയായിട്ടുപോലും ബർട്രാൻഡ് റസ്സൽ പരിഗണിക്കുന്നുണ്ട്. എന്തെന്നാൽ, സൂക്ഷ്മാവലോകനത്തിൽ, പരിണാമിയായ പ്രപഞ്ചത്തെയും അതിൽ പ്രവർത്തിക്കുന്ന ജീവശക്തിയേയും മാത്രമേ സീനോ അംഗീകരിച്ചിട്ടുള്ളുവെന്നു പറയാം. ശക്തിയുടെ ആഗ്നേയത്വം ഒരു ഭാവനയെന്നേ ഗണിക്കേണ്ടതുള്ളു.



## ജീവിതധർമം

ധാർമികതയെന്നോ നൈതികതയെന്നോ പറയാവുന്ന ജീവിതമൂല്യത്തിനാണ് സ്റ്റോയിസിസത്തിൽ സർവ്വോപരി പ്രാധാന്യം. പ്രകൃതിയുമായി ഇണങ്ങിയ നമ്മുടെ ഇച്ഛാശക്തി (Will) യിലാകുന്നു ധാർമ്മികതയുടെ അടിസ്ഥാനം. അതുകൊണ്ടു മനുഷ്യന്റെ നന്മതിന്മകൾ അവനവനെത്തന്നെ ആശ്രയിച്ചിരിക്കുന്നു. ധാർമ്മികതയാകുന്നു പരമമായ നന്മ. ആരോഗ്യം, സമ്പത്ത്, സൗഖ്യം എന്നിവയൊന്നും അത്ര കാര്യമാക്കേണ്ടതില്ല. ജയാപജയം, സുഖദുഃഖം, ലാഭാലാഭം ഇത്യാദി ദ്വന്ദ്വങ്ങളിൽ തികച്ചും നിസ്സംഗത്വം പാലിക്കണം. ജീവിതത്തിൽ ദുഃഖം അനിവാര്യമാണ്. സുഖിയാവുക മനുഷ്യനു സാദ്ധ്യമല്ല. പഞ്ചേന്ദ്രിയങ്ങളെ ദമനം ചെയ്ത് അന്തർമുഖനായി ഏതു ദുഃഖവും ആത്മശക്തിയോടെ സഹിക്കാനുള്ള ശീലം വളർത്തിക്കൊണ്ടുവരണം. പ്രകൃതിയുമായി രഞ്ജിതാവസ്ഥയിലിരിക്കുമ്പോൾ വ്യക്തിജീവിതം ശോഭനമാകും - ഇതൊക്കെയാണ്, എങ്ങനെ ജീവിക്കണമെന്ന പ്രശ്നത്തെപ്പറ്റി സ്റ്റോയിസിസം അനുശാസിക്കുന്നത്. ഇവിടെയും ഭാരതീയ തത്ത്വചിന്തയുടെ അതിപ്രസരമുള്ളതു നോക്കുക.

## അനന്തരകാലം

സീനോവിന്റെ കാലത്തിനുശേഷം സ്റ്റോയിക് തത്ത്വചിന്തയിൽ പല പരിണാമങ്ങളും വന്നുചേർന്നു. ക്രൈസിപ്പസ് എന്നൊരു ചിന്തകനായിരുന്നു സീനോശിഷ്യന്മാരിൽ അഗ്രേസരൻ. സ്റ്റോയിസിസത്തിനൊരു വ്യവസ്ഥാപിതരൂപം കൊടുത്തുറപ്പിച്ചത് ക്രൈസിപ്പസ്സാണ്. ഈ പണ്ഡിതൻ എഴുനൂറ്റിയഞ്ചു ഗ്രന്ഥങ്ങളെഴുതിയിട്ടുണ്ട്. ഇക്കാലമായപ്പോഴേക്കും ഏതാണ്ടൊരു മതത്തിന്റെ രൂപവും ഭാവവും സ്റ്റോയിസിസത്തിനുണ്ടായിക്കഴിഞ്ഞു. അന്നത്തെ യവനദേവന്മാരിൽ മുഖ്യനായ സീയസ് (Zeus) തന്നെയാണ് സ്റ്റോയിസിസത്തിലെ അഗ്നിതത്ത്വമെന്നും അതുമാത്രമാണ് അനശ്വരമായിട്ടുള്ളതെന്നും ക്രൈസിപ്പസ് വാദിച്ചു. സീനോ കേവലം സിദ്ധാന്തപരമായ വൈജ്ഞാനികപഠനത്തിൽ അത്ര കുതുകിയായിരുന്നില്ല. എന്നാൽ, ശിഷ്യൻ അതിലും ശ്രദ്ധാലുവായിരുന്നു. പക്ഷേ, ശാസ്ത്രജ്ഞാനം ധാർമികമായ കർമത്തെ ഫലവത്താക്കാൻ ഉപകരിക്കുന്നതാകണമെന്നും ഏതു സിദ്ധാന്തവും പ്രയോഗക്ഷമമായിരിക്കണമെന്നുമായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. തർക്കശാസ്ത്രം, നീതിശാസ്ത്രം (Ethics), പ്രകൃതിവിജ്ഞാനീയം എന്നീ മൂന്നിനേയും ക്രൈസിപ്പസ് വ്യാഖ്യാനിച്ചത്, പരമപ്രധാനമായ സൗശീല്യ (Virtue) ത്തിന്റെ ഉപകാരകഘടകങ്ങളെന്ന നിലയ്ക്കാണ്. ഈ മൂന്നിലും മദ്ധ്യമണിയായി പ്രശോഭിക്കുന്നതു നീതിശാസ്ത്രമാകുന്നു.

സർവരും സമ്മതിക്കുന്ന സ്വതഃപ്രമാണങ്ങളായ ചില തത്ത്വങ്ങളെ സ്റ്റോയിക്കുകളും അംഗീകരിക്കുന്നുണ്ട്. ആ പ്രമാണങ്ങളെ ആസ്പദമാക്കി, സാമാന്യത്തിൽനിന്നു വിശേഷത്തെ അനുഗമിക്കുന്ന വാദരീതിയാണ്

(Deductive logic) അവരുടേത്. പ്രത്യക്ഷജ്ഞാനം അവർക്കും പ്രമാണമായിരുന്നു.

യവനദേശത്തുനിന്നു റോമിലേക്കു വ്യാപിച്ചപ്പോഴാണ് സ്റ്റോയിസിസത്തിനു പൂർവാധികം പ്രശസ്തിയും വികാസവും സിദ്ധിച്ചത്. സെനക്ക (B.C.3-A. C.65) എപ്പിക്ടെറ്റസ് (A.C.60-100) മാർക്കസ് അറീലിയസ് (A.C. 121-180) എന്നീ മൂന്നു വിഖ്യാതചിന്തകന്മാർ റോമൻ സ്റ്റോയിസിസത്തിന്റെ നെടുംതൂണുകളായിരുന്നു. മൂവരുടെയും ചിന്താസമ്പത്ത് ഈ തത്ത്വശാസ്ത്രത്തിന് ഒട്ടേറെ പരിപോഷണം നൽകിയിട്ടുണ്ട്. കുപ്രസിദ്ധനായ നീറോചക്രവർത്തിയുടെ ട്യൂട്ടറായിരുന്നു. സെനക്ക. താൻ വിശ്വസിച്ചും ഉപദേശിച്ചും വന്ന സ്റ്റോയിക് തത്ത്വങ്ങളെ സ്വജീവിതത്തിൽ അനുവർത്തിക്കാൻ ഇദ്ദേഹത്തിനു കഴിഞ്ഞില്ല. അനാഡംബരജീവിതവും വിഷയസുഖപരിവർജ്ജനവും മറ്റും ഉദ്ബോധിപ്പിക്കുന്ന ഒരു ഫിലോസഫിയുടെ വക്താവായിരുന്നു കൊണ്ടു തന്നെ ഈ ദാർശനികൻ പത്തു ലക്ഷം പവനോളം വിലവരുന്ന സ്വത്തു പലവഴിക്കും സമ്പാദിച്ചു കൂട്ടിയത്രെ! പ്രഭാഷണവും പ്രവൃത്തിയും തമ്മിലുള്ള വൈരുദ്ധ്യം ഇതുപോലെ പല ആചാര്യന്മാരുടെയും ജീവിതത്തിൽ കാണാറുണ്ടല്ലോ. എന്തെല്ലാം ന്യൂനതകളുണ്ടായാലും, ഗ്രന്ഥങ്ങളിലൂടെ നോക്കുമ്പോൾ റോമൻ തത്ത്വജ്ഞാനികളിൽ അഗ്രഗണ്യനാണ് സെനക്ക എന്ന് വിൽഡൂറന്റ് പറയുന്നു. ഈ തത്ത്വജ്ഞാനി ഒടുവിൽ ക്രിസ്തുമതം സ്വീകരിച്ചതായി പറയപ്പെടുന്നുണ്ടെങ്കിലും അതിനു വിശ്വാസയോഗ്യമായ തെളിവുകളില്ല. സെയിന്റ് പോളുമായി ഇദ്ദേഹം കത്തിടപാടു നടത്തിയിരുന്നുവെന്നത് വാസ്തവമാണ്. സെനക്കയുടെ കൃതികളിൽ ഏറ്റവും വിശിഷ്ടമെന്നു പ്രശംസിക്കപ്പെടുന്നത് അദ്ദേഹം ഒരാത്മസുഹൃത്തിനയച്ച കത്തുകളുടെ സമാഹാരമാകുന്നു. ദയനീയമായിരുന്നു സെനക്കയുടെ ജീവിതാവസാനം. തനിക്കെതിരായി ഗൂഢാലോചനയിലേർപ്പെട്ടുവെന്ന കുറ്റം ആരോപിച്ച് നീറോചക്രവർത്തി സ്വഗുരുവിനെ ആത്മഹത്യ ചെയ്തുകൊള്ളാൻ ദയവായി അനുവദിക്കയാണുണ്ടായത്. സ്വന്തം മാതാവിന്റെയും ഭാര്യയുടെയും കഥ കഴിച്ച ആ ക്രൗര്യമൂർത്തിക്കുണ്ടോ ഗുരുഭക്തി! സോക്രട്ടീസിനെപ്പോലെതന്നെ ധീരപ്രശാന്തനായി സെനക്ക മരണത്തെ വരണം ചെയ്തു.

എപ്പിക്ടെറ്റസ് ആദ്യം ഒരടിമയായിരുന്നു; പിന്നീടാണ് കേളികേട്ട തത്ത്വചിന്തകനായത്. ഇദ്ദേഹത്തിന്റെ ആദർശലോകം പ്ലേറ്റോവിന്റേതിനെക്കാളേറെ ശ്രേഷ്ഠമാണെന്നു റസ്സൽ പറയുന്നു. ആത്മാർത്ഥതയും ലാളിത്യവും നിറഞ്ഞ ഉപദേശങ്ങൾ അസാധാരണവും സമുന്നതവുമായ സന്മാർഗനിഷ്ഠ എന്നിവ എപ്പിക്ടെറ്റസ്സിന്റെ പ്രത്യേകതകളാണ്. ശത്രുവിനെ സ്നേഹിക്കണമെന്ന് അദ്ദേഹം ശിഷ്യരെ പഠിപ്പിച്ചിരുന്നു. മനുഷ്യർ ഒരു നാടകത്തിലെ നടന്മാരെപ്പോലെയാണ്. ദൈവം ഓരോരുത്തർക്കും നിശ്ചയിച്ചിട്ടുള്ള ഭാഗം അവരവർ അഭിനയിച്ചു തീർക്കണമെന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു. ഈ ആശയം പിൽക്കാലത്ത് കവിവാക്യങ്ങളിലൂടെ എത്ര വളരെ പ്രചരിച്ചുവെന്നതിന് ഷേക്സ്പിയറുടെ കവിത തന്നെ തെളിവാണല്ലോ.



റോമൻ ചക്രവർത്തിയായിരുന്ന മാർകസ് അറീലിയസ്സിനെപ്പറ്റി അധികം പറയേണ്ടതില്ല. അദ്ദേഹം അത്രയ്ക്കു ലോകപ്രസിദ്ധനാണ്. പക്ഷേ, ചക്രവർത്തിപദംകൊണ്ടല്ല, തത്ത്വചിന്തകൊണ്ടാണ് അദ്ദേഹം പ്രകീർത്തിതനായത്. ഏകാഗ്രചിന്തകൾ (Meditation) എന്ന വിശ്രുതമായ ഗ്രന്ഥത്തിലൂടെ ഈ തത്ത്വദർശി ഇന്നും സാദരം സ്മരിക്കപ്പെടുന്നു. റോമൻ സ്റ്റോയിസിസത്തിൽ അധിഷ്ഠിതമായ ഈ ചിന്തകൾ ക്രിസ്തുമത പണ്ഡിതന്മാർക്കും ഉത്തേജനം നൽകിയിട്ടുണ്ട്.

നിശ്ചിതത്ത്വവും (Determinism) സ്വേച്ഛാശക്തിയും (Free will) തമ്മിലുള്ള പൊരുത്തക്കേടു പ്രാചീനകാലം മുതൽ ഇന്നുവരെയുള്ള തത്ത്വജ്ഞാനശാഖകളിൽ കണ്ടുവരുന്ന ഒന്നാണ്. സ്റ്റോയിസിസത്തിലും ഇതു കടന്നുകൂടിയിട്ടുണ്ടെന്നുള്ളതു സ്പഷ്ടമാണല്ലോ. ഈ പൊരുത്തക്കേടു നീക്കം ചെയ്യാൻ ഒരു തത്ത്വചിന്തകനും ഇതുവരെ സാധിച്ചിട്ടില്ല. സ്റ്റോയിക് ചിന്തകർ ഒരു വശത്തു മനുഷ്യൻ സ്വതന്ത്രനാണെന്നു വാദിക്കുമ്പോൾ മറുവശത്ത് എല്ലാം വിധിക്കധീനമെന്നു പറയുന്നു. പ്രപഞ്ചഗതിയും മനുഷ്യജീവിതവും സങ്കീർണവും വൈരുദ്ധ്യാത്മകവുമായിരിക്കുന്ന നിലയിൽ ഈ കീറാമുട്ടിക്കു തൃപ്തികരമായ ഉത്തരം കണ്ടുപിടിക്കുക സാദ്ധ്യമാണെന്നു തോന്നുന്നില്ല.

മനനമണ്ഡലം 1964

# 29

# ദോഷാനുദർശനവും സംശയാത്മകതയും

അലക്സാണ്ടർ ചക്രവർത്തിയുടെ കാലത്ത് യവനതത്ത്വജ്ഞാനമേഖലയിൽ നാലുതരം ചിന്താപദ്ധതികൾ പൊന്തിവന്നു. അവയിൽ സുപ്രധാനമായ രണ്ടെണ്ണത്തെപ്പറ്റി മുമ്പു പ്രതിപാദിച്ചു കഴിഞ്ഞു. താരതമ്യേന അപ്രധാനമായ രണ്ടെണ്ണം - സിനിസിസ(Cynicism)വും സ്കെപ്റ്റിസിസ(Scepticism)വും - ഇവിടെ വിചാരണ ചെയ്യാം. ആദ്യത്തേതു ദോഷദർശനമനോഭാവത്തിലും രണ്ടാമത്തേതു സംശയാത്മകതയിലുമാണ് അധിഷ്ഠിതമായിരിക്കുന്നത്. ഈ രണ്ടുതരം മനോഭാവങ്ങളെയും വളർത്തിയെടുക്കാൻ പറ്റിയ സാഹചര്യങ്ങൾ അന്ന് ആതൻസ് നഗരത്തിലുണ്ടായിരുന്നു. അലക്സാണ്ടറുടെ ആക്രമണത്തിനിരയായതോടെ ഈ നഗരത്തിന്റെ സുവർണകാലം അസ്തമിച്ചു. സമചതുരരായ നഗരവാസികൾ നിർവീര്യരായി. അവരെ അഭിമാനം കൊള്ളിച്ച ചരിത്രപ്രസിദ്ധമായ ജനായത്ത ഭരണം തകർന്നു. അലക്സാണ്ടറുടെ ഏകാധിപത്യം എവിടെയും നടമാടി. നൈരാശ്യം നിറഞ്ഞ ഈ പരിതഃസ്ഥിതിയിൽ ജനങ്ങൾക്കു ജീവിതത്തോടുതന്നെ ഒരു വെറുപ്പും വിദ്വേഷവും തോന്നിത്തുടങ്ങി. അവർ ഒന്നിലും വിശ്വസിക്കാത്ത സംശയാത്മാക്കളായി. ഭൗതികജീവിതത്തിൽ നിർവേദം പൂണ്ട് ആത്മാവിൽ അഭയം തേടാൻ പലരും ഒരുമ്പെട്ടു. ചുരുക്കത്തിൽ ഒരുതരം ദോഷദർശികളോ അനിശ്ചിതബുദ്ധികളോ ആകാൻ ആളുകളെ പ്രേരിപ്പിക്കുന്ന ഒരു കാലാവസ്ഥയാണ് അന്നുണ്ടായിരുന്നത്.,

അയാളൊരു സിനിക്കാണ് എന്നു നാം സാധാരണ പറയാറുണ്ടല്ലോ. സർവനിന്ദകനെന്നോ സർവവിദ്വേഷിയെന്നോ സൂചിപ്പിക്കുന്ന ഒരു സങ്കുചിതാർത്ഥമേ അപ്പോൾ അതിൽ വിവക്ഷിതമാകുന്നുള്ളു. ഒരു പ്രത്യേക 'ഫിലോസഫിയി'യിൽ വിശ്വസിക്കുന്നവൻ എന്നിടത്തോളം വ്യാപകമായ അർത്ഥം നാം അതിനു കൊടുക്കാറില്ല. ഇന്നു സിനിസിസം അതിന്റെ സൈദ്ധാന്തികപദവിയിൽനിന്ന് അധഃപതിച്ച് ഒരു സ്വഭാവവിശേഷത്തിന്റെ പേരായിച്ചുരുങ്ങിപ്പോയിരിക്കുന്നു. അലക്സാണ്ടർ ചക്രവർത്തിക്കുപോലും ആരാധ്യനായിത്തോന്നിയ ഡയോജനിസ് (Diogenes) ആണ് സിനിസിസത്തിന്റെ സ്ഥാപകൻ. പലതുകൊണ്ടും ഒരു വിചിത്രജീവിയായിരുന്നു ഈ ചിന്തകൻ. മനുഷ്യസാധാരണമായ ആചാരമര്യാദകളെയും പാരമ്പര്യനടപടികളെയും അദ്ദേഹം നിഷേധിച്ചു. ഭാരതീയർ അദ്ദേഹത്തെ സിദ്ധനെന്നു വിളിച്ചേക്കാം. ഡയോജനിസ് ഒരു ഇൻഡ്യൻ ഫക്കീറിനെപ്പോലെയാണു ജീവിച്ചിരുന്നതെന്ന് റസ്സൽ പറയുന്നു. 'സിനിസിസം' എന്ന പദത്തിന്റെ ആഗമം തന്നെ നേരംപോക്കുള്ളതാണ്. 'സിനിക്ക്' എന്നാൽ, ശ്വാനസംബന്ധി (Canine) എന്നാണർത്ഥം. ഡയോജനിസ് ഒരു ശ്വാവിനെപ്പോലെ ജീവിക്കാനാണ് ഇഷ്ടപ്പെട്ടതത്രെ. അങ്ങനെയാണു മൂപ്പർ സിനിക്കായത്. സിനിക്കിന്റെ സൂക്തികൾക്കു സിനിസിസം എന്ന പേരും വന്നു. അശനശയനവിസർജ്ജനാദികാര്യങ്ങളിൽ ഡയോജനിസ് മൃഗസദൃശം പെരുമാറിയിരുന്നു; ഒരു പാർപ്പിടമോ ഉടയവരോ ഉണ്ടായിരുന്നില്ല. ഒരു ഭിക്ഷാപാത്രം, ഒരു വസ്ത്രം ഒരു വടി - ഇത്രയുമാണു സ്വത്ത്. കിട്ടുന്നതു ഭക്ഷിക്കും. തോന്നുന്നിടത്തേക്കു പോകും. വലിയൊരു തൊട്ടിയിലോ വീപ്പയിലോ കേറിക്കിടന്നായിരുന്നു ഉറക്കമെന്നു പറയപ്പെടുന്നു. ഒരു മഹാജ്ഞാനിയെന്ന നിലയിൽ നഗരവാസികൾ അദ്ദേഹത്തെ കൊണ്ടാടി. അലക്സാണ്ടർ ഈ ജ്ഞാനിയെ കണ്ടുമുട്ടിയ കഥ പ്രസിദ്ധമാണ്: 'ഞാൻ മഹാനായ അലക്സാണ്ടറാണ്' (I am Alexander the great) എന്നു ചക്രവർത്തി അറിയിച്ചപ്പോൾ 'ഞാൻ ഡയോജനിസ് എന്ന പട്ടിയാണ്' (I am Diogeness the dog) എന്നായിരുന്നു പോൽ പ്രത്യുത്തരം. 'അങ്ങയ്ക്ക് എന്താണ് വേണ്ടത്' എന്നു വീണ്ടും ചോദിച്ചതിന് 'വെയിലു മറയ്ക്കാതെ മാറിനിൽക്ക്' എന്നു മറുപടി. അന്നത്തെ വിശ്വജേതാവായ ചക്രവർത്തി ഈവിധം തൃണവത്കൃതനായിട്ടും ക്രുദ്ധനാകാതെ 'ഞാൻ അലക്സാണ്ടറായില്ലെങ്കിൽ ഡയോജനിസ്സായേനേ' എന്നു ബഹുമതിയോടെ പറയുകയാണുണ്ടായത്. ഇതൊക്കെ വാസ്തവത്തിൽ സംഭവിച്ചതോ പരമ്പരയാ പറഞ്ഞു പോരുന്ന കെട്ടുകഥകളോ എന്നു നിശ്ചയിച്ചുകൂടാ. അസാധാരണന്മാരെപ്പറ്റി പല കഥകളും ജനസമൂഹം പറഞ്ഞു പരത്തുക എക്കാലത്തും പതിവാണ്. ഏതായാലും അലക്സാണ്ടറെക്കഴിഞ്ഞാൽ അക്കാലത്ത് ഏറ്റവും വലിയ മഹാനായി ഗണിക്കപ്പെട്ടിരുന്നത് ഡയോജനിസ്സാണ്.

ഈ അപൂർവമനുഷ്യന്റെ പൂർവചരിത്രം അത്ര വ്യക്തമല്ല. കള്ളനാണയക്കേസ്സിൽ ജയിലിലടയ്ക്കപ്പെട്ട ഒരാളാണ് പിതാവ്. കുടുംബനിലയും മോശമായിരുന്നു. ഡയോജനിസ് സിനിസിസത്തിന്റെ സ്ഥാപകനാണെങ്കിലും അതിലെ അടിസ്ഥാനാശയങ്ങളുടെ പ്രഥമാവതാരകൻ അദ്ദേഹത്തിന്റെ ആചാര്യനായ അന്റിസ്തെനിസ് (Antistheness) എന്നൊരു പണ്ഡിതനാണ്. സോക്രട്ടീസിന്റെ ശിഷ്യന്മാരിൽ ഒരാളായിരുന്നു അന്റിസ്തെനിസ്. ഗുരുവിന്റെ മര

ണത്തിനുശേഷം ഈ ശിഷ്യന്റെ നടപടികളിലും ചിന്താഗതിയിലും ചില മാറ്റങ്ങളുണ്ടായി. തന്റെ സ്ഥാനവും സ്വത്തുമെല്ലാം ഉപേക്ഷിച്ച് അദ്ദേഹം സമുദായത്തിലെ ഏറ്റവും താണപടിയിലുള്ള വേലക്കാരും അടിമകളും മറ്റുമായി ഇടപഴകി കഴിഞ്ഞുകൂടി. പാമരന്മാർക്കും മനസ്സിലാകത്തക്കവിധം മൈതാനപ്രസംഗങ്ങൾ ചെയ്യുക അന്റിസ്തെനിസ് ഒരു തൊഴിലാക്കി. ഗവണ്മെന്റ്, സ്വകാര്യസ്വത്ത്, വിവാഹം, മതം – ഇവയൊന്നും മനുഷ്യർക്കാവശ്യമില്ല; ആന്തരമായ നന്മ നേടുക, ലഘുജീവിതം നയിക്കുക – ഇങ്ങനെ ചില നവീനാശയങ്ങളെ അദ്ദേഹം പ്രചരിപ്പിച്ചു. ഡയോജനിസ് വളരെ പ്രയാസപ്പെട്ടാണ് ഈ ഗുരുവിന്റെ ശിഷ്യസംഘത്തിൽ കടന്നുകൂടിയത്. കൊള്ളരുതാത്ത കുടുംബത്തിൽപ്പെട്ടവനാണെന്നു കരുതിയിട്ടോ എന്തോ, അന്റിസ്തെനിസ് ആദ്യം അയാളെ അടിച്ചോടിക്കാൻ പോലും ശ്രമിച്ചുനോക്കി. എന്തായാലും തന്റെ മുമ്പിൽനിന്നു മാറുകയില്ലെന്നു കണ്ടപ്പോൾ മാത്രമേ അദ്ദേഹം അയാളെ ശിഷ്യനായി സ്വീകരിച്ചുള്ളു.

അന്റിസ്തെനിസ് പ്രചരിപ്പിച്ച ആശയങ്ങൾക്കു പൂർത്തിവരുത്തി ഒരു സിദ്ധാന്തരൂപം കൊടുക്കയാണ് ഡയോജനിസ് ചെയ്തത്. ഭൗതികമായ ഐശ്വര്യങ്ങൾക്ക് സിനിസിസത്തിൽ സ്ഥാനമില്ല. നന്മ, സൗശീല്യം – അതിനേ വിലയുള്ളു. ഈ ലോകം നല്ലതല്ല. അതിൽനിന്നു മോചനം നേടണം. അതേ സമയം സ്വജീവിതം പരഹിതത്തിനുവേണ്ടി വിനിയോഗിക്കയും വേണം. ഒന്നും കൈവശം വച്ചുകൊണ്ടിരിക്കരുത്. ഒന്നും ആഗ്രഹിക്കരുത്. അപ്പോൾ ജീവിതഭയത്തിൽനിന്നു മുക്തി ലഭിക്കും. ബാഹ്യസുഖങ്ങളെല്ലാം ഭാഗ്യക്കുറി കിട്ടുന്നതുപോലെ യദൃച്ഛാ ലബ്ധവും ക്ഷണഭംഗുരവുമാണ്. അവയെക്കൊണ്ടു മനുഷ്യന് ഒരു പ്രയോജനവുമില്ല. ആത്മശാന്തി മാത്രമാണ് അഭിലഷണീയം. നാഗരികത നിന്ദ്യവും വർജ്യവുമത്രെ. സ്വദേശസ്നേഹംപോലും കാമ്യമല്ല. പക്ഷിമൃഗാദികളെപ്പോലെ കേവലം പ്രാകൃതികജീവിതം നയിക്കുകയാണ് ഉത്തമം – ഇതാണ് ഡയോജനിസ്സിന്റെ വേദാന്തം. പ്രകൃതിയിലേക്കു മടങ്ങുക എന്നതായിരുന്നു അദ്ദേഹത്തിന്റെ പ്രധാന സന്ദേശം. മൊത്തത്തിൽ ജീവിതത്തിൽനിന്നുള്ള ഒരൊളിച്ചോടലാണ് പ്രകൃതിസിദ്ധാന്തമെന്നു പറയാം. നമ്മിലുള്ള യുക്തിബോധമാണ് ദൈവം എന്നും ഡയോജനിസ് പഠിപ്പിച്ചിരുന്നു. അതു മാത്രമേ സർവാദരണീയമായ ഒരു തത്ത്വമായി ഇന്നും സ്വീകാര്യമായിട്ടുള്ളു.

മരണവേളയിൽ ശിഷ്യന്മാർ ഡയോജനിസിനോടു സംസ്കാരകർമ്മത്തെപ്പറ്റി ചോദിച്ചു. 'ജഡം ചെന്നായ്ക്കൾക്കും പട്ടികൾക്കും ഇട്ടുകൊടുക്കുക. എന്റെ സഹോദരങ്ങൾക്ക് എന്നെക്കൊണ്ടു കുറച്ചെങ്കിലും ഉപകാരമുണ്ടാകട്ടെ' എന്നായിരുന്നു മറുപടി. അവിടെയും അദ്ദേഹം ചിന്തിക്കാൻ വകയുണ്ടാക്കി.

## സ്കെപ്റ്റിസിസം

ഇതൊരു സിദ്ധാന്തമെന്ന നിലയിൽ ആദ്യമായി അവതരിപ്പിച്ചത് പൈറൊ (Pyrrho) എന്നൊരു ചിന്തകനാണ്. അയാൾ അലക്സാണ്ടറുടെ സൈന്യത്തിലെ ഒരു യോദ്ധാവായിരുന്നു. ചക്രവർത്തിയുടെ വിദേശാക്രമണങ്ങളിൽ പങ്കുകൊണ്ട് അയാൾ ഇന്ത്യയിലും വന്നിട്ടുണ്ട്. ദീർഘസഞ്ചാരവും സമരങ്ങളും പൈറോവിനെ അനുഭവസമ്പന്നനും തത്ത്വചിന്തകനുമാക്കി. സ്കെപ്റ്റിസിസം തികച്ചും നവീനമായ ഒരു സിദ്ധാന്തമാണെന്നു പറഞ്ഞുകൂടാ. പുതിയ ആശയങ്ങളൊന്നും അതിലില്ല. പ്രത്യക്ഷജ്ഞാനം വിശ്വസനീയമാണോ എന്ന പ്രശ്നം മുമ്പു തന്നെ പല ചിന്തകന്മാരുടെയും വിചാരണയ്ക്കു വിഷയമായിട്ടുണ്ട്. അതൊരു തത്ത്വപദ്ധതിയുടെ ചട്ടക്കൂടിലാക്കുക മാത്രമാണ് പൈറോ ചെയ്തത്. ഒരറിവും വിശ്വസനീയമല്ല. സർവ്വവും സംശയഗ്രസ്തമാണ്. അതുകൊണ്ട് ഒന്നും തികച്ചും ശരിയെന്നു തീർത്തുപറയുകവയ്യ. ഇതാണ് സ്കെപ്റ്റിസിസത്തിന്റെ കാതൽ.



പൈറോവിന്റെ ശിഷ്യനായ ടൈമൺ (Timon) ചില വാദമുഖങ്ങൾകൊണ്ട് ഇതിനൊരു കനം പിടിപ്പിച്ചു. സാമാന്യംകൊണ്ടു വിശേഷത്തെ സമർത്ഥിക്കുന്ന തർക്കശാസ്ത്രത്തിലെ വാദരീതിയെപ്പോലും ഈ താർക്കികൻ ചോദ്യം ചെയ്തു. യൂക്ലിഡ് ഗണിതശാസ്ത്രത്തിൽ സ്വീകരിച്ചിട്ടുള്ളതുപോലെ സ്വതഃപ്രത്യക്ഷങ്ങളായ (Self-evident) ചില സാമാന്യതത്ത്വങ്ങൾ (General principles) നൈയായികപ്രക്രിയയ്ക്കും ആവശ്യമാണ്. ഈ സാമാന്യതത്ത്വങ്ങൾ സ്വതഃപ്രത്യക്ഷങ്ങളല്ലെന്നാണ് ടൈമൺ വാദിക്കുന്നത്. അവയ്ക്കും തെളിവു വേണ്ടതാണ്. അതിനു തുനിയുമ്പോൾ ഒന്നു തെളിയിക്കാൻ മറ്റൊന്ന്, അതു തെളിയിക്കാൻ വേറൊന്ന് എന്നിങ്ങനെ ഒരു ശൃംഖലാസമ്പ്രദായം സ്വീകരിക്കേണ്ടിവരും. അപ്പോൾ തർക്കശാസ്ത്രത്തിൽ പറയുന്ന പരമ്പരാരോപജന്യമായ അനവസ്ഥ (Argumentum Infinitum) എന്ന വാദദോഷത്തിലോ അല്ലെങ്കിൽ ചക്രവാദത്തിലോ (Arguing in Circle) ചെന്നു ചാടും. ഇങ്ങനെ നോക്കിയാൽ ഈ ലോകത്തിൽ ഒന്നുംതന്നെ സംശയാതീതമായി തെളിയിക്കാൻ സാദ്ധ്യമല്ലെന്നു വരുന്നു. ടൈമൺന്റെ ഈ വാദം അക്കാലത്തെ സർവവിജ്ഞാനാചാര്യനായ അരിസ്റ്റോട്ടൽ കെട്ടിപ്പടുത്ത തർക്കശാസ്ത്രരീതിയെ വെല്ലുവിളിക്കുന്നുണ്ട്.

സംശയിക്കുക, ചോദ്യം ചെയ്യുക, എന്ന ശീലം ഒരളവിൽ നല്ലതുതന്നെ. ബുദ്ധി സിദ്ധാന്തബദ്ധമാകാതിരിക്കാനും സ്വതന്ത്രമായി ചിന്തിക്കാനും അതു പ്രത്യേകിച്ചും പ്രയോജനപ്പെടും.

പക്ഷേ, സ്കെപ്റ്റിക്കിനെപ്പോലെ അത് എവിടേക്കും വലിച്ചുനീട്ടി സർവത്ര വ്യാപരിപ്പിച്ചാൽ ഗുണത്തിനു പകരം ദോഷം ചെയ്യുമെന്നു പറയേണ്ടിയിരിക്കുന്നു. 'സംശയാത്മാവിനശ്യതി' എന്ന വാക്യം ഇത്തരക്കാർക്കാണു കൂടുതൽ യോജിക്കുക. തേൻ മധുരിക്കുന്നുവെന്ന് ഉറപ്പിച്ചു പറഞ്ഞുകൂടാ എന്നാണ് ടൈമൺന്റെ വാദം. മധുരിക്കുന്നതായി തോന്നുന്നുവെന്നു കഷ്ടിച്ചു പറയാമത്രെ. എന്തെന്നാൽ, ആ തോന്നൽ ശരിയാണെന്ന് ആരറിഞ്ഞു? തത്സംബന്ധമായ രസനേന്ദ്രിയജ്ഞാനത്തെ എങ്ങനെ വിശ്വസിക്കാം?

സാധാരണ രീതിയിലുള്ള സംശയമല്ല സ്കെപ്റ്റിസിസത്തിലുള്ളതെന്നോർക്കണം. സൈദ്ധാന്തികമായ സംശയമാണത് (Dogmatic doubt). അക്കാരണത്താൽത്തന്നെ അതു വിജ്ഞാനപുരോഗതിക്കു വിഘാതമായിത്തീരാം. സ്കെപ്റ്റിസിസം അലസന്റെ ആശ്വാസമാണെന്നും (Lazyman's consolation) അതു പാമരന്മാരെയും ജ്ഞാനികളാക്കി പ്രദർശിപ്പിക്കുന്നുവെന്നും മറ്റും ആക്ഷേപങ്ങളുണ്ടായിട്ടുണ്ട്. ബി.സി. 240-ൽ ടൈമൺ അന്തരിച്ചു. അനന്തരം നാലഞ്ചു നൂറ്റാണ്ടുകൂടി ഈ ചിന്താപ്രസ്ഥാനം ആതൻസിലും റോമിലും മറ്റും പ്രചരിച്ചുവന്നു. പ്രാചീനരായ സ്കെപ്റ്റിക് ചിന്തകന്മാരിൽ സെക്റ്റസ് എപ്പിരിക്കസ് എന്നൊരാളുടെ ഗ്രന്ഥങ്ങൾ മാത്രമേ ഇപ്പോൾ അവശേഷിച്ചിട്ടുള്ളു. 'ദൈവവിശ്വാസത്തിനെതിരായുള്ള വാദങ്ങൾ' എന്നൊരു ലഘുഗ്രന്ഥമാണ് അവയിൽ ഏറ്റവും ശ്രദ്ധാർഹം. എ.ഡി. രണ്ടാം നൂറ്റാണ്ടിൽ ജീവിച്ച ഈ ഗ്രന്ഥകാരന്റെ കാലത്തിനുശേഷം സ്കെപ്റ്റിസിസം അസ്തോന്മുഖമായി. സംഘടിതമതത്തിന്റെ അന്ധവിശ്വാസക്കോട്ടകൾ തകർക്കാൻ അതിനു ശക്തിയുണ്ടാവില്ല.

മനനമണ്ഡലം 1964

## 30
# ഭഗവദ്ഗീതയിലെ ചാതുർവർണ്യം

മഹാഭാരതത്തിലെ രണ്ടു കഥാപാത്രങ്ങൾ തമ്മിൽ ഗുരുശിഷ്യസംവാദരൂപത്തിൽ നടത്തിയ സംഭാഷണമാണല്ലോ ഭഗവദ്ഗീത. വിഷയസ്വഭാവംകൊണ്ടു നോക്കിയാൽ അതൊരു തത്ത്വശാസ്ത്രഗ്രന്ഥമാണെന്നു സാമാന്യമായിപ്പറയാം. എങ്കിലും ഒരു മതഗ്രന്ഥമെന്ന നിലയ്ക്കാണ് ഇന്നു അതു കൂടുതലായി ആദരിക്കപ്പെടുന്നത്. ഹിന്ദുക്കളുടെ ബൈബിളാണ് ഭഗവദ്ഗീതയെന്നു പറയുന്നവരും വിശ്വസിക്കുന്നവരും ധാരാളമുണ്ട്. ഒരു മതഗ്രന്ഥത്തിനു വേണ്ട പവിത്രതയും ദിവ്യത്വവും അപ്രമാദിത്വവുമെല്ലാം അതിനു വന്നുചേർന്നിരിക്കുന്നു. ഗീതാപാരായണം മതപരമായ ഒരു ചടങ്ങായിത്തീർന്നിട്ടുണ്ടിപ്പോൾ. ഇങ്ങനെ ഭക്തന്മാരുടെ ഒരാരാധ്യവസ്തുവായാൽപ്പിന്നെ ഗീതകൊണ്ടു വലിയ പ്രയോജനമുണ്ടാകുമെന്നു തോന്നുന്നില്ല. എന്തെന്നാൽ, ബുദ്ധിവികാസമല്ല, ബുദ്ധിസ്തംഭനമാണ് ഇത്തരം ഗ്രന്ഥാരാധനത്തിൽ നിന്നുണ്ടാകുക. ഏതു ഗ്രന്ഥം പഠിക്കുമ്പോഴും പഠിതാവു പാലിക്കേണ്ട ഒന്നുണ്ട് - ത്യാജ്യഗ്രാഹ്യവിവേചനം. പക്ഷേ, മതഗ്രന്ഥങ്ങളിലേക്കു കടക്കുമ്പോൾ ഈ വിവേചനബുദ്ധി ഭക്തിവിശ്വാസങ്ങളുടെ സമ്മർദ്ദനമേറ്റു സ്തബ്ധമായിപ്പോകും. നിർബ്ബാധവും യുക്തിയുക്തവുമായ നിരൂപണം അപ്പോൾ സാധ്യമല്ലാതാകുന്നു. ഇങ്ങനെയൊരു ദുരവസ്ഥയിലേക്ക് ഗീത അധഃപതിക്കരുതെന്നു കരുതിയിട്ടാകാം, ഗീതാകാരൻ പതിനെട്ടാമധ്യായത്തിൽ 'എല്ലാം വിമർശിച്ചുനോക്കിയിട്ടു നിന്റെ ഇഷ്ടപ്രകാരം പ്രവർത്തിക്കുക' (വിമൃശൈതദശേഷേണ യഥേച്ഛസി തഥാ കുരു) എന്നു കൃഷ്ണനെക്കൊണ്ടു പറയിക്കുന്നത്. ഗീതയിലെ ഏറ്റവും നല്ല ശ്ലോകങ്ങളിലൊന്നിന്റെ പകുതിയാണിത്.

തന്റെ ഉപദേശം മുഴുവൻ യഥേഷ്ടം വിമർശിക്കാനുള്ള പൂർണസ്വാതന്ത്ര്യം ഉപദേഷ്ടാവുതന്നെ അർജ്ജുനനു നൽകിയിരിക്കുന്നു. ആ നിരൂപണസ്വാതന്ത്ര്യം നമുക്കും ഉപയോഗിക്കാവുന്നതാണ്; ഉപയോഗിക്കേണ്ടതുമാണ്.

വിശിഷ്ടതത്ത്വരത്നങ്ങളുടെ ഒരു പേടകമാണ് ഗീത എന്നതിനു സംശയമില്ല. എങ്കിലും ആധുനിക ചിന്താഗതിക്കു യോജിക്കാത്തതും ആവശ്യമില്ലാത്തതുമായ പല ആശയങ്ങളും അതിൽ കടന്നുകൂടിയിട്ടുണ്ട്. ഇക്കൂട്ടത്തിൽ തിരസ്ക്കാരമർഹിക്കുന്ന ഒന്നാണ് അതിലെ ചാതുർവർണ്യസിദ്ധാന്തം. ഗീതയിൽ ഭഗവദ്വചനങ്ങളെന്നു വിശ്വസിക്കപ്പെടുന്നവയെല്ലാം വാസ്തവത്തിൽ വ്യാസവചനങ്ങളാണല്ലോ. ബ്രാഹ്മണപ്രാമാണ്യത്തെയും ഇതര ജാതികളുടെ ബ്രാഹ്മണദാസ്യത്തെയും ഇന്ത്യയിൽ അരക്കിട്ടുറപ്പിക്കുന്നതിനു സഹായിച്ചിട്ടുള്ള രണ്ടു മഹാകവികളാണ് വ്യാസനും വാല്മീകിയുമെന്ന്, അവരോടുള്ള ഭക്ത്യാദരങ്ങൾക്കു തെല്ലും കുറവില്ലാതെതന്നെ, പറയേണ്ടിയിരിക്കുന്നു. ഭാരതരാമായണഗ്രന്ഥങ്ങൾക്കു സാഹിതീയവും സാംസ്കാരികവുമായ മൂല്യം എന്തുമാത്രമുണ്ടായാലും മേല്പ്പറഞ്ഞ വസ്തുത നിഷേധിക്കാവുന്നതല്ല. അതിനുള്ള തെളിവുകൾ എത്ര വേണമെങ്കിലും രണ്ടു ഗ്രന്ഥത്തിലുമുണ്ട്. ബ്രാഹ്മണപ്രാമാണ്യത്തിന്റെ അധിഷ്ഠാനമാണ് ചാതുർവർണ്യം. ഒരു തത്ത്വശാസ്ത്രഗ്രന്ഥമായ ഗീതയിൽപ്പോലും അതിന് അമിതമായ പ്രാധാന്യം ലഭിച്ചിരിക്കുന്നു. അർജ്ജുനനെ യുദ്ധോദ്യുക്തനാക്കാൻ കൃഷ്ണൻ ക്ഷത്രിയധർമം ഉപദേശിക്കുന്നതിന്റെ ഉപപത്തി മനസ്സിലാക്കാം. എന്നാൽ, ഈയൊരു കാര്യത്തിനുവേണ്ടി നാലു ജാതിയെയും നിരത്തിനിർത്തി ഇത്രയേറെ ചാതുർവർണ്യവിചാരം നടത്തേണ്ടതുണ്ടോ? ഓരോ ജാതിയും അതതിന്റെ തൊഴിൽ വിട്ടൊന്നും ചെയ്യരുതെന്നും ചെയ്തുപോയാൽ വർണസങ്കരം എന്ന ഭയങ്കരദോഷത്തിൽപ്പെട്ടു ലോകം നശിക്കുമെന്നും അർത്ഥം വരുന്ന ശ്ലോകങ്ങളനേകമുണ്ട് ഗീതയിൽ. ഇത്രയൊക്കെ വിസ്തരിക്കാതെ തന്നെ സർവജ്ഞനായ ഭഗവാന് അർജ്ജുനനെ സ്വധർമ്മനിരതനാക്കാമല്ലോ. അതിനുപകരം,

'ചാതുർവർണ്യം മയാ സൃഷ്ടം
ഗുണകർമവിഭാഗശഃ
തസ്യ കർത്താരമപി മാം
വിദ്ധ്യകർത്താരമവ്യയം' (4-13)

എന്നു ജാതിവ്യവസ്ഥയുടെ ഉല്പത്തിമാഹാത്മ്യത്തെ ഘോഷിച്ചുകൊണ്ടാണ് ഗീതാകാരന്റെ പുറപ്പാട്. ഭഗവാന്റെ സൃഷ്ടിയായാൽ പിന്നെ അതിൽപ്പരമൊരു മാഹാത്മ്യം ചാതുർവർണ്യത്തിനു വരേണ്ടതുണ്ടോ? ഇതിന്റെ ഉത്തരാർധം, അദ്ധ്യാത്മവാദത്തിലെ പൂർവപക്ഷസമാധാനത്തിനു വേണ്ടിയുള്ള ഒരു തർക്കവിദ്യ മാത്രമാകയാൽ ഇവിടെ പരിഗണിക്കേണ്ടതില്ല. 'മയാസൃഷ്ടം' എന്നതുകൊണ്ടു ജന്മത്തിന്റെ അടിസ്ഥാനത്തിലാണ് ജാതി തിരിയുന്നതെന്നു ധ്വനിക്കുന്നു. 'ഗുണകർമവിഭാഗശഃ' എന്ന പ്രയോഗത്തിനു പുതിയ വ്യാഖ്യാനം കൊടുത്തു ജന്മത്തിനു ജാതീയമായ പ്രാധാന്യമില്ലെന്നു കാണിപ്പാൻ ചില നവീനർ പണിപ്പെട്ടിട്ടുണ്ട്. എന്നാൽ, ശങ്കരഭാഷ്യത്തിൽ



അങ്ങനെ ഒരു സൂചനപോലുമില്ല. മാത്രമല്ല, 'ബ്രാഹ്മണോƒസ്യ മുഖമാസീത്' എന്ന പുരുഷസൂക്തമുദ്ധരിച്ചു ബ്രാഹ്മണപ്രാമാണ്യത്തെ സപ്രമാണമാക്കുകയും ഓരോ ജാതിക്കും ഇന്നയിന്ന ഗുണകർമങ്ങളെന്നു വീതംവെച്ചു കാണിക്കുകയുമാണ് ഭാഷ്യകാരൻ ചെയ്തിരിക്കുന്നത്. സത്വരജസ്തമോഗുണങ്ങൾക്കും പ്രത്യേക കർമവാസനകൾക്കും അനുസരിച്ചു മനുഷ്യർ ബ്രാഹ്മണാദിജാതികളായി ജനിക്കുന്നുവെന്ന ആശയമേ അനന്തരഭാഗങ്ങളുടെ വെളിച്ചത്തിലും ഇവിടെ സംഗതമാകുന്നുള്ളു. ജനനത്തിന്റെ മതഭാഷ മാത്രമാണല്ലോ സൃഷ്ടി. ജാതിയുടെ ജന്മാടിസ്ഥാനം ഗീതയിലെ ഇതര ശ്ലോകങ്ങളിലും സ്വീകൃതമായിട്ടുണ്ട്.

'കൃഷിഗോരക്ഷവാണിജ്യം
വൈശ്യകർമ്മസ്വഭാവജം
പരിചര്യാത്മകം കർമ
ശൂദ്രസ്യാപി സ്വഭാവജം' (18-44)
'സഹജം കർമ കൗന്തേയ
സദോഷമപി ന ത്യജേത്' (18-48)

ഇത്യാദ്യുദാഹരണങ്ങളിൽ സഹജം, സ്വഭാവജം എന്നു കർമ്മത്തിനു വിശേഷണം കല്പിച്ചിരിക്കുന്നതു നോക്കുക. സഹജം -ജന്മത്തോടു കൂടിത്തന്നെ ഉണ്ടായിട്ടുള്ള (ജന്മനൈവോത്പന്നം) എന്ന് ശങ്കരാചാര്യർ വ്യാഖ്യാനിച്ചിട്ടുണ്ട്. ജനനാന്തരം ഗുണകർമ്മങ്ങൾ കൊണ്ടാണു ജാതിതിരിയുന്നതെന്ന പരിഷ്കൃതാശയം ഗീതയിൽ ഒരിടത്തും അംഗീകരിച്ചിട്ടില്ല. നൂറ്റാണ്ടുകളായി നിലവിലിരിക്കുന്ന അന്ധവും ക്രൂരവുമായ ജാതിവ്യവസ്ഥതന്നെയാണ് ഈ തത്ത്വശാസ്ത്രഗ്രന്ഥത്തിലും സ്ഥലം പിടിച്ചിരിക്കുന്നത്. ഇതിൽ ശൂദ്രന്റെ നിലയാണല്ലോ ഏറ്റവും പരിതാപകരം. അവന്റെ കുലവൃത്തി ത്രൈവർണികരെ, വിശേഷിച്ചു ബ്രാഹ്മണരെ, ശുശ്രൂഷിക്കുകയാണ്. 'പരിചര്യാത്മകം കർമ' എന്നതുകൊണ്ട് അതാണു ഗീതാകാരനും വിധിച്ചിരിക്കുന്നത്. അടിമത്തത്തെ ദ്യോതിപ്പിക്കുന്ന ഈ പദപ്രയോഗത്തെയും സേവനം (Service) എന്നൊരു നവീകൃതാർത്ഥംകൊണ്ടു പരിഷ്കരിക്കാൻ ചിലർ വൃഥാശ്രമം ചെയ്യാറുണ്ട്. ഗീതയ്ക്കകത്തുള്ളതെല്ലാം നിത്യസത്യങ്ങളാണെന്ന മിഥ്യാബോധമാണ് ഇതിനു കാരണം. പുതിയ കുപ്പിയിലാക്കിയതുകൊണ്ടു പഴയ വൈനിന്റെ സ്വഭാവം മാറുകയില്ലല്ലോ.

'ബ്രാഹ്മണക്ഷത്രിയവിശാം
ശൂദ്രാണാം ച പരന്തപ
കർമാണി പ്രവിഭക്താനി
സ്വഭാവപ്രഭവൈർഗ്ഗുണൈഃ' (18-41)

ഈ ശ്ലോകത്തിന്റെ ശങ്കരഭാഷ്യം ജാതിവ്യവസ്ഥയിൽ ശൂദ്രനെ എന്തവജ്ഞയോടെ താഴ്ത്തിക്കെട്ടിയിരിക്കുന്നുവെന്നു കാണിക്കുന്നുണ്ട്. 'ബ്രാഹ്മണക്ഷത്രിയവിശാം' എന്ന സമാസത്തോടു ശൂദ്രശബ്ദം ചേർക്കാതെ വേറിട്ടു നിർത്തിയിരിക്കുന്നതു ശൂദ്രന് ദ്വിജത്വവും (ഉപനയനസംസ്കാരം) വേദാധികാരവും ഇല്ലാത്തതു കൊണ്ടാണെന്ന് ആചാര്യർ എടുത്തു പറഞ്ഞിരിക്കു

ന്നു. നോക്കുക, സമാസത്തിൽപ്പോലും ശൂദ്രനു ത്രൈവർണികരുടെ തൊട്ട ടുത്തു നിൽക്കാൻ പാടില്ല.

ഇന്ത്യയിൽ ഇന്നു ദേശീയൈക്യം സുദൃഢമാകണമെങ്കിൽ മിശ്രവിവാഹം കൊണ്ടും മറ്റും വർണസങ്കരം സംഭവിച്ചു തദ്വാരാ ജാതി തീരെ നശിക്കണ മെന്നാണു ബുദ്ധിമാന്മാർ പറയുന്നത്. വർണസങ്കരം ഇന്ന് ഇന്ത്യയ്ക്കൊരാ വശ്യമാണെന്നതിൽ സംശയിക്കാനില്ല. അതു നടപ്പായാലേ ഭാരതീയർ ഏക ജാതിയാകയുള്ളു. എന്നാൽ, ഗീത പഠിപ്പിക്കുന്നതു വർണ്ണസങ്കരം നാടു മുടി ക്കുന്ന ഒരാപത്താണെന്നത്രെ.

'സങ്കരസ്യ ച കർത്താ സ്യാ-
മുപഹന്യാമിമാഃ പ്രജാഃ' (3-24)

എന്ന ശ്ലോകാർദ്ധത്തിൽ സങ്കരം (ജാതിമിശ്രം) കൊണ്ടു പ്രജകൾ നശി ക്കുമെന്ന ആശയം ഉൾക്കൊള്ളിച്ചിരിക്കുന്നു. ഈ ജാതിമിശ്രം ഉണ്ടാകാതി രിപ്പാനാണു സ്വധർമാനുഷ്ഠാനത്തെപ്പറ്റി ഗീതാകാരൻ ഊന്നിയൂന്നിപ്പറയു ന്നത്.

'ശ്രേയാൻ സ്വധർമ്മോ വിഗുണഃ
പരധർമ്മാത് സ്വനുഷ്ഠിതാത്
സ്വധർമ്മേ നിധനം ശ്രേയഃ
പരധർമ്മോ ഭയാവഹഃ' (3-35)

ഇവിടെ സ്വധർമമെന്നു പറയുന്നത് ഇന്നു നടപ്പിലിരിക്കുന്ന സാധാര ണാർത്ഥത്തിലല്ലെന്നോർമിക്കണം. ഓരോ ജാതിക്കും വിധിച്ചിട്ടുള്ള കർമം എന്നാണു വിവക്ഷിതം. ഓരോ ജാതിയെയും അതതിന്റെ തൊഴിലിൽത്തന്നെ കെട്ടിയിടാനുള്ള ഉപദേശമാണിത്. സ്വധർമം ഗുണമില്ലാത്തതായാലും സ്വനു ഷ്ഠിതമായ പരധർമത്തെക്കാൾ ശ്രേഷ്ഠമാണുപോലും! സ്വധർമാനുഷ്ഠാ നത്തിൽ മരണം നേരിട്ടാലും അതു ശ്രേയസ്സാണ്; പരധർമം ഭയാവഹവും! ഉദാഹരണത്തിന് ശൂദ്രൻ ബ്രാഹ്മണന്റെ വൃത്തിയായ തപസ്സു ചെയ്തുപോ യാൽ അതു ഭയാവഹം. രാമായണം കഥയിൽ അവൻ വധ്യനായത് ഈ മാതിരി പ്രമാണമനുസരിച്ചാകാം. മൂന്നാമദ്ധ്യായത്തിൽ ഇത്രയും പറഞ്ഞു വച്ചിട്ടു മതിവരാത്ത ഗീതാകാരൻ പതിനെട്ടാമദ്ധ്യായത്തിൽ ഈ ശ്ലോക ത്തിന്റെ പൂർവാർദ്ധം അതേപടി ആവർത്തിച്ചിരിക്കുന്നു.

'സ്വഭാവനിയതം കർമ
കർവന്നാപ്നോതി കില്ബിഷം' (18-47)

എന്ന് ഉത്തരാർദ്ധം മാത്രം അവിടെ പുതുതായി കൂട്ടിച്ചേർത്തും ആവർത്തിച്ചും ജാതിക്കോട്ടയ്ക്കു ബലം കൂട്ടിയിരിക്കയാണ്. സ്വഭാവനിയ തമായ കർമം ചെയ്യുന്നവനു പാപമില്ലെന്നാണല്ലോ ഈ ശ്ലോകാർദ്ധം കൊണ്ടു സിദ്ധിക്കുന്നത്. ഇതനുസരിച്ചു കശാപ്പുകാരന്റെ ജന്തുഹിംസ പാപ കരമല്ല. അവൻ ആ തൊഴിലിൽത്തന്നെ തുടരണം. അതു ചെയ്യാതെ പര ധർമ്മത്തിന് - അതെത്ര നല്ലതായാലും - അവൻ പുറപ്പെട്ടാൽ ആപത്താ യി. സദോഷമാണെങ്കിൽപ്പോലും സഹജകർമം ത്യജിക്കരുതെന്ന വിധി മുമ്പു ദ്ധരിച്ചിട്ടുള്ളതും ഇവിടെ സ്മർത്തവ്യമാണ്. ഇതുകൊണ്ടും തൃപ്തിയായി ല്ലെങ്കിൽ,



'സ്വകർമ്മണാ തമഭ്യർച്ച്യ
സിദ്ധിം വിന്ദതി മാനവഃ (18-46)

ഇത്യാദി വേറെയും പ്രമാണങ്ങളുണ്ട്. ഇവിടെയും സ്വകർമ്മണാ' എന്ന തിന് അതതു ജാതിക്കു വിധിക്കപ്പെട്ട കർമംകൊണ്ട് എന്നുതന്നെയാണ് ശങ്ക രഭാഷ്യം. ഇങ്ങനെ നോക്കുമ്പോൾ നാലു ജാതിയെയും തത്തത്കർമ്മങ്ങ ളുടെ തടവുമുറിയിലിട്ടടച്ചു ചാതുർവർണ്യത്തിന്റെ അസ്തിവാരം ഭദ്രമാക്കാ നുള്ള ഒരു ശ്രമം ഗീതയിൽ അനേകത്ര കാണാം. അന്യഥാ ചിന്താഭാസുര മായിരിക്കുന്ന ഈ ഉദ്കൃഷ്ടകൃതിയിൽനിന്ന് ഏതാദൃശഭാഗങ്ങൾ നീക്കം ചെയ്താലും അതിന്റെ താത്ത്വികമൂല്യത്തിന് ഒരു കുറവും വരുന്നതല്ല.

മഹാത്മാഗാന്ധി മിശ്രവിവാഹത്തെ അനുകൂലിക്കയും അയിത്തോച്ചാട നത്തിനുവേണ്ടി അനവരതം പ്രയത്നിക്കയും ചെയ്തിരുന്നുവെങ്കിലും അദ്ദേഹം വർണധർമത്തിന് എതിരല്ലായിരുന്നു. ഒരിക്കൽ ഡോക്ടർ അംബേ ദ്കർക്കു കൊടുത്ത മറുപടിയിൽ ഗാന്ധിജി ഇങ്ങനെ പറയുകയുണ്ടായി: 'ഞാൻ വിശ്വസിക്കുന്ന ഹിന്ദുമതത്തിൽ ഉച്ചനീചത്വമില്ല. എന്നാൽ, ഡോക്ടർ അംബേദ്കർ വർണാശ്രമധർമത്തോടുതന്നെ സമരത്തിനു പുറപ്പെടുമ്പോൾ അദ്ദേഹത്തിന്റെ ക്യാമ്പിൽ നിൽക്കുക എനിക്കു സാദ്ധ്യമല്ല. എന്തെന്നാൽ, വർണാശ്രമധർമം ഹിന്ദുമതത്തിന്റെ ഒരവിഭാജ്യഘടകമാണെന്നു ഞാൻ വിശ്വ സിക്കുന്നു.' രാഷ്ട്രപിതാവിനെ ഈ വിശ്വാസത്തിൽക്കൊണ്ടെത്തിച്ചത് അദ്ദേഹം ഒരു പ്രമാണഗ്രന്ഥമായിക്കരുതിയിരുന്ന ഭഗവദ്ഗീതയാണെന്നുവ രാം. ഉപനിഷത്തുക്കളിൽ ഇന്നു നമ്മെ സംബന്ധിച്ചിടത്തോളം യാതൊരു പ്രസക്തിയും അർത്ഥവുമില്ലാത്തതും നിസ്സാരവുമായ കാര്യങ്ങൾ ധാരാള മുണ്ടെന്ന് (There is much that is trivial and without any meaning or relevence for us today) നെഹ്റു 'ഇൻഡ്യയെ കണ്ടെത്തൽ' എന്ന ഗ്രന്ഥ ത്തിൽ അഭിപ്രായപ്പെട്ടിട്ടുണ്ട്. ഈ അഭിപ്രായം ഭഗവദ്ഗീതയ്ക്കും കുറെയൊക്കെ യോജിക്കുന്നില്ലേ? അതേ ഗ്രന്ഥത്തിൽത്തന്നെ ജാതിയെപ്പറ്റി നെഹ്റു 'അത് ഇപ്പോഴും ഒരു ഭാരവും ശാപവുമാണ്' (It is still a burden and a curse) എന്നധിക്ഷേപിച്ചിരിക്കുന്നു. ഈ ഭാരത്തിന്റെയും ശാപത്തി ന്റെയും ബീജങ്ങളാണ് ഗീതയിലെ ചാതുർവർണ്യസിദ്ധാന്തത്തിൽ തത്ത്വ ചിന്തയുടെ വേഷമണിഞ്ഞുകിടക്കുന്നത്. അവയെ വേർതിരിച്ചു കണ്ടറിയാ നുള്ള ചിന്താസ്വാതന്ത്ര്യവും നിരൂപണബുദ്ധിയും നിത്യപാരായണോത്സു കരായ ഗീതാഭക്തന്മാർക്കും വേണ്ടതാകുന്നു.

മനനമണ്ഡലം 1964

## 31

# രാമായണത്തിലെ നാസ്തികയുക്തിവാദം

വാല്മീകിരാമായണം അയോദ്ധ്യാകാണ്ഡത്തിൽ നൂറ്റിയെട്ടാം സർഗം ചിന്താർഹവും രസകരവുമായ ഒന്നാണ്. ജാബാലിയുടെ നാസ്തികമതനിരൂപണം എന്നാണ് മൂലത്തിൽ ആ സർഗത്തിന്റെ പേര്. പക്ഷേ, പ്രതിപാദ്യവിഷയത്തിന് ഈ പേരു വേണ്ടത്ര യോജിച്ചതാണെന്നു തോന്നുന്നില്ല. നാസ്തികമതത്തെപ്പറ്റി പൊതുവായ ഒരു നിരൂപണമല്ല ഇതിലുള്ളത്. ജാബാലി ഒരു നാസ്തികന്റെ നിലയിൽ രാമനോടു തൽക്കാല കർത്തവ്യത്തെപ്പറ്റി ഒരു വാദം നടത്തുന്നുവെന്നേയുള്ളു. രാമനെ നാട്ടിലേക്കു തിരിച്ചുകൊണ്ടുവരാൻ പുറപ്പെട്ട ഭരതന്റെ കൂടെ ഏതാനും ബ്രാഹ്മണപണ്ഡിതന്മാരും ഉണ്ടായിരുന്നു. അവരിൽ ഒരാളാണ് ജാബാലി. രാമൻ തിരിച്ചുവന്ന് രാജ്യഭാരമേൽക്കണമെന്ന് ഭരതനും അനുയായികളും താണുവീണു കേണപേക്ഷിച്ചിട്ടും ആ സത്യവ്രതൻ വഴിപ്പെട്ടില്ല. പിതാവ് കൈകേയിയോടു ചെയ്തുപോയ പ്രതിജ്ഞ പാലിക്കണമെന്ന ദൃഢവ്രതമായിരുന്നു രാമന്റേത്. ഈ നിലപാട് എത്രത്തോളം ന്യായയുക്തവും ധർമാനുസൃതവുമാണെന്ന കാര്യം ചിന്തനീയമാണെന്നു ചിലർക്കെങ്കിലും തോന്നിയിരിക്കണം. രാമൻ എന്തായാലും സ്വനിശ്ചയത്തിൽനിന്ന് ഇളകുന്നില്ലെന്നു കണ്ടപ്പോൾ, സ്വതന്ത്രചിന്തകനായ ജാബാലി മുന്നോട്ടു വന്ന് തത്ത്വപരമായ ഒരു ന്യായവാദം നടത്തിനോക്കി. രാമനും മറ്റു ശ്രോതാക്കൾക്കും അതൊരു നാസ്തികവാദമായിട്ടാണു തോന്നിയത്.

'ധർമം വിട്ടീവിധം ചൊന്നാൻ ജാബാലി ബ്രാഹ്മണോത്തമൻ' എന്നു കവി പറയുന്നു. എന്താണീ ധർമം? അക്കാലത്തെ പുരോഹിതാനുശാസനമായ



വൈദികധർമംതന്നെ. വാല്മീകി വസിഷ്ഠപ്രഭൃതികളും രഘുവംശ രാജാക്കന്മാരും മറ്റും വൈദിക ധർമത്തിൽ ഉറച്ചുനിൽക്കുന്നവരുമാണല്ലോ. അനേകധാ പ്രദുഷ്ടമായ പ്രസ്തുതധർമത്തെ ചോദ്യംചെയ്ത ബുദ്ധൻ. കപിലൻ തുടങ്ങിയ ചിന്തകർ അക്കാലത്തു നാസ്തികന്മാരായിട്ടാണു ഗണിക്കപ്പെട്ടിരുന്നത്. അപ്പോൾ ജാബാലിയും 'ധർമം' വിട്ടു സംസാരിച്ചതുമൂലം നാസ്തികനായിപ്പോയതിൽ അത്ഭുതപ്പെടാനില്ല.

പിതൃപുത്രാദിബന്ധങ്ങളിലുള്ള വൈകാരികാംശത്തെ തീരെ തള്ളിക്കളഞ്ഞ് അവയെ താത്ത്വികദൃഷ്ടിയോടെ കേവലം ബുദ്ധിപരമായി വിശകലനം ചെയ്തുകൊണ്ടാണ് ജാബാലി തന്റെ വാദമാരംഭിക്കുന്നത്.

1 'ആരാർക്കു ബന്ധു? വാർക്കെന്തോ-
ന്നെന്തൊന്നാലുണ്ടു ലഭ്യമായ്
താനേ വന്നു പിറക്കുന്നൂ
താനേ ചാകുന്നു ദേഹികൾ

2 അതിനാലിങ്ങമ്മയച്ഛ-
നെന്നെവൻ രാമ, സക്തനാം
അവനേതാണ്ടൊരുന്മത്ത-
നില്ലൊരാൾക്കുമൊരാളുമേ

3 ഗ്രാമാന്തരം പോകുമൊരാ-
ളെങ്ങാനും ചെന്നു പാർക്കയും
പിറ്റേന്നാപ്പാർപ്പിടം വിട്ടു
പോകയും ചെയ്യുകില്ലയോ?

4 ഇവ്വണ്ണം തന്നെ മനുജ-
ർക്കച്ഛനമ്മ ഗൃഹം ധനം
കാകുൽസ്ഥ,പാർപ്പിടം മാത്രം
സക്തരാകില്ലിതിൽ ബുധർ'

വള്ളത്തോളിന്റെ ഈ പരിഭാഷ സുവ്യക്തമാകയാൽ ഇവിടെ അർത്ഥവിവരണം ആവശ്യമില്ലല്ലോ. നിർവികാരനായ ഒരു ശുഷ്കവേദാന്തിയുടെ മട്ടിലാണ് ജാബാലിയുടെ ഈ ചോദ്യോത്തരങ്ങൾ. രാമൻ അച്ഛന്റെ വാക്കിന് അത്ര വലിയ വിലയൊന്നും കല്പിക്കേണ്ടതില്ലെന്നും രാജ്യം ത്യജിച്ചു വനവാസിയായതു ബുദ്ധിപൂർവ്വകമല്ലെന്നുമത്രേ ഇതിലെ സൂചന. തത്ത്വമാലോചിച്ചു നോക്കിയാൽ,

'നിനക്കാരദ്ദശരഥ-
നാരദ്ദേഹത്തിനും ഭവാൻ
ആ നൃപൻ വേറെ നീ വേറെ'

എന്നു വീണ്ടും ഉദ്ബോധിപ്പിച്ചുകൊണ്ട് ജാബാലി രാമനോട് അയോദ്ധ്യയിലേക്കു തിരിച്ചുവന്നു നാടുവാഴാൻ നിർബന്ധിക്കുന്നു.

'പ്രാണിക്കച്ഛൻ വെറും വിത്ത്
മാതാവില്യതുവേളയിൽ
ചേർന്ന ശുക്ലാസ്രമാണല്ലോ
ജന്മഹേതു നരന്നിഹ'

എന്നിങ്ങനെ ഈ ബ്രാഹ്മണൻ യാതൊരു സങ്കോചവും കൂടാതെ ജന്മ ഹേതുവിനെപ്പറ്റി ഒരു ശാസ്ത്രീയവിശദീകരണവും നൽകുന്നുണ്ട്. പിതൃ പുത്രബന്ധത്തെ തത്ത്വദൃഷ്ട്യാ വീക്ഷിക്കാൻ രാമനെ അതു സഹായിക്കു മെന്ന് അദ്ദേഹം വിചാരിച്ചിരിക്കാം. പിതൃക്കൾക്കുവേണ്ടി ചാത്തമൂട്ടുന്ന സമ്പ്ര ദായത്തെ ഒരന്ധാചാരമെന്ന നിലയിൽ ജാബാലി അപലപിക്കുന്നതും പ്രത്യേകം ശ്രദ്ധേയമാണ്.

'നോക്കൂ, ചോറ്റിന്റെ ചെലവ്! ചത്താളൂണുകഴിക്കുമോ?' എന്ന ചോദ്യം രസകരമായിട്ടുണ്ട്.

'ഒരാളിങ്ങുണ്ടതന്യന്റെ
ദേഹത്തിൽച്ചെല്ലുമെങ്കിലോ
പോയവന്നൂട്ടിയാൽച്ചാത്തം
വഴിച്ചോറായിടേണ്ടയോ?
മയക്കുപുസ്തകമിതു
ലാഭാർത്ഥം പ്രാജ്ഞരാൽ കൃതം'

ഇതിലെ അന്ത്യഭാഗം മനുഷ്യരെ വഴിപിഴപ്പിക്കുന്ന പൗരോഹിത്യത്തി ന്റെയും മതമേഖലയിലെ മറ്റു നിക്ഷിപ്തതാല്പര്യങ്ങളുടെയും തലയ്ക്കടി ക്കുന്ന ഒന്നാണ്. മതത്തിലെ ഈ മയക്കുപുസ്തകങ്ങൾ പാരായണം ചെയ്തു ബുദ്ധികെട്ടിട്ടാണല്ലോ, മനുഷ്യർ അന്ധതയിലാണ്ടു പുരോഹിതവർഗത്തിന്റെ ചൂഷണത്തിനിരയായിപ്പോകുന്നത്. ജാബാലി ഇത്ര രസികനും ഉല്പതിഷ്ണു വുമാണെന്ന് ഈ ഭാഗം വായിക്കുമ്പോഴെ തെളിയുന്നുള്ളു. അവസാനമായി അദ്ദേഹം പറകയാണ്, 'പ്രത്യക്ഷം സ്വീകരിച്ചാലും പരോക്ഷം പിന്നിലാക്കി നീ' എന്നും,

'ആസർവലോകാദൃതമാം
ബുദ്ധി മുന്നിർത്തിയിട്ടു നീ
രാജ്യത്തെയേറ്റുവാങ്ങിക്ക
ഭരതന്റെയപേക്ഷയാൽ'

എന്നും അജ്ഞേയമായ പരോക്ഷകാര്യങ്ങളെപ്പറ്റി വിചാരിച്ചു ജീവിതം പാഴാക്കാതെ സുവിജ്ഞാതമായ പ്രത്യക്ഷകാര്യങ്ങളിൽ ശ്രദ്ധിക്കാനാണ് ഇവിടെ ജാബാലി ഉപദേശിക്കുന്നത്. ഇത് ഏറ്റവും അർത്ഥവത്തായിട്ടുണ്ട്. അന്നത്തെപ്പോലെ തന്നെ ഇന്നും ഭാരതീയർക്ക് ആവശ്യമായ വിലപ്പെട്ട ഒരു ഉപദേശമാണിത്. പ്രത്യക്ഷത്തെ അപ്രധാനീകരിച്ചു പരോക്ഷത്തിന്റെ അതാ യത്, ആത്മാവ്, പരലോകം തുടങ്ങിയ നിഴലുകളുടെ പിന്നാലെ പോയതു കൊണ്ടല്ലേ അവർ അധഃപതിച്ചത്? ജീവിതത്തെ ഭൗതികം, ആത്മീയം എന്നി ങ്ങനെ വേർതിരിച്ചു നിർത്തി ആദ്യത്തേതു നിസ്സാരവും രണ്ടാമത്തേതു സസാ



രവുമാണെന്നു പരിഗണിക്കുന്ന ഒരു പാരമ്പര്യമുണ്ടല്ലോ ഭാരതീയർക്ക്. ഈ വ്യത്യസ്തപരിഗണനം വെറും അബദ്ധപ്പഞ്ചാംഗമാണെന്ന ബോധം ഇപ്പോ ഴെങ്കിലും അവരിൽ തെളിഞ്ഞു തുടങ്ങിയിട്ടുണ്ട്. 'ഈ ലോകത്തിലും ഈ ജീവിതത്തിലുമാണ് എനിക്കു താല്പര്യം; മറ്റേതെങ്കിലും ലോകത്തിലോ അനന്തരജീവിതത്തിലോ അല്ല' എന്നു നമ്മുടെ രാഷ്ട്രശില്പിയായ നെഹ്റു ആമ്രേഡനം ചെയ്തിരുന്നതു വെറുതെയല്ല, ജനങ്ങളുടെ ജീവിതാവലോക നത്തിൽ ഇത്തരമൊരു പരിവർത്തനം വരണമെന്നു വിചാരിച്ചാണ്.

'അയോദ്ധ്യാകാണ്ഡത്തിലെ അടുത്ത സർഗ്ഗംകൂടി നോക്കുക. അതിലാണ് രാമന്റെ നാസ്തികമതനിരാകരണം. ജാബാലിയുടെ യുക്തിവാദത്തിനു യുക്തികൊണ്ടല്ല രാമൻ മറുപടി പറയുന്നത്. അത് അത്ര എളുപ്പവുമല്ല. പരമ്പരസിദ്ധമായ മതവിശ്വാസത്തെയാണ് അദ്ദേഹം മുഖ്യമായി ആശ്രയി ക്കുന്നത്.

ജാബാലി പറഞ്ഞതെല്ലാം സത്യധർമ്മസദാചാരങ്ങൾക്കു വിരുദ്ധമാ ണെന്നു മൊത്തത്തിൽ ആക്ഷേപിക്കുക മാത്രമേ രാമൻ ചെയ്യുന്നുള്ളു. എന്താണു സത്യം, ഏതാണു ധർമം, ഏതു വിധമാണു സദാചാരം എന്നീ പ്രശ്നങ്ങളെപ്പറ്റി യുക്തിവിചാരം ചെയ്യാൻ അദ്ദേഹം ഒരുമ്പെടുന്നില്ല.

'സത്യംതാനീശ്വരൻ ലോകേ'
'ഇല്ല സത്യാൽപരം പദം'
'ലോകം സത്യത്തിൽ നില്പതാം'

എന്നും മറ്റുമുള്ള സത്യമാഹാത്മ്യഘോഷണമേ രാമന്റെ മറുപടിയിൽ മുഴങ്ങിക്കേൾക്കുന്നുള്ളു. പ്രതിയോഗിയുടെ വാദമുഖങ്ങൾക്കു യുക്തിപൂർവം സമാധാനം പറയാൻ വയ്യാതാകുമ്പോൾ വാദിക്കു കോപംവരുക സാധാര ണമാണല്ലോ. ഇവിടെ രാമനും ക്രുദ്ധനാകുന്നുണ്ട്.

'ഇബ്ബുദ്ധിയും പൂണ്ടു നടക്കുവോനെ-
ദ്ധർമം വിടും നാസ്തികനാം ഭവാനെ
അബ്ബൗദ്ധനും ചോരനുമൊപ്പമാണി-
ങ്ങവ്വണ്ണമേ നാസ്തികനെന്നുമോർക്ക'

ഇങ്ങനെ ജാബാലിയെ ഭർത്സിക്കുകയാണ് ഒടുവിൽ രാമൻ ചെയ്യുന്നത്. ഇവിടെ ബൗദ്ധനെയും ചോരനെയും നാസ്തികനെയും ഒരേ നിലയിൽ നിഷി ദ്ധരാക്കിയിരിക്കുന്നതു നോക്കുക! വൈദികമതസ്ഥർക്ക് ബുദ്ധമതത്തോടും അന്നത്തെ അവൈദികചിന്താപദ്ധതിയോടും എന്തുമാത്രം വെറുപ്പുണ്ടായി രുന്നുവെന്ന് ഇതുകൊണ്ടു മനസ്സിലാക്കാം. ഇതിലെ ബൗദ്ധപരാമർശം ചരി ത്രപണ്ഡിതന്മാരുടെ ശ്രദ്ധയിൽപ്പെട്ടിരിക്കാം. ബുദ്ധന്റെ കാലത്തിനു ശേഷ മായിരിക്കണം രാമായണനിർമാണം എന്നനുമാനിക്കാൻ ഇതൊരു തെളി വാണ്. അതങ്ങനെ നിൽക്കട്ടെ, പ്രകൃതം തുടരാം.

രാമന്റെ അധിക്ഷേപത്തിനും അപ്രീതിക്കും പാത്രമായി എന്നു കണ്ട പ്പോൾ ജാബാലി തന്റെ അടവൊന്നു മാറ്റുന്നതാണ് ഇനി കാണേണ്ടത്. തന്ത്ര ശാലിയും ബുദ്ധിപ്രധാനനും ആയ ഒരു ബ്രാഹ്മണന്റെ സാമർത്ഥ്യമെല്ലാം

അവിടെ പ്രത്യക്ഷപ്പെടുന്നുണ്ട്. താൻ വാസ്തവത്തിൽ നാസ്തികനല്ലെന്നും രാമന്റെ പ്രത്യാഗമനത്തിനുവേണ്ടി സദുദ്ദേശ്യത്തോടെ ഇങ്ങനെയൊന്നു വാദിച്ചുനോക്കിയതാണെന്നും ജാബാലി പറയുന്നു. അതിന്റെ അനുബന്ധമായി താൻ തരംപോലെ നാസ്തികനും ആസ്തികനുമാകുമെന്ന കാര്യവും അയാൾ തുറന്നു സമ്മതിക്കുന്നു.

'അവസ്ഥ പാർത്താസ്തികനായ് ചമഞ്ഞിടും
ഭവിക്കുമേ നാസ്തികനായി വീണ്ടും'

ഇതൊരു ബുദ്ധിക്കസർത്താണ്. ഇങ്ങനെ തകിടംമറിയുന്നതിന് ആത്മാർത്ഥത വേണമെന്നില്ലല്ലോ. 'അവസ്ഥ പാർത്ത്' എന്നതിന് 'സമീക്ഷ്യകാലം' എന്നാണു മൂലം. അതായത്, കാലം നോക്കി ഏതുതരം തത്ത്വചിന്തയുടേയും കോലംകെട്ടിനോക്കുമെന്നു സാരം. പ്രാചീനഭാരതത്തിലെ തത്ത്വജ്ഞാനമണ്ഡലത്തിൽ വിഭിന്നചിന്താഗതികൾ നിലവിലുണ്ടായിരുന്നു. അന്നത്തെ ബ്രാഹ്മണപണ്ഡിതന്മാർ ആ ചിന്താഗതികളിലേക്ക് അങ്ങോട്ടുമിങ്ങോട്ടും മാറിക്കൊണ്ടിരിക്കാൻ മടി കാണിച്ചിരുന്നില്ല. മാത്രമല്ല, അന്യോന്യവിരുദ്ധങ്ങളായ ആശയങ്ങളെപ്പോലും അല്പാല്പം ഭേദപ്പെടുത്തി അവർ കൂട്ടിച്ചേർക്കയും ചെയ്തിരുന്നു.

ഭഗവദ്ഗീത നോക്കിയാൽ കാണാം ഇതിന് ധാരാളം ഉദാഹരണങ്ങൾ. ഒരു വശത്തുകൂടി തിരസ്കൃതമായ ബുദ്ധമതത്തിലെ ചില തത്ത്വങ്ങൾ മറുവശത്തുകൂടി കടന്ന് ഹിന്ദുമതഗ്രന്ഥങ്ങളിൽ സ്ഥലംപിടിച്ചതും ഈ രീതിയിലാകാം. ഇതിനും പുറമേ, അന്നന്നു ഭരിച്ചിരുന്ന രാജാക്കന്മാരുടെ മതവിശ്വാസവും ആശയപരമായ ഈ മാറ്റത്തിനും സങ്കലനത്തിനും പ്രേരകമായിരുന്നിട്ടുണ്ട്. അതുകൊണ്ട് ജാബാലിയെപ്പോലെ കാലം നോക്കി വിഭിന്നസിദ്ധാന്തങ്ങൾ പ്രയോഗിക്കുന്ന സമ്പ്രദായം അന്നു സാധാരണമായിരുന്നിരിക്കാം.

എന്തിനാണ് വാല്മീകി ജാബാലിയെക്കൊണ്ട് ഇങ്ങനെയൊരു നാസ്തികവേഷം കെട്ടിച്ചത്?

ഉത്തമവിശ്വാസമില്ലാതെ, തരംപോലെ ചിന്താഗതി മാറ്റുന്ന പണ്ഡിതന്മാരെ കളിയാക്കാനും ബുദ്ധചാർവാകമതങ്ങളെ മനഃപൂർവം അധിക്ഷേപിക്കാനും അല്ലേ? അങ്ങനെ വിചാരിക്കാനാണ് അധികം ന്യായം. അഥവാ ഈ കവീശ്വരനിൽ വിലീനമായിരുന്ന സ്വതന്ത്രചിന്താശീലവും യുക്തിവാദമനോഭാവവും ഒരു കഥാപാത്രത്തിൽക്കൂടി പൊട്ടിപ്പുറപ്പെട്ടുവെന്ന് വിചാരിക്കരുതോ? പിന്നീട് വൈദികധർമവിരോധം ഭയന്ന് കവിപ്രതിഭ കൗശലത്തിൽ പഴയ സ്ഥാനത്തേക്കു പിൻവലിഞ്ഞുവെന്നും വരാമല്ലോ.

മനനമണ്ഡലം 1964

# 32
# അന്നവിചാരം

## വേദോപനിഷത്തുകളിൽ

'അന്നവിചാരം മുന്നവിചാരം' എന്നാണല്ലോ പഴഞ്ചൊല്ല്. ഈ വിചാരത്തിനു ശക്തി കൂടിവരുന്ന കാലമാണിത്. ജനപ്പെരുപ്പവും ഭക്ഷ്യക്ഷാമവും അത്രയ്ക്ക് ദുസ്സഹമായിത്തീർന്നിരിക്കുന്നു. ഇന്ന് എല്ലാവരിലും മുന്നിട്ടു നിൽക്കുന്നത് ഈ വിചാരമാണ്. വൈദികകാലത്തെ, ആര്യന്മാർ അന്നവിചാരത്തിനു സർവപ്രാധാന്യം കല്പിച്ചിരുന്നു. അന്നത്തെ മഹർഷിമാർ പോലും അന്നവിചാരം നടത്തിയിട്ടേ ആത്മവിചാരത്തിലേർപ്പെട്ടിരുന്നുള്ളു. ഭക്ഷ്യോൽപാദനത്തിന്നാവശ്യമായ കൃഷിവൃത്തി ഋഗ്വേദത്തിൽ പ്രത്യേകിച്ചും സംസ്തുതമായിട്ടുണ്ട്. അന്നംകൊണ്ട് ശരീരപോഷണം സാധിച്ചില്ലെങ്കിൽ ആത്മാവിന്റെ കാര്യം തകരാറിലാകുമെന്ന് അക്കാലത്തെ തത്ത്വചിന്തകന്മാർക്കും അറിയാമായിരുന്നു. അന്നവിചാരത്തിലധിഷ്ഠിതമായ ഒരു തത്ത്വശാസ്ത്രംതന്നെ ഉപനിഷത്തുകളിൽ പ്രതിഫലിച്ചിട്ടുണ്ട്. അതനുസരിച്ച് അന്നമെന്നു പറയുന്നത് സാക്ഷാൽ ബ്രഹ്മംതന്നെയാണ്. അന്നത്തെ ബ്രഹ്മമായി അറിയുക (അന്നം ബ്രഹ്മേതി വ്യജാനാത്) എന്ന് തൈത്തിരിയോപനിഷത്തിൽ പറഞ്ഞിരിക്കുന്നു. 'അഹം ബ്രഹ്മ' എന്ന വാക്യത്തിനു സമാനമായി 'അഹമന്നം' എന്ന സൂക്തിയും കാണാം. അന്നത്തിൽനിന്നുതന്നെയാണ് ഈ ജീവജാലങ്ങൾ ജനിക്കുന്നതും ജീവിക്കുന്നതും (അന്നാദ്ധ്യേവഖല്വിമാനി ഭൂതാനി ജായന്തേ അന്നേന ജാതാനി ജീവന്തി) എന്ന് തൈത്തിരിയോപനിഷത്ത് പഠിപ്പിക്കുന്നു. 'യതോ ഇമാനി ഭൂതാനി ജായന്തേ യേന ജാതാനി

ജീവന്തി' എന്നു ബ്രഹ്മത്തെപ്പറ്റിയും ഇതുതന്നെയാണ് പറയുന്നത്. അങ്ങനെ അന്നംതന്നെ ബ്രഹ്മമെന്ന ആശയം സംശയാതീതമാക്കിയിരിക്കുന്നു. 'അന്നാദ് ഭവന്തി ഭൂതാനി' എന്ന് ഗീതയിലും ഉണ്ട്. വസ്ത്രങ്ങളും പശുക്കളും അന്നപാനങ്ങളും വേണ്ടുവോളം ലഭിക്കട്ടെ (വാസാംസി മമ ഗാവശ്ച അന്നപാനാദി സർവദാ) എന്നതായിരുന്നു പ്രാചീനാര്യന്മാരുടെ നിത്യപ്രാർത്ഥന. അന്നത്തെ നിന്ദിക്കരുത് (അന്നം ന നിന്ദ്യാത്), ഏതെങ്കിലും വിധത്തിൽ അന്നം ധാരാളം സമ്പാദിക്കണം (യയാകയാ ച വിധയാ ബഹ്വന്നം പ്രാപ്നുയാത്), അന്നം സമൃദ്ധമായി ഉല്പാദിപ്പിക്കുക (അന്നം ബഹുകുർവീത) ഇത്യാദി ഉപനിഷദ്വാക്യങ്ങളും പ്രാചീനർക്ക് അന്നം ഏറ്റവും വലിയ ജീവിതമൂല്യമായിരുന്നുവെന്നതിന് ഉദാഹരണങ്ങളാണ്. നമുക്കൊന്നിച്ചിരുന്നു ഭക്ഷിക്കാം (സഹനൗഭുനക്തു) എന്ന മന്ത്രം സമൂഹക്ഷേമത്തിനുതകണം നമ്മുടെ ഭക്ഷ്യസമ്പത്തെന്നും സൂചിപ്പിക്കുന്നു.

## അർത്ഥശാസ്ത്രത്തിൽ

രണ്ടായിരം കൊല്ലത്തെ പഴക്കമുള്ള കൗടല്യന്റെ അർത്ഥശാസ്ത്രത്തിൽ അന്നോൽപാദനത്തിനുവേണ്ട കൃഷിയെപ്പറ്റി സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. കൃഷിവൃത്തിയുടെ സാമൂഹികമായ അടിസ്ഥാനവും സ്വഭാവവും ആണ് അതിൽ ആചാര്യൻ സ്വീകരിച്ചിരിക്കുന്നത്. ഇന്ന് വ്യക്തിസ്വാതന്ത്ര്യത്തിന്റെ പേരിൽ നവീന ഭൂനിയമങ്ങളെ എതിർക്കുന്ന സമൂഹവിരുദ്ധന്മാർ അക്കാലത്തെ കാർഷികവ്യവസ്ഥകൾ അറിഞ്ഞിരിക്കേണ്ടതാണ്. രാജാവിന്റെ ആധിപത്യത്തിലാണെങ്കിലും അന്നു ഗ്രാമങ്ങളിൽ ജനസംഘങ്ങളുടെ നേതൃത്വത്തിലുള്ള സ്വതന്ത്രഭരണം നിലവിലുണ്ടായിരുന്നു. കൃതക്ഷേത്രങ്ങൾ - തെളിച്ചെടുത്ത വിളനിലം - എന്നും അകൃതക്ഷേത്രങ്ങൾ എന്നും കൃഷിസ്ഥലങ്ങളെ രണ്ടായി വിഭജിച്ചിരുന്നു. അകൃതക്ഷേത്രങ്ങളെ കൃതക്ഷേത്രങ്ങളാക്കുന്നവർക്ക് അവയുടെ അവകാശം നിയമപ്രകാരം സിദ്ധിക്കും. കൃഷിചെയ്യാത്തവരുടെ കൈവശമുള്ള ഭൂമി ഒഴിപ്പിച്ചെടുത്തു കൃഷിക്കാർക്കു കൊടുക്കണമെന്നതാണ് മറ്റൊരു വ്യവസ്ഥ. കൃഷിക്കായി ഭൂമി ഏറ്റുവാങ്ങിയിട്ട് അതു ചെയ്യാതിരുന്നാൽ നഷ്ടം കൊടുക്കണം. ഈ നഷ്ടത്തിന് അപഹീനമെന്നാണു പേര്. വിള വർദ്ധിപ്പിക്കാനുള്ള സഹായധനത്തിന് അനുഗ്രഹമെന്നും കേടുതീർക്കാനുള്ളതിനു പരിഹാരമെന്നും പേരു പറഞ്ഞിരുന്നു. കൃഷിക്കുവേണ്ടി ഭൂമി വിട്ടുകൊടുക്കാത്ത ക്ഷേത്രികൻ (ഭൂസ്വാമി) ശിക്ഷാർഹനാണ്. പ്രവൃത്തി ചെയ്തുകൊണ്ടിരിക്കുന്ന അവസരത്തിൽ കർഷകനെ അറസ്റ്റ് ചെയ്തുകൂടാ. വെള്ളം കെട്ടിനിൽക്കുന്ന പൊതുച്ചിറ വെട്ടിത്തുറക്കുന്ന ഗ്രാമദ്രോഹിയെ വെള്ളത്തിലിട്ടു മുക്കിക്കൊല്ലണം. മേച്ചിൽസ്ഥലം തീയിട്ടു നശിപ്പിക്കുന്നവനെ തീയിലിട്ടു കൊല്ലണം. ഈവക കർശനനിയങ്ങളും അന്നു നടപ്പുണ്ടായിരുന്നു. ഉഴവുചാൽ തൊട്ടു സത്യം ചെയ്യുന്ന സമ്പ്രദായവും ഗ്രാമീണർ അനുഷ്ഠിച്ചിരുന്നു. കൃഷി എത്രമാത്രം ശുദ്ധവും ശ്രേഷ്ഠവും ജീവദായകവുമായ ഒരു തൊഴിലായി അന്നു ഗണിക്കപ്പെട്ടിരുന്നുവെന്ന് ഇതിൽ നിന്നൊക്കെ തെളിയുന്നുണ്ടല്ലോ.



## അനന്തരകാലത്തെ അധഃപതനം

ക്രിസ്തുവിനുമുമ്പുള്ള കാലത്തെ സ്ഥിതിവിശേഷമാണു മേൽ കാണിച്ചത്. അന്നത്തെ അന്നവിചാരം ഭൗതികക്ഷേമചിന്തയുടെയും പ്രായോഗിക ബുദ്ധിയുടെയും പ്രതീകമായിരുന്നു. സമൂഹാടിസ്ഥാനത്തിലുള്ള ഭൗതിക ശ്രേയസ്സിനെ നമ്മുടെ പൂർവികന്മാർ സർവോപരി മുഖ്യമായി പരിഗണിച്ചിരുന്നു. ആത്മീയോൽക്കർഷത്തിനും ആധാരം ഭൗതികസമ്പത്താണെന്നും അർത്ഥമില്ലാത്തിടത്തു ധർമത്തിനു ക്ഷയം നേരിടുമെന്നുമുള്ള സത്യം അവർ മനസ്സിലാക്കി. അർത്ഥധർമ്മങ്ങൾക്കു സമപ്രാധാന്യമാണ് അന്നുണ്ടായിരുന്നത്. എന്നാൽ, അനന്തരകാലത്ത് ഈ മനോഭാവത്തിനു പരിതാപകരമായ മാറ്റം വന്നു. ജാതിവ്യത്യാസം ഇൻഡ്യയിൽ ദൃഢമായതോടെ കർഷകവൃത്തിക്ക് ഒരുതരം പാതിത്യം നേരിട്ടു. ബ്രാഹ്മണനും ക്ഷത്രിയനും കലപ്പ പിടിക്കുന്നതു ജാതിമഹത്വത്തിനു ചേർന്നതല്ലെന്ന നിലവന്നു. കൃഷി - ഗോരക്ഷ - വാണിജ്യാദിതൊഴിലുകൾ മൂന്നാം ജാതിക്കാരനായ വൈശ്യന്റെ വൃത്തിയായി. അന്നവിചാരത്തിനെക്കാൾ മേന്മ ആത്മവിചാരത്തിനാണെന്ന ധാരണ പരന്നു. ആർക്കും ആവശ്യമായ അന്നബ്രഹ്മത്തിന്റെ സ്ഥാനത്തു ശൂന്യതയിലേക്കു വഴിതെളിക്കുന്ന പരബ്രഹ്മം വന്നു കയറി. ഭൗതികം, ആത്മീയം എന്നിങ്ങനെ പരസ്പരബന്ധമില്ലാത്ത അന്ധമായ വേർതിരിവ് ഭാരതീയചിന്താഗതിയെ കലുഷമാക്കി. ശരീരം നികൃഷ്ടം, ആത്മാവ് ഉൽകൃഷ്ടം എന്ന മിഥ്യാബോധം പ്രചരിച്ചപ്പോൾ ദേഹാദ്ധ്വാനത്തിനു വിലയില്ലാതായി. ബുദ്ധിപ്രധാനന്മാർക്കേ (Intellectuals) സമുദായത്തിൽ മാന്യസ്ഥാനമുള്ളു എന്ന തെറ്റായ നില സാർവത്രികമായി അംഗീകരിക്കപ്പെട്ടു. സാമൂഹികമായ അളവിൽ ബാധിച്ച ഈ ആശയപരിണാമവും വീക്ഷണവ്യത്യാസവും നൂറ്റാണ്ടുകളായി ഇൻഡ്യയ്ക്കു ദോഷം ചെയ്തുകൊണ്ടിരിക്കയാണ്. അതിന്റെ ദൂരവ്യാപകമായ ദുഷ്ഫലങ്ങളിൽനിന്ന് ഈ പരിഷ്കൃതകാലത്തും നമ്മൾ തീരെ മുക്തരായിട്ടില്ല. ജാതിവ്യവസ്ഥയിൽനിന്നുത്ഭവിച്ച വൃത്തിപരമായ ഉച്ചനീചഭാവം എന്ന് ഇന്ത്യയിൽ വേരൂന്നിയോ അന്ന് നമ്മുടെ അധഃപതനമാരംഭിച്ചു. എളുപ്പം പൊട്ടിക്കാൻ വയ്യാത്ത കട്ടപിടിച്ച യാഥാസ്ഥിതികബുദ്ധിയാണ് ഇക്കാര്യത്തിൽ ഭാരതീയരെ ഭരിക്കുന്നത്. ശതാബ്ദങ്ങളുടെ ദുഷിച്ച പാരമ്പര്യം അതിനുണ്ട്. മഹാത്മാഗാന്ധി ആയുഷ്കാലം മുഴുവൻ തൊഴിലിന്റെ മഹിമയെപ്പറ്റി പ്രസംഗിച്ചു നടന്നു. എന്നിട്ടും ഉദ്ദിഷ്ടഫലം എത്രത്തോളമുണ്ടായി? കൃഷിയുടെ കാര്യം തന്നെ നോക്കാം. പാടത്തിറങ്ങി കലപ്പപിടിച്ചു നിലമുഴുവാൻ ഇന്നും ബ്രാഹ്മണജാതിയിൽ എത്ര പേർ തയ്യാറാകുന്നുണ്ട്? ജാതി സോപാനത്തിന്റെ ഉന്നതസ്ഥാനത്തിരിക്കുന്നവരെ അനുകരിച്ചു സാമൂഹികപദവി (Social status) നേടുക എന്നത് ഇൻഡ്യയിലെ ഇതരജാതികളിലെല്ലാം സംക്രമിച്ചിട്ടുള്ള ഒരു സ്വഭാവവിശേഷമാണ്. ബ്രാഹ്മണൻ കൃഷിക്കു ഭ്രഷ്ടു കല്പിച്ചപ്പോൾ മറ്റു ജാതിക്കാരിലും ആ മനോഭാവം കുറെയൊക്കെ വ്യാപിച്ചു. പഠിച്ചു പരിഷ്കൃതനായാൽ പിന്നെ കേവലം കൃഷിക്കാരനാകുന്നത് അന്തസ്സിനു ചേരാത്ത പ്രവൃത്തിയാണെന്ന് അവർക്കും തോന്നിത്തുടങ്ങി. ഉൽകൃഷ്ടവിദ്യാഭ്യാസം ചെയ്ത് ബുദ്ധിപ്രധാനന്മാരാകുന്ന താണജാതിക്കാർപോലും പാടത്തിറങ്ങാൻ മടിക്കുന്നത്

ഇക്കാരണത്താലാണ്. വൃത്തിപരമായ ഈ വിഡ്ഢിത്തം ഇൻഡ്യയിൽ മാത്രമേ ഇപ്പോഴും അവശേഷിച്ചിട്ടുള്ളു. വലിയ പരീക്ഷ പോകട്ടെ, ഇങ്ങേയറ്റം എസ്.എസ്. എൽ.സി. പാസ്സാകുന്ന ചെറുപ്പക്കാരും കൃഷിപ്പണി ഒരു കുറവായിട്ടാണ് കരുതുന്നത്. കാർഷികകോളേജിൽ പഠിക്കുന്നവരോ? അവർ ഡിഗ്രിയെടുത്താൽ കൃഷിചെയ്യാനല്ല പോകുന്നത്, ഉദ്യോഗം അന്വേഷിക്കാനാണ്. അടുത്തകാലത്തു ഫാക്ടറികളിലെ ദേഹാധ്വാനത്തിനു കുറച്ചൊരു മാന്യത വന്നുചേർന്നിട്ടുണ്ടെങ്കിലും കൃഷിയെസ്സംബന്ധിച്ചിടത്തോളം അത് ഇപ്പോഴും പണ്ടത്തെ അപകൃഷ്ടനിലയിൽത്തന്നെയെന്നുവേണം പറയുക. ഈ ദുരവസ്ഥ മാറണമെങ്കിൽ തൊഴിലിന്റെ മഹിമ പഠിപ്പിക്കുന്ന പാശ്ചാത്യലോകത്തെ നാം മാതൃകയാക്കണം. ഒരുകാലത്ത് അത്യുൽകൃഷ്ടമെന്നു കരുതപ്പെട്ടിരുന്ന കർഷകവൃത്തിയുടെ നഷ്ടപ്പെട്ടുപോയ മഹിമ വീണ്ടെടുത്താലേ നമുക്കു രക്ഷയുള്ളു. അതിലേക്ക് അഭ്യസ്തവിദ്യർ തന്നെ മുന്നോട്ടു വരികയും അവർ ദേഹാദ്ധ്വാനത്തെ ബുദ്ധിപ്രവർത്തനത്തിനു തുല്യം മാനിക്കയും വേണം. എന്നാൽ, മാത്രമേ തൊഴിലുകളുടെ നേർക്കുള്ള അയിത്താചാരം എല്ലാ മേഖലകളിൽനിന്നും നിശ്ശേഷം നീങ്ങുകയുള്ളു. അദ്ധ്വാനത്തെ ആദരിക്കാത്ത ഒരു രാജ്യവും ഉന്നതിയെ പ്രാപിക്കയില്ല.

മനനമണ്ഡലം 1965

## 33

# യുക്തിവാദവും എം.സി.യും

യുക്തിവാദത്തെ തുച്ഛീകരിച്ചോ ആക്ഷേപിച്ചോ അഭിപ്രായങ്ങൾ പുറപ്പെടുവിക്കാൻ ഈയിടെ ചിലർ മുതിർന്നിട്ടുണ്ട്. അവർ അതു ചെയ്യുന്നതുതന്നെ യുക്തിവാദംകൊണ്ടാണെന്നുള്ളതാണ് ബഹുനേരമ്പോക്കായിരിക്കുന്നത്. മനുഷ്യനു യുക്തിവാദം അത്യന്താപേക്ഷിതമാണെന്നുള്ള പരമാർത്ഥം ഈ എതിരഭിപ്രായങ്ങളിൽത്തന്നെ പ്രകടമായിരിക്കുന്നു. എം.സി. യുടെ ഒരു പുസ്തകത്തിന് ശ്രീ എൻ. വി. കൃഷ്ണവാരിയർ എഴുതിയ മുഖവുരയിൽ പറഞ്ഞിട്ടുള്ളത് ഇവിടെ ഓർമിക്കുന്നതു നന്ന്: 'എം.സീ. സാഹിത്യം' വായിച്ചു മനസ്സിലാക്കാനല്ല പ്രയാസം, വായിച്ചു മനസ്സിലാക്കിക്കഴിഞ്ഞാലാണ്. നമ്മുടെയെല്ലാം മനസ്സിൽ രൂഢമൂലങ്ങളായ പല വിശ്വാസങ്ങളുമുണ്ട്. ബാല്യം മുതൽ മുതിർന്നവരെ കണ്ടും അനുകരിച്ചും നാം ചോദ്യം ചെയ്യാതെ പല വിശ്വാസങ്ങളും പുലർത്തിപ്പോരുന്നു. കറൻസിനോട്ടുകളെപ്പോലെതന്നെ സമുദായത്തിന്റെ അംഗീകരണം നേടിയ പല വിശ്വാസങ്ങളും അവയെ ഉൾക്കൊള്ളുന്ന പദങ്ങളും ശൈലികളും നാമെല്ലാം മനസ്സിൽ കൊണ്ടുനടക്കുകയും ദിവസവും എടുത്തു പെരുമാറുകയും ചെയ്യുന്നുണ്ട്. ഈ വിശ്വാസങ്ങളെയും പദങ്ങളെയും ശൈലികളെയും പുറത്തെടുത്തു പരിശോധിക്കുവാനാണ് എം. സി. ആവശ്യപ്പെടുന്നത്. നാം എത്രയോകാലം ഓമനിച്ചു ഹൃദയത്തിൽ കുടിയിരുത്തിയ പല അന്ധവിശ്വാസങ്ങളെയും ത്യജിക്കണമെന്നുവരുമ്പോൾ നമുക്കാകെ പരിഭ്രമവും ശുണ്ഠിയും വരുന്നു. 'ശ്രീ വാരിയർ ചൂണ്ടിക്കാണിക്കുന്ന ഈ പരിഭ്രമവും ശുണ്ഠിയുമാണ് വാസ്തവത്തിൽ യുക്തിവാദത്തെ എതിർക്കാൻ ആളുകളെ പ്രേരിപ്പിക്കുന്നത്.' യുക്തിക്കു വഴങ്ങിക്കൊടുക്കാത്ത

വൈകാരിക മനോഭാവത്തോടു വാദിച്ചിട്ടു കാര്യമില്ല' (There is no arguing with a mood) എന്ന നെഹ്റുവിന്റെ വാക്യം മാത്രമേ ഇതിനു മറുപടിയായി ട്ടുള്ളു. ദിവാഭീരുവായ വിശ്വാസാന്ധകാരം നിറഞ്ഞതാണ് നമ്മുടെ മനസ്സ്. യുക്തിപ്രകാശമേൽക്കുമ്പോൾ അത് അസ്വസ്ഥമാകുന്നതിൽ അത്ഭുതപ്പെ ടാനില്ലല്ലോ.

യുക്തിവാദം ചിലർ തെറ്റിദ്ധരിച്ചിരിക്കുന്നതുപോലെ ഒരു പ്രത്യേക മതമോ പ്രസ്ഥാനമോ അല്ല. അതൊരു വിചാരപദ്ധതി മാത്രമാണ്. 'അന്വേഷണ ത്തിനു വിധേയങ്ങളാകുന്ന വിഷയങ്ങളിൽ കൂടിക്കലർന്നുകിടക്കുന്ന സത്യാ സത്യങ്ങളെ വേർതിരിക്കുകയും അകലുഷമായ ചിന്താവ്യാപാരംകൊണ്ട് തെളിവുകളെ തുലനം ചെയ്തു നോക്കുകയും ചെയ്യുന്ന പദ്ധതിയാണ് യുക്തിവാദം' (Rationalism is after all the weighing of evidence by clear thinking and sifting truth from falsehood in all matters amenable to investigation) എന്ന് യുക്തിവാദി മാസികയുടെ പുറംചട്ടയിൽത്തന്നെ ഉദ്ധ രിച്ചു കാണാറുള്ള നിർവചനം നോക്കുക. മനനശീലം മനുഷ്യസ്വഭാവത്തിൽ സ്വതേയുള്ളതാണെങ്കിലും ജ്ഞാനസമ്പാദനത്തിനാവശ്യമായ യുക്തിവി ചാരം അധികംപേരിലും മന്ദീഭവിച്ചുകിടക്കുകയാണ്. ആശയലോകത്തിൽ ഏതാനും ബുദ്ധിമാന്മാർ ചിന്തിക്കയും മറ്റുള്ളവർ അവരുടെ പിറകെ പോകയും ചെയ്യുന്ന കാഴ്ചയാണു സാധാരണ കണ്ടുവരുന്നത്. സ്വാത ന്ത്ര്യവും പരിശീലനവും ചിന്തയിലും വേണ്ടതാണെന്നു കരുതുന്നവർ ചുരു ക്കമാകുന്നു. നമ്മളിൽ രൂപപ്പെട്ടിരിക്കുന്ന ആശയങ്ങൾ മിക്കവാറും അന്യരു ടെയാണ്. സ്വന്തം ചിന്തയിൽ പരിശോധിച്ചു നോക്കിയിട്ടല്ല നാം അവയെ സ്വീകരിച്ചിട്ടുള്ളത്. ഇങ്ങനെ ബുദ്ധി ഒരുതരം 'ടേപ്റെക്കോർഡാറ'യി തീർന്നാൽ ചിന്താശക്തി ക്ഷയിച്ചുപോകുമെന്നു പറയേണ്ടതില്ലല്ലോ. പ്രത്യ ക്ഷം, അനുമാനം, ഉപമാനം, ശാബ്ദം എന്നു നാലു മാർഗമായിട്ടാണു നമുക്ക് അറിവുണ്ടാകുന്നതെന്നു ദാർശനികർ പറയുന്നു. ഈ വഴികളിലെല്ലാം തെറ്റു പറ്റാനിടയുണ്ട്. അതുകൊണ്ടത്രെ നൈയായികന്മാർ ജ്ഞാനത്തെ പ്രമ (യ ഥാർത്ഥം), ഭ്രമം (അയഥാർത്ഥം) എന്നു രണ്ടായി വിഭജിച്ചിരിക്കുന്നത്. അയ ഥാർത്ഥജ്ഞാനംമൂലം ലോകത്തിനുണ്ടായിട്ടുള്ള ആപത്ത് അല്പമൊന്നുമ ല്ല. ജ്ഞാനവിഷയകമായി വന്നു ചേരുന്ന ഈ ഭ്രമം നീക്കം ചെയ്യുന്നതി നുള്ള വിചാരപദ്ധതിയാണ് യുക്തിവാദം.

സംശയിക്കുക, ചോദ്യം ചെയ്യുക, ശാസ്ത്രീയമായ അന്വേഷണവും പരീ ക്ഷണവും നടത്തുക, തെളിവുകൾ തുലനം ചെയ്യുക ഇതൊക്കെ യുക്തി വാദത്തിനാസ്പദമായ സ്വതന്ത്രചിന്തയുടെ ഘടകങ്ങളാകുന്നു മതവിശ്വാ സികൾ പറയുന്നതുപോലെ ദൈവഭീതിയല്ല സംശയിക്കലാണ് ജ്ഞാന ത്തിന്റെ ആരംഭം. ഭഗവദ്ഗീതയിലെ തത്ത്വോപദേശംപോലും കേട്ടപാടേ അപ്പടി വിഴുങ്ങണമെന്ന് ഉപദേഷ്ടാവു പറയുന്നില്ല.

'വിമൃശ്യൈതദശേഷേണ
യഥേച്ഛസി തഥാ കുരു'

എന്ന്, സ്വയം വിമർശിച്ച് വേണ്ടതു സ്വീകരിക്കാൻ ഗീതാകാരൻ ശ്രോതാ വിനെ അനുവദിക്കുന്നു. യുക്തിവാദവും ശാസ്ത്രബോധവുംകൊണ്ടു മാത്രമേ



മനുഷ്യനു വിജ്ഞാനപുരോഗതിയുണ്ടായിട്ടുള്ളു. അവൻ കാടത്ത ത്തിൽനിന്നു കരകേറി വരുന്നത് ഈ രണ്ടിന്റെയും കരാവലംബം കൊണ്ട ത്രേ. അറിവാകുന്ന ജലം മുന്നോട്ടൊഴുകാതെ കെട്ടിനിന്നു ദുഷിക്കാൻ തുട ങ്ങിയ ഓരോ കാലഘട്ടത്തിലും യുക്തിവാദികളായ ആചാര്യന്മാരാണ് അന്ധ തയോടു പടപൊരുതി ജനസമുദായത്തെ പ്രബുദ്ധമാക്കിയിട്ടുള്ളത്.

സിദ്ധാന്തബദ്ധമായ ബുദ്ധിയല്ല യുക്തിവാദത്തിനു വേണ്ടത്. അത് എപ്പോഴും സ്വതന്ത്രമായിരിക്കണം. ഒരു വിഷയത്തിലും ഒരു പ്രത്യേകാഭി പ്രായം സ്ഥാപിക്കണമെന്നു യുക്തിവാദികൾ ശാഠ്യംപിടിക്കാറില്ല. അഭിപ്രാ യമേതായാലും കൊള്ളാം. അതിലെത്തിച്ചേരുന്ന വഴി പിഴയ്ക്കാത്തതാക ണം. യുക്തിക്കു ചേർന്നിരിക്കണം, തെളിവുള്ളതായിരിക്കണം എന്നേ അവർ നിർബന്ധിക്കുന്നുള്ളു. മതക്കാർക്കെന്നപോലെ യുക്തിവാദികൾക്കും യാഥാ സ്ഥിതികമായ ചില വിശ്വാസങ്ങളും അഭിപ്രായങ്ങളും ഉണ്ടെന്നും അവ ഒരി ക്കലും മാറാത്തവയാണെന്നും ചിലർ ധരിച്ചുവച്ചിട്ടുണ്ട്. ഇതിനൊരടിസ്ഥാ നവുമില്ല. യുക്തിവാദികളെ പൊതുവെ ബന്ധിക്കുന്ന വിശ്വാസപ്രമാണ ങ്ങളോ അഭിപ്രായങ്ങൾ തന്നെയോ ഉണ്ടാകുക വിഷമമാണ്. യുക്തി വിചാ രണയിൽ അവർ പല കാര്യങ്ങളെ സംബന്ധിച്ചും ഏകാഭിപ്രായക്കാരായേ ക്കാം. എന്നാൽ, എപ്പോൾ തെറ്റാണെന്നു തെളിയുന്നുവോ അപ്പോൾ അതു മാറ്റുവാനും അവർ മടിക്കുകയില്ല. ഒരു തുറന്ന മനസ്സാണ് അവർക്ക് ഏതു കാര്യത്തിലുമുള്ളത്.

യുക്തിവാദികൾ മതത്തെയും ഈശ്വരനെയും കടന്നാക്രമിക്കുന്നു. അത് അവർക്കൊരു തൊഴിലായിത്തീർന്നിരിക്കുന്നുവെന്നു പരാതിപ്പെടുന്നവരുണ്ട്. എന്നാൽ, ഇതൊരാവശ്യമാണെന്ന കാര്യം അവരോർമ്മിക്കുന്നില്ല. മനുഷ്യനെ വിചാരമൂഢനാക്കുന്ന അന്ധവിശ്വാസങ്ങളിൽ തൊണ്ണൂറുശതമാനവും മതം, ഈശ്വരൻ, ആത്മാവ് ഇത്യാദി സങ്കല്പങ്ങളെ കേന്ദ്രീകരിച്ചുള്ളവയാകുന്നു. വിശ്വാസം അകത്തു കടക്കുമ്പോൾ വിചാരം പുറത്തു പോകുന്നു എന്ന ചൊല്ല് മതകാര്യങ്ങളിലാണു തികച്ചും അർത്ഥവത്തായിക്കാണുന്നത്. യുക്തി യുടെ വെളിച്ചത്തിൽ വിചാരണ ചെയ്തു നോക്കിയിട്ടല്ല നാം ഇവയിൽ വിശ്വാ സമുറപ്പിക്കുന്നത്. നേരെമറിച്ചാണു നമ്മുടെ മാനസിക വ്യാപാരം. വിശ്വാസം യുക്തിക്കു ചേർന്നതല്ലെങ്കിൽ വിശ്വാസത്തിനു ചേരത്തക്കവിധം യുക്തിവി ചാരത്തെ വളച്ചൊടിക്കുക. പണ്ഡിതന്മാരുടെയിടയിൽപ്പോലും കണ്ടുവരുന്ന വാദതന്ത്രമാണിത്. ഏതു വിഡ്ഢിത്തത്തിനും ഒരു മുട്ടുയുക്തി കണ്ടുപിടി ക്കാൻ പണ്ഡിതന്മാർക്കു കഴിയുമല്ലോ. ജനസമൂഹം ഈ യുക്ത്യാഭാസം കൊണ്ടു തൃപ്തിയടയുകയും ചെയ്യും. വലിയ ചിന്തകന്മാർപോലും ഇത്തരം കപടയുക്തിവാദംകൊണ്ടു സമാധാനപ്പെട്ട് അന്ധവിശ്വാസങ്ങളുടെ ചുമടു താങ്ങികളായി തീരാറുണ്ട്. ഈശ്വരൻ, ആത്മാവ് തുടങ്ങിയ അവ്യക്ത സങ്ക ല്പങ്ങൾക്ക് അത്യന്തികവും വസ്തുനിഷ്ഠവുമായ സത്തയുണ്ടോ എന്ന താണ് പ്രധാനപ്രശ്നം. അതിനു വെറും വിശ്വാസം മാത്രമേ മറുപടിയായി ട്ടുള്ളു എന്നു മഹാത്മാഗാന്ധിപോലും സമ്മതിച്ചിട്ടുണ്ട്. ഏതായാലും, നിത്യ

ജീവിതത്തോടു ബന്ധമില്ലാത്ത ഈ സൂക്ഷ്മതത്ത്വത്തെയല്ല യുക്തിവാദികൾ കൂടുതലായി എതിർക്കുന്നത്. നൂറ്റാണ്ടുകളായി മേല്പറഞ്ഞ സങ്കല്പങ്ങളെ ചുറ്റിപ്പറ്റി വളർന്നുവന്നിട്ടുള്ള അന്ധവിശ്വാസപ്പെരുങ്കാടുകൾ നശിച്ചു മനുഷ്യന്റെ ബുദ്ധി തെളിയണമെന്നതിലാണ് അവർക്കു നിർബന്ധം. ഇവയെല്ലാം വെട്ടിക്കളഞ്ഞു വെളിച്ചം കടത്തിനോക്കിയാൽ വ്യക്തിഗതമായ സങ്കല്പങ്ങളിൽ കവിഞ്ഞൊന്നും അവശേഷിക്കുന്നില്ലെന്നു കാണാം. അജ്ഞാതരഹസ്യമായി എന്തോ ഒന്നില്ലേ എന്നു ചിലർ ചോദിക്കുന്നു. ഉണ്ടായിക്കൊള്ളട്ടെ. അറിഞ്ഞുകൂടാത്തതിനെപ്പറ്റി അറിഞ്ഞുകൂടാ എന്ന മനോഭാവം പാലിക്കണം. അതാണു വേണ്ടത്. എല്ലാം അറിയാമെന്നോ അറിഞ്ഞുകഴിഞ്ഞുവെന്നോ ബുദ്ധിയുള്ളവരാരും ശഠിക്കുകയില്ലല്ലോ - ഇങ്ങനെ അറിവിനും അപ്പുറത്ത് എന്തോ ഉണ്ടെന്നു കരുതി മനുഷ്യൻ സൃഷ്ടിച്ചുവിട്ടതാണ് ഈശ്വരനും ആത്മാവും മറ്റും. അവയെല്ലാം യുക്തിവിചാരത്തിനു വിഷയമാകുന്നവയുമത്രെ. സ്വർഗത്തിൽ ഉച്ചസ്ഥനായി വിളയാടി പുണ്യപാപങ്ങൾ വീതിച്ചും, സ്തുതിഗീതങ്ങൾ കേട്ടു പ്രസാദിച്ചും, യുദ്ധം തുടങ്ങിയ കാര്യങ്ങളിൽ ഇരുപക്ഷക്കാരുടെയും പ്രാർത്ഥനകൾ സ്വീകരിച്ച് അമ്പരന്നും, യാതൊരു കാരണവുമില്ലാതെ ഭൂകമ്പം, കൊടുങ്കാറ്റ്, ഇടിവെട്ട് മുതലായ ഹിംസാകർമ്മങ്ങൾ നടത്തിയും പ്രപഞ്ചഭരണം നിർവഹിക്കുന്ന ഒരീശ്വരനിൽ വിശ്വസിക്കാൻ സാമാന്യബുദ്ധിയുള്ളവർക്കു സാദ്ധ്യമാകുമോ? ഇമ്മാതിരി അന്ധസങ്കല്പങ്ങളെ യുക്തിവാദികൾ എങ്ങനെ എതിർക്കാതിരിക്കും?

മതമോ ഈശ്വരവിശ്വാസമോ ആണ് മനുഷ്യനെ സന്മാർഗ്ഗിയാക്കുന്നതെന്ന് ഒരു പഴഞ്ചൻ വാദം ഇടയ്ക്കിടയ്ക്കു തലപൊക്കാറുണ്ട്. പുരോഹിതന്മാർ പറഞ്ഞുപരത്തിയിട്ടുള്ള ഒരബദ്ധമാണിത്. മതം വാസ്തവത്തിൽ മനുഷ്യന്റെ സന്മാർഗബോധത്തെ കളങ്കപ്പെടുത്തുകയാണു ചെയ്തിട്ടുള്ളതെന്നു മൊത്തത്തിൽ പറയാം. മനുഷ്യത്വത്തെ അധഃപതിപ്പിക്കുന്ന മുഖസ്തുതിയും കൈക്കൂലിയും മതത്തിൽ പ്രാർത്ഥനയും വഴിപാടുമായി മാറിയിരിക്കയാണ്. രണ്ടും സന്മാർഗവ്യതിചലനത്തിനു മനുഷ്യരെ പ്രേരിപ്പിക്കുന്ന ദുശ്ശീലമാണെന്ന് മനശ്ശാസ്ത്രം നോക്കിയാൽ മനസ്സിലാകും. ഒരു കൊല്ലത്തെ ദുർവൃത്തികളുടെ പാപം മുഴുവൻ വ്രതംകൊണ്ടോ പ്രാർത്ഥനകൊണ്ടോ കുമ്പസാരംകൊണ്ടോ കഴുകിക്കളയാമെന്നു വിശ്വസിക്കുന്ന മനുഷ്യൻ എങ്ങനെ സദ്വൃത്തനാകും? മതം എക്കാലത്തും ഒരു ചൂഷണോപകരണമായിട്ടേ പ്രവർത്തിച്ചിട്ടുള്ളു. ആഫ്രിക്കൻ വർഗക്കാരുടെയിടയിൽ ഒരു ചൊല്ലുണ്ട്: 'വെള്ളക്കാരൻ വന്നപ്പോൾ ബൈബിൾ അയാളുടെ കൈയിലും ഭൂമിയെല്ലാം ഞങ്ങളുടെ കൈവശവുമായിരുന്നു. ഇപ്പോൾ ഭൂമി അയാളുടെ കൈയിലും ബൈബിൾ ഞങ്ങളുടെ കൈയിലുമായിരിക്കുന്നു.' (When white man came he had the Bible and we had the land; now he has the land and we have the Bible) എന്ന് കറുത്ത വർഗക്കാരുടെ അനുഭവം വിളിച്ചുപറയുന്ന ഒരു വാക്യമാണിത്. എവിടെയും സ്ഥിതി ഇതുതന്നെയല്ലേ? പൗരോഹിത്യവും മുതലാളിത്തവും ഭരണകർത്തൃത്വവും ഒറ്റക്കെട്ടായിനിന്നു മതത്തിന്റെയും ദൈവത്തിന്റെയും പേരിൽ ജനസമൂഹത്തെ ചൂഷണം ചെയ്യു



ക. ചരിത്രഗതിയിൽ ഇത്രനാളും കണ്ട സാമാന്യ സമ്പ്രദായമാണിത്. ഇതിൽ സന്മാർഗ്ഗത്തിനെവിടെ പ്രസക്തി?

ഒരു ദിങ്മാത്രപ്രദർശനമെന്ന നിലയിൽ യുക്തിവാദത്തെപ്പറ്റി ഇത്രയും പ്രസ്താവിച്ചുവെന്നേയുള്ളു. സവിസ്തരമായ പഠനത്തിന് ഇവിടെ സ്ഥാനമില്ല. ഇനി നമുക്ക് കേരളത്തിലെ യുക്തിവാദാചാര്യനായ എം.സി.യെ നോക്കാം. യുക്തിവാദം പ്രചരിപ്പിക്കുന്നതിൽ ഏകതാനതയോടെ നിസ്വാർത്ഥപ്രവർത്തനം നടത്തിക്കൊണ്ടിരിക്കുന്ന ഒരു കർമയോഗിയാണ് എം.സി. സ്വജീവിതം അദ്ദേഹം ഈ വിശിഷ്ടസേവനത്തിനായിത്തന്നെ സമർപ്പിച്ചിരിക്കുന്നു. ആരംഭകാലത്ത് എം.സി.യെ ഇതിലേക്കു പ്രേരിപ്പിച്ചത് സഹോദരനയ്യപ്പനാണ്. എന്നാൽ, ഇതരരംഗങ്ങളിലെ ബഹുമുഖപ്രവർത്തനംമൂലം സഹോദരനുപോലും ഇതിനുവേണ്ടി മുഴുവൻ സമയവും വിനിയോഗിക്കാൻ കഴിഞ്ഞിട്ടില്ല. യുക്തിവാദപരിപോഷണം തന്റെ ജീവിതവ്രതമായി സ്വീകരിച്ച് ഇത്രയും ദീർഘകാലം മുടക്കം കൂടാതെ പ്രവർത്തിക്കാൻ എം.സി. ക്കേ സാദ്ധ്യമായിട്ടുള്ളു. ഏതാണ്ട് മുപ്പത്തൊമ്പതു കൊല്ലമായി അദ്ദേഹം യുക്തിവാദിമാസിക ഏറ്റെടുത്തു നടത്തിത്തുടങ്ങിയിട്ട്. ഇന്നുവരെ ഒരു തവണപോലും ഇതിന്റെ പ്രസിദ്ധീകരണം മുടങ്ങിയിട്ടില്ല. കൃത്യസമയത്തിനു മാസിക പുറപ്പെടാതിരുന്നിട്ടില്ല. ഒരിക്കലെങ്കിലും എം.സി. പതിവുള്ള കുറിപ്പുകൾ എഴുതാതിരുന്നിട്ടില്ല. കേരളീയസംസ്കാരത്തെ സ്ഫുടംചെയ്തു ശുദ്ധീകരിക്കാനുള്ള ഒരു വൈജ്ഞാനികയജ്ഞമാണ് അദ്ദേഹത്തിന്റെ ഈ മാസികാപ്രവർത്തനം. എം.സി. മാസംതോറും എഴുതിവിടുന്ന വിലയേറിയ കുറിപ്പുകളാണ് 'യുക്തിവാദി'യുടെ മജ്ജയും മാംസവുമെന്ന് ഈ ലേഖകൻ അന്യത്ര പ്രസ്താവിച്ചിട്ടുണ്ട്. പത്രാധിപരുടെ വ്യക്തിമുദ്ര പതിഞ്ഞിട്ടുള്ള ഈ കുറിപ്പുകൾക്കു ചില സവിശേഷതകളുണ്ട്. അവയിൽ അടക്കം ചെയ്യുന്ന വാർത്താമൂല്യമാണ് ഒന്നാമത്തേത്. അതു യാഥാസ്ഥിതികരെപ്പോലും ആകർഷിക്കും. പത്രമാസികകളിൽ അന്നന്നു കാണുന്ന വാർത്തകളിൽനിന്ന് തനിക്കാവശ്യമായതു തെരഞ്ഞെടുത്ത് സ്ഥലവും തീയതിയും കാണിച്ച് എം.സി. ഓരോ കുറിപ്പിന്റെയും തലക്കെട്ടായി ചേർക്കുന്നു. 'ഇതൊന്നു വായിച്ചുനോക്കൂ' എന്നു നമ്മെ ക്ഷണിക്കുന്ന വിധത്തിലായിരിക്കും ഈ വാർത്തകളുടെ ആവർത്തനം. ഓരോന്നും വായിച്ചു കഴിയുമ്പോൾ കാണാം, അതിന്മേൽ പിടിച്ചുനിന്നുകൊണ്ട് പത്രാധിപർ എഴുതിച്ചേർത്തിരിക്കുന്ന ഭാഷ്യം. മതാന്ധതയുടെയും മൂഢവിശ്വാസാചാരങ്ങളുടെയും ഏതു പാറക്കെട്ടും പൊട്ടിച്ചുതകർക്കുന്ന ഒരു ഡൈനാമിറ്റായിരിക്കും അതിലെ വചോയുക്തിചാതുര്യം. അതുമായി ഏറ്റുമുട്ടിയാൽ എത്ര കടുത്ത മാമൂൽപ്രിയന്റെയും മനസ്സിന് ഒരു മാറ്റം വരാതിരിക്കില്ല. ദൃഷ്ടാന്തങ്ങളിൽക്കൂടി അദ്ധ്യാപനം നടത്തുന്ന മനശ്ശാസ്ത്രജ്ഞനായ ഒരദ്ധ്യാപകന്റെ വൈദഗ്ദ്ധ്യമാണ് എം.സി. ഈ കുറിപ്പുകളിൽ പ്രദർശിപ്പിക്കുന്നത്. വസ്തുനിഷ്ഠമായ യാഥാർത്ഥ്യത്തിന്റെ ശാസ്ത്രീയമായ വിശകലനത്തിൽ (Scientific analysis of objective reality) അദ്ദേഹത്തിനുള്ള വൈഭവം അന്യാദൃശമാകുന്നു. അതിനു തക്ക പചേളിമമായ പാണ്ഡിത്യം നിരന്തരം

വായിച്ചും പഠിച്ചും ചിന്തിച്ചും അദ്ദേഹം സമ്പാദിച്ചിട്ടുണ്ട്. ചിന്താലോകത്തിൽ ഒരുതരം മന്ദന്മാരും മുടന്തന്മാരുമാണ് നമ്മിലധികംപേരും. പലതരം വൈകാരികപ്രവണതകൾ, മാനസികമായ അടിമത്തം, ക്ഷിപ്രവിശ്വാസശീലം, ഭാവാവേശം മുതലായവമൂലം നമ്മുടെ യുക്തിവിചാരം പലപ്പോഴും സ്തംഭിക്കയോ ഏതെങ്കിലും ഒരു വശത്തേക്കു ചാഞ്ഞുപോകയോ ചെയ്യാറുണ്ട്. എം.സി. യാകട്ടെ ഈവക മാനസികദൗർബല്യങ്ങളിൽ നിന്നു തികച്ചും മുക്തി നേടിയിരിക്കുന്നു. അദ്ദേഹത്തിന്റെ അഭിപ്രായധീരതയെപ്പറ്റി പ്രത്യേകിച്ചു പറയണമെന്നില്ല. മതവിശ്വാസികളുടെ നടുക്കു താമസിച്ചുകൊണ്ടാണ് അദ്ദേഹം മതത്തിന്റെ മസ്തകം തല്ലിപ്പിളർക്കുന്നതെന്ന വസ്തുതതന്നെ അതിനു മതിയായ തെളിവാണല്ലോ. 'വാർദ്ധക്യം യുവത്വത്തിന്റെ സ്വരത്തിൽ ഇത്ര ധീരമായി ഒരിക്കലും സംസാരിച്ചിട്ടില്ല' (never has old age so bravely spoken with the voice of youth) എന്ന് വിൽ ഡ്യൂറന്റ് ക്യാന്റിനെപ്പറ്റി എഴുതിയിട്ടുള്ള വാക്യം അശീതി വർഷനായ എം.സി. ക്കും ചേരുന്നതാണ്. ഈ മഹാശയനെ ശതവർഷനായിക്കാണാൻ കേരളത്തിനു ഭാഗ്യമുണ്ടാകട്ടെ.

യുക്തിവിഹാരം 1966

## 34

# യുക്തിവാദികളുടെ ആചാര്യൻ

യുക്തിവാദിപത്രാധിപർ എം.സി. ജോസഫിന്റെ അറുപതും എഴുപതും നിശ്ശബ്ദമായി കടന്നുപോയി. എൺപതെങ്കിലും ഒന്നു കൊണ്ടാടേണ്ടതല്ലേ എന്നു സംശയിച്ചു ചില സുഹൃത്തുക്കൾ അദ്ദേഹത്തിന്റെ അടുത്തു ചെന്നു. പിറന്നാളാഘോഷിക്കുന്ന സമ്പ്രദായത്തെ പല തവണ അപലപിച്ചിട്ടുള്ള അദ്ദേഹം അതെങ്ങനെ സമ്മതിക്കും? കടുത്ത പ്രതിഷേധം തന്നെ ചെന്നവർക്ക് അനുഭവപ്പെട്ടു. ഒരുതരത്തിലും അദ്ദേഹം വഴങ്ങുന്നില്ലെന്നു കണ്ടപ്പോൾ സുഹൃത്തുക്കൾ അടവൊന്നു മാറ്റിനോക്കി. ആഘോഷം വേണമെന്നില്ല. കേരളത്തിന്റെ സാംസ്കാരികവും വൈജ്ഞാനികവുമായ പുരോഗതിക്ക് എം.സി. ദീർഘകാലമായി നൽകിക്കൊണ്ടിരിക്കുന്ന മഹത്തായ സംഭാവനകളെ വിലയിരുത്തുകയും മാനിക്കുകയും ചെയ്യുന്നതിന് ഈയവസരം ഉപയോഗിക്കരുതോ? അതിനായി ഒരു സെമിനാറോ പൊതുസമ്മേളനമോ നടത്തുന്നതു കേവലം വിദ്യാഭ്യാസപരമായ (Academic) ഒരു പ്രവർത്തനമല്ലേ ആകു? അതു പിറന്നാളിൽത്തന്നെ വേണമെന്നു നിർബന്ധിക്കുന്നുമില്ല എന്നു അവർ വാദിച്ചു. അപ്പോൾ ഉത്തരം മുട്ടിയ മട്ടിൽ എം.സി. മിണ്ടാതിരുന്നു. മൗനം അനുവാദമാണെന്ന് അവരും കരുതി. അങ്ങനെ യുക്തിവാദി പത്രാധിപർ ഇപ്പോൾ ഒരു ചർച്ചാവിഷയമായിത്തീർന്നിരിക്കയാണ്.

'എന്നിൽ വളർച്ചയുണ്ടെങ്കിൽ ഞാൻ നിശ്ചയമായും വൃദ്ധനാകുന്നില്ല. എന്റെ വളർച്ച നില്ക്കുമ്പോഴാണ് ഞാൻ വൃദ്ധനാകുന്നത്. ഇപ്പോഴും എന്റെ ധമനികളിൽ ചുടുരക്തം സ്പന്ദിച്ചുകൊണ്ടിരിക്കുന്നു. ഒരാളെ വാർദ്ധക്യത്തെപ്പറ്റി അനുസ്മരിപ്പിക്കുമ്പോഴാണ് അയാൾക്കു വാർദ്ധക്യബാധ ഉണ്ടാകുന്ന

ത്.' എന്നു തന്റെ ജന്മദിനത്തെപ്പറ്റി ഒരു സുഹൃത്ത് ഓർമ്മിപ്പിച്ചപ്പോൾ ഐൻസ്റ്റൈൻ പറയുകയുണ്ടായി. ഇതുതന്നെ എം.സി. യും പറഞ്ഞേക്കാം. വാർദ്ധക്യത്തോടു പടപൊരുതിക്കൊണ്ടിരിക്കുന്ന ആളാണ് അദ്ദേഹം. ആ ശരീരം കണ്ടാൽ എൺപതിന്റെ പഴമയൊന്നും തോന്നുകയില്ല. അതിനുള്ളിൽ യുവത്വത്തിന്റെ ഉന്മേഷമുള്ള ഒരു മനസ്സാണ് ഇപ്പോഴും പ്രവർത്തിക്കുന്നത്. അവിടെ നിന്നു പുറപ്പെടുന്ന ആശയങ്ങൾക്ക് ഒരിരുപത്തഞ്ചിന്റെ ഉന്മത്തത തന്നെയുണ്ട്. ആരോഗ്യപരിപാലനത്തിൽ ഇത്രത്തോലം നിഷ്കർഷ കാണിക്കുന്നവർ ചുരുക്കമാണ്. ശാസ്ത്രമാർഗമാണ് അതിലും അദ്ദേഹത്തിന്നവലംബം. എം.സി. യുക്താഹാരവിഹാരനും യുക്തചേഷ്ടനുമാകുന്നു. ഗീതയിലെ ക്ഷേത്രജ്ഞനെ അദ്ദേഹം നിഷേധിക്കുന്നുണ്ടെങ്കിലും ക്ഷേത്രത്തെ ആരാധിക്കുന്നുവെന്നു പറയാം. മറ്റുള്ളവർക്കു മാതൃകയാകത്തക്കവിധം ജീവിക്കുക എന്നത് ഒരു കലയാക്കിത്തീർത്ത മനുഷ്യൻ എന്ന് ഈ ലേഖകൻ എം.സി. യെപ്പറ്റി മുമ്പൊരിടത്തു രേഖപ്പെടുത്തിയിട്ടുണ്ട്. 'പൂർവാഭിഭാഷീ സുമുഖസ്സുശീലഃകരുണാമൃദുഃ' എന്ന അഷ്ടാംഗഹൃദയത്തിലെ കാരിക സ്വജീവിതംകൊണ്ട് അദ്ദേഹം ഉദാഹരിച്ചുകാണിക്കുന്നു. സൗശീല്യം എം.സി.യുടെ കൂടപ്പിറപ്പാണ്. വാദപ്രതിവാദത്തിൽ അദ്ദേഹം എതിരാളികളുടെ നേരെ പ്രയോഗിക്കുന്ന വാദരീതിയും ഭാഷാശൈലിയും കാണുമ്പോൾ എനിക്ക് അസൂയ തോന്നാറുണ്ട്. അന്യാദൃശമായ ഒരു ശുദ്ധിയും കുലീനതയുമുണ്ട് ആ രീതിക്കും ശൈലിക്കും. പ്രതിയോഗികളുമായുള്ള ഏറ്റുമുട്ടലിൽ അദ്ദേഹം ഒരിക്കലും വികാരതരളിതനാകാറില്ല. അതൊരത്ഭുതംതന്നെയാണ്. ഇതുപോലെ വികാരവിചാരങ്ങളുടെ ബാലൻസ് തെറ്റാതെ സൂക്ഷിക്കാൻ എത്രപേർക്കു കഴിയും? എം.സി. എപ്പോഴെങ്കിലും ക്ഷോഭിച്ചിട്ടുണ്ടോ എന്തോ! അദ്ദേഹത്തിന്റെ സഹധർമ്മിണിയോടു ചോദിച്ചാലേ സത്യമറിയൂ. ഏറ്റവും അടുത്ത കൂട്ടുകാർപോലും അക്ഷോഭ്യനായിട്ടേ അദ്ദേഹത്തെ എന്നും കണ്ടിട്ടുള്ളു. പെൺമക്കളിലൊരാൾക്കു പെട്ടെന്നു വൈധവ്യദുഃഖം നേരിട്ടപ്പോഴും അദ്ദേഹം സമചിത്തത പാലിച്ചു. ആയിടയ്ക്കു പുറപ്പെട്ട 'യുക്തിവാദി' നോക്കിയാലറിയാം അദ്ദേഹത്തിന്റെ ആത്മനിയന്ത്രണം എവിടംവരെ ചെന്നെത്തിയിട്ടുണ്ടെന്ന്.

എം.സി. നിർവികാരനോ കഠിനഹൃദയനോ ആണെന്ന് ഇപ്പറഞ്ഞതിനർത്ഥമില്ല. സ്നേഹവും സഹതാപവും ദീനാനുകമ്പയും നിറഞ്ഞുതുളുമ്പുന്നുണ്ട് ആ വിശാലഹൃദയത്തിൽ. അവയുടെ അലയടി പുറത്തു കേൾക്കുന്നില്ലെന്നേ ഉള്ളു. സ്നേഹപ്രചോദിതവും വിജ്ഞാനപ്രബുദ്ധവുമാണ് ആ ജീവിതം. വികാരപാരവശ്യങ്ങളെ വിചാരംകൊണ്ടു നിയന്ത്രിച്ചു കഴിയുന്നിടത്തോളം ബുദ്ധിപരമായി ജീവിക്കുക എന്ന് അദ്ദേഹം ഉപദേശിക്കാറുണ്ട്. സ്വയം പ്രത്യായനം എന്ന ഒറ്റമൂലികകൊണ്ട് എം.സി. ചില മനോരോഗങ്ങൾ മാറ്റുന്ന വിവരം ഇപ്പോൾ പ്രസിദ്ധമായിട്ടുണ്ടല്ലോ. അതു തന്നിലും പ്രയോഗിച്ചിട്ടായിരിക്കുമോ അദ്ദേഹം മനശ്ചാഞ്ചല്യമെല്ലാം കീഴടക്കിയത്?

ഏതായാലും യുക്തിവാദവും മനശ്ശാസ്ത്രപരിശീലനവും മനോരോഗചികിത്സയുമെല്ലാം കൂടിച്ചേർന്ന് അദ്ദേഹത്തെ ഒരസാമാന്യവ്യക്തിയാക്കിത്തീർത്തിട്ടുണ്ട്. ഈ 'മാന്ത്രികൻ' ചെല്ലുന്നിടത്തുനിന്നു ഭൂതപ്രേതപിശാചാദികളെല്ലാം



ഒഴിഞ്ഞുപോകുന്നു. ചാത്തന്റെ ശല്യമൊഴിവാക്കാൻ എം.സി. യെന്ന ദ്വ്യക്ഷരമന്ത്രം മതിയെന്നായിട്ടുണ്ട്. ജ്യോത്സ്യത്തിന്റെ തട്ടിപ്പുകൾക്ക് നില്ക്കക്കള്ളിയില്ലാതായിരിക്കുന്നു.

എം.സി. ഒരു പെസ്സിമിസ്റ്റല്ല. മനുഷ്യജീവിതം മഹിമയേറിയതാണെന്ന് അദ്ദേഹം വിശ്വസിക്കുന്നു. ഏതാണ്ടൊരു നിസ്സംഗന്റെ നിലയിൽ ജീവിതത്തെ വസ്തുനിഷ്ഠമായി നോക്കിക്കാണാൻ അദ്ദേഹം ശീലിച്ചിട്ടുണ്ട്. 'ജീവിച്ചു മതിയായി, അനായാസേന മരണം എന്നതാണ് എന്റെ ഇപ്പോഴത്തെ ഏറ്റവും വലിയ ആഗ്രഹം' എന്നു ഞാൻ ഒരിക്കൽ പറഞ്ഞപ്പോൾ 'അരുത് അങ്ങനെ വിചാരിച്ചുകൊണ്ടിരിക്കരുത് എന്ന് എം.സി. താക്കീതു നൽകി. ഏതു വാർദ്ധക്യത്തിലും ജീവിതം വിലപ്പെട്ടതാണെന്ന അഭിപ്രായമാണ് അദ്ദേഹത്തിനുള്ളത്.

## യുക്തിവാദം

യൗവനത്തിളപ്പിലാണ് യുക്തിവാദവും നിരീശ്വരത്വവും മറ്റും. വയസ്സാകുമ്പോൾ അതൊക്കെ മാറി ദൈവമേ എന്ന വിളി തുടങ്ങും – ഇങ്ങനെ പഠിപ്പുള്ളവർപോലും പറഞ്ഞുകേട്ടിട്ടുണ്ട്. ഈ ധാരണ തികച്ചും തെറ്റാണെന്നതിന് ഒന്നാംതരം തെളിവാണ് എം.സി.യുടെ ജീവിതം. എൺപതിലെത്തിയിട്ടും അദ്ദേഹത്തിന്റെ ചിന്താപരമായ നിലപാടിന് ഒരു മാറ്റവും വന്നിട്ടില്ല. മാത്രമല്ല, വയസ്സാകുന്തോറും യുക്തിവാദമനോഭാവത്തിനു തീക്ഷ്ണത കൂടിവരികയാണ്. മതം, ദൈവം, ആത്മാവ് ഇത്യാദി സങ്കല്പങ്ങളുടെ രണ്ടു മൂവായിരം കൊല്ലത്തെ പഴക്കംചെന്ന കീറമാറാപ്പുകൾ ഈ യുക്തിവാദി വലിച്ചെറിഞ്ഞു കളഞ്ഞിട്ട് എത്രയോ കാലമായി. ഭാവിമനുഷ്യർക്കു കൊള്ളാവുന്നവയായി അവയിലെന്തെങ്കിലും ഉണ്ടെന്ന് അദ്ദേഹം ഇപ്പോഴും വിശ്വസിക്കുന്നില്ല. മനുഷ്യന്റെ ചിന്താശക്തിയെയും വിവേകത്തെയും തല്ലിക്കെടുത്തി അവനെ ഭീരുവാക്കുന്ന അന്ധസങ്കല്പങ്ങളാണവ എന്നു തെളിവും യുക്തിയും കാണിച്ച് അദ്ദേഹം ഇന്നും സമർത്ഥിച്ചുകൊണ്ടിരിക്കുന്നു. മതത്തിന്റെ കുത്തക പിടിച്ചിരിക്കുന്നവരും ഈശ്വരഭക്തിയുടെ വെളിച്ചപ്പാടന്മാരും ഇതൊക്കെ കേൾക്കുമ്പോൾ കലിതുള്ളുന്നുണ്ടാകാം. ഇക്കൂട്ടർ യുക്തിവാദത്തിന്റെ മുമ്പിൽ മുട്ടുകുത്തി വിഷമിക്കുമ്പോൾ എം.സിയുടെ നേരെ കൊഞ്ഞനം കാട്ടുകയും ശകാരം വർഷിക്കുകയും പതിവാണ്. അപ്പോഴെല്ലാം ഒരു പുഞ്ചിരി മാത്രമേ അദ്ദേഹം മറുപടിയായി കൊടുക്കാറുള്ളു. വായിക്കാതെയും പഠിക്കാതെയും ചിന്തിക്കാതെയും അന്ധവിശ്വാസസന്തതികളായി വലയുന്ന പാവങ്ങൾ എന്നുവരെ ആ പുഞ്ചിരിക്കു വേണമെങ്കിൽ അർത്ഥം കല്പിക്കാം.

നിർമ്മതത്വത്തിലും നിരീശ്വരത്വത്തിലും ഇത്രയും നീണ്ട കാലം അടിയുറച്ചു നിന്നുകൊണ്ട് അന്ധവിശ്വാസങ്ങളോട് അടരാടിയിട്ടുള്ള യുക്തിവാദികൾ കേരളത്തിൽ വേറെ എത്രപേരുണ്ട്? എം.സിയുടെ ചിരകാലസുഹൃത്തും സഹപ്രവർത്തകനുമായ സഹോദരനയ്യപ്പൻ മാത്രമേ ഇക്കാലമത്രയും അദ്ദേഹത്തിന്റെ കൂടെ നിന്നിട്ടുള്ളു. കേരളത്തിൽ യുക്തിവാദം വളർത്തിക്കൊണ്ടുവരാൻ നിരന്തര പ്രയത്നം ചെയ്തിട്ടുള്ളവരാണ് ഈ

രണ്ടുപേരും. എം.സി. 'യുക്തിവാദി' മാസികയുടെ ആധിപത്യം ഏറ്റെടുത്തിട്ടു മുപ്പത്തഞ്ചു കൊല്ലം കഴിഞ്ഞു. അന്നുമുതൽ ഇന്നുവരെ മുടക്കം കൂടാതെ അദ്ദേഹം അതിലെഴുതിയിട്ടുള്ള കുറിപ്പുകൾ ശേഖരിച്ചാൽ ഒരു നവീന വിജ്ഞാനകോശത്തിനുള്ള വക കിട്ടും. വാസ്തവത്തിൽ ഈ കുറിപ്പുകളാണ് യുക്തിവാദിയിലെ മജ്ജയും മാംസവും. എം.സി. പുറപ്പെടുവിക്കുന്ന ആശയങ്ങൾ പലതും കേരളീയർക്കു ദഹിക്കണമെങ്കിൽ ഇനിയും ഒരു നൂറ്റാണ്ടു വേണ്ടിവന്നേക്കാം. 'ആത്മാവുണ്ടെന്നുള്ള വിശ്വാസം മനുഷ്യനെന്നും അപകടം പിടിച്ചതും കുഴഞ്ഞതുമായ ഒരു നൂലാമാലയാണ്. ആ വിശ്വാസത്തിൽനിന്നു ലാഭമുണ്ടാക്കുന്നവരാണ് അതു നൽകുകയും ഉറപ്പിക്കുകയും ചെയ്യുന്നത്.'

'ആരുടെ ഏതു ഭക്തിയും അതിന്റെ പാരമ്യത്തിൽ പ്രകടമാക്കുന്നതു ബുദ്ധിയോ നാണമോ ഇല്ലാത്ത നികൃഷ്ടദാസ്യമാണ്.' ഏതാദൃശാഭിപ്രായങ്ങൾ അത്ര എളുപ്പമൊന്നും ആളുകൾ ഉൾക്കൊള്ളുകയില്ല. അതിനു തക്ക യുക്തിബോധം നമ്മുടെ നാട്ടിൽ ഇനിമേൽ തെളിഞ്ഞുവരേണ്ടിയിരിക്കുന്നു. എത്ര ഗഹനമായ ശാസ്ത്രവിഷയവും അതിന്റെ അന്തസ്സാരം നേരെ മനസ്സിലാകത്തക്കവിധം ഹൃദ്യവും ലളിതവുമായ രീതിയിൽ പ്രതിപാദിക്കാൻ എം.സി. വിദഗ്ദ്ധനാണ്. ഈ കുറിപ്പു നോക്കൂ:

'മനനുഷ്യമനസ്സ് അത്ഭുതകരമായ ഒരു യന്ത്രസംവിധാനമാണ്. അതിന്റെ കഴിവുകൾ അപാരമായിരിക്കുന്നതുപോലെ അതിനെ ബാധിക്കുന്ന ദൗർബല്യങ്ങളുടെയും രോഗങ്ങളുടെയും വൈവിധ്യത്തിനും കണക്കില്ല. ഒരു ജനക്കൂട്ടത്തിനാകെ ഹിസ്റ്റീരിയ ബാധിക്കുന്ന സന്ദർഭങ്ങൾ പലതുണ്ട്. ബുദ്ധിയുടെ പരിശോധന സഹിക്കാത്ത വിശ്വാസങ്ങളും ആചാരങ്ങളും ഉൾക്കൊള്ളുന്ന വ്യത്യസ്തങ്ങളും വിപരീതങ്ങളുമായ മതവിശ്വാസങ്ങളെല്ലാംതന്നെ ജനക്കൂട്ടത്തെ ഒന്നടങ്കം ബാധിക്കുന്ന ഒരുതരം മനോരോഗം (Obsessional Neurosis) ആണെന്നു വലിയ മനഃശാസ്ത്രജ്ഞനായിരുന്ന സിഗ്മണ്ട് ഫ്രോയിഡ് നിർണയം ചെയ്തിട്ടുണ്ട്.

ഇതുപോലെ ഉദ്ധാരണയോഗ്യങ്ങളായ എത്രയോ ഖണ്ഡികകൾ 'യുക്തിവാദി' മാസികയുടെ പഴയ ഏടുകൾ തിരഞ്ഞുനോക്കിയാൽ കാണാം. എം.സിയുടെ അഭിപ്രായങ്ങളോടു നിങ്ങൾ യോജിച്ചാലും ഇല്ലെങ്കിലും അദ്ദേഹത്തെ ഇനി അവഗണിക്കുക സാദ്ധ്യമല്ല. വ്യക്തിയെന്ന നിലവിട്ട് അദ്ദേഹം ഒരു സ്ഥാപനമായി വളർന്നിരിക്കുന്നു. അവിടെനിന്നു നാലുപാടും പ്രസരിക്കുന്ന യുക്തിപ്രകാശം കേരളത്തിലെ ഇരുട്ടു നീക്കാൻ ഒട്ടേറെ ഉപരിക്കുന്നുണ്ട്. യുക്തിവാദികളുടെ ഈ ആചാര്യൻ ഇന്നു വിതയ്ക്കുന്ന ആശയബീജങ്ങൾ നാളെ മുളച്ചുപൊന്തി മാമരങ്ങളായി വികസിച്ചു വിജ്ഞാനത്തിന്റെ കനികൾ പൊഴിക്കുമെന്നതിനു സംശയമില്ല.

ദീപാവലി 1967

## 35

# സമുദായഭ്രഷ്ടനായ തത്ത്വജ്ഞാനി

'ജ്ഞാനാന്വേഷണവും ബോധോദയത്തിലുള്ള ആനന്ദവും മാത്രമാണ് സ്ഥിരമായ സൗഖ്യം'

ലോകവിജ്ഞാനമേഘലയിലെ ചിരംജ്യോതിസ്സുകളായിത്തീർന്ന പല മഹാന്മാരും യഹൂദസമുദായത്തിൽപ്പെട്ടവരാണെന്ന വസ്തുത ആർക്കും അത്ഭുതമുളവാക്കുന്ന ഒന്നാണ്. ഈ നവയുഗത്തിലെ ഏറ്റവും വലിയ ശാസ്ത്രജ്ഞനായ ഐൻസ്റ്റയിൻ, മാനസികാപഗ്രഥനശാസ്ത്രത്തിന്റെ ഉപജ്ഞാതാവായ ഫ്രോയ്ഡ്, തൊഴിലാളിവർഗത്തിനു മോക്ഷമാർഗം ഉപദേശിച്ച വിപ്ലവാചാര്യനായ കാറൽമാർക്സ് തൂലികകൊണ്ടു ലോകത്തെ കിടിലം കൊള്ളിച്ച ട്രോട്സ്കി മുതലായവരെല്ലാം യഹൂദരായിരുന്നുവല്ലോ. ഇവരെപ്പോലെതന്നെ വിശ്വവ്യാപകമായ പ്രശസ്തിയും പ്രതിഷ്ഠയും നേടിയ ഒരു യഹൂദതത്ത്വജ്ഞാനിയാണ് സ്പിനോസ. പ്രസിദ്ധ ഗ്രന്ഥകാരനായ വിൽ ഡ്യൂറന്റ് ഒരു ഗ്രന്ഥത്തിൽ ഈ തത്ത്വചിന്തകന്റെ ജീവിതകഥ രസകരമായി വിവരിച്ചിട്ടുണ്ട്. ആധുനികതത്ത്വജ്ഞാനികളിൽ ഏറ്റവും വലിയവൻ, അർവാചീനകാലത്തിലെ ഏറ്റവും വലിയ യഹൂദൻ എന്നും മറ്റും ഈ ഗ്രന്ഥകാരൻ സ്പിനോസയെ മുക്തകണ്ഠം പ്രശംസിച്ചിരിക്കുന്നു. ഇത്രയും വലിയൊരു ചിന്തകനെ, അദ്ദേഹത്തിന്റെ തത്ത്വസംഹിതയിൽ ദൈവദൂഷണം കടന്നുകൂടിയെന്ന കാരണത്താൽ, ജൂതസമുദായം ഭ്രഷ്ടു കല്പിച്ചു പുറംതള്ളുകയുണ്ടായി. എന്നാൽ, സമുദായഭ്രഷ്ടു ധീരാത്മാവായ സ്പിനോസയുടെ ജീവിതമഹത്ത്വത്തിനു മാറ്റുകൂട്ടുകയാണുണ്ടായത്.

1632-ലാണ് സ്പിനോസയുടെ ജനനം. പതിനഞ്ചാം നൂറ്റാണ്ടിൽ കുറെ യഹൂദകുടുംബങ്ങൾ ഹോളൻഡിൽ കുടിയേറിപ്പാർക്കുകയുണ്ടായി. എസ്പിനോസ എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഒരു കുടുംബവും അക്കൂട്ടത്തിലുണ്ടായിരുന്നു. അതിലെ ഒരു ശാഖയിലാണ് സ്പിനോസ ജനിച്ചത്. ബാല്യത്തിൽത്തന്നെ അസാധാരണമായ ബുദ്ധിശക്തിയും വിജ്ഞാനതൃഷ്ണയും പ്രദർശിപ്പിച്ചിരുന്നതുമൂലം ഹോളൻഡിലെ ജൂതവർഗത്തിന്റെ ആശാകേന്ദ്രമായിട്ടാണ് അദ്ദേഹം വളർന്നുവന്നത്. പക്ഷേ, സമുദായത്തിന്റെ ആശാസൗധം തകർന്നുവീഴുന്ന മട്ടിലായിരുന്നു സ്പിനോസയുടെ ചിന്താഗതി. അച്ഛന്റെ തൊഴിൽ കച്ചവടമായിരുന്നെങ്കിലും പുത്രന്റെ മനസ്സ് ആ വഴിക്കു തിരിഞ്ഞില്ല. പഠിക്കാനും ചിന്തിക്കാനും അന്വേഷിക്കാനും തന്നെ സ്പിനോസ സമയം മുഴുവൻ ചെലവഴിച്ചു. സ്വമതത്തിലെ സിദ്ധാന്തങ്ങളും വിശ്വാസാചാരങ്ങളും മറ്റുമായിരുന്നു ഈ വിദ്യാർത്ഥിയുടെ ഒന്നാമത്തെ ഗവേഷണ വിഷയം. ലത്തീൻ ഭാഷയിൽ വ്യുത്പത്തി നേടാനായിരുന്നു അനന്തരപരിശ്രമം. ക്രിസ്തുമതസിദ്ധാന്തങ്ങളും പ്രാചീനവിജ്ഞാനശാഖകളും പരിശോധിച്ചു പഠിക്കുന്നതിന്ന് അതു വളരെ സഹായകമായി.

വാൻഡെൻ എൻഡെ എന്നൊരു ഡച്ച് പണ്ഡിതനായിരുന്നു സ്പിനോസയുടെ പ്രധാനാചാര്യൻ. അദ്ദേഹമാണ് ശിഷ്യന്റെ അന്വേഷണബുദ്ധിയെ ആദ്യമായി സ്വതന്ത്രചിന്താമാർഗത്തിലേക്കു തിരിച്ചത്. ഒരു യുക്തിവാദിയും മതനിരൂപകനും വിപ്ലവകാരിയുമായിരുന്നു ഈ ഡച്ച് പണ്ഡിതൻ. ഇക്കാലത്തു ഗുരുനാഥന്റെ സുന്ദരിയായ പുത്രിയുമായി സ്പിനോസ കുറെനാൾ ഒരു പ്രണയബന്ധം പുലർത്തിയിരുന്നു. പക്ഷേ, അവൾ ഒടുവിൽ ധനവാനായ ഒരുവനെ സ്വീകരിച്ചു. അതോടെ സ്പിനോസ വിഷയസുഖങ്ങളിൽ വിരക്തനും തത്ത്വചിന്തയിൽ ഏകതാനനുമായിത്തീർന്നു. പിന്നീടു മരണം വരെ അദ്ദേഹം അവിവാഹിതനായിട്ടാണ് ജീവിച്ചത്.

## സ്വതന്ത്രചിന്ത

പ്രാചീനയവനദാർശനികരിൽ സോക്രട്ടീസ്, പ്ലേറ്റോ, അരിസ്റ്റോട്ടൽ എന്നിവരെപ്പറ്റി സ്പിനോസ സനിഷ്കർഷം പഠിച്ചുവെങ്കിലും ഡെമോക്രിറ്റസ്, എപ്പിക്യൂറസ്, ലുക്രിഷ്യസ് തുടങ്ങിയ ഭൗതികവാദികളോടായിരുന്നു അദ്ദേഹത്തിനു കൂടുതൽ ആഭിമുഖ്യം. ഈശ്വരാസ്തിക്യത്തെപ്പറ്റി സ്പിനോസ സ്വതന്ത്രമായി ചിന്തിക്കയും ചില നവീനാശയങ്ങൾ പുറപ്പെടുവിക്കുകയും ചെയ്തു. അവ യഹൂദമതവിശ്വാസങ്ങളുമായി നിരക്കാത്തവയാണെന്നു കണ്ടപ്പോൾ പുരോഹിതന്മാരും മറ്റു യാഥാസ്ഥിതികരും ക്ഷോഭിച്ചു. ഒരു നാസ്തികന്റെ മട്ടിലുള്ള ഈ പോക്കിൽനിന്നു വിരമിക്കണമെന്നു പലതവണ അവർ അദ്ദേഹത്തിനു താക്കീതു നൽകി. എന്നിട്ടും തത്ത്വപരമായി തനിക്കു ശരിയെന്നു തോന്നിയ വിശ്വാസപ്രമാണങ്ങളിൽ അദ്ദേഹം ഉറച്ചുനിന്നതേയുള്ളു. അചഞ്ചലമായ ഈ അഭിപ്രായധീരത പല ആപത്തുകളും വരുത്തിവച്ചു. മതപുരോഹിതന്മാർ സ്പിനോസയെ വിചാരണ ചെയ്തു സമുദായ ഭ്രഷ്ടനാക്കി. സ്വസമുദായത്തിൽനിന്നു മാത്രമല്ല സ്വന്തം കുടുംബത്തിൽനിന്നും അദ്ദേഹം ബഹിഷ്കൃതനായി. മാതാപിതാക്കളും സുഹൃത്തുക്കളും അദ്ദേഹത്തെ ഉപേക്ഷിച്ചു. ഒരു സഹോദരി അദ്ദേഹത്തിന്റെ പേരിലുണ്ടായിരുന്ന അല്പം സ്വത്ത് വഞ്ചന ചെയ്തപഹരിച്ചു. അങ്ങനെ ഈ തത്ത്വാന്വേഷി ഏകനും നിർദ്ധനനും നിരാശ്രയനുമായിത്തീർന്നു.



യഹൂദമതത്തോടും പള്ളിയോടും അല്പമൊരു ഭക്തി കാണിക്കാമെങ്കിൽ പ്രതിവർഷം 500 ഡോളർ കൊടുക്കാമെന്നു ബന്ധപ്പെട്ട അധികാരികൾ പറഞ്ഞുനോക്കി. കടുത്ത ദാരിദ്ര്യത്തിൽപ്പെട്ടിട്ടും സ്പിനോസ അതിനു വഴിപ്പെട്ടില്ല. മതഭ്രാന്തരായ ചിലർ അദ്ദേഹത്തെ അപായപ്പെടുത്താനും ശ്രമം ചെയ്തു. ഒരു രാത്രി സ്പിനോസ ആംസ്റ്റർഡാം നഗരത്തിലെ തെരുവിലൂടെ നടക്കുമ്പോൾ മതഭക്തനായ ഒരു മുട്ടാളൻ അദ്ദേഹത്തിന്റെ കഥ കഴിക്കാൻ നോക്കി. പെട്ടെന്നു തിരിഞ്ഞുകളഞ്ഞതിനാൽ കഴുത്തിൽ ലഘുവായ ഒരു മുറിവു മാത്രമേറ്റ് അദ്ദേഹം രക്ഷപ്പെട്ടു. അതിനുശേഷം നഗരം വിട്ടു പ്രാന്തപ്രദേശത്തുള്ള ഒരു ജീർണ്ണിച്ച ഗൃഹത്തിലേക്ക് അദ്ദേഹം മാറിത്താമസിച്ചു. ഇപ്രകാരം ജീവിതക്ലേശങ്ങളുടെ നടുവിലിരുന്നുകൊണ്ടാണ് സ്പിനോസ ജ്ഞാനത്തിന്റെ കൊടുമുടിയിലേക്കു കയറാൻ തുടങ്ങിയത്. ആ സ്ഥിരപരിശ്രമം പരിപൂർണ്ണവിജയത്തിലെത്തുകയും ചെയ്തു. ഗഹനവും സ്വതന്ത്രവുമായ ഒരു തത്ത്വസംഹിത അദ്ദേഹം കെട്ടിപ്പടുത്തു. അതിന്റെ പുതുമയും മഹിമയും ലോകപ്രസിദ്ധി നേടി. അക്കാലത്തെ തത്ത്വജ്ഞാനികളിൽ അഗ്രേസരൻ എന്ന പദവി അദ്ദേഹത്തിനു ലഭിച്ചു. സ്പിനോസയുടെ ഗ്രന്ഥങ്ങളിലൊന്നു തനിക്കു സമർപ്പിക്കാമെങ്കിൽ വലിയൊരു സംഖ്യ പെൻഷനായി അനുവദിക്കാമെന്നു ലൂയി പതിന്നാലാമൻ അദ്ദേഹത്തെ അറിയിച്ചുവത്രെ. ദാരിദ്ര്യമർദ്ദിതനായിരുന്നിട്ടും ആ രാജകീയ ദാനത്തെ നിരസിക്കാൻ അദ്ദേഹം സംശയിച്ചില്ല. ഇത്തരം അനേകം സംഭവങ്ങൾ സ്പിനോസയുടെ ജീവിതമഹത്ത്വത്തെ വിളംബരം ചെയ്യുന്നുണ്ട്. ക്ലേശഭൂയിഷ്ഠമായിരുന്ന ആ വിശിഷ്ട ജീവിതം 1677-ൽ 45-ാമത്തെ വയസ്സിൽ അവസാനിച്ചു. സ്പിനോസയുടെ മാതാപിതാക്കൾ ക്ഷയരോഗികളായിരുന്നു. ആ രോഗംതന്നെ അദ്ദേഹത്തിന്റെ ജീവിതത്തെയും ഗ്രസിച്ചുകളഞ്ഞു.

## ഭൗതികവാദി

സ്പിനോസയുടെ തത്ത്വശാസ്ത്രം ചിന്തോദ്ദീപകവും അനുസന്ധാനയോഗ്യവും പഴക്കംകൊണ്ടു കാലഹരണപ്പെടാത്തതുമായ ഉത്കൃഷ്ടാശയങ്ങൾ ഉൾക്കൊള്ളുന്ന ഒന്നാണ്. തത്ത്വജ്ഞാന മണ്ഡലത്തിൽ അതിനു സമുന്നതമായ ഒരു സ്ഥാനമുണ്ട്. ഡെമോക്രിറ്റസിനെപ്പോലെ സ്പിനോസയും ഒരു ഭൗതികവാദിയാണെന്നു പറയാം. ഈശ്വരപദവാച്യമായ ആശയത്തെ അദ്ദേഹം തികച്ചും നിഷേധിക്കുന്നില്ലെങ്കിലും മതസാധാരണമായ അർത്ഥത്തിൽ അതിനെ അംഗീകരിക്കുന്നുമില്ല. ആകാശത്തിലിരുന്നു പുണ്യപാപങ്ങൾ പങ്കുവച്ചു ലോകം ഭരിച്ചുകൊണ്ടിരിക്കുന്ന പ്രകൃതിബാഹ്യമായ ഒരു ശക്തിയോ പുരുഷനോ അല്ല ഈശ്വരൻ. പ്രകൃതിയും ഈശ്വരനും വേർതിരിക്കാൻ വയ്യാത്ത വിധം ബന്ധപ്പെട്ടിരിക്കുന്നു. സൂക്ഷ്മദൃഷ്ട്യാ രണ്ടും ഒന്നാണ്. ആ ഒന്നു നിയതങ്ങളായ ചില നിയമങ്ങൾക്ക് അധീനമായി

പ്രവർത്തിക്കുന്നു. ഈശ്വരേച്ഛ എന്നു പറയുന്നതു പ്രകൃതിനിയമം തന്നെയാണ്. ഇതാണ് സ്പിനോസയുടെ ഈശ്വരസംബന്ധിയായ ദർശനം.

സ്വഭാവമീശ്വരം കാലം
യദൃച്ഛാം നിയതിം തഥാ
പരിണാമം ച മന്യന്തേ
പ്രകൃതിം പൃഥുദർശിനഃ

എന്ന സുശ്രുതസിദ്ധാന്തത്തോട് സ്പിനോസ വളരെ അടുത്തു നിൽക്കുന്നുണ്ടെന്നു തോന്നുന്നു. ഈശ്വരൻ, കാലം, യദൃച്ഛ, വിധി, പരിണാമം എന്നിങ്ങനെ പ്രകൃതിയെ ചിന്തകന്മാർ ഭിന്നരീതിയിൽ ദർശിക്കുന്നുവെന്നാണല്ലോ സുശ്രുതൻ പറയുന്നത്.

വാസ്തവത്തിൽ പ്രകൃതിക്കാണ് പ്രാധാന്യം. പ്രധാനം എന്നുതന്നെ പ്രകൃതിക്കു പേരുണ്ട്. ഈശ്വരഭക്തി എന്നു പറയുന്നതു പ്രകൃതിയിൽത്തന്നെ ലീനമായിരിക്കുന്ന ഒന്നാകുന്നു. അപ്പോൾ പ്രകൃതിഭിന്നമായി പുറമെനിന്നു പ്രപഞ്ചയന്ത്രത്തെ തിരിക്കുന്ന ഒരു ദൈവത്തിനു സ്ഥാനമില്ല. മതവിശ്വാസികളുടെ അത്തരം ദൈവത്തെ സ്പിനോസ നിഷേധിക്കുന്നു. ഈ പ്രപഞ്ചം മനുഷ്യനുവേണ്ടി സൃഷ്ടിക്കപ്പെട്ടതാണെന്ന വിശ്വാസവും അന്ധമാണെന്ന് അദ്ദേഹം സ്ഥാപിക്കുന്നു. അങ്ങനെ വിശ്വസിക്കുന്നതു നമ്മുടെ സാഭിലാഷ മനസ്സിന്റെ ഒരു ബഹിക്ഷേപം മാത്രമാണ്. 'തത്ത്വശാസ്ത്രത്തിലെ വമ്പിച്ച അബദ്ധങ്ങളുടെയെല്ലാം വേരു കിടക്കുന്നതു വസ്തുനിഷ്ഠമായ സത്തയുള്ള പ്രപഞ്ചത്തിന്മേൽ മാനുഷികമായ ഉദ്ദേശ്യങ്ങളേയും മാനദണ്ഡങ്ങളെയും ഇഷ്ടങ്ങളെയും ആരോപിക്കുന്നതിലാകുന്നു' എന്ന് സ്പിനോസ എടുത്തു പറയുന്നുണ്ട്.

പ്രകൃതീശ്വരശക്തികളുടെ ഏകീഭാവംപോലെതന്നെ ശരീരവും മനസ്സും ഒരേ സത്തയുടെ രണ്ടു മുഖംമാത്രമാണെന്നും അദ്ദേഹം വാദിക്കുന്നു. അതു ബഹിർമുഖമാകുമ്പോൾ, ശരീരം അന്തർമുഖമാകുമ്പോൾ മനസ്സ് എന്നു പറയാം. സൂക്ഷ്മാംശത്തിൽ രണ്ടിനും വിഭിന്നസ്ഥിതിയില്ല ഏതദാശയം നവീനമനശ്ശാസ്ത്രതത്ത്വത്തിന്റെ ഒരു മുന്നോടിയായിരിക്കുന്നുണ്ട്. ഏതാണ് ഏറ്റവും വലിയ നന്മ, സ്ഥിരമായ സൗഖ്യമേത് ഇത്യാദി പ്രശ്നങ്ങൾക്കും സ്പിനോസ യുക്തിബോധത്തോടെ ഉത്തരം നൽകുന്നുണ്ട്. 'മനസ്സിനു സമസ്ത പ്രകൃതിയുമായിട്ടുണ്ടാകുന്ന ഏകീഭാവത്തിന്റെ ബോധമാണ് ഏറ്റവും വലിയ നന്മ.' എന്നും 'ജ്ഞാനാന്വേഷണവും ബോധോദയത്തിലുള്ള ആനന്ദവും മാത്രമാണ് സ്ഥിരമായ സൗഖ്യം' എന്നുമുള്ള സ്പിനോസയുടെ പ്രവചനങ്ങൾക്ക് ഒരു ശാശ്വതമൂല്യംതന്നെ കല്പിക്കാവുന്നതാണ്. ചിന്താലോകത്തിലെ ഉന്നതതലത്തിൽ അവ എന്നെന്നും വിലപ്പെട്ടവയായി പരിലസിക്കും.

ദീപാവലി 1967

36

# വഴിപിഴച്ച മായാവാദം

അന്യോന്യഭിന്നങ്ങളായ അനേകം സിദ്ധാന്തങ്ങളുൾക്കൊള്ളുന്ന ഒന്നാണ് ഭാരതീയതത്ത്വചിന്ത. രണ്ടായിരത്തിൽപ്പരം വർഷങ്ങൾക്കു മുമ്പുതന്നെ തത്ത്വചിന്ത ഇവിടെ ഉദയംചെയ്തു. അന്നു മുതൽ ഇന്നുവരെ വിചിത്രങ്ങളായ പല വികാസപരിണാമങ്ങളും അതിനുണ്ടായിട്ടുണ്ട്. തത്ത്വജ്ഞാനത്തെ ദർശനം എന്ന വാക്കുകൊണ്ടു കുറിക്കുന്ന ഏർപ്പാടു നൂറ്റാണ്ടുകൾക്കു മുമ്പേ ഭാരതത്തിൽ നടപ്പായി. തത്ത്വദ്രഷ്ടാക്കളായ മഹർഷിമാരുടെ അന്തർദർശനത്തിൽ വെളിപ്പെട്ട രഹസ്യങ്ങൾ എന്നാകാം ഇതിനർത്ഥം.

## ഒരു തെറ്റിദ്ധാരണ

ചരിത്രപരമായി നോക്കിയാൽ നവദർശനങ്ങളുടെ ഒരു സമാഹാരമാണ് ഭാരതീയതത്ത്വചിന്തയെന്നു കാണാം. എന്നാൽ, ഇവയിൽ സാംഖ്യയോഗാദിഷഡ്ദർശനങ്ങൾക്കു മാത്രമേ ബ്രാഹ്മണപൗരോഹിത്യം വിലകല്പിച്ചിട്ടുള്ളു. കാരണം, ഈ ദർശനങ്ങൾ വേദപ്രാമാണ്യത്തെ സ്വീകരിച്ചിരിക്കുന്നുവെന്നതാണ്. ജൈനബൗദ്ധദർശനങ്ങളും ചാർവാകദർശനവും വേദപ്രാമാണ്യത്തെ നിഷേധിച്ചതിൽ അവ നാസ്തികമതങ്ങളെന്ന നിലയിൽ ബഹിഷ്കൃതങ്ങളായി. വിശേഷിച്ച് ചാർവാകദർശനം തികച്ചും ഭൗതികമായതിനാൽ വൈദികബ്രാഹ്മണരുടെ ദൃഷ്ടിയിൽ അത്യന്തം നിഷിദ്ധമായിത്തീർന്നു. കപിലന്റെ സാംഖ്യം, പതഞ്ജലിയുടെ യോഗം, ജൈമിനിയുടെ പൂർവമീമാംസ, ബാദരായണന്റെ ഉത്തരമീമാംസ, ഗൗതമന്റെ ന്യായം, കണാദന്റെ വൈശേഷികം എന്നിവയാണ് ബ്രാഹ്മണസമ്മതി നേടിയ ഷഡ്ദർശനങ്ങൾ.

ഭാരതീയതത്ത്വചിന്തയെന്നു പറഞ്ഞാൽ ഈ ആറെണ്ണം മാത്രമാണെന്നൊരു തെറ്റിദ്ധാരണപോലും ജനമധ്യത്തിൽ പ്രചരിച്ചിട്ടുണ്ട്. ഇവയിൽ താരതമ്യേന കൂടുതൽ പ്രസിദ്ധവും പരിഗണനാർഹവുമായിത്തീർന്നത്, ഉപനിഷത്സൂക്തികളെ ആസ്പദമാക്കിയുള്ള ഉത്തരമീമാംസ അഥവാ വേദാന്തമാകുന്നു. ബാദരായണന്റെ ബ്രഹ്മസൂത്രങ്ങളാണ് വേദാന്തത്തിന്റെ മൂലഗ്രന്ഥം. ഈ സൂത്രങ്ങൾക്കു കാലാന്തരത്തിൽ ഭിന്നഭാഷ്യങ്ങൾ ഉണ്ടാകുകയും അവയെ അടിസ്ഥാനമാക്കി ദ്വൈതം, അദ്വൈതം, വിശിഷ്ടാദ്വൈതം എന്ന് ഇന്ത്യൻ വേദാന്തം മൂന്നായി തിരിയുകയും ചെയ്തു.

## ദ്വൈതാദ്വൈതങ്ങൾ

സിദ്ധാന്തപരമായി അത്യന്തം വിരുദ്ധമായ നിലയാണ് ദ്വൈതത്തിനും അദ്വൈതത്തിനുമുള്ളതെന്നു പേരുകൊണ്ടുതന്നെ തെളിയുന്നുണ്ടല്ലോ. ഭൗതികതത്ത്വവിരുദ്ധമായ ആശയവാദമാകുന്നു അദ്വൈതം. പ്രപഞ്ചത്തിന്റെ വസ്തുനിഷ്ഠമായ സത്തയെ അതു പാടേ നിഷേധിക്കുന്നു. നേരേമറിച്ച് ദ്വൈതം പ്രപഞ്ചസത്തയെ യുക്തിപൂർവം സ്ഥാപിക്കുന്നു. എന്നാലും രണ്ടിനും പ്രമാണഗ്രന്ഥം ഒന്നുതന്നെ – ബ്രഹ്മസൂത്രം! ഇങ്ങനെ ഒരേ പ്രമാണഗ്രന്ഥത്തെ അവലംബിച്ചു ഭാഷ്യഭേദങ്ങൾ വഴിയായി വിരുദ്ധസിദ്ധാന്തങ്ങൾ സ്ഥാപിക്കുകയെന്നത് ഈ രാജ്യത്തെ തത്ത്വചിന്തയുടെ ഒരു പ്രത്യേകതയാകുന്നു. സംസ്കൃതഭാഷയ്ക്കു സ്വതസ്സിദ്ധമായിട്ടുള്ള ശബ്ദജാലവൈഭവംകൊണ്ടാണ് ഇതൊക്കെ സാധിക്കുന്നത്.

സ്വതന്ത്രമായ സത്യാന്വേഷണമല്ല, ഈദൃശനിരൂപണങ്ങളിൽ മുന്നിട്ടു നിൽക്കുന്നത്. ഒരുതരം ബുദ്ധിക്കസർത്താണ്. ഇതിൽ അദ്വൈതം മറ്റു രണ്ടു ശാഖകളെയും എങ്ങനെയോ പുറംതള്ളി വിജയിച്ചിരിക്കുന്നു. ശങ്കരാചാര്യരുടെ ബ്രഹ്മസൂത്രഭാഷ്യമാണ് ഇതിനു പ്രധാന പിൻബലം. ഇതര സിദ്ധാന്തങ്ങളെയെല്ലാം ആചാര്യൻ അതിൽ സമർത്ഥമായി ഖണ്ഡിച്ചിരിക്കുന്നു. പക്ഷേ, ദ്വൈതികളും പൂർവമീമാംസാവാദികളും അത്രയും സമർത്ഥമായിത്തന്നെ അദ്വൈതസിദ്ധാന്തത്തെയും ഖണ്ഡിച്ചിട്ടുണ്ട്. എങ്കിലും പണ്ഡിതന്മാർ ഇക്കാര്യം ഓർമ്മിക്കാറില്ല. അവർ അദ്വൈതത്തെയാണ് ഭാരതീയതത്ത്വചിന്തയുടെ അത്യുന്നതശിഖരമായി കാണുന്നത്. സ്വാമി വിവേകാനന്ദൻ, ഡോക്ടർ രാധാകൃഷ്ണൻ തുടങ്ങിയ ആധുനികചിന്തകരും ഇക്കൂട്ടത്തിൽപ്പെടുന്നു. പ്രസ്തുത സിദ്ധാന്തത്തിനു സിദ്ധിച്ച അനർഹമായ ഈ അംഗീകാരം ഇൻഡ്യയ്ക്കു ഗുണത്തെക്കാൾ കൂടുതൽ ദോഷമാണു ചെയ്തിട്ടുള്ളതെന്നു പറയേണ്ടിയിരിക്കുന്നു.

## മായാവാദം – കയറും പാമ്പും

അദ്വൈതത്തിന്റെ ഒരു പ്രധാന ഘടകമാണ് മായാവാദം. ജഗന്മിഥ്യാവാദമെന്നും ഇതിനു പേരുണ്ട്. സാങ്കേതികമായി, മായയ്ക്ക് അവിദ്യ അല്ലെങ്കിൽ അജ്ഞാനം എന്നാണർത്ഥം. ഇക്കാണുന്ന പ്രപഞ്ചമെല്ലാം വാസ്തവത്തിൽ ഇല്ലാത്തതാണെന്നും ബ്രഹ്മം മാത്രമേ സത്യമായിട്ടുള്ളുവെന്നും അദ്വൈതി വാദിക്കുന്നു. ഇല്ലാത്ത പ്രപഞ്ചം ഇന്ദ്രിയപ്രത്യക്ഷം (Sense perception) വഴി ഉള്ളതായിട്ടു നമുക്കു അനുഭവപ്പെടുന്നുണ്ടല്ലോ. അതെങ്ങനെയെന്നു ചോദിച്ചാൽ മായകൊണ്ട് എന്നത്രെ മറുപടി. അതായത്, നമ്മുടെ അജ്ഞാനം മൂലമുണ്ടാകുന്ന മനോവിഭ്രാന്തിയാണത്.



ഇതിനെ വിശദീകരിക്കാൻ സുപ്രസിദ്ധമായൊരു ഉദാഹരണവുമുണ്ട്. ഇരുട്ടിൽ കയറ് പാമ്പാണെന്നു നാം തെറ്റിദ്ധരിക്കാറുണ്ടല്ലോ. വെളിച്ചം കൊണ്ടുവന്നു നോക്കുമ്പോൾ സത്യസ്ഥിതി വെളിപ്പെടുന്നു. ഇവിടെ വാസ്തവത്തിലുള്ളതു കയറാണ്. ഇരുട്ടുകൊണ്ട് അല്ലെങ്കിൽ അജ്ഞാനം മൂലം നാം അതിൽ സർപ്പബുദ്ധി ആരോപിക്കുന്നു. അതുപോലെ അധിഷ്ഠാനമായ ബ്രഹ്മസത്തയിൽ മായകൊണ്ടു പ്രപഞ്ചബുദ്ധി ആരോപിതമായിരിക്കയാണ്. യഥാർത്ഥ ജ്ഞാനം ഉദിക്കുമ്പോൾ പ്രപഞ്ചം മിഥ്യയാണെന്നുള്ള ബോധം തെളിയും.

> 'ഉലകിനു വേറൊരു സത്തയില്ലതുണ്ടെ-
> ന്നുലകരുരപ്പതു സർവമൂഹ ഹിനം
> ജളനു വിലേശയമെന്നു തോന്നിയാലും
> നലമിയലും മലർമാല നാഗമാമോ?'

എന്ന് ശ്രീനാരായണഗുരു പ്രസ്തുതവാദം ഒരു ശ്ലോകത്തിൽ അടക്കം ചെയ്തിരിക്കുന്നു. ബ്രഹ്മസത്താഭിന്നമായി ലോകത്തിനു വേറൊരു സത്തയില്ലെന്നു കാണിപ്പാൻ ഇവിടെ മലർമാലയുടെയും സർപ്പത്തിന്റെയും ഉദാഹരണമാണ് അദ്ദേഹം കൊണ്ടുവരുന്നത്.

ഇങ്ങനെ വാഗ്വിലാസംകൊണ്ടു വാദിച്ചുപോകാൻ എളുപ്പമത്രെ. പക്ഷേ, നമ്മുടെ പ്രത്യക്ഷാനുഭവത്തിനു കടകവിരുദ്ധമായ ഒരു സിദ്ധാന്തം അപ്പടി സ്വീകരിക്കാൻ ഈ ശാസ്ത്രയുഗത്തിൽ ലൗകികമായ സുബോധമുള്ളവർ സന്നദ്ധരാകുമോ എന്നേ സംശയമുള്ളു. പ്രതിപക്ഷത്തെ തൃപ്തിപ്പെടുത്താൻവേണ്ടി പ്രപഞ്ചത്തിന് ഒരു വ്യാവഹാരികസത്തയുണ്ടെന്ന് അദ്വൈതികൾ കഷ്ടിച്ചു സമ്മതിക്കുന്നുണ്ട്. അതിന് യുക്തി കല്പിക്കാൻ മിഥ്യാശബ്ദത്തിന് അനിർവചനീയത്വം – അതായത് ഉണ്ടെന്നും ഇല്ലെന്നും പറയാൻ പാടില്ലാത്ത അവസ്ഥ – എന്നൊരു അർത്ഥം നിശ്ചയിച്ച് ഒരു പോംവഴി കണ്ടുപിടിച്ചിരിക്കുന്നു.

ഈ ദുർഘടവ്യാഖ്യാനം തന്നെ അദ്വൈതവാദത്തിന്റെ ദൗർബല്യത്തെ തെളിയിക്കുന്നുണ്ട്. ഇനി, പരമാത്മാവ്, പരബ്രഹ്മം എന്നൊക്കെപ്പറയുന്ന ആ എന്തോ ഒന്നിനെപ്പറ്റി ആർക്കെങ്കിലും വല്ല വിവരവുമുണ്ടോ? അതിനു മാത്രമാണല്ലോ ആത്യന്തികസത്ത (ultimate reality) ഉള്ളതെന്നു പറയുന്നത്. അതെന്താണെന്നു പറയാൻ അദ്വൈതാചാര്യന്മാർപോലും വിഷമിക്കുന്നു. 'നേതി, നേതി' എന്ന നിഷേധമാർഗത്തിലൂടെയത്രെ അവരുടെ ബ്രഹ്മാന്വേഷണം. ഒടുവിൽ ചെന്നെത്തുന്നത് ഒരു ശൂന്യാവസ്ഥയിലാണ്.

മഹായാന ബുദ്ധമതത്തിലെ ശൂന്യവാദത്തിനും അദ്വൈത സിദ്ധാന്തത്തിനും തമ്മിൽ ഗണ്യമായ സാദൃശ്യം കാണുന്നുണ്ട്. അതുകൊണ്ടാണ് പ്രതിയോഗികൾ ശങ്കരാചാര്യരെ പ്രച്ഛന്ന ബുദ്ധൻ എന്നാക്ഷേപിച്ചിട്ടുള്ളത്. 'യതോ വാചോ നിവർത്തന്തേ അപ്രാപ്യമനസാ സഹ' ഇത്യാദ്യുപനിഷദ്വാ

കൃങ്ങളനുസരിച്ചു വാക്കിനും മനസ്സിനും വിഷയമല്ലാത്ത ഒന്നാണ് ബ്രഹ്മം. അചിന്ത്യവും അവ്യക്തവുമായ ആ ഒന്നിനെ എങ്ങനെ സാക്ഷാത്ക്കരിക്കും? ഇന്ദ്രിയാതീതമായ നിർവികല്പസമാധിയിൽ അതു സാദ്ധ്യമാകുമെന്നു വാദി ക്കുകയാണെങ്കിൽ, ഇതിൽപ്പരം ഒരു ജീവിതനിഷേധം വേറെയില്ലെന്നു പറ യേണ്ടിവരും.

ചുരുക്കത്തിൽ മനുഷ്യനെ സാമൂഹ്യജീവിയല്ലാതാക്കിത്തീർക്കുന്ന അപ കടം പിടിച്ചൊരു സിദ്ധാന്തമാണ് അദ്വൈതം. വ്യക്തിയുടെ ഏകാന്തസുഖ ത്തിനായി കണ്ടുപിടിച്ച സ്വാർത്ഥപ്രേരിതമായ വിചാരപദ്ധതിയെന്നും ഇതിനെ വിശേഷിപ്പിക്കേണ്ടതുണ്ട്. അദ്വൈതാനുഭൂതി സുഷുപ്ത്യാനന്ദ ത്തിനു തുല്യമാണെന്നു പറയപ്പെടുന്നു. അങ്ങനെയാണെങ്കിൽ നമ്മളെ ല്ലാവരും രാത്രിയിൽ കുറെ നേരമെങ്കിലും, അദ്വൈതികളു പകലൊക്കെ ദ്വൈതികളുമാണെന്നു പറയാം. ശാശ്വതമായ സുഷുപ്ത്യവസ്ഥയിലേക്കു മനുഷ്യരെ നയിക്കാനാണ് ഈ 'ഫിലോസഫി' കെട്ടിപ്പടുത്തതെങ്കിൽ ഇത് കുംഭകർണന്മാർക്കേ പ്രയോജനപ്പെടുകയുള്ളു.

## അദ്വൈതാഭാസം

സാധാരണജനങ്ങൾക്കു ദുർഗ്രഹവും ജീവിതവുമായി ബന്ധപ്പെടാത്ത തുമാകയാൽ അദ്വൈതം ഇൻഡ്യയിൽ അദ്വൈതാഭാസമായി അധഃപതിക്കു കയാണുണ്ടായത്. ഇഹലോകജീവിതത്തിന് ഒരു വിലയും കല്പിക്കാത്ത അതിലെ മായാവാദം നാട്ടിലൊട്ടേറെ ദുഷ്ടഫലങ്ങളുളവാക്കിയിട്ടുണ്ട്. അതു ജനങ്ങളെ കർമവിമുഖരും അലസരും സമൂഹവിരുദ്ധരുമാക്കിത്തീർക്കുന്നു വെന്നതാണ് ഏറ്റവും വലിയ ദോഷം. പ്രവൃത്തിയിൽനിന്നു നിവൃത്തിയിലേ ക്കുള്ള ഒരു പോക്കാണല്ലോ അദ്വൈതം. യഥാർത്ഥ ജ്ഞാനോദയത്തിനു കർമസന്ന്യാസം അത്യാവശ്യമാണെന്നുപോലും ശങ്കരാചാര്യർ വാദിക്കുന്നു.

ആദ്ധ്യാത്മികതലത്തിലെ ഈ കർമസന്ന്യാസത്തിന്റെ അർത്ഥമെന്താ യാലും അതു ലൗകികതലത്തിലേക്കിറങ്ങിവന്നു മൂഢജനങ്ങളെ പ്രവൃത്തി വിമുഖരാകാൻ പ്രേരിപ്പിക്കുന്നുവെന്നതിനു സംശയമില്ല. മതാചാര്യന്മാരുടെ വചനങ്ങൾ കണ്ണുമടച്ചു വിശ്വസിച്ചു ശീലിച്ചിട്ടുള്ള സാധാരണജനങ്ങളെ ഇതു വഴിപിഴപ്പിച്ച് അപകടത്തിൽ ചാടിച്ചു. ഇത്തരം വേദാന്തചിന്ത ഇൻഡ്യൻ ജനതയുടെ അദ്ധ്വാനശക്തിയെ തല്ലിക്കെടുത്തുകയാണുണ്ടായത്.

## ഉദരംഭരികൾ

സ്വകുടുംബത്തോടോ സമുദായത്തോടോ ഒരുത്തരവാദിത്തവുമില്ലാതെ, ദേഹാദ്ധ്വാനത്തിൽനിന്നു തീരെ ഒഴിഞ്ഞുമാറി, കാഷായവേഷം ധരിച്ച്, പരാ ന്നഭോജനം കൊണ്ടു മേദോമാംസലംബോദരന്മാരായി ദേശാടനം നടത്തി ക്കൊണ്ടിരിക്കുന്ന എത്രയോ ലക്ഷം സന്ന്യാസിമാരുണ്ട് ഇൻഡ്യയിൽ. വേദാ ന്തോപദേശമാണ് ഇവരുടെ തൊഴിൽ. 'ഉദരനിമിത്തം ബഹുകൃതവേഷഃ' എന്ന് ആദിശങ്കരൻതന്നെ ഇക്കൂട്ടരെ ആക്ഷേപിച്ചിട്ടുണ്ട്. ഇവരുടെ സംഖ്യ വർദ്ധിച്ചുവരികയാണ്. രാഷ്ട്രത്തിന്റെ ഇത്തിക്കണ്ണികളായിത്തീർന്നിരിക്കുന്ന ഈ സന്ന്യാസി വേഷക്കാരെക്കൊണ്ട് എന്തെങ്കിലും പണിയെടുപ്പിക്കണ



മെന്ന് പണ്ഡിത്നെഹ്റു പല തവണ പറഞ്ഞിട്ടുണ്ട്. പക്ഷേ, എന്തുചെയ്യാം! ഇവരെ പൂജിക്കാനും ഇവർക്കു ഭിക്ഷ കൊടുത്ത് അനുഗ്രഹം വാങ്ങാനു മാണല്ലോ ജനതതി തിരക്കുകൂട്ടുന്നത്. അത്രയ്ക്കു മുഢതയിലാണ്ടുപോയ ഒരു രാജ്യം എങ്ങനെ നന്നാകാനാണ്?

ഇന്ന് ഇൻഡ്യയിൽ സന്ന്യാസിമാർക്കും സംഘടനകൾ ഉണ്ടായിട്ടുണ്ട്. ഇവയിൽ രാമകൃഷ്ണമിഷനൊഴിച്ച് മറ്റേതെങ്കിലും, മനുഷ്യർക്കു പ്രയോജ നമുള്ള കാര്യങ്ങൾ ചെയ്യുന്നുണ്ടോ എന്നു സംശയമാണ്. പാശ്ചാത്യസം സ്കാരസമ്പർക്കം കൊണ്ടാണു നമ്മുടെയിടയിൽ സാമൂഹ്യസേവനബോധം വളർന്നുവന്നത്.

ആധുനികരീതിയിലുള്ള സാമൂഹ്യസേവനത്തിനു പഴയ സന്ന്യാസിപാര മ്പര്യത്തിൽ സ്ഥാനമില്ല. വ്യക്തിയുടെ മോക്ഷമാണല്ലോ വേദാന്തത്തിലെ പരമലക്ഷ്യം. സമൂഹക്ഷേമത്തെ ലക്ഷീകരിച്ചുള്ള ചിന്തതന്നെ അതിലു ണ്ടെന്നു പറഞ്ഞുകൂടാ. തന്മൂലം ആത്മാവിന്റെ രക്ഷയ്ക്കായി ജീവിത ത്തിൽനിന്ന് ഒളിച്ചോടിപ്പോകുന്നതും ഈ രാജ്യത്തു ബഹുമാന്യമായ ഒരു പ്രവൃത്തിയായിത്തീർന്നു. ചുരുക്കത്തിൽ അലസന്മാരെ സൃഷ്ടിച്ചും കർമ വൈമുഖ്യം വളർത്തിയും മതാന്ധതയ്ക്കു മാറ്റു കൂട്ടിയും ഭൗതിക ജീവി തോത്കർഷത്തിനു വിലങ്ങുതടിയായിത്തീർന്നു ഈ മായാവാദം.

ദീപാവലി 1967

## 37

# ഭഗവദ്ഗീത

## (സ്വാമി വിവേകാനന്ദന്റെ ഒരു പ്രസംഗം)

ഭഗവദ്ഗീതയെപ്പറ്റി ശരിയായി ചിന്തിക്കുമ്പോൾ ചില പ്രധാന സംഗതികളിൽ പലർക്കും സംശയങ്ങൾ നേരിടുന്നുണ്ട്. ഗീത, വാസ്തവത്തിൽ, മഹാഭാരതത്തിന്റെ ഒരു ഭാഗമാണോ എന്നാണ് ഒന്നാമത്തെ സംശയം. അതിന്റെ കർത്തൃത്വം വേദവ്യാസനിൽ സമർപ്പിക്കാമോ! അഥവാ ഗീത മറ്റാരെങ്കിലും എഴുതിയുണ്ടാക്കി പ്രചാരത്തിനുവേണ്ടി ഭാരതത്തിൽ ചേർത്തതോ? ശ്രീകൃഷ്ണനെപ്പറ്റി ചരിത്രപരമായി എന്തെങ്കിലും തെളിവുണ്ടോ? ഗീതയിൽ പ്രസ്താവിച്ചിട്ടുള്ള കുരുപാണ്ഡവയുദ്ധം പരമാർത്ഥത്തിൽ സംഭവിച്ചതാണോ? അർജ്ജുനൻ മുതലായ കഥാപാത്രങ്ങൾക്കും ചരിത്രത്തിൽ എന്തെങ്കിലും സ്ഥാനമുണ്ടോ? ഇത്രയും ചോദ്യങ്ങൾക്കു ശരിയായ സമാധാനം പറയുവാൻ സാധിക്കുമോ എന്നാണ് ഇവിടെ ആലോചിക്കേണ്ടത്.

വ്യാസൻ എന്ന പേരിൽ പലരെയും നാം പുരാണലോകത്തിൽ കാണുന്നുണ്ട്. ഇവരിൽ ആരാണ് ഗീതയുടെ കർത്താവ്? ബാദരായണവ്യാസനോ അഥവാ ദ്വൈപായനവ്യാസനോ? 'വ്യാസൻ' എന്നത് ഒരു സ്ഥാനപ്പേർ മാത്രമാണ്. വിക്രമാദിത്യൻ മുതലായ പേരുകളെപ്പോലെ, പണ്ട് ഏതെങ്കിലും പുതിയൊരു പുരാണം എഴുതുന്നയാൾ വ്യാസൻ എന്നുള്ള പേരിൽ അറിയപ്പെട്ടിരുന്നു. ശങ്കരാചാര്യർ ഗീതാഭാഷ്യം ഉണ്ടാക്കുന്നതിനു മുമ്പുവരെ പ്രകൃതഗ്രന്ഥത്തിനു ജനങ്ങളുടെയിടയിൽ ഇത്ര വളരെ പ്രചാരമുണ്ടായിരുന്നില്ലെന്നുള്ളതും ഓർമ്മിക്കേണ്ടതാണ്. എന്നാൽ, ഇതിനു വളരെക്കാലം മുമ്പുതന്നെ ബോധായനൻ ഗീതയ്ക്ക് ഒരു മഹാഭാഷ്യം എഴുതിയിട്ടുണ്ടെന്നു ചിലർ പറയുന്നുണ്ട്. ഇതു ശരിയാണെന്നു സമർത്ഥിക്കാമെങ്കിൽ ഗീതാ



കർത്താവ് വ്യാസനാണെന്നുള്ളതിനു തെളിവുകളുണ്ടായേനെ. പക്ഷേ, അതിനും നിവൃത്തിയില്ല. ബോധായനൻ എഴുതിയിട്ടുള്ളതും രാമാനുജൻ, ശങ്കരാചാര്യർ മുതലായവർ തങ്ങളുടെ കൃതികളിൽ ചില ഭാഗങ്ങൾ എടുത്തുദ്ധരിച്ചിട്ടുള്ളതുമായ വേദാന്തസൂത്രഭാഷ്യംതന്നെ ഇപ്പോൾ കണ്ടുകിട്ടാൻ പ്രയാസമായിരിക്കെ അവരുടെ ദൃഷ്ടിക്കുപോലും ഗോചരമാകാത്ത ഗീതാഭാഷ്യത്തെപ്പറ്റി നമുക്കു എന്തു പറയാൻ കഴിയും? ശങ്കരാചാര്യർ തന്നെ സ്വന്തമായി ഗീതയെഴുതി ഭാരതത്തിൽ കൂട്ടിച്ചേർത്തതാണെന്നുപോലും അഭിപ്രായപ്പെടാൻ ചിലർ മടിക്കുന്നില്ല. കാലയവനികയ്ക്കുള്ളിൽ മറഞ്ഞുകിടന്ന സംഗതികളെപ്പറ്റി സ്വേച്ഛാനുസരണം അനുമാനിക്കാൻ ആർക്കും കഴിയുന്നതാണല്ലോ.

ശ്രീകൃഷ്ണനെപ്പറ്റി ചരിത്രദൃഷ്ട്യാ നോക്കുമ്പോഴാണ് വളരെ സംശയങ്ങൾ കടന്നുകൂടുന്നത്. ദേവകീസുതനായ കൃഷ്ണൻ ഘോരനാമൻ എന്ന ഒരു യോഗിയിൽനിന്ന് ആത്മീയോപദേശങ്ങൾ സ്വീകരിച്ചതായി ഛാന്ദോഗ്യോപനിഷത്തിൽ കാണുന്നു. ഭാരതത്തിൽ കൃഷ്ണൻ ദ്വാരകയിലെ രാജാവാണ്. അദ്ദേഹം ഗോപികമാരുമായി സല്ലപിക്കുന്നതിനെപ്പറ്റി വിഷ്ണുപുരാണത്തിൽ വർണിച്ചിട്ടുണ്ട്. ഭാഗവതത്തിൽ രാസക്രീഡയാണ് പ്രത്യേകം വിസ്തരിച്ചു വർണിതമായിരിക്കുന്നത്. പ്രാചീനകാലത്തു നമ്മുടെ നാട്ടിൽ കാമദേവനെ പ്രമാണിച്ചു മദനോത്സവം ആഘോഷിക്കുക പതിവായിരുന്നു. രാസക്രീഡയും മറ്റും ഇതിന്റെ ഒരു രൂപാന്തരമല്ലേ എന്ന് എന്തുകൊണ്ട് വിചാരിച്ചുകൂടാ? പ്രാചീനർ ചരിത്രനിർമാണത്തിൽ വിമുഖരായിരുന്നുവെന്നു പ്രസിദ്ധമാണല്ലോ. അവർ ആധുനികരെപ്പോലെ പേരും പെരുമയും നേടാൻ പണിപ്പെട്ടിരുന്നില്ല. അതുകൊണ്ടു ഗ്രന്ഥമെഴുതുന്നവർ തങ്ങളുടെ ഗുരുനാഥന്മാരുടെ പേരിലോ മറ്റോ ആയിരിക്കും സ്വകൃതികൾ പുറത്തിറക്കുന്നത്. പൂർവികരുടെ ഇത്തരം സ്വഭാവവിശേഷം മൂലം അന്നത്തെ കാര്യങ്ങളെപ്പറ്റി ചരിത്രമാർഗേണ അന്വേഷിക്കുകയെന്നത് ആകാശകുസുമം നോക്കി നടക്കുന്നതിനു തുല്യംതന്നെ.

കുരുക്ഷേത്രയുദ്ധത്തെപ്പറ്റിയും നമുക്കു ശരിയായ തെളിവുകൾ കിട്ടുന്നില്ല. എന്നാൽ, കൗരവന്മാരും പാഞ്ചാലന്മാരും തമ്മിൽ പോരാടിയിട്ടുണ്ടെന്നുള്ളതു നിസ്തർക്കമാണ്. ഒരു രണാങ്കണത്തിൽവെച്ചു ഭക്തിജ്ഞാനയോഗങ്ങളെപ്പറ്റി ഇത്ര വലിയ വാദം നടന്നത് എങ്ങനെ? കൃഷ്ണാർജ്ജുനസംവാദം ഉടനടി കുറിച്ചെടുക്കുന്നതിനു ചുരുക്കെഴുത്തു പഠിച്ച ആരെങ്കിലും അവിടെ ഹാജരുണ്ടായിരുന്നോ? ചിലരുടെ അഭിപ്രായം ഈ യുദ്ധം കേവലം കവികല്പിതവും ധർമാധർമ്മങ്ങളുടെ പോരാട്ടത്തെ സൂചിപ്പിച്ച് അന്യാപദേശരീതിയിൽ വർണിക്കപ്പെട്ടിട്ടുള്ളതുമാണെന്നത്രെ. ഇതും ഏറെക്കുറെ വാസ്തവമായി തോന്നുന്നുണ്ട്.

അർജ്ജുനനും കൂട്ടരും യഥാർത്ഥത്തിൽ ജീവിച്ചിരുന്നവരാണോ? അതോ വെറും കല്പിതകഥാപാത്രങ്ങളോ? ഇതാണ് അടുത്ത സംശയം. ശതപഥബ്രാഹ്മണം എന്ന പ്രാചീനഗ്രന്ഥത്തിൽ അശ്വമേധം ചെയ്തിട്ടുള്ളവരുടെ പേരെല്ലാം പ്രസ്താവിച്ചിട്ടുണ്ട്. അക്കൂട്ടത്തിൽ ജനമേജയന്റെയും മറ്റും പേരുകൾ കാണുന്നുണ്ടെങ്കിലും അർജ്ജുനൻ മുതൽപേരെപ്പറ്റി ഒരക്ഷരം പറ

ഞ്ഞിട്ടില്ല. എന്നാൽ, ഭാരതം തുടങ്ങിയ ഗ്രന്ഥങ്ങളിൽ യുധിഷ്ഠിരനും അനുജന്മാരും അശ്വമേധം ചെയ്തതായി പ്രസ്താവിച്ചിരിക്കുന്നു. ഇവിടെ ഒരു കാര്യമാണ് പ്രത്യേകം ഓർക്കേണ്ടത്. അതായത്, ഇത്തരം ചരിത്രാന്വേഷണങ്ങൾക്കും നമ്മുടെ പരമാദർശത്തിനും തമ്മിൽ ഒരു ബന്ധവുമില്ലെന്നുള്ളതുതന്നെ വേദശാസ്ത്രപുരാണങ്ങളെല്ലാം ചരിത്രകാരദൃഷ്ട്യാ വ്യാജപ്രസ്താവനകളാണെന്നു തെളിഞ്ഞാൽപ്പോലും നമുക്ക് ഒരു നഷ്ടവും വരാനില്ല.

എന്നാൽപ്പിന്നെ ചരിത്രംകൊണ്ടുള്ള പ്രയോജനമെന്താണെന്നു നിങ്ങൾ ചോദിക്കുമായിരിക്കും. യഥാർത്ഥചരിത്രം, സത്യസ്ഥിതി വെളിപ്പെടുത്തി നമ്മെ അന്ധവിശ്വാസത്തിൽ നിന്നു വിമുക്തരാക്കുന്നതിനാൽ, അത്യന്തം പ്രയോജനകരമാണെന്നുള്ളതിൽ തർക്കമില്ല. ജീവിതകാലം മുഴുവൻ മിഥ്യാബോധവലയത്തിൽക്കുടുങ്ങി യുക്തിമാർഗം അവലംബിക്കാതെയിരിക്കുന്നതു മൂഢത്വമാണ്. പരമാർത്ഥത്തെ ഗവേഷണം ചെയ്യുന്നതിൽ ഈ ദേശക്കാർ പൊതുവിൽ പരാങ്മുഖരത്രെ. പൊതുജനോപയോഗപ്രദമായ ഒരു സംഗതി നാട്ടിൽ പ്രചരിപ്പിക്കുന്നതിനുവേണ്ടി ഒരു കളവു പറയുന്നതുകൊണ്ടു തരക്കേടില്ലെന്നാണ് ഇവിടത്തെ പല വർഗക്കാരുടെയും വിശ്വാസം. നമ്മുടെ മിക്ക മന്ത്രങ്ങളും തന്ത്രങ്ങളും 'മഹാദേവൻ പാർവതിയോടു പറഞ്ഞു' എന്ന വാക്യം കൊണ്ടു തുടങ്ങിയിരിക്കുന്നതിന്റെ കാരണം ഇതാണ്. പഴയ ഐതിഹ്യങ്ങളിലും മറ്റും അന്തർഭവിച്ചിരിക്കുന്ന അന്ധവിശ്വാസങ്ങളുടെ ശക്തി എത്രമാത്രമാണെന്നു പറഞ്ഞറിയിക്കുവാൻ പ്രയാസം. ഏതായാലും കഴിയുന്നിടത്തോളം സത്യമാർഗാവലംബിയാകേണ്ടതു മനുഷ്യന്റെ കടമയാണ്.

ഭഗവദ്ഗീതയിൽ അടങ്ങിയിരിക്കുന്ന തത്ത്വങ്ങളെപ്പറ്റിയാണ് ഇനി ചിന്തിക്കാനുള്ളത്. അതിവിസ്തൃതവും അതീവഗഹനവുമായിട്ടുള്ള വേദാന്തകാന്താരത്തിലൂടെ ദിഗ്ഭ്രമം പൂണ്ടു പൈദാഹപരവശനായി അലഞ്ഞുനടക്കുന്ന ഒരു ജിജ്ഞാസുവിനു ഭഗവദ്ഗീത ഫലതരുക്കളാലാവൃതമായ തണ്ണീർ നിറഞ്ഞ ഒരു താമരപ്പൊയ്കയാണെന്നു ചുരുക്കിപ്പറയാം. ഉപനിഷത്തുകളിൽ നിരവധി ആത്മീയതത്ത്വങ്ങളെപ്പറ്റി സവിസ്തരം നിരൂപണം ചെയ്തിട്ടുണ്ടെങ്കിലും അവയെല്ലാം അനുക്രമമായി കൂട്ടിച്ചേർത്തു കാര്യഭാഗം സംഗ്രഹിച്ചാണ് ഗീതയിൽകൊണ്ടു വന്നിട്ടുള്ളത്. വേദാന്തസമുദ്രത്തിൽ ചിന്നിച്ചിതറിക്കിടക്കുന്ന തത്ത്വരത്നങ്ങളെല്ലാം ഈ ഒരൊറ്റ അക്ഷയപാത്രത്തിൽ നിക്ഷേപിക്കപ്പെട്ടിരിക്കുന്നു.

ഗീതയെ അതിനു മുമ്പുണ്ടായിട്ടുള്ള വേദോപനിഷത്തുക്കളിൽനിന്നു വ്യാവർത്തിച്ചു കാണിക്കുന്നതെന്താണ്? അതിലെ പ്രതിപാദ്യവിഷയങ്ങളെപ്പറ്റി പൂർവഗ്രന്ഥങ്ങളിൽ സുവ്യക്തമായി വിവരിച്ചിട്ടുണ്ടെങ്കിലും അവയ്ക്ക് അന്യോന്യബന്ധമുണ്ടെന്നുള്ള സൂക്ഷ്മതത്ത്വം വെളിപ്പെട്ടിരുന്നില്ല. തന്മൂലം ഭക്തിജ്ഞാനയോഗങ്ങളിൽ സുഗമതരമായ മാർഗം ഏതാണെന്നുള്ള സംശയവും തത്സംബന്ധമായ നിരർത്ഥവാദങ്ങളും അക്കാലത്തു പ്രബലമായിരുന്നു. വേദാന്തമതത്തിലുണ്ടായിരുന്ന ഈ വികല്പങ്ങളെയെല്ലാം നീക്കി മേല്പറഞ്ഞ മാർഗങ്ങൾ പരസ്പരഭിന്നങ്ങളല്ലെന്നും മോക്ഷലാഭത്തിൽ അവയെല്ലാം ഏകോപിച്ചു പ്രവർത്തിക്കുന്നതിനാൽ അവയ്ക്കു തമ്മിൽ അവഗാഢമായ ബന്ധമുണ്ടെന്നും ആദ്യമായി സ്ഥാപിച്ചതു ഗീതാകർത്താവാകുന്നു. ഈ ത്രിവിധമാർഗങ്ങൾക്കുള്ള യോജിപ്പിനെ വെളിവായി തെളിയിക്കുവാൻ ശ്രീകൃഷ്ണനുപോലും ചില ഭാഗത്തു സാധിക്കാതെ വന്നിട്ടുണ്ട്. ഇത്ര വളരെ ദുർഗ്രഹമായ ഈ സംഗതിയിൽ ശ്രീരാമകൃഷ്ണപരമഹംസദേവൻ പരിപൂർണവിജയം നേടി.



ഗീതോപദേശത്തിലടങ്ങിയിരിക്കുന്ന നിഷ്കാമകർമത്തെപ്പറ്റിയാണ് ഇനി അല്പം പറയേണ്ടത്. പലരും തെറ്റിദ്ധരിച്ചിട്ടുള്ള ഒന്നാണ് പ്രസ്തുതവിഷയം. ഒരു ഉദ്ദേശ്യവും കൂടാതെ എന്തെങ്കിലും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനെ നിഷ്കാമ കർമമായി ചിലർ വ്യാഖ്യാനിക്കുന്നു ഇക്കണക്കിനു മൃഗങ്ങളും പക്ഷികളും മറ്റും ഒന്നാംതരം കർമയോഗികളായിത്തീരും. മറ്റു ചിലർ മഹാകർമയോഗിയായിരുന്ന ജനകരാജാവിനെ ഉദാഹരണമാക്കി അദ്ദേഹത്തെ അനുകരിക്കാൻ ശ്രമിക്കുന്നു. അദ്ദേഹം ഗൃഹസ്ഥാശ്രമിയായിരുന്നതിനാൽ വിവാഹം ചെയ്തു കുറെ കുട്ടികളുണ്ടായാൽ സാക്ഷാൽ ജനകനായിത്തീരുമെന്നത്രെ ഇക്കൂട്ടരുടെ വിശ്വാസം! ഒരു നിഷ്കാമകർമയോഗി സദാപി സാത്വികനായിരിക്കണം. അനുകമ്പയും സ്നേഹവും നിറഞ്ഞ ഹൃദയമാണ് അവന്റെ പ്രധാന സമ്പത്ത്. കരുണാശ്രുപൂർണങ്ങളായ നേത്രങ്ങൾക്കൊണ്ട് അവൻ വിശ്വവീക്ഷണം ചെയ്യുന്നു. സ്നേഹമാകുന്ന പാശത്താൽ അവനു ലോകത്തെ മുഴുവൻ ബന്ധിക്കാൻ കഴിയും.

മോക്ഷമാർഗങ്ങളായ ഭക്തിജ്ഞാനയോഗങ്ങളുടെ സമന്വയം, ഫലേച്ഛ കൂടാതെ ഈശ്വരാർപ്പണമായുള്ള കർമാനുഷ്ഠാനം എന്നീ രണ്ടു വിഷയങ്ങളാണ് ഗീതയിൽ പ്രത്യേകം പ്രതിപാദിക്കപ്പെട്ടിട്ടുള്ളത്.

ഇനി നമുക്ക് ഗീതയിൽ ദ്വിതീയാധ്യായത്തിലെ ഒരു ഭാഗം വായിച്ചു നോക്കാം:

തം തഥാ കൃപയാവിഷ്ട-
മശ്രുപൂർണ്ണാകുലേക്ഷണം
വിഷീദന്തമിദം വാക്യ-
മുവാച മധുസൂദനഃ

കുതസ്ത്വാ കശ്മലമിദം
വിഷമേ സമുപസ്ഥിതം
അനാര്യജുഷ്ടമസ്വർഗ്ഗ്യ-
മകീർത്തികരമർജ്ജുന?

ക്ലൈബ്യം മാ സ്മ ഗമഃപാർത്ഥ
നൈതത്ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗർബല്യം
ത്യക്ത്വോത്തിഷ്ഠ പരന്തപ!

'തം തഥാ കൃപയാവിഷ്ടം' എന്നാരംഭിക്കുന്ന പദ്യത്തിൽ സംസാരദുഃഖിതനായ അർജ്ജുനന്റെ അപ്പോഴത്തെ മന:സ്ഥിതി എത്ര ഭംഗിയായി ചിത്രീകരിച്ചിരിക്കുന്നു. ഈ വിഷമഘട്ടത്തിൽ 'ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ'

എന്ന് ഉപദേശിച്ച ഭഗവാൻ എന്തിനായിട്ട് അർജ്ജുനനെ യുദ്ധത്തിനു പ്രേരിപ്പിക്കുന്നു? എന്തെന്നാൽ തന്റെ സുഹൃത്തിന്റെ വ്യസനം കേവലം ലൗകികമായിട്ടുള്ളതല്ലെന്ന് അദ്ദേഹം മനസ്സിലാക്കി. സ്വതേ രണശൂരനായ അർജ്ജുനന് ഇപ്പോൾ നേരിട്ട സമരവൈമുഖ്യം അഹിംസാത്മകമായ സത്വഗുണത്തിൽനിന്ന് ഉത്ഭവിച്ചതല്ലായിരുന്നു. ആ മായാവിമോഹിതൻ പോർക്കളത്തിലെത്തിയ മാത്രയിൽ ഭയാക്രാന്തനായി അനുകമ്പാഭരിതനായിത്തീർന്നുപോയി. ഹൃദയസ്ഥിതമായിരുന്ന തമസ്സിന്റെ പ്രവർത്തനമല്ലെങ്കിൽ പിന്നെന്താണ് ഇതിനുള്ള ഹേതു? അർജ്ജുനൻ യുദ്ധോത്സുകനാണെന്നും ഹിംസയിൽ തെല്ലും മടിയില്ലാത്തവനാണെന്നും അദ്ദേഹം ചാപശരതൂണീരാദികൾ ധരിച്ചു രഥാരൂഢനായി രണാങ്കണത്തിൽ പ്രവേശിച്ചതുകൊണ്ടുതന്നെ നിശ്ചയിക്കാം. തന്റെ ഗുരുനാഥനും ബന്ധുക്കളും എതിർഭാഗത്തുനിൽക്കുന്നതു കണ്ടപ്പോൾ പെട്ടെന്നു ഭാവം മാറിയതു മായാപാശത്താൽ ബദ്ധനായതുകൊണ്ടല്ലേ? ഈയവസരത്തിൽ ജ്ഞാനസ്വരൂപനായ ഭഗവാന്റെ ചുമതലയെന്താണ്? സംസാരസാഗരത്തിൽ വീണു നിലകിട്ടാതെ നീന്തിത്തളരുന്ന ആത്മമിത്രത്തെ കരകേറ്റി രക്ഷിച്ചു സ്വധർമനിർവഹണശക്തിനാക്കിത്തീർക്കുക എന്നതുതന്നെ. എല്ലാ മനുഷ്യരിലുമുള്ളതുപോലെ അർജ്ജുനനിലും അന്തർലീനമായിരിക്കുന്ന ആത്മചൈതന്യത്തെ ഉണർത്തുന്നതിനാണ് അദ്ദേഹം തുനിഞ്ഞത്. താൻ ആരാണെന്നറിയാത്തതുകൊണ്ട് അർജ്ജുനൻ ഭ്രമിച്ചുപോകുന്നു. അവ്യയനും അനാദ്യന്തനുമായ ആത്മാവാണ് താൻ എന്നുള്ള ബോധം അദ്ദേഹത്തിനുണ്ടായിരുന്നെങ്കിൽ ഈ ക്ഷീണഭാവം അപ്പോൾ പ്രത്യക്ഷപ്പെടുകയില്ലായിരുന്നു. അതു കണ്ടിട്ടാണ് ഭഗവാൻ പറയുന്നത് 'നൈതത്ത്വയ്യുപപദ്യതേ' നിത്യചൈതന്യമൂർത്തിയായ നിനക്ക് ഈ ആലസ്യം ഒരിക്കലും യോഗ്യമല്ല – എന്ന്. 'നീ ആരാണെന്നും എന്തു ശക്തിയാണ് നിന്നിൽ സ്ഥിതി ചെയ്യുന്നതെന്നും നീ ആദ്യമായി മനസ്സിലാക്കുക. എന്നിട്ടോ? ക്ലൈബ്യം മാ സ്മ ഗമഃ' 'വീരന്മാർക്ക് ഉചിതമല്ലാത്ത ഈ ഭയം വെടിയുക. അധൈര്യത്തിന് ഒരിക്കലും അടിമപ്പെടരുത്.' ഇതാണ് ഭഗവാന്റെ ഉപദേശം. ഈ ലോകത്തിൽ എന്തെങ്കിലും പാപമെന്ന പേരിൽ ഉൾപ്പെടുത്താമെങ്കിൽ അതു ഭയം മാത്രമാകുന്നു. അതിനാൽ 'ക്ലൈബ്യം മാ സ്മ ഗമഃ' എന്നതുതന്നെയാണ് സമയോചിതമായ ഉപദേശം. ഈ ശ്ലോകം വായിക്കുന്നവന് ഗീത മുഴുവൻ പഠിക്കുന്നതുകൊണ്ടുള്ള ഫലം കിട്ടും.

ദീപാവലി 1967

# 38
# ജീൻ മെലിയർ

## നിരീശ്വരനും സമത്വവാദിയുമായിരുന്ന ഒരു മതപുരോഹിതൻ

നാഗരികതയുടെ കഥ (The story of civilisation) എന്ന വിശ്രുതഗ്രന്ഥപരമ്പരയിലെ ഒമ്പതാം വാല്യത്തിൽ ഗ്രന്ഥകാരനായ വിൽഡ്യൂറന്റ് അത്ഭുതചരിതനായ ഒരു പാതിരിയുടെ ജീവിതകഥ രസകരമായി വിവരിക്കുന്നുണ്ട്. വായിച്ചുനോക്കേണ്ട ഒന്നാണത്. ഫ്രെഞ്ചുകാരനായ ഈ പാതിരിയുടെ പേരാണ് ജീൻ മെലിയർ. ഏ.ഡി. 1678 മുതൽ 1733 വരെയാണ് അദ്ദേഹത്തിന്റെ ജീവിതകാലം. ഫ്രാൻസിൽ ഒരിടവക (Parish) യിലെ പാതിരിയായിരുന്ന മെലിയർ മരിക്കുന്നതുവരെ – മുപ്പതു വർഷം – ആ നിലയിൽത്തന്നെ കഴിച്ചുകൂട്ടി. എന്നാൽ, ഇക്കാലമത്രയും നിർമ്മതത്വവും നിരീശ്വരത്വവുമാണ് ഈ പുരോഹിതനിൽ കുടിക്കൊണ്ടിരുന്നതെന്ന വസ്തുത ബഹുവിചിത്രമായിരിക്കുന്നു. മതക്കുപ്പായത്തിനുള്ളിലിരുന്ന രഹസ്യം മരണാനന്തരമേ പുറത്തു വന്നുള്ളു. എല്ലാവർക്കും സന്തോഷവും സംതൃപ്തിയും ഉണ്ടാകുമാറ് മെലിയർ തന്റെ പുരോഹിതകർമം ഈ മുപ്പതു വർഷവും മുടങ്ങാതെ നടത്തിക്കൊണ്ടുപോന്നു. ആർക്കും ഒരു സംശയവും തോന്നിയില്ല അദ്ദേഹത്തിന്റെ മതവിശ്വാസത്തെപ്പറ്റി. ഏറ്റവും ലളിതമായി ജീവിക്കാനാവശ്യമായ തുകമാത്രം തന്റെ ശമ്പളത്തിൽനിന്നെടുത്തുകൊണ്ടു ബാക്കി മുഴുവൻ അദ്ദേഹം ഇടവകയിലെ പാവങ്ങൾക്കു വീതിച്ചുകൊടുത്തിരുന്നു. ഈ ദീനബന്ധു മരണമടയുന്നതിനു മുമ്പ് തന്റെ കൈവശമുണ്ടായിരുന്നതെല്ലാം ഇട

വകയിലെ ജനങ്ങൾക്കായി ദാനംചെയ്തു. ഇക്കൂട്ടത്തിൽ വിലപ്പെട്ടതായിട്ടുണ്ടായിരുന്നത് ഒരു പ്രബന്ധത്തിന്റെ മൂന്നു കയ്യെഴുത്തുപ്രതിയാണ്. മരണപത്രം (Testament) എന്നാണ് അതിനു പേരു കൊടുത്തിരുന്നത്. ഒരു കയ്യെഴുത്തുപ്രതിയിൽ 'ഇടവകക്കാർക്കുള്ളത്' എന്നു പ്രത്യേകം കുറിച്ചിരുന്നു. അതിൽ അവരെ സംബോധനചെയ്തുകൊണ്ട് മെലിയർ അവരോട് ആദ്യമായി മാപ്പു ചോദിച്ചിരിക്കയാണ്. എന്തിനെന്നോ? മതത്തിന്റെ ഇരുട്ടിലൂടെയും ഇടവഴിയിലൂടെയും അവരെ ഇത്ര നാളും കൊണ്ടുനടന്നതിന്. 'എന്റെ മനോഭാവങ്ങൾക്ക് ഇത്ര കടകവിരുദ്ധമായ ഒരു തൊഴിൽ ഞാൻ സ്വീകരിച്ചുവെങ്കിൽ അതു ലാഭേച്ഛകൊണ്ടൊന്നുമായിരുന്നില്ല. ഞാൻ മാതാപിതാക്കന്മാരെ അനുസരിച്ചു' (If embraced a profession so directly, opposed to my sentiments, it was not through cupidity, I obeyed my parents) എന്ന് മെലിയർ തുറന്നു സമ്മതിച്ചിരിക്കുന്നു.

ഈ ഗ്രാമീണപുരോഹിതനെപ്പോലെ ക്രിസ്തുമതത്തിന്റെ നേരെ ഇത്രയും കഠോരമായ ആക്രമണം നടത്താൻ ഫ്രാൻസിൽ അക്കാലംവരെ ആരും മുതിർന്നിട്ടില്ല. യുക്തിയുക്തമായ ചോദ്യശരങ്ങൾകൊണ്ടു ബൈബിളിന്റെ ഉടലാകെ അദ്ദേഹം കീറിമുറിച്ചിരിക്കുന്നു. പുതിയ നിയമത്തിലെ (New Testament) അത്ഭുതങ്ങൾ (Miracles) പരിശുദ്ധവഞ്ചനകളോ അതോ പ്രകൃതിയുടെ വ്യാപാരങ്ങളെപ്പറ്റിയുള്ള തെറ്റിദ്ധാരണകളോ? യുക്തിബോധത്തെ അവഗണിച്ചു നാം ഇത്തരം കെട്ടുകഥകളിൽ വിശ്വസിക്കണമോ? തന്റെ സൃഷ്ടിജാലങ്ങളെ നിത്യനരകത്തിലേക്കു തള്ളിവിടുന്ന ഒരു ദൈവത്തിൽ പരിഷ്കൃതാശയനായ ഏതെങ്കിലും മനുഷ്യനു വിശ്വസിക്കാൻ കഴിയുമോ? ഇതുപോലെ സഹജീവികളെ അതിക്രൂരവും മൃഗീയവുമായ ദണ്ഡനത്തിനിരയാക്കുന്ന പൈശാചികസ്വഭാവം എത്രയും നിഷ്ഠൂരമായ മനുഷ്യപ്രകൃതിയിൽപ്പോലും കാണുന്നുണ്ടോ? ഇങ്ങനെ ആ പ്രബന്ധത്തിൽ ചോദ്യങ്ങളുടെ കൂരമ്പുകൾ കോരിച്ചൊരിഞ്ഞുകൊണ്ട് ഒടുവിൽ മെലയിർ വിളിച്ചുപറയുകയാണ്: 'അതുകൊണ്ട്, അല്ലയോ ദൈവശാസ്ത്രജ്ഞന്മാരേ, നിങ്ങളുടെ ദൈവം ദുഷ്ടരിൽ ദുഷ്ടനായ മനുഷ്യനെക്കാളും കടുത്ത ദുഷ്ടനാണെന്നു വിശ്വസിക്കുക.' ഒരു ബോധവുമില്ലാത്ത ജനസമൂഹത്തെ ഭീഷണിപ്പെടുത്തി ചൂഷണം ചെയ്യാൻ പുരോഹിതന്മാരാണ് ദൈവത്തെ ഇങ്ങനെയൊരു കൊടുംകൊലയാളിയാക്കിത്തീർത്തത്. ഈ ഭയങ്കരദൈവത്തിന്റെ അസ്തിത്വത്തിൽ വിശ്വസിക്കാൻ പ്രയാസപ്പെടുന്നവരല്ലേ ഭൂരിപക്ഷം മനുഷ്യരും? മനുഷ്യന്റെ സന്മാർഗ്ഗബോധവും ഇത്തരം അന്ധവിശ്വാസവും തമ്മിൽ പൊരുത്തപ്പെടുന്നതെങ്ങനെ? എല്ലാ മതഗ്രന്ഥങ്ങളും ദൈവത്തിൽ സ്തുതി വർഷിക്കുന്നു. പക്ഷേ, അതേസമയം ഈ രാക്ഷസീയശക്തിയുടെ പ്രഹരങ്ങളിൽനിന്നു - ഭൂകമ്പം, ജലപ്രളയം, സാംക്രമികരോഗം തുടങ്ങിയ ദൈവികദണ്ഡനങ്ങളിൽ നിന്ന് - രക്ഷനേടാൻ മനുഷ്യർ പാടുപെടുകയും ചെയ്യുന്നു. എന്തൊരു വൈപരീത്യം. ഈശ്വരവിശ്വാസം അസ്വാഭാവികമാണെന്ന വാദമാണ് ഇവിടെ മെലിയർ കൊണ്ടുവരുന്നത്. മുഗ്ദ്ധമനസ്സുകളിൽ വിശ്വാസം അടിച്ചേല്പ്പിക്കുകയാണ്. അതു തനിയേ ഉയർന്നുവരുന്നതല്ല. ശിശുക്കൾ സ്വതേ നിരീശ്വരരാണെന്നും അദ്ദേഹം വിചാരിക്കുന്നു. ദൈവത്തെപ്പറ്റി



യാതൊരു വിവരവും അവർക്കില്ലല്ലോ. മുതിർന്നവരുടെ വിശ്വാസംപോലും പുരോഹിതവചനങ്ങളെ മാത്രം ആസ്പദമാക്കിയുള്ളതാണ്. ആർക്കും ഒന്നും അറിഞ്ഞുകൂടാത്ത ഒരു വിഷയം ശിശുഹൃദയങ്ങളിലേക്കു കടത്തിവിടാൻ സാഹസപ്പെടുന്നതിലുള്ള വിഡ്ഢിത്തവും വഞ്ചനയും മെലിയർ ഇവിടെ എടുത്തുകാണിക്കുന്നുണ്ട്. ക്രിസ്തുവിനെപ്പറ്റിയും അദ്ദേഹത്തിനു മതിപ്പില്ല. എല്ലാ ജീവിതസുഖങ്ങളെയും സ്വന്തം മാതാപിതാക്കളെത്തന്നെയും ഉപേക്ഷിച്ചു തന്റെ പിന്നാലെ ചെല്ലാനുപദേശിക്കയും പാവപ്പെട്ടവരുടെ നട്ടെല്ലു പൊട്ടിക്കുന്ന ദാരിദ്ര്യത്തെ സ്തുതിക്കയും ചെയ്യുന്ന ക്രിസ്തു ഒരു മതഭ്രാന്തനോ (Fanatic) മനുഷ്യവിദ്വേഷിയോ (Misanthrope) ആയിരുന്നുവെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. 'എന്തൊരു സുന്ദരമായ ധാർമികത' എന്ന ഈ വിമർശനത്തിലെ ചോദ്യം രസാവഹമായിട്ടുണ്ട്.

ഇപ്രകാരം മതത്തെയും ഈശ്വരനെയും പാടേ നിഷേധിച്ചതിനുശേഷം ഈ പ്രബന്ധത്തിൽ മെലിയർ ചെന്നുനില്ക്കുന്നതു കലർപ്പില്ലാത്ത ഭൗതികവാദത്തിന്റെ തിരുമുറ്റത്താണ്. പ്രകൃതി അഥവാ പദാർത്ഥം (matter) അതിൽത്തന്നെയുള്ള ശക്തിവിശേഷത്താൽ സ്വയം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. അതിന് ദൈവശാസ്ത്രജ്ഞൻ (Theologians) സാധാരണ കൊണ്ടുവരാറുള്ള ഒരാദികാരണത്തിന്റെ (First cause) ആവശ്യമേയില്ല എന്ന് അദ്ദേഹം സമർത്ഥിക്കുന്നു. നിങ്ങൾക്ക് എന്തെങ്കിലും ആരാധനാപാത്രം വേണമെന്നുണ്ടെങ്കിൽ, എത്രയോ ആളുകൾ ചെയ്യുന്നതുപോലെ സൂര്യനെ ആരാധിക്കുക. ആ തേജോഗോളമാണല്ലോ നമുക്കു ചൂടും വെളിച്ചവും തരുന്നത്. മെലിയർ ഇതെഴുതിയത് ഭാരതീയരുടെ സൂര്യനമസ്കാരത്തെ അനുസ്മരിച്ചുകൊണ്ടാകാം.

## സമത്വവാദി

സ്വകാര്യസ്വത്തുടമയെ നഖശിഖാന്തം എതിർക്കുന്ന ഒരു സമത്വവാദിയായിരുന്നു ഈ പുരോഹിതൻ. 'സ്വത്തു സ്തേയമാകുന്നു' (property is theft) എന്നതാണ് അദ്ദേഹത്തിനു പ്രമാണം. എല്ലാ ദോഷങ്ങളുടെയും വേരുകിടക്കുന്നത് സ്വകാര്യസ്വത്ത് എന്ന ഏർപ്പാടിലാകുന്നു. മതം, നിയമം, വിദ്യാഭ്യാസരീതി എന്നിവയെല്ലാം ഈ മുഷ്ടധനത്തെ സംരക്ഷിക്കാനും അതിനൊരു പവിത്രത (Sanctity) കല്പിക്കുവാനും ഉതകത്തക്കവിധം ക്രമപ്പെടുത്തിവച്ചിരിക്കയാണ്. നിയമകർത്താക്കളും മതാധികാരികളും ഒത്തുചേർന്നു മതത്തെ ഒരു ചൂഷണോപകരണമാക്കിയിരിക്കുന്നു. ജനങ്ങളെ ഭയപ്പെടുത്തി ഭരിക്കാൻ സ്റ്റേറ്റും പള്ളിയും ചേർന്നു നടത്തുന്ന ഗൂഢാലോചനയുടെ ഒരു ഭാഗമാണ് മതം. നിക്ഷിപ്തതാത്പര്യങ്ങളെ നിലനിർത്താൻവേണ്ടി സ്റ്റേറ്റിന്റെ പിൻബലത്തോടെ കൂട്ടക്കൊല നടത്താൻ പോലും പുരോഹിതർ മടിക്കാറില്ല. ഇക്കാര്യത്തിൽ അവർ നരഭുക്കുകളെക്കാളേറെ നികൃഷ്ടരാകുന്നു. പൗരോഹിത്യവും സ്വത്തുടമയും സർക്കാരും പങ്കാളിത്തം വഹിക്കുന്ന ഈ ജനമർദ്ദന വ്യവസ്ഥിതിയെ തകിടംമറിക്കാൻ ഒരു വിപ്ലവംതന്നെ ആവശ്യമാണ്. ഏതുതരം വിപ്ലവത്തെയും ഇതു സാധിക്കുമെങ്കിൽ, നീതീകരിക്കാമെന്നതിനു സംശയമില്ല. അതുകൊണ്ട്, എല്ലാ സ്വത്തും ബലപ്രയോഗത്താലായാലും പൊതുവുടമയിലേക്കു നീക്കം ചെയ്യപ്പെടട്ടെ. സ്ത്രീപുരുഷന്മാർ

മതാചാരങ്ങൾക്കടിമപ്പെടാതെ യഥേഷ്ടം വിവാഹാദികാര്യങ്ങൾ നടത്തട്ടെ. കുട്ടികൾ മതവിദ്യാലയങ്ങളിൽനിന്നു പുറത്തു കടന്നു പബ്ലിക് സ്കൂളുകളിൽ പഠിക്കട്ടെ. ഇങ്ങനെ പോകുന്നു ധീരവും സ്വതന്ത്രവുമായ മെലിയറുടെ ചിന്താഗതി. അക്കാലത്തെ ഇരുട്ടടഞ്ഞ കാലാവസ്ഥ വച്ചുനോക്കിയാൽ സ്തുത്യർഹമായ ദീർഘദർശനമാണിത്. ഇരുപതാം നൂറ്റാണ്ടിന്റെ ആശയഗരിമയും അവലോകനപടുതയും ഇതിൽ പ്രതിഫലിക്കുന്നുണ്ട്. ജീവിച്ചിരുന്ന കാലത്താണ് ഇതൊക്കെ പുറത്തു വന്നിരുന്നതെങ്കിൽ മതരാക്ഷസന്മാർ ബ്രൂണോവിനെപ്പോലെ ഈ പുരോഹിതനെയും ചുട്ടെരിച്ചുകളഞ്ഞേനെ.

വിപ്ലവത്തിന്റെ ബൈബിളെന്നു പറയാവുന്ന ഈ വിശിഷ്ടപ്രബന്ധത്തിന്റെ ഒരു ഭാഗം മാത്രം വാൾട്ടയർ 1762-ൽ പ്രസിദ്ധീകരിച്ചു. അദ്ദേഹത്തിനേ അതിനു ധൈര്യമുണ്ടായുള്ളു. ഫ്രഞ്ചുവിപ്ലവത്തിനു പ്രചോദനം നൽകാനും ഈ ഗ്രന്ഥം ഉപകരിച്ചുവെന്നു പറയപ്പെടുന്നു. 1772-ൽ ഇതിന്റെ ഒരു സംഗ്രഹം മുദ്രിതമായി. മുഴുവനും അച്ചടിയിൽപ്പെടാൻ പിന്നെയും കാലം മുന്നോട്ടു പോകേണ്ടിവന്നു. 1861-നും 1864-നും ഇടയ്ക്കേ അതു സാദ്ധ്യമായുള്ളു. ഈ അപൂർവഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണം പിന്നീടു നിന്നുപോകുകയാണുണ്ടായത്. സ്വതന്ത്രചിന്താലോകത്തിന് ഇതു വലിയൊരു നഷ്ടം തന്നെ. സർവ്വവിജ്ഞാനകോശത്തിൽപ്പോലും (Encyclopaedia Britanica) ജീൻ മെലിയറുടെ പേരു കാണുന്നില്ല. മതാധികാരികൾ ഏതെല്ലാംരൂപത്തിൽ എവിടെയെല്ലാം കൈകടത്തുന്നുണ്ടെന്നാരറിഞ്ഞു!

ദീപാവലി 1967

# 39
# പരിണാമസിദ്ധാന്തം

മനുഷ്യന്റെ മുത്തച്ഛൻ മർക്കടമാണെന്നു പറഞ്ഞാൽ വിശ്വസിക്കാത്തവർ ഇന്നും ധാരാളമുണ്ട്. വാനരശബ്ദത്തിൽത്തന്നെ (വാ-നര?) നരവാനരബന്ധം പ്രതീതമാകുന്നുണ്ടെങ്കിലും അവർ അതു സമ്മതിക്കാറില്ല. കലാലൻ മണ്ണുകൊണ്ടു ഘടാദിരൂപങ്ങൾ തീർത്തു തള്ളുന്നതുപോലെ ഒരീശ്വരൻ ഈ ജീവജാലങ്ങളെയെല്ലാം അന്യോന്യബന്ധമില്ലാതെ സൃഷ്ടിച്ചു വിടുന്നു എന്ന് ഇക്കൂട്ടർ വിശ്വസിക്കുന്നു. സർവത്തിനും ഒരു സൃഷ്ടികർത്താവിനെ സങ്കല്പിക്കുന്ന ഇത്തരക്കാരോട് മനുഷ്യനും കുരങ്ങും മാത്രമല്ല, പട്ടി, കുതിര തുടങ്ങിയ മറ്റു പല ജന്തുക്കളും ഒരു കാലത്ത് ഒരേ കുടുംബത്തിൽപ്പെട്ടിരുന്നു എന്നു പറഞ്ഞാലോ? അവർ ഒന്നുകൂടെ അന്ധാളിച്ചേക്കും. എങ്കിലും സത്യം അതാണെന്നു ശാസ്ത്രം തെളിയിക്കുന്നു. ഈ ശാസ്ത്രസത്യപ്രകാശത്തെ ആദ്യമായി ലോകസമക്ഷം പരീക്ഷണനിരീക്ഷണങ്ങൾ വഴിയായി പ്രത്യക്ഷപ്പെടുത്തിയ വിശ്രുതവിജ്ഞാനിയാണ് ഡാർവിൻ. അദ്ദേഹം സ്ഥാപിച്ചതാണ് പരിണാമസിദ്ധാന്തം (Theory of Evolution). അതു സൃഷ്ടിവാദത്തെ അടിയോടെ ഇളക്കി മറിച്ചു. തന്മൂലം വിജ്ഞാനലോകത്തിൽ വലിയ ഒരു വിപ്ലവം തന്നെ ഉണ്ടായി. ഇപ്പോൾ പരിണാമസിദ്ധാന്തത്തിലെ മൗലികതത്ത്വങ്ങൾ ജീവിതപ്രമാണങ്ങളായി പണ്ഡിതലോകം നിസ്സംശയം സ്വീകരിച്ചുകഴിഞ്ഞിരിക്കുന്നു. ജീവൻ പരിണാമ സ്വഭാവിയാണെന്നുള്ള സത്യമാണ് പ്രസ്തുത സിദ്ധാന്തത്തിനാധാരമായി നിൽക്കുന്നത്. അത് ആർക്കും നിഷേധിക്കുവാൻ പാടില്ലാത്തവിധം തെളിവുകളെക്കൊണ്ടു സ്ഥാപിതമായിവരി

കയാണ്. എന്നിട്ടും ഇതിൽ വിശ്വസിക്കാത്തവരും അന്ധമായി എതിർവാദം പുറപ്പെടുവിക്കുന്നവരും ഉണ്ടെന്നു കാണുന്നത് അത്ഭുതമല്ലെ?

എന്താണ് ഈ അവിശ്വാസ്യതയ്ക്കു കാരണം? അറിവിന്റെ കുറവു മാത്ര മാണെന്നു പറഞ്ഞുകൂടാ. എന്തെന്നാൽ അറിവുള്ളവർക്കും ഇത്തരം അഭി പ്രായങ്ങൾ അസുഖപ്രദങ്ങളാകാറുണ്ട്. അവയെല്ലാം തെറ്റാണെന്നു തെളി യിക്കാനും അവർ പാടുപെടുന്നു! മനുഷ്യവർഗത്തെ ഇത്രനാളും ഭരിച്ചതും വിശ്വാസമാണ്. അറിവിനേക്കാൾ പഴക്കമുണ്ട് വിശ്വാസത്തിന്. അനേകതല മുറക്കാലം പരമ്പരയാ പടർന്നുപിടിച്ചു വേരുറച്ച വിശ്വാസം അത്യന്തം അന്ധ മായാൽത്തന്നെയും അതിനെ പരിപാലിച്ചു കൊണ്ടുപോകുന്നതിനുള്ള ഒരു വാസന മനുഷ്യനിൽ കാണുന്നുണ്ട്. മനുഷ്യമനസ്സിന്റെ ഒരു പ്രത്യേക സ്വഭാ വമാണിത്. യാഥാസ്ഥിതികത്വത്തിന്റെ അടിസ്ഥാനവും ഇതുതന്നെയാണ്. ചിരകാലപോഷിതമായ വിശ്വാസത്തെ നവീനവിജ്ഞാനംകൊണ്ട് ഇളക്കു വാൻ നോക്കുന്നതു പാർത്തിണങ്ങി പഴകിയ ഒരു തറവാട്ടിൽനിന്നും മാറി ത്താമസിക്കുവാൻ പറയുന്നതുപോലെയത്രെ. അതു മനസ്സിൽ അനിഷ്ടമായ ഒരു അസ്വസ്ഥതയുണ്ടാകുന്നു. പഠിച്ചവർപോലും പഴമയിൽനിന്ന് വിട്ടു നിൽക്കുവാൻ മടിക്കുന്നത് ഇതുകൊണ്ടാണ്. മനുഷ്യൻ ഈശ്വരന്റെ ഒരു പ്രത്യേകസൃഷ്ടിയാണെന്ന് അടുത്തകാലംവരെ സർവ്വരും വിശ്വസിച്ചിരുന്നു. സൃഷ്ടിവാദികളുടെ സിദ്ധാന്തങ്ങളെ ചോദ്യംചെയ്വാനും ആരും ധൈര്യ പ്പെട്ടില്ല. ഇങ്ങനെ ലോകം വിശ്വാസത്താൽ ഭരിക്കപ്പെട്ട് അന്ധഗജന്യായേന മതബോധവും സദാചാരനിയമങ്ങളും വളർന്നു വേരുറച്ചു. ഈ നിലയിൽ എത്രയോ നൂറ്റാണ്ടുകൾ കഴിഞ്ഞുപോയി. ആ സ്ഥിതിക്ക് ഇത്തരം വിശ്വാ സപ്രമാണങ്ങളെയെല്ലാം വേരോടെ അറുത്തുമാറ്റുന്ന പരിണാമവാദത്തോട് ആളുകൾ മല്ലിടുന്നതിൽ എന്താണത്ഭുതം? തത്ത്വജ്ഞാനികളെന്നും ശാസ്ത്രജ്ഞന്മാരെന്നും അഭിമാനിക്കുന്നവർകൂടി പരിണാമവാദം ശരിയായി പഠിക്കാതെയും തദധിഷ്ഠാനങ്ങളായ തെളിവുകൾ പരിശോധിക്കാതെയും പ്രതിവാദകോലാഹലം കൂട്ടിയിട്ടുണ്ട്. അതിനാൽ പ്രസ്തുത ശാസ്ത്രമാർഗ ത്തിൽ കാണുന്ന, ആർക്കും ഒരുവിധത്തിലും നിഷേധിക്കാൻ സാധിക്കാത്ത ചില പ്രധാന തെളിവുകൾ ഇവിടെ പ്രസ്താവിക്കുന്നത് സംഗതമായിരിക്കു മെന്നു വിചാരിക്കുന്നു. അതിനു മുമ്പായി പരിണാമവാദം എന്താണെന്നു സംക്ഷിപ്തമായിട്ടെങ്കിലും കാണിക്കേണ്ടത് ആവശ്യമാണ്.

പരിണാമപദത്തിന് ഒന്നു മറ്റൊന്നായി മാറുക എന്നൊരർത്ഥം സാധാ രണ കല്പിക്കാറുണ്ട്. എന്നാൽ, ഇത്രയുംകൊണ്ട് അതിന്റെ മൂലപദത്തിൽ അന്തർഭൂതമായിരിക്കുന്ന അർത്ഥം മുഴുവൻ ലഭിക്കുമോ എന്ന് സംശയമാണ്. ജീവൻ പരിണാമിയാണെന്നു പറയുമ്പോൾ ഒരു ജീവി പെട്ടെന്നു മറ്റൊരു ജീവിയായി മാറിപ്പോകുന്നു എന്നു ധരിക്കുന്നത് അബദ്ധമാകുന്നു. അങ്ങനെ പെട്ടെന്നൊരു മാറ്റം ഒരു ജീവിയിലും കാണുന്നതല്ല. ജീവൻ അതിന്റെ ലഘു രൂപങ്ങളിൽനിന്നും സങ്കീർണരൂപങ്ങളായി വികസിക്കുന്നു എന്നുകൂടി നാം മനസ്സിലാക്കേണ്ടതുണ്ട്. പരിണാമപഥത്തിൽക്കൂടിയുള്ള ഒരേ ജീവപ്രവാഹ മാണ് വിവിധ ജീവജാലങ്ങളായി അഭിവ്യക്തിയെ പ്രാപിച്ചിരിക്കുന്നത്.



അതിസൂക്ഷ്മമായി അത്യന്തമന്ദഗതിയിൽ പല കാരണങ്ങളാലും വന്നു ചേരുന്ന ചില മാറ്റങ്ങൾക്കു വിധേയമായി ഒരു ജീവിവർഗം അനേകലക്ഷം കൊല്ലങ്ങൾക്കൊണ്ടു മറ്റൊരു ജീവിവർഗമായി പരിണമിക്കുമെന്നുള്ളതാണ് ഡാർവിൻ സ്ഥാപിച്ച സിദ്ധാന്തത്തിന്റെ സാരാംശം. ഇതു പ്രകാരം ഇപ്പോൾ കാണുന്ന ജീവിവർഗങ്ങളെല്ലാം ഏതാനും മൂലവർഗങ്ങളിൽനിന്നും പരിണ മിച്ചവയാണെന്ന് അദ്ദേഹം തെളിയിക്കുന്നു. ഈ പരിണാമത്തിനു പ്രേരക മായി പ്രവർത്തിക്കുന്ന രണ്ടു പ്രധാന പ്രകൃതിനിയമങ്ങളുണ്ട്. അവ ഭിന്നീ കരണം (Variation) പ്രകൃതിനിർദ്ധാരണം അഥവാ സ്വാഭാവികമായ തെര ഞ്ഞെടുപ്പ് (Natural selection) എന്ന പേരുകളാൽ അറിയപ്പെടുന്നു. ഭിന്നീ കരണം എന്ന വാക്ക് കൂടുതൽ വിശദീകരണം ആവശ്യപ്പെടുന്ന ഒന്നത്രെ. ബാഹ്യാഭ്യന്തരങ്ങളായ ബഹുവിധ കാരണങ്ങളാൽ ജീവികൾ സ്വയം സ്വീക രിക്കുന്ന ഭേദങ്ങൾ അല്ലെങ്കിൽ വ്യത്യാസങ്ങൾ എന്ന് ഇതിനെ മറ്റൊരു തര ത്തിൽ വ്യാഖ്യാനിക്കാം. ജീവിജാലവലയത്തിനുള്ളിൽ ഇങ്ങനെ ഒന്നു നട ക്കുന്നുണ്ടോ എന്ന് സംശയിക്കുന്നവർ നമ്മുടെ ചുറ്റുപാടും ഒന്നു നോക്കി യാൽ മതി. പ്രകൃതിയിൽ നിരന്തരമായി നടന്നുകൊണ്ടിരിക്കുന്ന ജീവിതമ ത്സരം (Struggle for existence) ഒന്നാമത്തെ തെളിവായി അവർ കണ്ടെത്തു ന്നതാണ്. ഈ ജീവിതമത്സരത്തെപ്പറ്റിയുണ്ടായ ബോധമാണ് ഡാർവിനെ പരിണാമസിദ്ധാന്തത്തിലേക്കു വഴിതെളിച്ചത്. ജീവിതത്തിന്റെ നിലനില്പി നായി സർവജീവികളും അറിഞ്ഞോ അറിയാതെയോ പരസ്പരം മത്സരിച്ചു കൊണ്ടിരിക്കുന്നു. ജീവിതം ഒരു യുദ്ധരംഗമാണെന്നു പറയുന്നത് ഒരു അല ങ്കാരഭാഷ മാത്രമല്ല, അതൊരു വാസ്തവംകൂടിയാകുന്നു. ജീവിക്കുകയെ ന്നത് പ്രകൃതിശക്തികളോടും ഇതര ജീവരാശികളോടും മല്ലിടുകതന്നെയാ ണെന്നു കുട്ടികൾപോലും സൂക്ഷിച്ചു നോക്കിയാൽ കാണാവുന്നതാണ്. ഈ മത്സരത്തിനുള്ള ഒന്നാമത്തെ ഹേതു ജീവികളിൽ കാണുന്ന ക്രമാതീതമായ ബീജശക്തി അഥവാ ഉല്പാദനശക്തിയത്രെ തന്നിമിത്തം ഓരോ ജീവിവർഗ ത്തിലും സന്താനവർദ്ധന അപരിമിതമായിത്തീരുന്നു. അതേ സമയം ജീവി തസൗകര്യങ്ങൾ പരിമിതവുമാണ്. ഇങ്ങനെ ജീവികളുടെ സംഖ്യ അപരിമി തവും ജീവിതസൗകര്യങ്ങൾ പരിമിതവുമായിരിക്കുമ്പോൾ പരസ്പരം മത്സരം ഉണ്ടാകാതെ നിവൃത്തിയില്ല. ഈ മത്സരത്തിൽ ശേഷിയുള്ളതു ശേഷിക്കു കയും ഇല്ലാത്തവ നശിക്കുകയും ചെയ്യുന്നുണ്ട്. ശേഷിയുള്ളതിന്റെ ശേഷിപ്പ് (Survival of the fittest) എന്ന് ഡാർവിൻ പറയുന്ന ന്യായം ഇങ്ങനെ സാർവ ത്രികമായി കാണുന്ന ഒന്നാണ്. സന്താനവർദ്ധനയിൽ ഏറ്റവും പിന്നോക്കം നിൽക്കുന്ന ജീവിയാണ് ആന. അതിന്റെ സന്തത്യുല്പാദനകാലം തൊണ്ണൂറു വർഷത്തോളം നീണ്ടുനിൽക്കും. ഈ കാലംകൊണ്ട് ഒരു കൊമ്പനും പിടിയും ആറ് ആനക്കുട്ടികളെ മാത്രമെ ജനിപ്പിക്കുകയുള്ളു. ഇക്കണക്കിന് ഈ സന്തതിപരമ്പര നശിക്കാതെ നീണ്ടുപോകയാണെങ്കിൽ അഞ്ഞൂറു കൊല്ലംകൊണ്ട് ഒരുകോടി അൻപതുലക്ഷം ആനകളുണ്ടാകുമെന്ന് കണ ക്കാക്കപ്പെട്ടിരിക്കുന്നു. ഈ സ്ഥിതിക്ക് മറ്റു ജീവികളുടെ വർദ്ധന ഏകദേശം ഊഹിക്കാമല്ലോ. ദുർബലസന്താനങ്ങൾ ജീവിതസമ്മർദ്ദത്താൽ ഹനിക്കപ്പെ

ടുന്നതുകൊണ്ടാണ് ഈ പെരുംപെരുപ്പം തടയപ്പെടുന്നത്. ഒന്നു ചീഞ്ഞാൽ മറ്റതിന് വളം എന്ന സാധാരണ ചൊല്ലിലും ഈ രഹസ്യം ഒളിഞ്ഞുകിടപ്പുണ്ട്. മത്സരം ജീവിതത്തിന്റെ ഏതു ഘട്ടത്തിലും കാണാവുന്നതാണ്. ഗർഭപാത്രത്തിൽപോലും ഇതു നടക്കുന്നു. ജീവികളിൽ സാമാന്യമായി ഒരു ഭക്ഷ്യഭക്ഷകഭാവം കാണുന്നുണ്ടല്ലോ. അതും മത്സരോദ്ദീപകമാണ്. ഭക്ഷ്യർ ഭക്ഷകരിൽനിന്നു രക്ഷപ്പെടുവാൻ ശ്രമം ചെയ്യുന്നു. അതേസമയം ഭക്ഷകർ ഇര തേടിപ്പിടിക്കുവാൻ നോക്കുന്നു. ധനവാൻ ദരിദ്രനെയും ബുദ്ധിമാൻ മൂഢനെയും കീഴടക്കുന്നു. ഇതെല്ലാം ജീവിതമത്സര ചിത്രങ്ങൾതന്നെ. ഇതിനും പുറമെ സർവജീവികളും ഒന്നുപോലെ പ്രകൃതിശക്തികളുടെ പ്രാതികൂല്യങ്ങളിൽനിന്നു രക്ഷപ്പെടാനുള്ള ഒരു സമരവും നടത്തുന്നുണ്ട്. ഇപ്രകാരം പ്രാണിജാലം പ്രകൃത്യാ മത്സരോന്മുഖമായി പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോൾ അവ ശക്തങ്ങളെന്നും അശക്തങ്ങളെന്നും രണ്ടായിത്തിരിയുന്നതു നാം കണ്ടുവല്ലോ. ശക്തങ്ങളായവ ശേഷിച്ചു മുന്നോട്ടു വരുന്നു. അല്ലാത്തവ പിന്നോക്കം തള്ളപ്പെട്ടു നശിക്കുന്നു. മുന്നോട്ടു വരുന്നവ ദേശകാലങ്ങൾക്കനുഗുണമായി ജീവിതം ക്രമപ്പെടുത്തുന്നതിനു തക്കവണ്ണം ശാരീരികമായും മാനസികമായും ഒരു മാറ്റം കൈക്കൊണ്ടവയായിരിക്കും. മാറ്റം ഉണ്ടാകുകയും മാറി തിരിയുന്നതിൽനിന്നും പ്രകൃതിതന്നെ കൊള്ളാവുന്നവയെ തെരഞ്ഞെടുക്കുകയും ചെയ്യുന്നു എന്നുള്ളതാണ് ഇതിന്റെ ചുരുക്കം. കൃഷിക്കാർ കിഴങ്ങുവർഗങ്ങളിലും മറ്റും ഈ രീതിയിൽ കൃത്രിമമായി ഒരു തെരഞ്ഞെടുപ്പു നടത്തുന്നത് നാം കണ്ടിരിക്കുമല്ലോ. തൽഫലമായി വളരെ പ്രാവശ്യം പുതിയ രീതിയിൽ കൃഷിചെയ്തുകഴിയുമ്പോൾ ആദിവർഗത്തിൽനിന്നും ഭിന്നമായ കിഴങ്ങുവർഗ്ഗം ഉണ്ടായിത്തീരുന്നതും സാധാരണയാണ്. ഈ മാറ്റത്തിന് ഭൂപ്രകൃതിയുടെയും ശീതോഷ്ണസ്ഥിതിയുടെയും വ്യത്യാസങ്ങൾ സഹായിക്കുന്നുണ്ട്. അതുപോലെ ജീവവർഗഭേദത്തിനും പരിതഃസ്ഥിതി വ്യത്യാസങ്ങൾ പ്രേരകമായി പ്രവർത്തിക്കുന്നു.

ഇവയെക്കാൾ പ്രധാനവും ആഭ്യന്തരവുമായ മറ്റു ചില കാരണങ്ങളുണ്ട്. അവ ഗർഭോല്പാദനത്തിൽ നടക്കുന്ന അത്ഭുതാവഹങ്ങളായ ചില മാറ്റങ്ങളാകുന്നു. ജീവികളുടെ ശേഷിയും ശേഷിക്കുറവും മുഖ്യമായി ഈ മാറ്റങ്ങളെ ആശ്രയിച്ചാണിരിക്കുന്നത്. ഇവ എങ്ങനെ സംഭവിക്കുന്നു എന്നതു ശാസ്ത്രജ്ഞന്മാർക്കുപോലും വിവരിക്കുവാൻ പ്രയാസമത്രെ. സൂക്ഷ്മവും ശക്തിമത്തും ആയ ഈ ഭേദസംഭവം രണ്ടു പ്രകാരത്തിൽ വന്നുചേരുന്നു എന്നു തെളിഞ്ഞിട്ടുണ്ട്. ഒന്നാമത്തേത്, സ്ത്രീപുരുഷാംശങ്ങളായ അണ്ഡബീജങ്ങളുടെ (Ovum and Sperm) സംയോജനത്തിൽ ഉല്പാദകാണുക്കൾക്ക് (Genes) ഉണ്ടാകുന്ന സ്ഥാനഭേദം. രണ്ടു കൂട്ടം ചീട്ട് ഒന്നിച്ചുകൂട്ടി കശക്കുമ്പോൾ ഉണ്ടാകുന്നതുപോലെയുള്ള സ്ഥാനഭേദമാണ് ഇതിലും നടക്കുന്നത്. അതിനു യാതൊരു വ്യവസ്ഥയും ഇല്ല. തന്മൂലം പിതൃമാതൃ ഗുണദോഷങ്ങൾ കൂടിയും കുറഞ്ഞും ചിലപ്പോൾ ഗുണം മാത്രമായും അല്ലെങ്കിൽ ദോഷം മാത്രമായും പലപ്രകാരത്തിൽ സന്തത്യുല്പാദനം സംഭവിക്കാം. രണ്ടാമത്തെ മാറ്റം ബീജബിന്ദുവിനുതന്നെ നേരിടുന്ന ഒരുതരം പരിണാമമാകുന്നു. ഈ



മാറ്റത്തിന് 'മ്യൂട്ടേഷൻ' (Mutation of germplasm) എന്നാണ് പേർ പറയുന്നത്. ഇതു ചിലപ്പോൾ യാദൃച്ഛികമായിട്ടു സംഭവിക്കാവുന്നതും തൽഫലമായി ചുരുങ്ങിയ കാലയളവിൽതന്നെ ഒരു വർഗം മറ്റൊരു വ്യത്യസ്ത വർഗ്ഗമായി പരിണമിക്കാവുന്നതും ആണെന്നു പറയുന്നു. ഇതുവരെ പറഞ്ഞ കാരണങ്ങളാൽ ജീവികളിൽ ഭിന്നീകരണം (Variation) സംഭവിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളത് അനിഷേദ്ധ്യമായ ഒരു സത്യസ്ഥിതിയാണെന്നു മനസ്സിലാക്കാം. ഈ സംഗതി ഓർമിച്ചുകൊണ്ട് ഇതുവരെ ഭൂജാതം ചെയ്തിട്ടുള്ള ജീവരാശികളുടെ ചരിത്രം ശാസ്ത്രീയമായി പരിശോധിക്കുമ്പോൾ പരിണാമതത്ത്വം ഏറ്റവും ശരിയാണെന്നു വെളിപ്പെടും. അതിലേക്കുള്ള തെളിവുകളാണ് ഇനി പറയുന്നത്.

## 1. പാറകളും മൃതാവശിഷ്ടങ്ങളും (Stratified rocks and fossils)

പരിണാമവാദത്തിലെ പ്രഥമദൃഷ്ടാന്തങ്ങളാണ് മേൽക്കാണിച്ചവ. ഓരോ ഭൗമദശയിലും (Geological Age) അടിക്കടിയായി കട്ടിപിടിച്ചു ചേർന്ന പാറകൾ ഇപ്പോൾ പിളർന്നുനോക്കുമ്പോൾ അവയ്ക്കിടയിൽ അതതു കാലത്തു ജീവിച്ചിരുന്ന ജന്തുക്കളുടെ മൃതാവശിഷ്ടങ്ങൾ കാണപ്പെടുന്നു. ഈ മൃതാവശിഷ്ടങ്ങൾ പരിശോധിച്ചു ജീവികളുടെ പരിണാമക്രമം ശാസ്ത്രജ്ഞന്മാർ വിശദമാക്കിയിട്ടുണ്ട്. ഇതുവരെ ഉണ്ടായിട്ടുള്ള ജീവികളെ പരിണാമക്രമമനുസരിച്ചു ജലജീവികൾ, ജലസ്ഥലജീവികൾ, സ്ഥലജീവികൾ എന്നു സാമാന്യേന മൂന്നായി ഭാഗിക്കാം. ആദ്യം ജലജീവികൾ മാത്രമേ ഉണ്ടായിരുന്നുള്ളു. പിന്നീടു ജലത്തിലും കരയിലും ജീവിക്കാവുന്ന ജന്തുക്കൾ ആദ്യവർഗത്തിൽനിന്നും പരിണമിച്ചു. അനന്തരം അവയിൽനിന്നു കരജീവികൾ ഉണ്ടായി. ഇതുകൂടാതെ ശരീരഘടനാദിഭേദം പ്രമാണിച്ച് ഇഴജന്തുക്കൾ (Reptiles) സസ്തനജന്തുക്കൾ (Mammals) ഇത്യാദി നാമവിഭാഗങ്ങളും ശാസ്ത്രജ്ഞന്മാർ ചെയ്തിട്ടുണ്ട്. ഏതാദൃശവിഭജനമനുസരിച്ചു നോക്കുമ്പോൾ ജീവിവർഗങ്ങൾക്കു തമ്മിൽ ശരിയായ ഒരു പിൻതുടർച്ചാക്രമം (An order of descent) ലോകത്തിലെവിടെയും കാണപ്പെടുന്നു. ഉദാഹരണത്തിനു സസ്തനജീവികളുടെ കഥയാലോചിക്കാം. ശാസ്ത്രപ്രകാരം സസ്തനജീവികൾ ഇഴജന്തുക്കളിൽനിന്നും പരിണമിച്ചവയാണെന്നു തെളിഞ്ഞിട്ടുണ്ട്. ആ മുറയ്ക്ക് ഇഴജന്തുക്കൾ മാത്രം ഉണ്ടായിരുന്ന കാലത്തിലെ മൃതാവശിഷ്ടങ്ങളുടെ കൂട്ടത്തിൽ സസ്തനജീവികളുടെ അംശങ്ങൾ ഉണ്ടാകാൻ പാടുള്ളതല്ല. അവയുടെ കൂട്ടത്തിൽ മനുഷ്യൻ, കുതിര തുടങ്ങിയ ജീവികളുടെ ഏതെങ്കിലും അവയവാംശം കണ്ടെത്തുന്നതായാൽ പരിണാമസിദ്ധാന്തം പാടെ പൊളിഞ്ഞുപോകുന്നതാണ്. എന്നാൽ, ഇതുവരെ ഒരിടത്തും അങ്ങനെ കാലക്രമവിരുദ്ധമായ ഒന്നുംതന്നെ ഭൂഗർഭശാസ്ത്രജ്ഞന്മാർ കണ്ടെത്തിയിട്ടില്ലെന്നുള്ളത് പ്രത്യേകം ഓർമിക്കേണ്ടതാകുന്നു. എല്ലാം ഈശ്വരസൃഷ്ടിയാണെങ്കിൽ ഈ പിൻതുടർച്ചാക്രമം പരിപാലിക്കേണ്ട ആവശ്യമെന്ത്? സർവശക്തനായ ഈശ്വരനു സർവജീവികളെയും ഒരേ മുഹൂർത്തത്തിൽ സൃഷ്ടി

ച്ചുകൂടേ? ജീവിചരിത്രത്തിലെ പ്രധാനപ്പെട്ട ഏടുകളാണ് മൃതാവശിഷ്ടങ്ങൾ. അവയിൽക്കൂടി മിക്ക വർഗങ്ങളുടെയും ക്രമാനുഗതങ്ങളായ പൂർവരൂപങ്ങൾ തേടിപ്പിടിക്കുവാൻ കഴിയുന്നു. ഇവയ്ക്കു തമ്മിലുള്ള പൂർവാപരബന്ധവും ഏതന്മാർഗേണ സ്പഷ്ടമാകുന്നുണ്ട്. ഉദാഹരണത്തിനു കുതിരയെ നോക്കിയാൽ മതി. അതിന്റെ ഇതുവരെയുള്ള പരിണാമചരിത്രം ഇടയ്ക്ക് ഒരു ഭാഗവും വിട്ടുപോകാതെ ശാസ്ത്രജ്ഞന്മാർക്കു ലഭിച്ചിരിക്കുന്നു. എട്ടു ലക്ഷം തലമുറകൾകൊണ്ടാണ് കുതിര ഇപ്പോഴത്തെ രൂപത്തിലായതെന്നത്രെ അവരുടെ അഭിപ്രായം. ഓരോ കാലഘട്ടത്തിലും കുതിരയ്ക്കുണ്ടായിട്ടുള്ള പൂർവരൂപങ്ങൾ ഇപ്പോഴത്തേതിൽനിന്ന് എത്രയോ വ്യത്യാസപ്പെട്ടതായിരുന്നു! ഇതുപോലെ വേറെയും ധാരാളം ഉദാഹരണങ്ങൾ ഉണ്ട്. പരിണാമകാലഘട്ടങ്ങൾ നിർണയിക്കുന്നതിനും മേൽകാണിച്ച തെളിവുകൾ ഉപകരിക്കുന്നവയാണ്.

## 2. ശരീരഘടനാസാദൃശ്യം

പരിണാമസമ്പ്രദായം വിശദമാക്കുന്നതിനു നമുക്ക് അതിനെ ഒരു മഹാവൃക്ഷമായി സങ്കല്പിക്കാം. ജീവവൃക്ഷത്തിന്റെ ശാഖോപശാഖകളാണ് വിവിധരൂപത്തിലുള്ള ജീവിവർഗങ്ങൾ. ഒരു വൃക്ഷത്തിന്റെ ശാഖോപശാഖകൾക്കു തമ്മിൽ അടുപ്പവും അകൽച്ചയും ഉണ്ടായിരിക്കുമല്ലോ. അതേസമയംതന്നെ ഇവയെല്ലാം ഒരു തായ്ത്തടിയോടു ബന്ധിച്ചും ഇരിക്കുന്നതാണ്. ജീവിവർഗങ്ങൾ തമ്മിലുള്ള പിരിവും ബന്ധവും ഇതുപോലെയത്രെ. താരതമ്യേനയുള്ള ഈ അകൽച്ചയും അടുപ്പവും അടിസ്ഥാനമാക്കിയും ശരീരഘടനാദിസാദൃശ്യങ്ങളെ പ്രമാണീകരിച്ചുമാണ് ശാസ്ത്രകാരന്മാർ ജീവികളെ മുഴുവൻ ഇതിനു മുമ്പു പറഞ്ഞവിധം ചില വർഗങ്ങളായും വകുപ്പുകളായും തരം തിരിച്ചിട്ടുള്ളത്. ഈ ഓരോ വർഗത്തിനും വകുപ്പിനും പൊതുവെ ചില സാദൃശ്യങ്ങൾ കാണാവുന്നതാണ്. ഉദാഹരണത്തിനു മനുഷ്യന്റെ ഭുജവും കുതിരയുടെ മുൻകാലും കടവാതിലിന്റെ ചിറകും നോക്കുക! സ്ഥൂലദർശനത്തിൽ അവ എത്ര ഭിന്നകങ്ങളായിരിക്കുന്നു! എങ്കിലും പൊതുവായ ഒരു അവയവത്തിന്റെ കാലാന്തരത്തിലുള്ള പരിണാമഭേദങ്ങളാണ് അവയെന്ന് അസ്ഥികൂടം പരിശോധിച്ചാൽ കാണാം. അവയുടെ അസ്ഥികൂടങ്ങൾ ശാരീരികശാസ്ത്രപ്രകാരം (Anatomy) ഒരേ പ്ലാനിൽ ആണ് നിർമിക്കപ്പെട്ടിരിക്കുന്നത്. ഈമാതിരി സാദൃശ്യം എങ്ങനെ ഉണ്ടായി എന്ന ചോദ്യത്തിനു പരിണാമവാദം കൊണ്ടു മാത്രമേ ശരിയായ സമാധാനം പറവാൻ കഴിയൂ. സൃഷ്ടിവാദം ഇവിടെയും മൂകമായിത്തീരുന്നു.

## 3. രക്തത്തിലെ രാസയോഗസാദൃശ്യം

പരിണാമസിദ്ധാന്തപ്രകാരം ജീവികളിൽ കാണുന്ന സജാതീയവിജാതീയഭാവം അവയുടെ രക്തം പരിശോധിക്കുമ്പോഴും ശരിയാണെന്നു തെളിഞ്ഞിരിക്കുന്നു. കുതിര, കഴുത, മുയൽ, കോഴി ഇവയുടെ രക്തം ഓരോന്നിലും മാറിമാറി കുത്തിവയ്ക്കുമ്പോൾ ഉണ്ടാകുന്ന രാസയോഗസംബന്ധമായ വ്യത്യാസത്തിൽ (Chemical change) നിന്നും ആദ്യത്തെ രണ്ടെണ്ണത്തിനും തമ്മിലുള്ള സജാതീയത്വവും അവയ്ക്കുതന്നെ മറ്റു രണ്ടെണ്ണത്തിനോടുള്ള വിജാതീയത്വവും മനസ്സിലാക്കാം. ശാരീരികസാദൃശ്യം ഉള്ളിടത്തെല്ലാം രക്തസാദൃശ്യവും കാണുന്നുണ്ട്. ഈ രീതിയിൽ മനുഷ്യരക്തത്തിനു വാനരരക്തത്തോടു കൂടുതൽ അടുപ്പമുണ്ടെന്നു വെളിപ്പെടുന്നതാണ്.



## 4. നിരുപയോഗങ്ങളായ അവയവാവശിഷ്ടങ്ങൾ (Vestiges)

ജന്തുവർഗങ്ങളുടെ പൂർവരൂപങ്ങളിൽ ഉണ്ടായിരുന്ന ചില അവയവങ്ങൾ ആധുനികരൂപങ്ങളിലേക്കു പകർന്നപ്പോൾ നിരുപയോഗങ്ങളായി തേഞ്ഞു തേഞ്ഞ് അവശേഷിച്ചിട്ടുണ്ട്. ഇങ്ങനെയുള്ള അടയാളങ്ങൾ പല ജീവികളിലും കാണാവുന്നതാണ്. ഈ അവയവചിഹ്നങ്ങളെക്കൊണ്ട് പൂർവരൂപങ്ങൾ ഏതെല്ലാം ദശകളിൽക്കൂടി കടന്നുപോന്നു എന്നു മനസ്സിലാക്കാം. പാമ്പുകളിൽ കാലിന്റെ സ്ഥാനത്തു തദവയവം തേഞ്ഞുമാഞ്ഞുകാണുന്നുണ്ട്. പാമ്പു പല്ലിവർഗത്തിൽനിന്നും പരിണമിച്ചതാണെന്നുള്ളതിന് ഇതും ഒരു തെളിവായിരിക്കുന്നു. തിമിംഗലം, കുതിര, ചില ചിത്രശലഭങ്ങൾ മുതലായ പല ജീവികളിലും ഇത്തരം ചിഹ്നങ്ങൾ പരിണാമഗതിയെ സൂചിപ്പിക്കുന്നു.

## 5. ഭ്രൂണസാദൃശ്യം

പല ജീവികളുടെയും ഭ്രൂണങ്ങൾക്ക് (Embryos) തമ്മിൽ തിരിച്ചറിവാൻ പാടില്ലാത്തവിധമുള്ള അത്ഭുതാവഹമായ സാദൃശ്യം കാണുന്നുണ്ട്. വളർച്ചയിൽ ഭിന്നരൂപങ്ങളായിത്തീരുന്ന ഇത്തരം ജീവികൾക്ക് മൗലികമായ ഒരു കുടുംബബന്ധമുണ്ടെന്ന് ഈ ഭ്രൂണസാദൃശ്യം തെളിയിക്കുന്നു. ഒരു മനുഷ്യനെ പന്നിയിൽ നിന്നും ഒരു കോഴിയെ കുരങ്ങിൽനിന്നും ഒരു ആനയെ പാമ്പിൽനിന്നും തിരിച്ചറിയുവാൻ രണ്ടു വയസ്സുള്ള ഒരു കുട്ടിക്കുപോലും കഴിയുന്നതാണല്ലോ. എന്നാൽ, ഈ ഭിന്നജീവികളുടെ ഭ്രൂണങ്ങൾ തമ്മിൽ തിരിച്ചറിവാൻ പഠിപ്പും പ്രായപൂർത്തിയും ഉള്ളവർക്കും സാദ്ധ്യമല്ല. ഭ്രൂണവിജ്ഞാനിയായ ശാസ്ത്രജ്ഞൻ പോലും ഇവയെ തരംതിരിക്കുവാൻ പ്രയാസപ്പെടുന്നു. ഇവ സമാനരൂപങ്ങളാണെന്നു മാത്രമല്ല, ഇവയിൽ ചില പൂർവജീവിതമുദ്രകളും പതിഞ്ഞുകാണുന്നുണ്ട്. മനുഷ്യനും മറ്റു പല ജീവികൾക്കും ഭ്രൂണദശയിൽ ഹൃദയസ്ഥാനത്തു മത്സ്യസാദൃശ്യം സ്പഷ്ടമായിട്ടുണ്ട്. ഈ ജീവികളെല്ലാം എത്രയോ ലക്ഷം കൊല്ലങ്ങൾക്കുമുമ്പ് മത്സ്യമാർഗത്തിൽക്കൂടെ കടന്നുപോന്നിട്ടുണ്ടെന്ന സംഗതിയാണ് ഈ മത്സ്യമുദ്ര പഠിപ്പിക്കുന്നത്. അതുപോലെതന്നെ വാനരത്വദ്യോതകമായ വാല് മനുഷ്യഭ്രൂണത്തിൽ കാണുന്ന വളർച്ചയിൽ അത് അപ്രത്യക്ഷമാകുകയാണു ചെയ്യുന്നത്. ജീവികളുടെ പൂർവജീവിതാനുബന്ധം ഇങ്ങനെ ഭ്രൂണപരിശോധനകൊണ്ടു യുക്തിയുക്തമായി തെളിയിക്കാം. ഏതാദൃശവൈചിത്ര്യങ്ങൾ സൃഷ്ടിവാദദൃഷ്ട്യാ കേവലം നിരർത്ഥകങ്ങളായിത്തീരുന്നു. എന്നാൽ, പരിണാമതത്ത്വപ്രകാശത്തിൽ അവ ഏറ്റവും അർത്ഥവത്തും ആകുന്നുണ്ട്.

മേൽ കാണിച്ചവ കൂടാതെ വേറെ പല തെളിവുകളും പരിണാമസിദ്ധാന്തസാധകങ്ങളായി ഉണ്ടെങ്കിലും അവയൊന്നും ഇവിടെ വിസ്തരിക്കുന്നില്ല. ഈ പരിണാമചക്രത്തിൽ മനുഷ്യൻ ഉൾപ്പെടുന്നുണ്ടോ എന്ന സംഗതി

യാണ് കൂടുതൽ വിവാദവിഷയമായിത്തീർന്നിട്ടുള്ളത്. സൃഷ്ടിസോപാനത്തിന്റെ അത്യുന്നതപടിയിൽ മനുഷ്യൻ നിൽക്കുന്നതുകൊണ്ട് അവനിൽ ഒരു പൃഥക്ഭാവം ഇല്ലേ എന്നാണു സംശയം. ഇതും അടിസ്ഥാനമില്ലാത്തതത്രെ. മനുഷ്യനും കുരങ്ങും ഒരേ ജീവവൃക്ഷത്തിന്റെ ഏറ്റവും അടുത്തു നിൽക്കുന്ന രണ്ടു ശാഖകളാണെന്നും ഈ ശാഖകൾ കുറെ താഴോട്ടു ചെല്ലുമ്പോൾ ഒന്നായിത്തീരുന്നു എന്നും അതു പിന്നെയും താഴോട്ടുചെന്ന് തായ്മരത്തോടു ചേരുന്നു എന്നും ഇപ്പോൾ വ്യക്തമായിട്ടുണ്ട്. മർക്കടം മനുഷ്യന്റെ മുത്തച്ഛനാണെന്നു പറയുമ്പോൾ ഇങ്ങനെയൊരു ശാഖാബന്ധമാണ് അതിൽ സൂചിതമാകുന്നത്. ശരീരഘടനയിൽ മാത്രമല്ല, ഇന്ദ്രിയവ്യാപാരം, ബുദ്ധിശക്തി മുതലായ സകല സംഗതികളിലും സുസ്പഷ്ടവും സുദൃഢവുമായ നരവാനരബന്ധം ദൃശ്യമായിരിക്കുന്നു. വാലുള്ള കുരങ്ങനും മനുഷ്യനും മദ്ധ്യേ നിൽക്കുന്നവയാണ് വാലില്ലാക്കുരങ്ങന്മാർ. ആ വർഗത്തിൽപ്പെട്ട തള്ളമാർ കുട്ടികളോടു കാണിക്കുന്ന വാത്സല്യാദിമനോഭാവങ്ങൾ മനുഷ്യമാതൃഹൃദയത്തിന്റെ അസംസ്കൃതരീതിയിലുള്ള ഒരു പ്രതിഫലനം മാത്രമാകുന്നു. മർത്ത്യശിശുക്കളുടെ ചേഷ്ടകൾ സൂക്ഷിച്ചുനോക്കിയാൽ അവയിൽ പലതും വാനരവാസനാസൂചകങ്ങളാണെന്നു കാണാം. മനുഷ്യന്റെ മസ്തിഷ്കം മർക്കടത്തിന്റേതിൽനിന്നും വ്യത്യസ്തമാണെന്നൊരു എതിർവാദം സാധാരണ പുറപ്പെടാറുണ്ട്. ഇതും വാസ്തവവിരുദ്ധമാകുന്നു. മർത്ത്യമസ്തിഷ്കവും തൽകോശവും താരതമ്യേന വലുതാണെന്നല്ലാതെ മറ്റു പ്രകാരത്തിൽ യാതൊരു വ്യത്യാസവും കാണുന്നില്ല. ആലോചനാപൂർവമായ ബുദ്ധിവ്യാപാരം കുരങ്ങനിലും ഉള്ളതാണ്. അതു തെളിഞ്ഞിട്ടില്ലെന്നേയുള്ളു. പല പരീക്ഷണങ്ങളും തത്സംബന്ധമായി ശാസ്ത്രജ്ഞന്മാർ നടത്തിയിട്ടുണ്ട്. ഒരിക്കൽ ഒരു പ്രൊഫസർ 'ചിമ്പാൻസി'കുരങ്ങന്റെ ബുദ്ധിചാതുര്യം പരീക്ഷിക്കുകയുണ്ടായി. ഒരു പഴം അകലെ ഇട്ടുകൊണ്ടു രണ്ടു കമ്പുകൾ അതിന്റെ കൈയിൽ കൊടുത്തു. ഒരു കമ്പുകൊണ്ടു പഴം തൊടാൻ സാദ്ധ്യമല്ലെന്നു കണ്ടപ്പോൾ അവൻ അതു മറ്റേ കമ്പിന്റെ അറ്റത്തുണ്ടായിരുന്ന ഒരു തുളയിൽ ഘടിപ്പിച്ചു പഴം തൊണ്ടിയെടുത്തു. മനുഷ്യനിൽ തെളിഞ്ഞിരിക്കുന്ന ആലോചനയുടെ അസ്പഷ്ടരൂപമാണ് ഈമാതിരി പ്രവൃത്തികളിൽ പ്രതിഫലിക്കുന്നത്. ഇങ്ങനെ നാനാപ്രകാരേണ പരിശോധിച്ചുനോക്കുമ്പോഴും നരവാനരബന്ധം പ്രസ്പഷ്ടമാകുന്നുണ്ട്. ചുരുക്കിപ്പറഞ്ഞാൽ അത് ഒരു തറവാട്ടിലെ തായ്വഴി ബന്ധംതന്നെയാകുന്നു.

വിസ്മയനീയമായ വൈവിധ്യവും വൈചിത്ര്യവും പ്രദർശിപ്പിക്കുന്ന ഈ പരിണാമഗതിയിൽ ദൈവികമായ ഒരു ശക്തി പ്രവർത്തിക്കുന്നുണ്ടോ? ഉണ്ടെന്ന് ഇതുവരെ തെളിഞ്ഞിട്ടില്ല. നേരെമറിച്ച് അങ്ങനെയൊരു ദിവ്യശക്തി ഇല്ലെന്നു വിചാരിക്കാനുള്ള ന്യായങ്ങളും തെളിവുകളുമാണ് ശാസ്ത്രമാർഗത്തിൽ വരുന്നത്. എന്തെന്നാൽ, ആകപ്പാടെ അവ്യവസ്ഥിതിമായ ഒരു ഗതിവിശേഷമാണിതെന്നു പറയാം. അതിനെ നിയന്ത്രിക്കുന്ന അനുല്ലംഘ്യങ്ങളായ നിയമങ്ങൾ ഉണ്ടെന്നു പറവാൻ നിവൃത്തിയില്ല. ജീവന്റെ സ്വാഭാവികമായ ഒരു മഹാപ്രവാഹം! അതിൽക്കൂടെ ഒഴുകിവരുന്ന ജീവജാലങ്ങൾ ഒരു നദിയിൽ കൂടെ വരുന്ന സംഖ്യാതീതങ്ങളായ മണൽത്തരികൾക്കും പാറക്കഷണങ്ങൾക്കും തുല്യം. ചില കല്ലുകളുടെ ആകൃതി കണ്ടാൽ അത് മനുഷ്യഹസ്തത്താലോ മറ്റോ കൃത്രിമമായി പണി ചെയ്തതാണെന്നു തോന്നിപ്പോകും. എന്നാൽ, വാസ്തവമെന്താണ്? ഉല്പത്തിസ്ഥാനം മുതൽ ഒഴുക്കിൽപ്പെട്ട് തട്ടിയും തടഞ്ഞും മറ്റു പല കാരണങ്ങളെക്കൊണ്ടും ആ കല്ലുകൾ യാദൃച്ഛികസംഭവംപോലെ ഇങ്ങനെ കമനീയരൂപങ്ങളായിത്തീർന്നതു മാത്രമാണ്. മുന്നോട്ടുള്ള പ്രവാഹത്തിൽ ഇനി അവയ്ക്ക് ഏതെല്ലാം വിധത്തിൽ രൂപവ്യത്യാസം വരുമെന്ന് ആർക്കും അറിഞ്ഞുകൂടാ. പരിണാമപ്രവാഹവും ഏതാണ്ടിതുപോലെതന്നെയെന്നു വിചാരിക്കാനേ തൽക്കാലം വഴികാണുന്നുള്ളു. അതിനൊരു ഉദ്ദേശമുണ്ടെന്നും മഹത്തായ ഒരു ചിച്ഛക്തി അതിനെ നയിക്കുന്നുണ്ടെന്നും മറ്റും പറയുന്നവർക്ക് അവരുടെ വെറും വിശ്വാസം മാത്രമാണ് അടിസ്ഥാനമായിട്ടുള്ളത്. ശാസ്ത്രതത്ത്വങ്ങളെ അവഗണിച്ചു വിശ്വാസത്തെമാത്രം മുറുകെ പിടിക്കുന്നവർക്ക് അതുകൊണ്ടു സുഖം തോന്നുന്നുണ്ടെങ്കിൽ അവർ അങ്ങനെ ചെയ്തുകൊള്ളട്ടെ.



നവദർശനം 1967

## 40

# ജീവവിചാരം

### ശാസ്ത്രമാർഗം

ചേതനാചേതനാത്മകമാണ് പ്രപഞ്ചം. അതിന്റെ മൂല്യതത്ത്വം ഇന്നും അജ്ഞാതമായിരിക്കുന്നു. അത് എന്നും അങ്ങനേ ആയിരിക്കൂ എന്ന് ശാസ്ത്രജ്ഞന്മാരും സമ്മതിക്കുന്നുണ്ട്. പരമമായ കേവലസത്ത (Absolute reality) മനുഷ്യബുദ്ധിക്ക് അതീതമാണെന്നത്രെ അവരുടെ നോട്ടത്തിലും തെളിഞ്ഞിരിക്കുന്നത്. ഇങ്ങനെ അജ്ഞാതമോ അജ്ഞേയമോ ആയ ഒന്ന് അടിയിൽകിടക്കുന്നതുകൊണ്ട് ഈ പ്രപഞ്ചത്തെപ്പറ്റി നമുക്ക് ഒന്നും അറിഞ്ഞുകൂടെന്നു വാദിക്കുന്നത് അബദ്ധമാകുന്നു. ബീജം മറഞ്ഞിരിക്കുന്നെങ്കിലും അങ്കുരം നമുക്കു കാണ്മാൻ കഴിയും. അങ്കുരം മാത്രമല്ല, അതിന്റെ വളർച്ചയും വികാസവും നാശവും ശാസ്ത്രദൃഷ്ടിക്കു വിഷയമാകും. ഈ നിലയിൽ ശാസ്ത്രവിചാരംകൊണ്ടു പ്രപഞ്ചബോധം ഒട്ടേറെ തെളിഞ്ഞിട്ടുണ്ട്. പ്രകൃതിവിജ്ഞാനീയം (Physics) രസതന്ത്രം (Chemistry) എന്നീ ശാസ്ത്രങ്ങൾ പ്രസ്തുത ബോധതലത്തെ പ്രകാശമാനമാക്കിക്കൊണ്ട് അഭിവൃദ്ധിപ്പെട്ടിരിക്കുന്നു. എന്നാൽ, ഈ രണ്ടു ശാസ്ത്രങ്ങളും പ്രപഞ്ചമണ്ഡലത്തിന്റെ അചേതനാംശത്തെയാണു പരിശോധിച്ചു നോക്കുന്നത്. സർവപ്രധാനമായ ചേതനാംശം അവയുടെ പരിധിയിൽപ്പെടാതെ പുറത്തുനിലകൊള്ളുന്നു. എങ്കിലും ഇതും പരീക്ഷണവിഷയമായിട്ടുണ്ട്. ചേതനാംശവിചാരം ശാസ്ത്രമാർഗത്തിലെത്തിയിട്ട് അധികം കാലമായിട്ടില്ല. ജീവശാസ്ത്രം (Biology) ഈ വഴിക്കുള്ള ചിന്തയുടെയും പരിശോധനയുടെയും ഫലമാ



കുന്നു. ഇതു മറ്റു രണ്ടു ശാസ്ത്രങ്ങളെയും അപേക്ഷിച്ച് നവീനവും നമ്മുടെ വിദ്യാഭ്യാസപദ്ധതിയിൽ കൂടുതൽ പ്രാധാന്യത്തെ അർഹിക്കേണ്ടതും ആകുന്നു.

നാനാമുഖമായി പിരിഞ്ഞുനിൽക്കുന്ന ഒന്നാണ് ജീവശാസ്ത്രം. അതിന്റെ ഉൾപ്പിരിവുകൾതന്നെ ഓരോ പ്രത്യേക ശാസ്ത്രമായി വികസിച്ചുകൊണ്ടിരിക്കുന്നു. തൽഫലമായി ജീവനെപ്പറ്റിയുള്ള പല സംശയങ്ങൾക്കും സമാധാനം ലഭിച്ചിട്ടുണ്ട്. ഈ ശാസ്ത്രശാഖകളുടെ കുസുമസ്ഥാനത്ത് അവതരിച്ചിരിക്കുന്ന ഒന്നാണ് മനഃശാസ്ത്രം. അത് ഇനിയും പ്രഥമപരീക്ഷണദശയെ അതിക്രമിച്ചിട്ടില്ല. എങ്കിലും ജീവലോകത്തിലെ മനോവ്യാപാരങ്ങളെ സംബന്ധിച്ചു ചിന്തനീയങ്ങളായ പല സിദ്ധാന്തങ്ങളും മനഃശാസ്ത്രം വെളിപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. ഇങ്ങനെ ശാസ്ത്രീയമായ പരീക്ഷണനിരീക്ഷണങ്ങൾമൂലം ജീവനെപ്പറ്റിയുള്ള ബോധം എവിടംവരെ എത്തിയിരിക്കുന്നു എന്നു നോക്കുന്നതു കൗതുകാവഹമായിരിക്കും.

ജീവനുള്ളതു ജീവി എന്നു നാം സാധാരണയായി പറയുന്നുണ്ട്. സജീവവസ്തുക്കളെ നിർജീവവസ്തുക്കളിൽനിന്നു വേർതിരിച്ചറിവാനും ആർക്കും പ്രയാസം തോന്നാറില്ല. എന്നാൽ, ജീവൻ എന്താണെന്നും എങ്ങനെ ഉണ്ടായെന്നും ശാസ്ത്രജ്ഞന്മാർക്കും അറിഞ്ഞുകൂടാ. അതുകൊണ്ട് ഈ വിഷയത്തിൽ ശാസ്ത്രാവലംബനം നിഷ്പ്രയോജനമാണെന്നു വാദിക്കാമോ? ഒരിക്കലും പാടില്ല. എന്തെന്നാൽ കേവലസ്വരൂപം അജ്ഞാതമെങ്കിലും ജീവിയെപ്പറ്റി ശാസ്ത്രം വിശദമായി പഠിപ്പിക്കുന്നുണ്ട്. തദ്വാരാ മേൽക്കാണിച്ച പ്രശ്നങ്ങൾക്കു മതകർത്താക്കളും തത്ത്വജ്ഞാനികളും നൽകിവന്നിരുന്ന ഉച്ചാവചങ്ങളായ ഉത്തരങ്ങളിൽ പലതും തെറ്റാണെന്നു തെളിയുകയും ചെയ്തിരിക്കുന്നു. ഇങ്ങനെ തത്സംബന്ധിയായ അന്ധതയും മിഥ്യാബോധവും നീക്കുന്നതിനു ജീവശാസ്ത്രം അത്യന്തം പ്രയോജനപ്പെടുന്നു. എന്നു മാത്രമല്ല, ഏകദിഷയകമായി അന്വേഷണം തുടർന്നുകൊണ്ടിരിക്കുന്നതിന് ഉപകരിക്കത്തക്കവിധം നൂതന ജ്ഞാനശകലങ്ങൾ ശാസ്ത്രകാരന്മാർക്ക് ഇപ്പോഴും ലഭിച്ചുകൊണ്ടിരിക്കുകയാണ്.

### കാലഗണന

ഈ ഭൂഗോളത്തിൽ യാതൊരു ജീവിയും ഇല്ലാതിരുന്ന ഒരു കാലമുണ്ടായിരുന്നു എന്നു ശാസ്ത്രം തെളിയിച്ചിട്ടുണ്ട്. ജീവസ്ഫുരണം ആദ്യമായി ഉണ്ടായത് ജലത്തിലാകുന്നു. അന്നു മുതൽ ഇന്നുവരെയുള്ള ജീവന്റെ വികാസവും വിപരിണാമവും ശാസ്ത്രകാരന്മാർ വിശദീകരിച്ചു വിവരിച്ചിട്ടുണ്ട്. അദ്യാവധി ഭൂജാതം ചെയ്തിട്ടുള്ള ജീവരാശികളെ അവയുടെ സ്വരൂപസ്വഭാവഭേദം അനുസരിച്ചും സജാതീയവിജാതീയഭാവം അടിസ്ഥാനമാക്കിയും അവർ തരംതിരിച്ച് ഓരോ വകുപ്പിൽപ്പെടുത്തി കാണിക്കുന്നു. എത്രയോ ലക്ഷം കൊല്ലങ്ങൾക്കു മുമ്പ് ജീവിച്ചിരുന്നതും കാലാന്തരത്തിൽ നിശേഷം നശിച്ചുപോയതും ആയ അനേകം ജീവികളെ അവയുടെ മൃതാവശിഷ്ടങ്ങൾ (Fossils) പരിശോധിച്ച് അവർ കണ്ടുപിടിച്ചിട്ടുണ്ട്. ഇവയുടെ കാലഘട്ടം നിർണയിക്കുവാനും പ്രയാസമില്ല. ജീവലോകത്തിന്റെ മാത്രമല്ല, ഭൂഗോ

ളത്തിന്റെതന്നെ വയസ്സു കണക്കാക്കുന്നതിനുള്ള വഴികൾ ശാസ്ത്രം തുറന്നിരിക്കുന്നു. അനേക ലക്ഷം കൊല്ലങ്ങൾക്കൊണ്ടു പാറകൾ 'അടലടലായി' ചേർന്നുണ്ടായതാണ് ഈ ഭൂതലം. ഓരോ കാലഘട്ടത്തിലും ഇങ്ങനെ പാറകൾ രൂപപ്പെടുമ്പോൾ അതതു കാലത്ത് ഉണ്ടായിരുന്ന ജീവികളുടെ മൃതാവശിഷ്ടങ്ങൾ അവയുടെ അടിയിൽപ്പെട്ടു സൂക്ഷിക്കപ്പെടുന്നു. പ്രകൃതിതന്നെ ശേഖരിക്കുന്ന തെളിവുകളാണിവ. പലതരത്തിലും കേടുപറ്റിപ്പോയതും യാതൊരു കേടും പറ്റാത്തതുമായ ബഹുവിധ മൃതാവശിഷ്ടങ്ങൾ ഭൂഗർഭത്തിൽനിന്നും കുഴിച്ചെടുത്തിട്ടുണ്ട്. ഒരു ജഡശരീരം അനേകായിരം കൊല്ലങ്ങളായി യാതൊരു കേടുംപറ്റാതെ അതേ രൂപത്തിൽ അസ്ഥിമാംസാദികളോടുകൂടി സ്ഥിതിചെയ്തിരുന്നു എന്നറിയുമ്പോൾ നാം അത്ഭുതപ്പെട്ടേക്കാം. എന്നാൽ, അതൊരു വാസ്തവം മാത്രമാണ്. മൃതശരീരങ്ങൾ അഴുകിപ്പോകുന്നത് അണുപ്രാണികളുടെ (Bacteria) പ്രവർത്തനം മൂലമാകുന്നു. അവയ്ക്കു പ്രവേശം ലഭിക്കാത്ത ചില ശിലാന്തർഭാഗങ്ങളിൽ മൂടിക്കിടക്കുന്ന മൃതാവശിഷ്ടങ്ങൾ പരസഹസ്രം വർഷങ്ങൾ കഴിഞ്ഞിട്ടും അതേമാതിരി തന്നെ ഇപ്പോൾ സുരക്ഷിതമായി കാണപ്പെടുന്നുണ്ട്. ഇങ്ങനെ മൃതാവശിഷ്ടങ്ങളും അവയുടെ പേടകങ്ങളായ ശിലാപടലങ്ങളും ആണ് ഭൗമദശയെ (Geological Age) കുറിക്കുന്നതിനുള്ള പ്രധാന തെളിവുകൾ. ഇവയെക്കൊണ്ടു ശാസ്ത്രകാരന്മാർ അനിഷേധ്യമായ രീതിയിൽ ജീവവികാസത്തിന്റെ കാലഘട്ടങ്ങൾ തിട്ടപ്പെടുത്തിയിട്ടുണ്ട്. പ്രകൃതവിഷയത്തെ സംബന്ധിച്ച ബോധം ഇപ്രകാരം ശാസ്ത്രപ്രകാശത്തിൽ തെളിയുന്നതിനു മുമ്പ് മനുഷ്യവർഗം എത്രയെത്ര അന്ധവിശ്വാസങ്ങൾക്കും തെറ്റിദ്ധാരണകൾക്കും അടിമപ്പെട്ടിരുന്നു! മുന്നൂറ് വർഷങ്ങൾക്കു മുമ്പ് ആർച് ബിഷപ്പ് ഉഷ്ഷർ (Arch Biship Ussher) ബി.സി. 4004-ൽ ആണ് ലോകസൃഷ്ടി നടന്നതെന്നു സ്ഥാപിക്കുകയുണ്ടായി. ആണ്ട് മാത്രമല്ല, മാസവും തീയതിയും കൂടി അദ്ദേഹം കണക്കുകൂട്ടി പറഞ്ഞുവത്രെ. ശാസ്ത്രജ്ഞന്റെ കാലഗണനയിലോ? ജീവജാലങ്ങൾ ഉണ്ടായിട്ട് ഇപ്പോൾ കൊല്ലങ്ങൾ ലക്ഷക്കണക്കിനു കടന്നുപോയിരിക്കുന്നു.

## ജീവൻ എന്നാൽ എന്ത്?

ജീവസ്വരൂപങ്ങളിൽനിന്നും ജീവനെ വേർതിരിച്ചെടുക്കുവാൻ നോക്കുന്നത് ഒരു വ്യർഥാശ്രമമാകുന്നു. നമ്മുടെ ഏതുതരം ജ്ഞാനവും എപ്പോഴും ആപേക്ഷികമാണ്. അതുകൊണ്ട് ഏതൊന്നിനെപ്പറ്റി എത്രത്തോളം അറിഞ്ഞാലും പിന്നെയും ആ അറിവ് സാകാംക്ഷമായിട്ടേ ഇരിക്കൂ. ഇങ്ങനെ അറിയുന്തോറും അറിയാനുള്ളതു ശേഷിക്കുന്ന നിലയിലാണ് ജീവന്റെയും സ്ഥിതി. മധുരവസ്തുവിൽനിന്നു മാധുര്യം വേർതിരിച്ചു കാണിപ്പാൻ സാദ്ധ്യമല്ലല്ലോ. അതുപോലെ ഏതെങ്കിലും വിധത്തിലുള്ള ഒരു രൂപത്തിൽനിന്നു ജീവനെ പൃഥക്കരിച്ചു കാണിപ്പാൻ കഴികയില്ല. ഈ അസാദ്ധ്യതയെ വലുതാക്കിക്കാണിച്ചു ശാസ്ത്രത്തിന്റെ അപൂർണതയെപ്പറ്റി അധിക്ഷേപിക്കുന്നവർ സ്വപക്ഷദുർബലത മനസ്സിലാക്കാത്ത ഭ്രമിതമതികളാകുന്നു. ജീവനെപ്പറ്റി പഠിക്കുന്നതിന് ഒന്നാമതായി മനസ്സിലാക്കേണ്ടത് ജീവനുള്ള വസ്തുക്കളിൽ കാണുന്ന സാമാന്യസ്വഭാവമാണ്. ഒരു ജീവിയുടെ പ്രാഥമിക വ്യാപാരങ്ങൾ



നോക്കുക! ആഹാരം, ചലനം അതായത്, ഏതെങ്കിലും സാധനം ആഹാരമാക്കി രൂപാന്തരപ്പെടുത്തുക. നൈസർഗികമായി ചരിക്കുക - എന്ന രണ്ടു ജീവസ്വഭാവങ്ങൾ പ്രഥമദർശനത്തിൽ പ്രത്യക്ഷപ്പെടുന്നു. ഇവ കൂടാതെ ഒരു സഹജപ്രേരണയാൽ സ്വവർഗോല്പാദനത്തിനായി വ്യാപരിക്കുക എന്നൊരു ധർമവും ദൃശ്യമാകുന്നുണ്ട്. ഈ മൂന്നും ജീവാജീവഭേദത്തെ കുറിക്കുന്ന പ്രധാന ലക്ഷണങ്ങളത്രെ. ജീവന്റെ ആദിമോല്പത്തി എങ്ങനെയായിരുന്നാലും തദനന്തരം തുടർച്ചയായ ഒരു പരിണാമപ്രവാഹമാണ് അതിന് ഉണ്ടായിട്ടുള്ളതെന്നു നിസ്സംശയം പറയാം. ജീവനിൽനിന്നല്ലാതെ ജീവൻ ഉണ്ടാകുന്നതല്ലെന്നുള്ള ഒരു സാമാന്യതത്ത്വം അതിന്റെ ഇതുവരെ കണ്ട അഭിവ്യക്തിയെ (Manifestation) അടിസ്ഥാനപ്പെടുത്തി സ്ഥാപിതമായിട്ടുണ്ട്. അതായത്, ജീവൻ എപ്പോഴും പൂർവസ്ഥിതമായ ജീവനിൽനിന്നു തുടരുന്നു എന്നത് ഒരു സാർവ്വത്രികനിയമമാണ്. മനുഷ്യന്റെ അറിവിൽ പെട്ടിടത്തോളം ഈ പ്രകൃതിനിയമം ഇതുവരെ ലംഘിതമായി കണ്ടിട്ടില്ല. പക്ഷേ, ആദികാരണമായ ജീവൻ എവിടന്നുണ്ടായി എന്ന ചോദ്യം പിന്നെയും മുന്നിട്ടു നിൽക്കുന്നു. ഏതായാലും ഇതിനെ സംബന്ധിച്ച് സ്ഥാപിതമായിട്ടുള്ള പല സിദ്ധാന്തങ്ങളും ശാസ്ത്രീയവിചാരത്തിൽ ദുർബലങ്ങളായിപ്പോയിട്ടുണ്ടെന്നു കാണാം. പ്രഥമോല്പത്തിഘട്ടത്തിൽ ഒരു ദിവ്യശക്തിയാൽ ജീവന്റെ യാദൃച്ഛികോല്പാദനം (Spontaneuos generation) സംഭവിച്ചിരിക്കാമെന്നു ചില പണ്ഡിതന്മാർ വാദിച്ചിരുന്നു. ഈ വാദം ജീവൻ എന്നത് ഒരു വ്യതിരിക്ത ശക്തിവിശേഷമാണെന്നുള്ള പ്രാചീനമതത്തിനു പ്രാബല്യം നൽകി. പ്രസ്തുതവാദം ചില വിശ്വാസങ്ങളിലാണ് അടിയുറച്ചിരുന്നത്. ജീവികളിൽ കാണപ്പെടുന്ന സങ്കീർണ്ണങ്ങളായ ഇംഗാലയോഗങ്ങൾ (Complicated carbon compounds) ഏതോ ചൈതന്യപ്രസരത്താൽ ജീവനുള്ളവയിൽ മാത്രമുണ്ടാകുന്നവയാണെന്നും അവയെ കൃത്രിമമായി നിർമിക്കുവാൻ സാധ്യമല്ലെന്നും ഈ പണ്ഡിതന്മാർ വിശ്വസിച്ചിരുന്നു. എന്നാൽ, രസതന്ത്രശാസ്ത്രജ്ഞനായ വോളർ (Wohler) 1828-ൽ മൂത്രം കൃത്രിമമായി ഉണ്ടാക്കിയതോടുകൂടി ഈ വിശ്വാസത്തിനു നിലയില്ലാതായി. ജീവികളുടെ വിസർജനവസ്തുക്കളിൽ പലതും പ്രയോഗശാലകളിൽ കൃത്രിമമായി സൃഷ്ടിക്കപ്പെട്ടു. നിർജീവവസ്തുക്കളിലുള്ള തന്മാത്രകൾ (Elements) കൊണ്ടുതന്നെയാണു ജീവനുള്ള ദേഹവും നിർമിക്കപ്പെട്ടിരിക്കുന്നത്. ഈ തന്മാത്രകളുടെ അണുക്കൾ പരസ്പരസംയോഗംമൂലം സങ്കീർണ്ണകണങ്ങളായി (Complicated molecules) പരിണമിക്കുന്നു. ജീവികളുടെ വ്യാവർത്തകധർമ്മങ്ങളിൽ (Distinctive properties) പലതും ഈ കണഘടനയുടെ സങ്കീർണ്ണതയെ (Complexity) ആണ് ആശ്രയിച്ചിരിക്കുന്നത്. ഇങ്ങനെയുള്ള പല ധർമ്മങ്ങളും കൃത്രിമരീതിയിൽ അനുകരിക്കുവാൻ സാധിക്കുമെന്നിപ്പോൾ തെളിഞ്ഞിരിക്കുന്നു. ഈ നിലയിൽ നോക്കുമ്പോൾ ജീവാജീവഭേദം നാം വിചാരിക്കുന്നതുപോലെ എളുപ്പത്തിൽ കണ്ടുപിടിക്കാവുന്ന ഒന്നല്ലെന്നു മനസ്സിലാകും. ജന്തുലോകം (Animal kingdom) സസ്യലോകം (Vegetable kingdom) എന്ന വിഭജനം ശാസ്ത്രജ്ഞന്മാർ ചെയ്തിട്ടുണ്ടെങ്കിലും ജന്തുവോ, സസ്യമോ എന്നു തീർത്തു പറവാൻ സാധിക്കാത്ത ഒരുതരം 'ജീവി'കളും അവരുടെ പട്ടികയിൽ പെട്ടിട്ടുണ്ട്.

## വ്യാപ്തിയും വൈചിത്ര്യവും

അതീവ വിപുലമായ ഈ പ്രപഞ്ചത്തിൽ ജീവന് അധിവാസയോഗ്യമായ സ്ഥലം എത്രയുണ്ടെന്ന് അറിയുമ്പോഴാണ് നമുക്ക് അത്ഭുതം തോന്നുന്നത്. ജീവപരിപാലനത്തിന് പ്രത്യേകമായ ശീതോഷ്ണസ്ഥിതികൾ ആവശ്യമാണല്ലോ. അവ എല്ലായിടത്തും ഇണങ്ങിച്ചേർന്നു കാണുന്നില്ല. ഏഴു മൈൽ മേലോട്ടു വായുമണ്ഡലത്താലും ഏഴു മൈൽ താഴോട്ടു സമുദ്രോദരത്താലും വലയം ചെയ്യപ്പെട്ടിരിക്കുന്ന സ്ഥലത്തു മാത്രമേ ജീവികൾ വസിക്കുന്നുള്ളു. പ്രപഞ്ചവൈപുല്യത്തെ അപേക്ഷിച്ചു നോക്കുമ്പോൾ, ഈ സ്ഥലവലയം എത്രയെത്ര പരിമിതം! അതിനുള്ളിൽ കാണപ്പെടുന്ന ജീവികളോ സംഖ്യാതീതങ്ങൾ! വൈചിത്ര്യവാഹികളായ ഈ ജീവകോടികൾക്കെല്ലാം ഒരു മകുടാലങ്കാരമായി മനുഷ്യൻ ശോഭിക്കുന്നു. പരമാണു മുതൽ പർവ്വതംവരെയുള്ള ഗുരു-ലഘുവ്യത്യാസവും വൈവിധ്യവും ജീവരൂപങ്ങളിലും കാണപ്പെടുന്നുണ്ട്. എങ്കിലും ഈ രൂപവൈവിധ്യത്തിനടിയിൽ ഒരു ഏകത്വവും നിഗൂഢമായിരിക്കുന്നു. എന്തെന്നാൽ, ഇവയിൽക്കൂടി സർവത്ര ദൃശ്യമാകുന്നത് ജീവന്റെ അഭിവ്യക്തിതന്നെയാണ്. അത് ഭിന്നരീതിയിൽ, ഭിന്നരൂപങ്ങളിലായി പ്രത്യക്ഷപ്പെടുന്നു എന്നേയുള്ളു. നാനാത്വത്തിൽ ഏകത്വം (Unity in Diversity) എന്ന പ്രപഞ്ചതത്ത്വം ജീവലോകത്തെ സംബന്ധിച്ചും ശരിയായിരിക്കുന്നു. പ്രകൃതിവിജ്ഞാനീയമതപ്രകാരം പദാർത്ഥം (Matter) എന്നത് ഒരുതരം വൈദ്യുത പരമാണുക്കളുടെ സംഘടനകൊണ്ട് ഉണ്ടാകുന്നതാണെന്നു തെളിഞ്ഞിട്ടുണ്ടല്ലോ. അതുപോലെതന്നെ ഓരോ ജീവിയും ജീവബിന്ദുക്കളുള്ള അണുപുടങ്ങളുടെ (Cells) ഒരു സംഘടിതരൂപമാകുന്നു. ജീവാണുസംഘടനയുടെ ലഘുസങ്കീർണ്ണഭേദം തന്നെയാണു ജീവകോടികളിൽ കാണപ്പെടുന്ന വൈവിധ്യവൈചിത്ര്യങ്ങൾക്കു പ്രധാന കാരണം സംഘടന എത്രയോ വിധത്തിലാകാം. ഏറ്റവും ലഘുവായ (Simple) നില തുടങ്ങി ഏറ്റവും സങ്കീർണ്ണമായ (Complex) നിലവരെ അത് എത്തിയിരിക്കുന്നു. ആദ്യത്തെ നിലയിലുള്ള ലഘുജീവിക്കാണ് 'അമീബ' (Amoeba) എന്നു പേരു പറയപ്പെടുന്നത്. അമീബയേക്കാൾ ചെറിയ ജീവികളുണ്ടെങ്കിലും ഇതിനെ ജീവരൂപസോപാനത്തിന്റെ പ്രഥമപടിയായി ഗണിച്ചിരിക്കുന്നു. ഇവിടെനിന്ന് അനേക പടികൾ കടന്നു പരമോന്നതസ്ഥാനത്തു നോക്കുമ്പോൾ കാണുന്ന ഉൽകൃഷ്ടരൂപമാണു മനുഷ്യൻ. ചുരുക്കത്തിൽ ജീവതന്തുവിന്റെ ഒരറ്റത്ത് അമീബയും മറ്റേ അറ്റത്തു മനുഷ്യനും നിലകൊള്ളുന്നു.

## ഏകാണുരൂപികൾ

അമീബയെന്ന വിചിത്രജീവിയെപ്പറ്റി കുറെക്കൂടി മനസ്സിലാക്കുന്നത് രസപ്രദമായിരിക്കും. ഒരു ഒറ്റജീവാണുവിനെക്കൊണ്ടാണ് ഇതിന്റെ ശരീരം നിർമിച്ചിരിക്കുന്നത്. ഇതുപോലെ ഏകാണുരൂപങ്ങളായ (Unicellular) ജീവികൾ വളരെയുണ്ട്. ഇവയിൽനിന്നും അതിമഹത്തായ ഒരു ജീവിപരമ്പര കാലരംഗത്തിന്റെ തള്ളലിൽക്കൂടി ഒന്നു മറ്റൊന്നായി പരിണമിച്ച് ആവിർഭവിച്ചതോർത്താൽ ജീവന്റെ ലീലാവിലാസം വാചാമഗോചരമെന്നു പറയേണ്ടിവരും. എന്നാൽ, ഈ മഹാപ്രസ്ഥാനത്തിന്റെ ആരംഭം എത്ര ലഘു! നാഡി,



ഹൃദയം, തലച്ചോറ്, അസ്ഥി ഇവയൊന്നും ഇല്ലാത്ത ഒരു ജീവിയാണ് അമീബ. എങ്കിലും ഇതു ചലിക്കുകയും ആഹാരം കഴിക്കുകയും ചെയ്യുന്നു. അനൂപപ്രദേശങ്ങളിൽ പായൽപോലെ കാണപ്പെടുന്ന ഒരു ജീവിയാണിത്. ശരീരത്തിലെ ഏതു ഭാഗംകൊണ്ട് ആഹാരം കഴിക്കുവാനും ഏതു ഭാഗംകൊണ്ടു വിസർജിക്കുവാനും ഇതിനു കഴിയും. അതിസൂക്ഷ്മങ്ങളായ ഭക്ഷ്യകണങ്ങളുടെ മേലെക്കൂടി ഒലിക്കുന്ന മട്ടിൽ ചലിച്ച് അവയുടെ പോഷകാംശം അത് ഉള്ളിലാക്കുന്നു. ഒരിഞ്ചിന്റെ ശതാംശം മാത്രമേ 'അമീബ'യ്ക്കു വലിപ്പമുള്ളു. ഇതിനെക്കാൾ സൂക്ഷ്മങ്ങളായ ജീവികളുണ്ടെന്നു മുമ്പു പറഞ്ഞുവല്ലോ. അത്തരം അണുപ്രാണികളെക്കൂടി ഈ വർഗത്തിൽ പെടുത്താവുന്നതാണ്. ഇവയുടെ ഉല്പാദന സമ്പ്രദായം ബഹുവിചിത്രമത്രെ. സാധാരണ ആൺപെൺ വർഗം ഇണചേർന്നാണല്ലോ സന്തത്യുല്പാദനം നടക്കുന്നത്. ഈ പ്രകൃതിനിയമം ഇവയെ ബാധിക്കുന്നില്ല ലിംഗഭേദം തന്നെ ആ അണുജീവികളിൽ അപ്രത്യക്ഷമായിരിക്കുന്നു. ഒരു നിശ്ചിതകാലം ജീവിച്ചതിനുശേഷം ഓരോ അണുപ്രാണിയും മധ്യം ശോഷിച്ചു മുറിഞ്ഞു രണ്ടായിത്തീർന്നു ബാല്യനിലയിലുള്ള രണ്ട് ജീവികളായി വീണ്ടും ജീവിക്കാൻ തുടങ്ങുകയാണു പതിവ്. ഈ ശകലങ്ങൾക്കു പ്രായപൂർത്തിയാകുമ്പോൾ ഓരോന്നും സ്വയം ദ്വൈധീഭവിച്ചു പിന്നെയും പെരുകുന്നു. ഇവയുടെ ആയുഷ്കാലം പല തരത്തിലാണ്. ജീവിതകാലം ഒരു മണിക്കൂർ മാത്രമായിട്ടുള്ളവയുണ്ട്. ദിവസങ്ങളും മാസങ്ങളും നീണ്ടുനിൽക്കുന്ന ദീർഘായുസ്സും ചിലതിൽ കാണാം. ഒരു മണിക്കൂർമാത്രം ജീവിതമുള്ളതിനെ മേൽക്കാണിച്ചപ്രകാരം ഒന്ന്, രണ്ട്, നാല്, എട്ട് എന്ന മട്ടിൽ മധ്യം മുറിഞ്ഞു നിർബാധം പെരുകുവാൻ അനുവദിക്കുകയാണെങ്കിൽ 36 മണിക്കൂർകൊണ്ട് ഒരെണ്ണം 6850 കോടിയായി വർദ്ധിക്കുമെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു. അതായത്, ഒന്നര ദിവസംകൊണ്ടു ഭൂമിയിലെ ജനസംഖ്യയുടെ മുപ്പത് ഇരട്ടി ജീവികൾ ഉണ്ടായിപ്പോകുന്നു. പ്രകൃതി, സംഹാരകൃത്യംകൊണ്ട് ഇതു തടയുന്നില്ലെങ്കിലുണ്ടാകുന്ന സ്ഥിതി നോക്കുക! ഈ അണുപ്രാണികളുടെ ആകാരസൗക്ഷ്മ്യവും ഇതുപോലെ അത്ഭുതാവഹമാകുന്നു. ഒരു ഇഞ്ചിന്റെ ലക്ഷത്തിലൊരംശംവരെ സൂക്ഷ്മങ്ങളായ വസ്തുക്കൾ ദർശിക്കുവാൻ ശക്തിയുള്ള ഭൂതക്കണ്ണാടിയുണ്ട്. (Microscope) ഇത്രയും ശക്തിയുള്ള കണ്ണാടിക്കുകൂടി കാണാൻ കഴിയാത്ത സൂക്ഷ്മശരീരികളുണ്ടെന്നു പറഞ്ഞാൽ ആരാണ് അമ്പരന്നുപോകാത്തത്?

ഇനി അടുത്ത പടിയായ കീടലോകത്തിലെ കഥ നോക്കാം. വിചിത്രതയുടെ ഒരു രംഗമാണതും. സാധാരണ ജീവസ്വഭാവങ്ങളിൽനിന്നു ഭേദിച്ച് പലതും അവിടെ കാണാം. ആണും പെണ്ണും ഒന്നായിട്ടുള്ള ജീവികൾ ഇക്കൂട്ടത്തിലുണ്ട്. ലിംഗപരമായ ദ്വൈധീഭാവം ഓരോന്നിലും ഉള്ളതുകൊണ്ട് ഇവ ഇണചേരുമ്പോൾ സ്ത്രീത്വവും പുരുഷത്വവും മാറിമാറി സ്വീകരിക്കുന്നു. നമ്മുടെ നെൽപ്പാടങ്ങളിലും മറ്റും കാണുന്ന ഞാഞ്ഞൂൽ (Earth worm) ഇക്കൂട്ടത്തിൽ പെട്ടതാണ്. ഈ ക്ഷുദ്രജീവിയെക്കൊണ്ടു മനുഷ്യവർഗ്ഗത്തിനുണ്ടായിട്ടുള്ള പ്രയോജനം അപരിമിതമാകുന്നു. കട്ടിപിടിച്ചു പാറയായിക്കിടന്നിരുന്ന ഭൂതലത്തിൽ കൃഷിക്കുപയുക്തമായ മണ്ണു സൃഷ്ടിച്ചുവിട്ട ബ്രഹ്മാവ്

ഈ ചെറുജീവിയാണ്. ജീവിതകാലത്തിൽ കുറെനാൾ ആണായിട്ടും പിന്നീടു പെണ്ണായിട്ടും മാറിക്കൊണ്ടിരിക്കുന്ന ജീവികളും ഇക്കൂട്ടത്തിലുണ്ട്.

ഇനി പരോപജീവികളായ കൃമി (Parasites) കളുടെ കഥ എന്താണ്? അവയുടെ ചരിത്രം ഭയാനകമത്രെ. എത്ര ലക്ഷം കൃമികൾ മനുഷ്യരുടെയും മൃഗങ്ങളുടെയും കുടലുകളിൽ പറ്റിക്കൂടി ജീവിക്കുന്നു! ദിവസമൊന്നിന് 2 ലക്ഷം മുട്ടയിടുന്ന കൃമികളുണ്ട്. രോഗബീജങ്ങൾ വളർത്തുന്ന വിഷാണുകൃമികൾ ഇക്കണക്കിനു പെരുകിയാൽ എത്ര ഭയങ്കരമായിരിക്കും. രോഗബാധിതമായ ഒരു ഔൺസ് പോർക്കിൻ കഷണത്തിൽ 85000 അണുകൃമികൾ കാണുമെന്നു പറയപ്പെടുന്നു. സൂക്ഷ്മരൂപങ്ങളിൽക്കൂടിയുള്ള ജീവന്റെ ഗതിവൈചിത്ര്യം കാണിപ്പാനാണ് ഇത്രയും ഇവിടെ പ്രസ്താവിച്ചത്.

## മനുഷ്യൻ

ജീവലോകത്തിലെ മേൽ കാണിച്ച അധസ്തലങ്ങളിൽനിന്നും മേലോട്ടു മർത്ത്യപദംവരെ കിടക്കുന്ന നിരവധി സ്ഥൂലരൂപങ്ങളായ ജീവികളെപ്പറ്റി ഇവിടെ വിവരിക്കേണ്ട ആവശ്യമില്ല. ഇവയെല്ലാം പരിണാമസിദ്ധാന്തപ്രകാരം തരംതിരിച്ചു നോക്കുമ്പോൾ ശരീരരചന, ആഹാരസമ്പ്രദായം, ഇന്ദ്രിയശക്തി, ബുദ്ധിശക്തി ഇത്യാദ്യംശങ്ങളിൽ ഒരു ക്രമാനുഗതമായ വ്യത്യാസം സ്പഷ്ടമാകുന്നതാണ്. ഈ വ്യത്യാസം തന്നെയാണ് മനുഷ്യനെ ഇതരജീവികളിൽനിന്നും ഉയർത്തിനിർത്തിയിരിക്കുന്നത്. എന്നിരുന്നാലും മറ്റ് അനേകം ജീവികളെപ്പോലെ മനുഷ്യനും നിരവധി ജീവാണുക്കളുടെ ഒരു സംഘടിതരൂപം തന്നെയത്രേ. ശാസ്ത്രദൃഷ്ട്യാ മനുഷ്യൻ ഒരു വ്യക്തിയാണെന്നു പറഞ്ഞുകൂടാ. അവൻ ജീവത്തുക്കളായ അസംഖ്യം അണുക്കളുടെ ഒരു സമുദായമാകുന്നു സമുദായാംഗങ്ങൾക്കു സ്വാതന്ത്ര്യം കുറെ കുറയുമെന്നൊരു വ്യത്യാസം മാത്രമേ ഉള്ളു. വ്യക്തിസ്വാതന്ത്ര്യം സമുദായത്തിന്റെ നിലനിൽപ്പിനായി ബലികഴിച്ചിരിക്കുന്ന ഒരു ചിത്രമാണ് മനുഷ്യശരീരത്തിൽ കാണുന്നത്. മുമ്പു പറഞ്ഞ ലഘുജീവികളിൽ ജീവാണുവിനു കുറെക്കൂടി സ്വതന്ത്രമായ ഒരു നിലയുണ്ട്. നമ്മുടെ ഒരു തുള്ളി രക്തത്തിൽ അമേരിക്കൻ ഐക്യനാടുകളിലെ ജനസംഖ്യയോളം ജീവാണുക്കൾ ഉണ്ടെന്നു കണക്കാക്കിയിരിക്കുന്നു. അപ്പോൾ ഓരോ വ്യക്തിയും എത്ര വമ്പിച്ച ഓരോ ജീവാണുസമുദായം (Community of cells) ആണെന്ന് ആലോചിച്ച് നോക്കുക! മനുഷ്യശരീരത്തിലെ അവയവങ്ങളെ അതിൽനിന്നും വേർപെടുത്തി പ്രത്യേകമായി ജീവൻ പോകാതെ സൂക്ഷിക്കുവാൻ സാധിക്കുമോ എന്ന് ശാസ്ത്രജ്ഞന്മാർ പരീക്ഷിച്ചു തുടങ്ങിയിട്ടുണ്ട്. നേത്രപുടം (Cornea) അതിന്റെ സജീവാവസ്ഥയിൽ പ്രത്യേകമെടുത്തു സൂക്ഷിച്ച് ഒരുവന്റെ പൊട്ടക്കണ്ണിൽ ഘടിപ്പിച്ചപ്പോൾ അവനു കാഴ്ചയുണ്ടായതായി വെളിപ്പെട്ടിരിക്കുന്നു. കോഴിയുടെ ഹൃദയം ഇങ്ങനെ ജീവസ്പന്ദനത്തോടുകൂടി ഏതാനും കൊല്ലം സൂക്ഷിക്കപ്പെട്ടതായി പറയുന്നുണ്ട്. ജീവസ്ഫുരണം നിന്നുപോകാത്ത വിധത്തിൽ പുരുഷബീജം കുഴലുകളിൽ സൂക്ഷിക്കുകയും അതുകൊണ്ടു കൃത്രിമമായി സ്ത്രീകളിൽ ഗർഭോല്പാദനം നിർവഹിക്കുകയും ചെയ്തിട്ടുള്ള വിവരം ഇപ്പോൾ പ്രസിദ്ധമായിരിക്കുന്നു. ഇങ്ങനെ ഉണ്ടാകുന്ന സന്താനങ്ങൾക്കു



കുഴല്ക്കുട്ടികൾ (Testtube babies) എന്ന പേരും നടപ്പായിട്ടുണ്ട്. ഏതാദൃശ പരീക്ഷണങ്ങൾ കൂടുതൽ ഫലപ്പെട്ടുവരികയാണെങ്കിൽ ജീവനെപ്പറ്റിയും മരണത്തെപ്പറ്റിയും നിലവിലിരിക്കുന്ന പല വിശ്വാസങ്ങളും പാടെ ഇളകിമറിഞ്ഞ് ഒരു നവീനബോധം ഉദയം ചെയ്യുമെന്നു വിചാരിക്കാവുന്നതാണ്.

ഏതായാലും ജീവനെപ്പറ്റി അറിയാവുന്നിടത്തോളം ശരിയായി അറിയുകയും അജ്ഞാതാംശത്തെപറ്റി അബദ്ധവിശ്വാസങ്ങൾ കെട്ടിപ്പൊന്തിക്കാതെ അറിഞ്ഞുകൂടാ എന്നൊരു മനോഭാവം കൈക്കൊള്ളുകയും ആണ് നാം ചെയ്യേണ്ടത്. താദൃശമായ ഒരു മനോഭാവം ഇന്നത്തെ സ്ഥിതിക്ക് അത്യന്താപേക്ഷിതമാകുന്നു. ഇതിലേക്കു പ്രഥമകരണീയമായിട്ടുള്ളതു ജീവശാസ്ത്രപഠനംതന്നെയാണ്.

നവദർശനം 1967

## 41

# സ്വതന്ത്രചിന്ത

ഏതാനും പേർ ചിന്തിക്കുന്നു. ബാക്കിയുള്ളവർ അവരുടെ പിറകെ പോകുന്നു. ഇതാണു മനുഷ്യചരിത്രത്തിൽ നാം കാണുന്ന കാഴ്ച. ഒരു സംഗതിയെപ്പറ്റി ശരിയായി ചിന്തിക്കുന്നവർ ചുരുക്കമാകുന്നു. അവരിൽത്തന്നെ ആ ചിന്ത സ്വതന്ത്രമായി നടത്തുന്നവർ എത്രയോ ദുർല്ലഭം. മതം, ശാസ്ത്രം, രാജ്യതന്ത്രം തുടങ്ങിയ ഏതു വിഷയത്തിലും ഇതുതന്നെയാണ് സാമാന്യസമ്പ്രദായം. ഓരോ കാലഘട്ടത്തിലും രണ്ടോനാലോ യഥാർത്ഥചിന്തകന്മാരുണ്ടാകുന്നു. അവരുടെ ആശയങ്ങൾ ലോകത്തെ ഭരിക്കുന്നു. അനുകരിക്കുന്നവരും അനുസരിക്കുന്നവരും ആണ് മനുഷ്യരിൽ ഭൂരിപക്ഷവും. അറിയുന്നവരും അറിയിക്കുന്നവരും ഏറ്റവും ദുർല്ലഭമത്രെ. 'ഗതാനുഗതികോ ലോക' എന്ന വചനം ആശയങ്ങളെ സംബന്ധിച്ചും എത്രയോ അർത്ഥവത്തായിരിക്കുന്നു. ചിന്തിക്കുവാനുള്ള ശക്തി എല്ലാ മനുഷ്യരിലും പ്രകൃത്യാ വിലീനമായിരിക്കുന്നുണ്ട്. എന്നാൽ, അത് എല്ലാവരിലും പൂർണമായി നിർബാധം വ്യാപരിക്കുന്നില്ല. അഭ്യസ്തവിദ്യരിൽത്തന്നെ ചിന്താവ്യാപാരമില്ലാത്തവർ ധാരാളമുള്ളതുകൊണ്ട് വിദ്യാഭ്യാസത്തിന്റെ കുറവ് ഇതിനൊരു പ്രധാന കാരണമായി ഗണിക്കുവാൻ നിവൃത്തിയില്ല. സാധാരണരീതിയിലുള്ള ആലോചന എല്ലാവരിലും കണ്ടേക്കാം. എന്നാൽ, ആ അർത്ഥത്തിലല്ല ഇവിടെ ചിന്താശബ്ദം പ്രയോഗിച്ചിരിക്കുന്നത്. ഒരു സംഗതിയെപ്പറ്റി യുക്തിപൂർവ്വം വിചാരണ ചെയ്ത് ഒരഭിപ്രായം രൂപപ്പെടുത്തുകയും ആ അഭിപ്രായത്തിന്റെ സാധുത്വം സ്വാനുഭവങ്ങളിൽക്കൂടി പരിശോധിച്ചുകൊണ്ടിരിക്കുകയും ചെയ്യുകയെന്നുള്ളതാണ് പ്രസ്തുത ലേഖനത്തിലെ



വിവക്ഷ. ഈ രീതിയിലുള്ള ചിന്ത സ്വതന്ത്രവുംകൂടി ആയിരിക്കണം. ചിന്തയുടെ പ്രസ്തുത വിശേഷണത്തിനാണ് ഇവിടെ പ്രാധാന്യം കൊടുത്തിരിക്കുന്നത്.

ചിന്ത സ്വതന്ത്രമാവുകയെന്നാൽ എന്താണ്? ഒരു തത്ത്വത്തെയും അംഗീകരിക്കാതെ നിരങ്കുശമായി സകല വ്യവസ്ഥകളെയും അനാദരിച്ച് വിചാരരശ്മികളെ നാലുപാടും പ്രസരിപ്പിക്കുകയെന്ന് അതിനർത്ഥമില്ല. നിഷ്പക്ഷത, നിർബാധത എന്ന രണ്ടു ലക്ഷണങ്ങൾ തികഞ്ഞതാണ് സ്വതന്ത്രചിന്ത. ചിന്താലോകത്തിൽ ഇപ്പോൾ അസ്തമിതപ്രായമായിരിക്കുന്നതും ഈ രണ്ടു ഗുണങ്ങൾതന്നെയാണ്. നിഷ്പക്ഷതയെന്നാൽ എന്താണെന്നു വിവരിക്കേണ്ട ആവശ്യമില്ല. എന്നാൽ, നിർബാധതയ്ക്ക് ഒരു വിശദീകരണം ആവശ്യമാണ്. നമ്മുടെ ചിന്താഗതി സാധാരണമായി പല വിധത്തിലും ബാധിതമാകാറുണ്ട്. മനുഷ്യപ്രകൃതിയിൽ കാണുന്ന ഭാവാധിക്യം, വീരാരാധന, സാമൂദായികാചാരങ്ങൾ, മാമൂലുകൾ, മതവിശ്വാസങ്ങൾ, കക്ഷിവ്യവസ്ഥകൾ, രാഷ്ട്രീയനിയമങ്ങൾ എന്നിങ്ങനെ പലതും ഒരുവന്റെ സ്വതന്ത്രമായ ചിന്താഗതിയെ ബാധിക്കുന്നു. ഇവകൊണ്ട് ചിന്തയുടെ സ്വച്ഛന്ദവ്യാപാരം തടയപ്പെടുകയോ അതിന് ഒരു 'നിറപ്പകർച്ച' വരുകയോ ചെയ്യാതിരിക്കുന്ന അവസ്ഥയാണ് നിർബാധതയിൽ സൂചിതമായിരിക്കുന്നത്. മേല്പറഞ്ഞവയെ ഒരു വിധത്തിലും ആദരിക്കരുതെന്ന് ഇവിടെ അഭിപ്രായപ്പെടുന്നില്ല. എന്നാൽ, അവയ്ക്ക് അടിമപ്പെട്ടു വിഷയനിരൂപണത്തിനുള്ള സ്വശക്തിയെ നശിപ്പിക്കുന്നത് ആപൽക്കരമാകുന്നു. ചില പ്രത്യേകാശയങ്ങൾക്കും സിദ്ധാന്തങ്ങൾക്കും അടിമകളായി തീർന്നിട്ടുള്ള അനേകം പേരെ പണ്ഡിതലോകത്തിൽത്തന്നെ നമുക്കു കാണ്മാൻ കഴിയും. അവരുടെ പ്രതിഭാപ്രസരം ഒരു ക്ലിപ്തവൃത്തത്തിനുള്ളിൽ ഞെരുങ്ങി നിൽക്കുകയാണെന്നു സൂക്ഷിച്ചാലറിയാം. അതിനപ്പുറം കടന്നു ഗുണദോഷവിചിന്തനം ചെയ്യുവാൻ അവർ ധൈര്യപ്പെടുകയോ ഇഷ്ടപ്പെടുകയോ ചെയ്യുന്നില്ല. ഒരു വിഷയത്തെപ്പറ്റി സ്വന്തമായ ഒരഭിപ്രായം രൂപവല്ക്കരിക്കുവാൻ അധികംപേർക്കും സാധിക്കാതെ വരുന്നതും ഇത്തരം ആശയപാരതന്ത്ര്യംകൊണ്ടാണ്. ഇതിൽനിന്നു വിട്ടുനിൽക്കുകയെന്നത് തുലോം പ്രയാസമേറിയ ഒന്നാകുന്നു. ഇതുകൊണ്ടുതന്നെയായിരിക്കാം സാധാരണ ലേഖനങ്ങളിലും പ്രസംഗങ്ങളിലും ആശയങ്ങളുടെ ആവർത്തനം ക്രമാതീതമായി കാണപ്പെടുന്നത്.

ചിന്താവിഷയമായി മേൽക്കാണിച്ച വൈഷമ്യങ്ങളുടെ കാരണങ്ങളെ ആഭ്യന്തരമെന്നും ബാഹ്യമെന്നും രണ്ടായി തിരിക്കാം. ആദ്യത്തേതു മനുഷ്യസ്വഭാവത്തിൽത്തന്നെ ഒളിഞ്ഞുകിടക്കുന്നു. അതിനാണ് ഭാവാധിക്യം എന്നു പേരു കൊടുത്തത്. സ്വതന്ത്രചിന്തയുടെ ഒന്നാമത്തെ ശത്രു ഇതാണെന്ന് സൂക്ഷിച്ചാലറിയാം. ഇതു നമ്മിൽത്തന്നെ ലയിച്ചിരിക്കുകയും പലപ്പോഴും നാം അറിയാതെതന്നെ തല പൊന്തിക്കുകയും ചെയ്യുന്നതുകൊണ്ട് കുറെക്കൂടി ആപൽക്കരമായിത്തീരുന്നു. മനുഷ്യൻ എപ്പോഴും വികാരത്തിന് അല്ലെങ്കിൽ ഭാവത്തിന് (Emotion) അധീനനാകുന്നു. എന്നു മാത്രമല്ല, അതിന്റെ ആധിക്യത്തിൽ അവന്റെ മറ്റു ശക്തികളെല്ലാം മന്ദീഭവിക്കുകയും ചെയ്യുന്നു. ഇതിൽ കൂടുതൽ വാട്ടം തട്ടുന്നതു ബുദ്ധിശക്തിക്കാണ്. ചിന്ത

ബുദ്ധിയുടെ വ്യാപാരമാണല്ലോ. ഏതെങ്കിലും കാരണത്താൽ ചിന്തകൻ ഭാവ ഭരിതനാകുമ്പോൾ അവന്റെ ചിന്ത ഹൃദയം പിടിച്ചു വലിക്കുന്ന വശത്തേക്കു തിരിയുകയും തദനുസൃതമായ ഒരു തീരുമാനം അവനിൽ ഉണ്ടാവുകയും ചെയ്യുന്നു. ഇങ്ങനെ മാനസികമായി ചിന്താഗതിക്കു വരുന്ന ഈ വ്യതിയാനം അതിസൂക്ഷ്മമത്രെ. ഇതിൽ ശ്രദ്ധിക്കാത്തതുകൊണ്ടു പലരുടെയും യുക്തി വാദങ്ങൾക്കും സിദ്ധാന്തസ്ഥാപനത്തിനും വൈകല്യം നേരിടാറുണ്ട്. ത്വരി തിയിൽ സ്വയം നടക്കുന്ന ഒന്നാണ് ഭാവസ്ഫുരണം. അത് ഉണ്ടാകുന്നതും നമ്മെ അടിമപ്പെടുത്തുന്നതും നാം അറിയുന്നില്ല. എന്നാൽ, ചിന്ത അത്ര ത്തോളം ത്വരിതവും നിർബാധവും ആയി പ്രവർത്തിക്കുന്നില്ല. പ്രവർത്തി ച്ചാൽത്തന്നെയും അതു ഭാവോത്തേജനംകൊണ്ടു പ്രതിബദ്ധമാവുകയോ ഏകപക്ഷമായി കാണുന്നതു പൂർവ്വോക്തരീതിയിലുള്ള ഭാവപ്രവർത്തനമാ യതുകൊണ്ട് അതും ഇക്കൂട്ടത്തിൽ ഉൾപ്പെടുത്താവുന്നതാണ്.

ഒരു ഉദാഹരണം കൊണ്ട് ഈ സംഗതി സുസ്പഷ്ടമാക്കാം. മഹാത്മാ ഗാന്ധിയെപ്പറ്റി സ്മരിക്കുമ്പോൾ അദ്ദേഹത്തോടുള്ള ഭക്ത്യാധിക്യംകൊണ്ട് വികാരാവിഷ്ടനാകുന്ന ഒരാൾക്ക് അദ്ദേഹത്തിന്റെ സിദ്ധാന്തങ്ങളെപ്പറ്റി സ്വത ന്ത്രമായി ഗുണദോഷവിചിന്തനം ചെയ്‌വാൻ സാധിക്കുന്നതല്ല. ഏതു വിഷ യത്തിലും ഗാന്ധിജിയുടെ അഭിപ്രായം സർവോപരി സാധുവാണെന്നൊരു തോന്നൽ ആ ഭക്തന്റെ ചിന്തയെ പിടികൂടി വളയ്ക്കുവാൻ ശ്രമിക്കുന്നു. തൽഫലമായി ദോഷമുള്ളിടത്തും അതു കാണുവാൻ അയാൾക്കു സാധി ക്കുന്നില്ല. ഇതുപോലെതന്നെ ഏതെങ്കിലും കാരണത്താൽ മനസ്സിൽ അടി യുറച്ചുപോയിരിക്കുന്ന പ്രതികൂലഭാവത്തിന്റെ ഉത്തേജനത്തിൽ ഗുണമുള്ളി ടത്തും ദോഷദർശനംതന്നെ നടക്കുന്നതായിരിക്കും. മഹാദേവദേശായി തുട ങ്ങിയ അന്തേവാസികളുടെയും 'ഒഡയർ കമ്പനി'യിൽപ്പെട്ട പ്രതികൂലരു ടെയും വീക്ഷണരീതി പരിശോധിച്ചാൽ ഗാന്ധിയെപ്പറ്റി ഇരുകൂട്ടർക്കും തീരെ നിർബാധമായ നിഷ്പക്ഷനിരൂപണം നിർവഹിക്കുവാൻ സാധിക്കുമോ എന്നു സംശയം തോന്നുന്നതാണ്. ബുദ്ധൻ, ക്രിസ്തു തുടങ്ങിയ മതാചാര്യന്മാ രുടെ വചനങ്ങളും ഈ രീതിയിൽ തദനുയായികളെ അസ്വതന്ത്രന്മാരാക്കു ന്നുണ്ട്. ഇനി ഇന്നത്തെ യുവലോകത്തിൽ കാണുന്ന ഉണർവ് പരിശോധി ച്ചുനോക്കുക! അതിനകത്ത് ഈ ദോഷം കടന്നുകൂടിയിരിക്കുന്നതായി കാണാം. ആധുനിക യുവലോകം പ്രക്ഷുബ്ധമായിരിക്കുന്നു എന്ന സംഗ തിതന്നെ ഇപ്പോഴത്തെ ഉണർച്ച കേവലം വികാരപരമായിട്ടുള്ള (Emotional awakening) ഒന്നാണെന്നു തെളിയിക്കുന്നുണ്ട്. ചിന്തകൊണ്ടുള്ള നിയന്ത്രണം അതിൽ പ്രതിഫലിക്കുന്നില്ല. അനിയന്ത്രിതമായ ചില ആശയപ്രവാഹങ്ങ ളിൽപ്പെട്ട് ജനതതി ഇളകിമറിഞ്ഞു മുന്നോട്ടു പായുന്നു. ജീർണജടിലമായ യാഥാസ്ഥിതികത്വത്തിന്റെ ധ്വംസനത്തിന് ഇതു നല്ലതുതന്നെ പക്ഷേ, വികാ രത്തിന്റെ ഈ തിരതല്ലൽ, നമുക്ക് ആവശ്യമായിരിക്കുന്ന ഉൽപതിഷ്ണുത്വ ത്തിൽ ഉപരിപ്ലവത്വം കൂടിക്കലർത്തി അതിനെ നിഷ്ഫലവും വിപല്ക്കരവു മാക്കിത്തീർക്കുന്നു. ഉൽകൃഷ്ടവിദ്യാഭ്യാസം സിദ്ധിച്ച യുവതീയുവാക്കന്മാർ 'സ്വരാജ്യ' സമ്പാദനത്തിനായി നിഷ്ഠൂരമായ നരഹത്യയ്ക്കു പുറപ്പെടുന്നത് അവർ ഭാവപ്രേരണയാൽ നഷ്ടപ്രജ്ഞരാകുന്നതിന്റെ ഫലമത്രെ.



സാമുദായികാചാരങ്ങൾ, മാമൂലുകൾ, മതവിശ്വാസങ്ങൾ ഇവ സ്വതന്ത്ര ചിന്തയെ തടയുന്ന കാഴ്ച സർവസാധാരണവും നമുക്കു നിത്യപരിചയമു ള്ളതുമാകയാൽ വിസ്തരിക്കേണ്ട ആവശ്യമില്ല. ചിന്തയാകുന്ന ദീപത്തിന്റെ ഒരുതരം ആവരണങ്ങളായി ഇവയെ കണക്കാക്കാം. ആവരണങ്ങളുടെ വർണ ഭേദമനുസരിച്ച് അവയിൽ പ്രതിഫലിക്കുന്ന പ്രകാശത്തിനും നിറപ്പകർച്ച വന്നുപോകുന്നു. സുപ്രസിദ്ധ സമുദായ പരിഷ്കാരകനായ സർ ഹരിസിം ഗ്ഗോർ 'അസംബ്ലി'യിൽ കൊണ്ടുവന്ന ഹിന്ദു വിവാഹമോചനബില്ലിനെ പല മെമ്പർമാരും എതിർക്കുകയുണ്ടായി. മതപരമായും സാമുദായികമായുമുള്ള അടിമത്തം ഇക്കൂട്ടരുടെ അഭിപ്രായങ്ങളിൽ ആദ്യന്തം തെളിഞ്ഞുകാണുന്നു ണ്ട്. സീതയേയും സാവിത്രിയേയും ഓർത്തിട്ടെങ്കിലും ഈ ബില്ലിനെ എതിർക്കുകയെന്നായിരുന്നു ഒരു മെമ്പർ ഉദ്ഘോഷിച്ചത്. ഹിന്ദുസമുദായം അധഃപതിച്ചുപോകുമെന്നു അദ്ദേഹം ഭയപ്പെട്ടു. കാലസ്ഥിതിയനുസരിച്ചു വിവാഹവ്യവസ്ഥകളിൽ മാറ്റം വരുത്തുന്നതിനു ചരിത്രലക്ഷ്യങ്ങൾക്കു പോലും വിഷയമാകാത്ത വണ്ണം അതിവിദൂരമായ ഒരു പ്രാചീനകാലഘട്ട ത്തിൽ പക്ഷേ, കല്പിതകഥാപാത്രങ്ങളായി ജീവിച്ചിരുന്ന സീതയേയും സാവിത്രിയേയും വലിച്ചിഴച്ചുകൊണ്ടുവരേണ്ട ആവശ്യമുണ്ടോ എന്നു ചിന്തി ക്കുവാനുള്ള സ്വാതന്ത്ര്യം ആ മെമ്പർക്കു നഷ്ടമായിരിക്കുന്ന ദയനീയ ചിത്ര മാണ് നാം ഇവിടെ കാണുന്നത്. ഇത്തരം ബാലിശങ്ങളായ വാദങ്ങളും അവ പുറപ്പെടുവിക്കുന്നവരുടെ വളർച്ചയറ്റു മുരടിച്ചുപോയ പ്രതിഭയും ഇതുപോലെ പല നിയമസഭകളിലും പ്രത്യക്ഷപ്പെടാറുണ്ട്. മതം എങ്ങനെ തകർന്നുപോ കുമെന്നും സമുദായം എങ്ങനെ അധഃപതിക്കുമെന്നും യുക്തിവാദം ചെയ്‌വാൻ ഇവർ സന്നദ്ധന്മാരല്ല. അതിന് അവർക്കു സാധിക്കുകയുമില്ല. ആചാരങ്ങളും മാമൂലുകളും പോലെതന്നെ മതത്തോടും സമുദായത്തോടും രാജ്യത്തോടും ഉള്ള അതിരറ്റ സ്നേഹവും അഭിമാനവും സ്വതന്ത്രചിന്തയെ ഹനിക്കാറുണ്ട്. ചിലരുടെ വീക്ഷണകോണം ഏതു സംഗതിയിലും സാമു ദായികമായിരിക്കും. ചിലരുടേതു മതപരമായിരിക്കും. മറ്റു ചിലരുടേതു രാജ്യ ത്തോടു സംബന്ധിപ്പിച്ചതായിരിക്കും. മതത്തോടും സമുദായത്തോടും ഒരു ബന്ധവുമില്ലാത്ത വിഷയങ്ങൾക്കൂടി അവയോടു ഘടിപ്പിച്ചു അഭിപ്രായം പ്രക ടിപ്പിക്കുന്ന പലരും ഉണ്ട്. ഇക്കൂട്ടർ ഹിമവാൻ പർവതത്തിന്റെ പൊക്കം കണ ക്കാക്കുന്നതുപോലും മതസമുദായക്കണ്ണാടികളിൽക്കൂടിയായിട്ടായിരിക്കും. വർഗീയതയെ പുലർത്തുന്ന ചില പത്രങ്ങളും ഇത്തരത്തിൽപ്പെട്ടവയാണ്. അവയുടെ പത്രാധിപന്മാർക്കു തങ്ങളുടെ സമുദായപരിധിയെ അതിക്രമിച്ചു ന്യായാന്യായവിവേചനം ചെയ്യുവാൻ സാധിക്കുന്നില്ല. ഗാന്ധിജി മനുഷ്യവർഗ ത്തിനു പൊതുവെ എന്തുചെയ്തു എന്നല്ല തങ്ങളുടെ സമുദായത്തിന് അദ്ദേ ഹത്തിൽനിന്ന് എന്തു കിട്ടിയെന്നാണ് ഇവരുടെ നോട്ടം. ഇതുപോലെ രാജ്യ ത്തെപ്പറ്റിയുള്ള സ്നേഹാഭിമാനങ്ങൾ, അഭിപ്രായപ്രകടനത്തിൽ പരിപാലി ക്കേണ്ട നിഷ്പക്ഷതയ്ക്കു പ്രതിബന്ധമാകുന്നതിനും ഉദാഹരണങ്ങൾ സുല ഭങ്ങളാണ്. ആംഗ്ലേയർക്കു ആംഗ്ലേയർ എന്ന നിലയിലല്ലാതെ മനുഷ്യർ എന്ന നിലയിൽ ഇന്ത്യൻ പ്രശ്നങ്ങളെപ്പറ്റി ചിന്തിക്കുവാൻ സാധിക്കുന്നില്ല. ലോകത്തെ ഒട്ടാകെ ബാധിക്കുന്ന പ്രമേയങ്ങളെപ്പറ്റി സർവരാജ്യസഭ

(League of Nations) യിൽ വിചാരണ ചെയ്യുമ്പോൾ ഇംഗ്ലീഷുകാർ ഇംഗ്ലീഷുകാരായിട്ടും ഫ്രഞ്ചുകാർ ഫ്രഞ്ചുകാരായിട്ടും ചിന്തിക്കുന്നു. അല്ലാതെ മഹത്തായ മനുഷ്യസമുദായത്തിന്റെ വിവേകികളും വിജ്ഞാനികളുമായ അംഗങ്ങളെന്ന നിലയിൽ സാർവലൗകികമായ സമാധാനത്തിനും അഭിവൃദ്ധിക്കും വേണ്ടി കാര്യവിചാരം ചെയ്യുവാൻ അവർക്കു കഴിയുന്നില്ല.

സ്വതന്ത്രചിന്തയെ പ്രതിരോധിക്കുന്ന രാഷ്ട്രീയനിയമങ്ങളും കക്ഷിയേർപ്പാടും മുൻപറഞ്ഞവയേക്കാൾ ആലോചനയ്ക്കു രസാവഹങ്ങളായിരിക്കുന്നു. രാഷ്ട്രീയനിയമങ്ങൾ എന്നു പറഞ്ഞതു പ്രധാനമായി ഗവണ്മെന്റ് നിയമങ്ങളെ ഉദ്ദേശിച്ചാണ്. എല്ലാ രാജ്യങ്ങളിലെ ഗവണ്മെന്റും മനുഷ്യരുടെ ചിന്താപരമായ വളർച്ചയെ തടയുന്നുണ്ട്. അഭിപ്രായസ്വാതന്ത്ര്യം അനുവദനീയമാണെന്ന തത്ത്വം പരിഷ്കൃതഗവണ്മെന്റ് അംഗീകരിച്ചിട്ടുണ്ടെങ്കിലും പ്രയോഗത്തിൽ പലപ്രകാരത്തിലും അതിനു ചട്ടങ്ങൾ പ്രതിബന്ധങ്ങളായിരിക്കുന്നു. സമത്വം, സാഹോദര്യം, സ്വാതന്ത്ര്യം എന്ന മൂന്നിനം നൃത്തരംഗമായി ഇപ്പോൾ കണക്കാക്കപ്പെട്ടിരിക്കുന്ന രാജ്യമാണ് റഷ്യ. അവിടത്തെ സോവിയറ്റ് ഗവണ്മെന്റ് ആധുനികാദർശങ്ങൾക്കു മാതൃകയാണെന്നും കേൾക്കുന്നു. പക്ഷേ, അവിടെ ചിന്താസ്വാതന്ത്ര്യം ഉണ്ടോ? സോവിയറ്റ് ഗവണ്മെന്റിന്റെ തത്ത്വങ്ങളിൽനിന്നു ഭിന്നമായ ഒരു രീതിയിൽ ചിന്തിക്കുവാനോ അഭിപ്രായം സ്ഥാപിക്കുവാനോ ആരെങ്കിലും പുറപ്പെട്ടാൽ അവന് അവിടെ വധശിക്ഷവരെ ലഭിക്കുന്നതാണ്! ലെനിന്റെ വലത്തുകൈ ആയി നിന്നു പ്രവർത്തിച്ച സുപ്രസിദ്ധ രാജ്യതന്ത്രജ്ഞനായ ട്രോട്സ്കിക്ക് ഇന്ന് റഷ്യയിൽ കടക്കുവാൻ പാടില്ലാത്തത് അദ്ദേഹത്തിന്റെ ചിന്താഖനിയിൽ ചില സ്വതന്ത്രാശയങ്ങൾ വിളഞ്ഞുപോയി എന്ന കുറ്റംകൊണ്ടാണ്! ഇറ്റലിയിൽ 'ഫാസിസ്റ്റ്' ഭരണരീതിക്ക് എതിരായി ചിന്തിക്കുകയോ അഭിപ്രായം പുറപ്പെടുവിക്കുകയോ ചെയ്കയില്ലെന്നൊരു പ്രതിജ്ഞാപത്രം എഴുതി ഒപ്പിടുവാൻ കോളജുകളിലെ പ്രൊഫസറന്മാരെക്കൂടി നിർബന്ധിച്ചിരിക്കുന്നു. ഈ അപരിഷ്കൃതനയത്തെ അനവധി വിദ്യാലയകേന്ദ്രങ്ങളിൽനിന്നും പ്രതിഷേധിക്കുകയുണ്ടായി. പരിശുദ്ധങ്ങളായ വിദ്യാലയങ്ങളിൽപ്പോലും വിജ്ഞാനോന്മുഖമായ സ്വതന്ത്രചിന്തയെ ഇങ്ങനെ തടയുന്നതു ജ്ഞാനാഭിവൃദ്ധിക്ക് എത്രമാത്രം ഹാനികരമാണെന്നു നോക്കുക! മനുഷ്യന്റെ വിവേചനശക്തിയെ ഇങ്ങനെ ഇടിച്ചമർത്തുന്ന മാനസികമായ മർദനം ശാരീരികമായ മർദനത്തേക്കാൾ പതിന്മടങ്ങു നീചവും നാശകരവുമാണെന്നു പറയേണ്ടിയിരിക്കുന്നു.

കക്ഷിയേർപ്പാടുകൊണ്ട് (party system) ചിന്താലോകത്തിൽ നേരിടുന്ന കുഴപ്പങ്ങൾക്ക് ഇംഗ്ലണ്ടിലെ പാർലമെന്റു തന്നെ ഒന്നാംതരം ഉദാഹരണമാണ്. അവിടെ ഒരു തൊഴിലാളി കക്ഷിക്ക് (Labour) ഒരു ഉൽപതിഷ്ണു (liberal) വിനെപ്പോലെയോ യാഥാസ്ഥിതികനേ (Conservative) പ്പോലെയോ ചിന്തിക്കുവാൻ നിവൃത്തിയില്ല. അതുപോലെ ഒരു യാഥാസ്ഥിതികനു കാര്യാലോചനയിൽ തൊഴിലാളിയുടെ ഛായ വന്നുപോയാൽ 'പാർട്ടി'യിൽനിന്നു പുറത്തു പോകേണ്ടി വരും. വെഡ്ജ്വുഡ് ബെൻ തൊഴിലാളിലോകത്തെ സംബന്ധിച്ചു പുസ്തകങ്ങൾ എഴുതിയിട്ടുള്ള പണ്ഡിതനാണ്. അദ്ദേഹം ആ ഗ്രന്ഥങ്ങളിൽ അംഗീകരിച്ചിട്ടുള്ള തത്ത്വങ്ങളെ ഇന്ത്യാ സെക്രട്ടറി സ്ഥാനത്തു



നിന്നുംകൊണ്ട് അനാദരിക്കുവാൻ അദ്ദേഹംതന്നെ പ്രേരിതനായിപ്പോയി. പ്രധാനമന്ത്രിയാകുമ്പോൾ മാക്ഡോനാൾഡിനു തൊഴിലാളിനായകനെന്ന നിലയിൽ കാര്യങ്ങളെപ്പറ്റി വിചിന്തനംചെയ്യുവാൻ സാധിക്കുന്നില്ല. ഈ വിഷമതകൾ കണ്ടിട്ടായിരിക്കാം ഒരു പണ്ഡിതൻ ആത്മവഞ്ചകന്മാർക്കു മാത്രമേ പാർലമെന്റ് മെമ്പറന്മാരായിരിക്കുവാൻ സാധിക്കുകയുള്ളു വെന്ന് അഭിപ്രായപ്പെട്ടിട്ടുള്ളത്.

ഇങ്ങനെ പര്യാലോചന ചെയ്തുനോക്കുമ്പോൾ, നമ്മുടെ ചിന്താസരണിയിൽ നിഷ്പക്ഷത, നിർബാധത എന്ന രണ്ടു ഗുണങ്ങൾ തികഞ്ഞുകാണുകയെന്നത് എത്രയെത്ര വിഷമമാണെന്നു കാണാവുന്നതാണ്. ഇതിലേക്ക് ഒരു ചിന്തകൻ അവന്റെ കുറവുകളെ ആത്മപരിശോധനമൂലം പരിഹരിക്കേണ്ടിയിരിക്കുന്നു. അത്യന്തം ദുഷ്കരമായ ഇസ്സംഗതിയിൽ വിജയം നേടുന്ന പണ്ഡിതന്മാരായ ചിന്തകന്മാരാണ് ലോകത്തിലെ യഥാർത്ഥ ജ്ഞാനദാതാക്കൾ. അവർ എന്നും എവിടെയും ആരാധനീയന്മാരാകുന്നു. അറിവിന്റെ ശുദ്ധസ്വരൂപം അവരുടെ ഗ്രന്ഥങ്ങളിലേ കാണുകയുള്ളു. വിശ്രുതതത്ത്വചിന്തകനായ ബർട്രാൻഡ് റസ്സൽ (Bertrand Russel) ഇത്തരത്തിൽപ്പെട്ട ഒരു സൂക്ഷ്മദർശിയത്രെ. സ്വതന്ത്രമായ ചിന്ത ഏതുവിധത്തിലുള്ളതാണെന്ന് അറിയണമെങ്കിൽ അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ വായിച്ചാൽ മതിയാകും. വസ്തുസ്ഥിതികളെയും ജീവിതഗതികളെയും നിരൂപണം ചെയ്യുമ്പോൾ യാതൊരുവിധമായ ഗണനയും അദ്ദേഹത്തെ ബന്ധിക്കുന്നില്ല. ചുരുക്കത്തിൽ ആ ഗ്രന്ഥങ്ങളിൽ പ്രതിഫലിക്കുന്ന ചിന്ത, വ്യക്തി, സമുദായം, മതം, രാജ്യം ഇവയുടെ നിഴൽപ്പാടുകൾ കൊണ്ടു കളങ്കിതമാകാതെ പ്രശാന്തഭാവംപൂണ്ടു സർവ്വോപരി സംശുദ്ധമായി അത്യന്ത സ്വതന്ത്രമായി ഉജ്ജ്വലമായ യുക്തിപ്രകാശത്തിൽ വിലസി വിളയാടുന്നു. അതുതന്നെയാണ് അനുകരണീയമായ മാതൃകാരീതി.

നവദർശനം 1967

# 42
# ജീവിതവിമർശം

ചിന്താശീലനായ മനുഷ്യനെ അത്ഭുതപ്പെടുത്തുയും അന്ധാളിപ്പിക്കുകയും ചെയ്യുന്ന ഒരു വിഷയമാണ് ജീവിതം. ജീവിക്കുന്നവർ വളരെ ചുരുക്കമാകുന്നു. മനുഷ്യൻ അറിവാനും അന്വേഷിപ്പാനും തുടങ്ങിയ കാലംമുതൽ ഇന്നുവരെ ഒരു പിടിയും കിട്ടാതെ ചുറ്റിത്തിരിയുന്നത് ഈ ഒരു വിഷയത്തിൽ മാത്രമാണ്. ജീവിതം എന്നു കേൾക്കുമ്പോൾ നമുക്ക് അതിനെപ്പറ്റി ഒരു ആകാംക്ഷയും ജനിക്കുന്നില്ല. അത്രയ്ക്കു നമുക്കു പരിചയമുള്ളതും നമ്മോട് ഏറ്റവും അടുത്തു ബന്ധപ്പെട്ടതും ആയ ഒരു വാക്കാണല്ലോ. അത്. ശ്രവണമാത്രത്തിൽ അതിൽനിന്നും ഒരു അർത്ഥപ്രതീതി എല്ലാവർക്കും ഉണ്ടാകുന്നുണ്ട്. എന്നാൽ, അത് എന്താണെന്ന് ആരോടെങ്കിലും ചോദിക്കുക! ശരിയായ ഉത്തരം പറവാൻ ആർക്കും സാധിക്കുകയില്ല. എന്താണ് ജീവിതം എന്ന ചോദ്യം എന്തും ഉത്തരം പറയാവുന്ന ഒന്നാണ്. പറയുന്നതൊക്കെ ശരിയായിട്ടും തെറ്റായിട്ടും തോന്നാം. അതു വക്താവിന്റെ വാദപാടവത്തെ ആശ്രയിച്ചിരിക്കും. ജീവിതം ഈശ്വരന്റെ ഒരു 'സിനിമ'യാണെന്ന് ഒരു കവി പറയുകയാണെങ്കിൽ അതിനും യുക്തികൾ കണ്ടേക്കും. അതു വെറും ഒരു സ്വപ്നമാണെന്ന് ഒരു വേദാന്തിക്കു വേണമെങ്കിൽ സ്ഥാപിക്കാം. ഈ രണ്ടും ഖണ്ഡിക്കുവാൻ ഒരു താർക്കികനു കഴിയും. ജീവിതത്തിന്റെ ഈ അത്ഭുതപ്രകൃതി മാത്രമാണ് അതിൽ ചുഴിഞ്ഞുനോക്കുന്നവർക്കു കണ്ടെത്തുവാൻ കഴിയുന്നത്. ഏതായാലും ജീവിതചിന്ത മനുഷ്യന് അത്യാവശ്യംതന്നെ. എന്തെന്നാൽ അത് അവന്റെ യഥാർത്ഥമായ സ്വരൂപത്തെയും സ്വഭാവത്തേയും അറിയുവാനുള്ള ഒരു ശ്രമംതന്നെയാണല്ലോ.



ജീവിതത്തെ ഒരു മഹാസമുദ്രമായി സങ്കല്പിക്കുന്ന പക്ഷം ജീവജാലങ്ങൾ അതിലെ ബുൽബുദങ്ങൾ മാത്രമാകും. അതിലൊന്നത്രെ മനുഷ്യൻ. അവൻ സ്വന്തം അവസ്ഥയെന്തെന്നറിവാൻ ആ മഹാസമുദ്രത്തിൽ നാലുപാടും നോക്കുന്നു. അതിലെ വിവിധങ്ങളായ തിരമാലകളും പ്രവാഹങ്ങളും കണ്ട് അവൻ അമ്പരന്നുപോകുന്നു. തന്മൂലം അവയുടെ പരമാർത്ഥപ്രകൃതിയെപ്പറ്റിയുള്ള പരിശോധനയിൽ പല മിഥ്യാബോധങ്ങളും ഉണ്ടാകുക സാധാരണമാണ്. ഇതിൽ ഒട്ടും അത്ഭുതപ്പെടുവാനില്ല. ജീവിതത്തെപ്പറ്റി അവഗാഢമായി ആലോചിച്ച് അഭിപ്രായം പുറപ്പെടുവിച്ചിട്ടുള്ള തത്ത്വജ്ഞാനികൾ വളരെയുണ്ട്. എന്നാൽ, സംശയമറ്റ ഒരു തീർപ്പു കല്പിക്കുവാൻ ആർക്കും സാധിച്ചിട്ടില്ല. അങ്ങനെ ആർക്കെങ്കിലും സാധിച്ചിട്ടുണ്ടെങ്കിൽ അതിലാണ് നാം അത്ഭുതപ്പെടേണ്ടത്. എന്നു മാത്രമല്ല അതിൽ അവിശ്വസിക്കേണ്ടതായിട്ടും വന്നുകൂടും. എന്തെന്നാൽ എത്ര വായിച്ചാലും അവസാനിക്കാത്തതും അസംഖ്യം വ്യാഖ്യാനങ്ങൾക്കു വഴിയുള്ളതും ആയ ഒരു മഹാഗ്രന്ഥമാകുന്നു ജീവിതം. മനുഷ്യൻ അതിലെ ഒരദ്ധ്യായം മാത്രമാകുന്നു. ഒരു അദ്ധ്യായംകൊണ്ട് ഒരു ഗ്രന്ഥം മുഴുവൻ മനസ്സിലാക്കുകയെന്നത് അസാദ്ധ്യമത്രെ. അതിനായി ഉദ്യമിക്കുന്നവർക്ക് ഉണ്ടാകാവുന്ന അനുഭവത്തെയാണ്–

'ഒരു നിശ്ചയമില്ലയൊന്നിനും
വരുമോരോ ദശ വന്നപോലെ പോം
തിരയുന്നു മനുഷ്യനേതിനോ
തിരിയാ ലോകരഹസ്യമാർക്കുമേ'

എന്ന കവിവാക്യം വെളിപ്പെടുത്തുന്നത്. ഇതുവരെ ഉണ്ടായിട്ടുള്ള ജീവിതവിമർശങ്ങൾക്കൊണ്ടു ലോകത്തിന് എന്തെങ്കിലും ഗ്രഹിക്കുവാൻ കഴിഞ്ഞിട്ടുണ്ടെങ്കിൽ അതു മേൽ കാണിച്ച രഹസ്യം തന്നെയാണ്. അറിയുന്തോറും അറിയാനുള്ള അധികമായും അറിഞ്ഞതൊക്കെ അബദ്ധമായും തോന്നിക്കുന്ന ഒരു സ്വഭാവമാണു ജീവിതത്തിനുള്ളത്. അതിന്റെ അഭിവ്യക്തി (manifestation) യിൽ കാണുന്ന അനന്തതയും അവ്യക്തതയും അന്വേഷകന്മാരെ ക്രമത്തിലധികം വിഷമിപ്പിക്കുന്നുണ്ട്. ഇങ്ങനെ നൂലാമാലയായി കുഴഞ്ഞുപിരിഞ്ഞു കിടക്കുന്ന ജീവിതത്തിലെ തത്ത്വാന്വേഷണംപോലെ അത്ര രസപ്രദമായിട്ടു മറ്റൊന്നും ഒരു ചിന്തകന് ഉണ്ടാകുന്നതല്ല. 'മനുഷ്യൻ ജീവനുള്ള ഒരു കവിതയാണ്. അതു വായിച്ചുനോക്കുക' (Read man; he is the living poem) എന്നു സ്വാമി വിവേകാനന്ദൻ ഒരിക്കൽ പറഞ്ഞിട്ടുണ്ട്. ജീവിതത്തിന്റെ വിവിധത്വവും വൈചിത്ര്യവും വികൃതികളും നോക്കിക്കൊണ്ടിരിക്കുന്നവർക്കേ ഈ കവിതാരസം ആസ്വദിക്കുവാൻ കഴിയുകയുള്ളു.

ജീവിതവിമർശനത്തിനു പുറപ്പെടുന്നവരുടെ മനസ്സിൽ പല പ്രശ്നങ്ങളും ഉദിക്കുവാൻ ഇടയുണ്ട്. ഏതെങ്കിലും ഒന്നിനു കണ്ടുപിടിക്കുന്ന സമാധാനം മുമ്പില്ലാതിരുന്ന അനേകം സംശയങ്ങൾക്ക് ഇടയാക്കുക മാത്രമല്ലാതെ പ്രഷ്ടാവിന്റെ ജിജ്ഞാസയെ ഒരിക്കലും തൃപ്തിപ്പെടുത്തുന്നില്ല. ജീവിതം എന്നുവച്ചാൽ എന്താണ്? അതു നിത്യമോ അനിത്യമോ? ഓരോരുത്തർക്കും പ്രത്യേകം പ്രത്യേകം ജീവിതമുണ്ടോ? അതിന്റെ കാലം ജനനം മുതൽ മര

ണംവരെയാണോ? അല്ലെങ്കിൽ മരണാനന്തരമുള്ള സ്ഥിതിയെന്ത്? ജീവിതം സുഖദുഃഖസമ്മിശ്രമാണോ? ആണെങ്കിൽ എന്തുകൊണ്ട്? ജീവിതത്തിന്റെ ഉദ്ദേശ്യം എന്ത്? അതിന് ഉത്തമാധമത്വം ഉണ്ടോ? നല്ല ജീവിതം എന്നുവച്ചാൽ എന്താണ്? അതിന്റെ തോത് (Standard) എന്ത്? അത് ആരു നിശ്ചയിച്ചു? ഇങ്ങനെ നിരവധി സംശയങ്ങൾ വിചാരശീലന്മാർക്ക് ഉണ്ടാകുക സാധാരണയാണല്ലോ. തത്വദ്രഷ്ടാക്കളെന്നു പറയപ്പെടുന്ന പണ്ഡിതന്മാർ ഈവക ചോദ്യങ്ങൾക്കു സമാധാനം കണ്ടുപിടിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. ഇൻഡ്യയിലെ പുരാതന മഹർഷിപുംഗവന്മാർ ഈ വിഷയത്തിൽ ഇന്നും അദ്വിതീയന്മാരായി നിൽക്കുന്നു. ബുദ്ധൻ, മോസസ്, സൊറാസ്റ്റർ, ക്രിസ്തു, കൺഫ്യൂഷ്യസ് എന്നീ മതസ്ഥാപകന്മാർ ഈദൃശചോദ്യങ്ങൾക്ക് ഉത്തരം പറവാൻ ശ്രമിച്ചിട്ടുള്ളവരാണ്. ക്രിസ്തുവിനു മുമ്പു ജീവിച്ചിരുന്ന സോക്രട്ടീസ്, അരിസ്റ്റോട്ടൽ, പ്ലേറ്റോ തുടങ്ങിയ വിശ്രുതജ്ഞാനികളും ജീവിതരഹസ്യങ്ങളെ ആരാഞ്ഞറിയുന്നതിൽ അത്യധികം അദ്ധ്വാനിച്ചിട്ടുണ്ട്. ശങ്കരാചാര്യർ, കാന്റ്, ഷാപ്പനർ (Schopenhaner) സ്പെൻസർ, ടോൾസ്റ്റായി മുതലായ താത്വികന്മാരുടെ ചിന്താശക്തിയെ ഉത്തേജനം ചെയ്തതും ഈ പ്രമേയങ്ങളായിരുന്നു. എന്നാൽ, ഇവരുടെ വിലയേറിയ സിദ്ധാന്തങ്ങൾ ലഭിച്ചിട്ടും ലോകത്തിന്റെ തദ്വിഷയകമായ ജ്ഞാനതൃഷ്ണയ്ക്കു ശമനം വന്നിട്ടില്ല. അതുകൊണ്ടാണ് ഇപ്പോഴത്തെ തത്ത്വാന്വേഷികളും ഇതേ വിഷയങ്ങളെപ്പറ്റിത്തന്നെ വീണ്ടും വീണ്ടും ആലോചിച്ചുകൊണ്ടിരിക്കുന്നത്. നിരീക്ഷകന്മാരുടെ അഭിപ്രായങ്ങൾ നിരീക്ഷണസ്ഥാനഭേദത്താൽ ഭിന്നങ്ങളായി കാണപ്പെടുന്നു. എന്നു മാത്രമല്ല, അവയിൽ പലതും പരസ്പരവിരുദ്ധങ്ങളും ആകുന്നുണ്ട്. ഓരോരുത്തരുടെയും അനുഭവത്തെ ആശ്രയിച്ചാണ് നിരീക്ഷണസ്ഥാനം നിലകൊള്ളുന്നത്. ഒരു യാചകനും കുബേരനും ഒരേരീതിയിൽ ജീവിതത്തെ വീക്ഷിക്കുവാൻ സാധിക്കുകയില്ല. അനുഭവം ഭിന്നമാകയാൽ രണ്ടു വ്യത്യസ്തഭാവങ്ങളിൽ കൂടിയായിരിക്കും അവർ അവലോകനം ചെയ്യുന്നത്. ജീവിതവ്യാഖ്യാനങ്ങൾ നാനാമുഖമായി ഭേദിച്ചുപോയിട്ടുണ്ടെങ്കിലും ഓരോന്നും തത്തദ്ഭാവങ്ങളിൽ ശരിയായി തോന്നാവുന്നതാണ്. ഒരു ധർമ്മത്തെ പുരസ്കരിച്ചു പുറപ്പെടുവിക്കുന്ന അഭിപ്രായം മറ്റൊരു ധർമത്തെ അടിസ്ഥാനപ്പെടുത്തി പരിശോധിക്കുമ്പോഴാണ് യുക്ത്യനുഭവങ്ങൾക്കു വിരുദ്ധമായിക്കാണുന്നത്. ചില തത്ത്വജ്ഞാനികൾ ജീവിതത്തെപ്പറ്റി രസാവഹങ്ങളായ അഭിപ്രായങ്ങൾ പുറപ്പെടുവിച്ചിട്ടുണ്ട്. അവർ തങ്ങളുടെ പൂർവികന്മാരായ പണ്ഡിതന്മാരുടെ വാദമുഖങ്ങൾ വഴിയായി ഒരിടത്തേക്കു ചാഞ്ഞുപോകാതെ സ്വതന്ത്രമായി സ്വാനുഭവങ്ങളിൽക്കൂടെ യുക്തിവിചാരം ചെയ്തിട്ടുള്ളവരാകുന്നു. ഷാപ്പനർ ഇക്കൂട്ടത്തിൽപ്പെട്ട ഒരാളാണ്. ജീവിതത്തിൽ നന്മയൊന്നും കാണാത്ത ഒരു ദോഷൈകദൃക്കാണ് (Pessimist) അദ്ദേഹം. 'സ്റ്റഡീസ് ഇൻ പെസ്സിമിസം' (Studies in pessimism) എന്നൊരു പുസ്തകം അദ്ദേഹത്തിന്റെ വകയായിട്ടുണ്ട്. മനുഷ്യജീവിതം ഏതോ അബദ്ധമായിരിക്കണം (Human life must be some kind of mistake) എന്നത്രെ ഈ താത്ത്വികൻ അഭിപ്രായപ്പെടുന്നത്. (ഒരുപക്ഷേ, ഈശ്വരനു പറ്റിപ്പോയ ഒരു 'മിസ്റ്റേക്കാ'യിരിക്കുമോ?) ഷാപ്പനർ ഇങ്ങനെ പറയുന്നതിനു ചില ന്യായങ്ങളും കാണിക്കുന്നുണ്ട്. മനുഷ്യൻ നിറവേറ്റാൻ പ്രയാസമുള്ള അനേകം ആശകളുടെയും ആവശ്യങ്ങളുടെയും ഒരു സമാഹാരമാണ്. വളരെ കഷ്ട



പ്പെട്ട് ആവശ്യങ്ങളെല്ലാം നിറവേറ്റിയാൽത്തന്നെ തൽഫലമായി ലഭിക്കുന്നതു വെറും ദുഃഖം മാത്രമാകുന്നു. ഇങ്ങനെ പ്രയത്നത്തിന് അനിഷ്ടമായ ഫലം വരുത്തിക്കൂട്ടുന്ന ഒരു പ്രകൃതി വിരുദ്ധതയാണ് ജീവിതത്തിൽ വെളിപ്പെട്ടു കൊണ്ടിരിക്കുന്നത്. അതുകൊണ്ട് അതു ഒരു തെറ്റായിട്ടുതന്നെ ഗണിക്കേണ്ടിയിരിക്കുന്നു. ഹിന്ദുമതത്തിലെ വേദാന്തത്തിൽ കാണുന്ന 'മായാഭ്രാന്തിക്കും' ഷാപ്പനരുടെ ഈ 'മിസ്റ്റേക്കി'നും തമ്മിൽ ഏതാണ്ടൊരു അല്പമായ അടുപ്പമുണ്ടെന്നു തോന്നുന്നു എന്തെന്നാൽ, ജീവിതത്തിന്റെ ഒളിഞ്ഞു കിടക്കുന്ന ശൂന്യതയെപ്പറ്റിയും മറ്റും അദ്ദേഹം പലയിടത്തും വിചാരണ ചെയ്യുന്നതിൽനിന്നും വേദാന്തസിദ്ധാന്തങ്ങളുമായി അദ്ദേഹത്തിനു നല്ല പരിചയമുണ്ടായിരുന്നു എന്ന് ഊഹിക്കാം. ഈ തത്വജ്ഞാനിയുടെ മേശപ്പുറത്ത് ഉപനിഷദ്ഗ്രന്ഥങ്ങൾ എപ്പോഴും തുറന്നു കിടന്നിരുന്നതായി കേട്ടിട്ടുണ്ട്. എങ്കിലും പൗരസ്ത്യവേദാന്തികളിൽനിന്നും അദ്ദേഹം പലതുകൊണ്ടും ഭിന്നിച്ചു നിൽക്കുന്നു. ഷാപ്പനറുടെ പോക്ക് ഒരു പ്രത്യേകവഴിക്കത്രെ. ജീവിതത്തിൽ ഗുണം അഥവാ നന്മ (Good) എന്നൊന്ന് ഇല്ലപോൽ. പരമാർത്ഥമായി ഉള്ളത് തിന്മ അഥവാ ദോഷം (Evil) മാത്രമാണ്. ഗുണം ദോഷത്തിന്റെ അഭാവം (absence of evil) ആണെന്നു കാണാൻ കഴിയും. ഇങ്ങനെ ജീവിതം ദുഃഖത്തിന്റെ കലവറയാകയാൽ അതിനെ സ്വയം നശിപ്പിക്കുന്നതുകൊണ്ടു യാതൊരു ദോഷവുമില്ലെന്നും അദ്ദേഹം വാദിക്കുന്നു. ഇതനുസരിച്ച് ആത്മഹത്യ നിന്ദ്യമല്ലെന്നു മാത്രമല്ല, നീതീകരിക്കത്തക്കതുമാണെന്നു വരുന്നുണ്ട്. അങ്ങനെ സമ്മതിക്കുവാനും അദ്ദേഹം മടിച്ചിട്ടില്ല. ഷാപ്പനറുടെ നോട്ടത്തിൽ ജീവിതത്തിന്റെ ലക്ഷണം വിശ്രമമില്ലായ്മയാണ്. കിഴുക്കാംതൂക്കായ ഒരു കുന്നിന്റെ മുകളിൽനിന്നും കീഴോട്ട് ഓടുന്ന ഒരാളെപ്പോലെയാണ് നമ്മൾ അതായത്, ഇടയ്ക്ക് ഒരിടത്തും പെട്ടെന്നു നിൽക്കുവാൻ നിവൃത്തിയില്ല. അതിനു ശ്രമിച്ചാൽ അടിയുറയ്ക്കാതെ വീഴ്ച പറ്റുകയും ചെയ്യും. ജീവിതയാത്രയും ഇതുപോലെതന്നെയാണ്. ഈ അഭിപ്രായം

'നഹി കശ്ചിത് ക്ഷണമപി
ജാതു തിഷ്ഠത്യകർമകൃത്
കാര്യതേഹ്യവശഃ കർമ
സർവഃ പ്രകൃതിജൈർഗുണൈഃ'

എന്ന ഗീതാപദ്യത്തിലെ ആശയത്തിന്റെ ഒരു നിഴലാട്ടമാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഷാപ്പനർ മാത്രമല്ല വേറെ ചില പണ്ഡിതന്മാരും ജീവിതത്തോടു തീവ്രമായ വെറുപ്പു പ്രദർശിപ്പിച്ചിട്ടുള്ളവരാണ്. ഇത്ര വളരെ പ്രയാസപ്പെട്ടു പരിരക്ഷിക്കത്തക്കവണ്ണം അത്ര കാമ്യമായ ഒന്നല്ല ജീവിതം എന്ന് പ്ലൈനിയും (Pliny) അഭിപ്രായപ്പെട്ടിട്ടുണ്ട്. ഏതായാലും ജീവിതം ഒരു ഭാരമായിട്ടു നമുക്കു പലപ്പോഴും തോന്നാറുണ്ടെന്നുള്ളതു വാസ്തവംതന്നെ. ഏതു വിധേനയും അതിന്റെ മർദ്ദനത്തിൽനിന്നും വിട്ടുമാറിയാൽ കൊള്ളാമെന്നാഗ്രഹിക്കുന്നവരും ഉണ്ടാകാം. ജീവിതകാലത്തിൽ ഒരിക്കലെങ്കിലും ആത്മഹത്യയ്ക്കു തുനിയാത്തവരായി ആരും തന്നെ ഉണ്ടാകുകയില്ലെന്ന് ഏതോ ഒന്നിൽ വായിച്ചിട്ടുള്ളതായി ഓർക്കുന്നു. ഇനി ജീവിതം ഏതെങ്കിലും പ്രകാരത്തിൽ ആനന്ദപ്രദമാണെങ്കിൽതന്നെ അതിന്റെ മാധുര്യം മനുഷ്യൻ

വേണ്ടതുപോലെ ആസ്വദിക്കുന്നുണ്ടോ എന്നു സംശയമാണ്. ഉണ്ട് എന്ന് ഉത്തരം പറയുവാൻ ആരും ഉണ്ടാകയില്ലെന്നാണു തോന്നുന്നത്.

'യഥാ ഖരശ്ചന്ദനഭാരവാഹീ
ഭാരസ്യ വേത്താ ന തു ചന്ദനസ്യ'

എന്നു പറഞ്ഞപോലെയാണ് ഇതിന്റെയും സ്ഥിതി. കഴുത അതിന്റെ പുറത്തിരിക്കുന്ന ചന്ദനച്ചുമടിന്റെ ഭാരം മാത്രമല്ലാതെ ഗുണം അറിയുന്നില്ല. ജീവിതച്ചുമടും മനുഷ്യനും തമ്മിലുള്ള ബന്ധവും ഈ നിലയിലാണ് പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്നത്.

ജീവിതം ഒരു ചുമടാണെന്നു പറയുന്നവരോട് എതിർക്കുവാൻ പലരുമുണ്ടാകും. അത് ആദ്യവസാനം ആനന്ദമയമാണെന്നു വാദിക്കുവാനും പ്രയാസമില്ല. എന്നാൽ, നമ്മുടെ യുക്തി ചെല്ലുന്ന ദിക്കിലെല്ലാം അനുഭവത്തിനും എത്താൻ സാധിക്കുന്നില്ലെന്നുള്ളതാണ് ഇവിടത്തെ വൈഷമ്യം. സുഖദുഃഖങ്ങൾ മനസ്സിന്റെ സൃഷ്ടി മാത്രമാണെന്നും അവയ്ക്കും അതീതമായ ഒരു അവസ്ഥയിൽ മനുഷ്യന് എത്താൻ കഴിയുമെന്നും വേദാന്തികൾ സിദ്ധാന്തിക്കുന്നുണ്ട്. നിരതിശയാനന്ദം, ശാന്തി എന്നെല്ലാം പറയുന്നത് ഈയവസ്ഥയിലെ അനുഭവമാണത്രെ. ഇതിന്റെ സാധ്യാസാധ്യതയെപ്പറ്റി ചിന്തിക്കേണ്ട സന്ദർഭം ഇവിടെയില്ല. എന്നാൽ, ഇങ്ങനെയൊരു സ്ഥാനം മനുഷ്യനു പ്രാപ്യമാണെന്നു സമ്മതിച്ചാൽതന്നെയും ജീവിതം ആനന്ദമയമാണെന്നു സ്ഥാപിക്കുവാൻ നിവൃത്തിയില്ല. എന്തെന്നാൽ, ജീവിതത്തിന്റെ സർവവിധമായ സ്ഫുരണങ്ങളും നിശ്ശേഷം നിലച്ചുപോയെങ്കിൽ മാത്രമേ മനുഷ്യന് ഈ ഘട്ടത്തിൽ എത്താൻ കഴിയുകയുള്ളൂ. ചുരുക്കത്തിൽ പരമാനന്ദപദപ്രാപ്തിയെന്നു വേദാന്തികൾ ഘോഷിക്കുന്നത് ജീവിതത്തിന്റെ ഒരു ധ്വംസനം തന്നെയാണ്. ഈയവസ്ഥയിൽ മനുഷ്യൻ മനഷ്യനല്ലാതായിപ്പോകുന്നു. അവൻ അവനിൽനിന്നുതന്നെ വിട്ടു പോകയാണ് ചെയ്യുന്നത്. ജീവിതലക്ഷ്യങ്ങളിൽ ഒന്നുംതന്നെ അവിടെ പ്രത്യക്ഷപ്പെടുന്നില്ല. ഇങ്ങനെ ജീവിതപ്രവാഹം വറ്റിപ്പോകുന്ന, അല്ലെങ്കിൽ ജീവിതം എന്നൊന്ന് ഇല്ലാതായിപ്പോകുന്ന ഒരു അവസ്ഥയെ ആധാരമാക്കി ജീവിതസ്വഭാവം നിർണയിക്കുന്നത് ഒരിക്കലും ശരിയാകുന്നതല്ല. കാലിൽ കൊണ്ട മുള്ള് എടുത്തുകളയുമ്പോൾ തോന്നുന്ന ആശ്വാസത്തെ മുള്ള് ഇരിക്കുമ്പോഴുള്ള അനുഭവമാക്കി പ്പറയുന്നതുപോലെ അത് അബദ്ധമായിപ്പോകും. ഇന്ത്യയിലെ മുനിപുംഗവന്മാരുടെ ജീവിതയാത്ര എങ്ങനെയായിരുന്നു? അവർ ജീവിച്ചിരിക്കുമ്പോൾതന്നെ ജീവിതത്തിന്റെ പിടിയിൽനിന്നും വിടുവാൻ ശ്രമിച്ചു. ഇത് ഉള്ളിയുടെ ഗന്ധം കളയുവാൻ അതിന്റെ തൊലി ഓരോന്നായി പൊളിച്ചു മാറ്റുന്നതുപോലെയത്രെ. ജീവിതത്തൊലി ഓരോന്നായി പൊളിച്ചുമാറ്റുവാൻ പുറപ്പെട്ട മുനി ഒടുവിൽ സ്വയം നശിക്കുന്നതായിട്ടാണ് കണ്ടത്. വേദാന്തികളോടു ചോദിക്കുകയാണെങ്കിൽ അവർ ഇതിനെ 'പരബ്രഹ്മത്തിൽ ലയിക്കുന്നു' എന്നു ഭാഷയൊന്നു മാറ്റിപ്പറയും. അത്രമാത്രമേ ഇതിൽ വ്യത്യാസമുള്ളൂ.

'പുറ്റിൽ പാതി മറഞ്ഞു മെയ്യതിനുമേൽ
പാമ്പിന്റെ തോൽ മാറിലും
ചുറ്റിപ്പറ്റിയ ജീർണവള്ളിവളയ-



ക്കൂട്ടങ്ങൾ കണ്ഠത്തിലും
ചുറ്റും പക്ഷികൾ കൂടു കെട്ടിയ ജടാ-
ജൂടങ്ങൾ തോളത്തുമായ്
കുറ്റിക്കൊത്ത മുനീന്ദ്രനർക്കനെതിരായ്
നിൽക്കുന്നൊരദ്രിക്കിലാം.'

ജീവിതവലയത്തിൽനിന്നും പുറത്തുചാടാൻ ശ്രമിച്ച ഒരു മുനിയുടെ അന്തിമാവസ്ഥയാണ് നാം ഈ പദ്യത്തിൽ കാണുന്നത്. ഈ മുനിയെ സംബന്ധിച്ചിടത്തോളം ഇവിടെ ജീവിതത്തിന് ഒരു സ്ഥാനമുണ്ടെന്നു പറയാമോ? സർവവ്യാപിയായ ഒരു ശക്തി അല്ലെങ്കിൽ ചൈതന്യം ഇതരവസ്തുക്കളിലെപ്പോലെ ഈ ജഡത്തിലും ഉണ്ടെന്നല്ലാതെ മറ്റെന്തെങ്കിലും ഇതിൽ അവശേഷിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ഇന്ദ്രിയവ്യാപാരങ്ങളെല്ലാം അസ്തമിച്ചുപോയി. മനുഷ്യൻ എന്നും ജീവിതം എന്നും ഉള്ള വ്യവഹാരംതന്നെ ഇവിടെ നിർത്തേണ്ടിയിരിക്കുന്നു. ജീവിതമാകുന്ന ഭാണ്ഡത്തെ ദൂരത്തെറിഞ്ഞുകൊണ്ടുള്ള ഒരു ഇരിപ്പാണിത്. തപസ്സിന്റെ ഉഗ്രതയേക്കാൾ കൂടുതലായി ഈ ചിത്രം ലോകത്തിനു കാണിച്ചുകൊടുക്കുന്നത് ആ അപകടം പിടിച്ച ഭാണ്ഡത്തിന്റെ ദുർഭരമായ ഭാരത്തേയും തന്മൂലം ഉണ്ടാകാവുന്ന ക്ലേശങ്ങളെയും ആകുന്നു.

ഷാപ്പനറെപ്പറ്റി മുമ്പു പ്രസ്താവിക്കുകയുണ്ടായല്ലോ. ആ തത്ത്വജ്ഞാനി അനുവദിക്കുന്ന വിധത്തിൽ ആത്മഹത്യ ചെയ്യുന്ന ഒരുവനും മേൽകാണിച്ച തരത്തിലുള്ള ഒരു മുനിയും തമ്മിൽ എന്താണു വ്യത്യാസം? ഇങ്ങനെയൊരു ആലോചന രസകരമായിരിക്കും. ജീവിതബന്ധത്തിൽനിന്നുള്ള മോചനമാണ് രണ്ടുപേരുടെയും ലക്ഷ്യം. ഇരുകൂട്ടരും ലോകരംഗത്തു നിന്നു മറയുകയാണു ചെയ്യുന്നത്. കാരണം രണ്ടുപേർക്കും ഒന്നുതന്നെ. മാർഗംമാത്രം ഭിന്നമെന്നേയുള്ളൂ. ഈ മാർഗങ്ങളിൽ ഒന്ന് സ്വീകാര്യവും മറ്റേതു പരിത്യാജ്യവും ആണെന്നു നിശ്ചയിക്കണമെങ്കിൽ ഫലം, അതായതു രണ്ടുപേരുടെയും അനന്തരാവസ്ഥകൂടി നല്ലപോലെ അറിയേണ്ടിയിരിക്കുന്നു. അത് എങ്ങനെ അറിയാം? വേദാന്തശാസ്ത്രപ്രകാരം ബ്രഹ്മലയം പൂണ്ട മുനിയുടെ മോചനം നിത്യവും ആത്മഹന്താവിന്റേതു താൽക്കാലികവും തന്മൂലം പുനരാവർത്തിഹേതുകവും ആണെന്നൊരു വ്യത്യാസം ഉണ്ട്. ആ വഴിക്കായിരിക്കാം രണ്ടാമത്തേതു നിന്ദ്യമായി പരിണമിക്കുന്നത്. യുക്തിയേക്കാൾ കൂടുതലായി ജീവിതത്തെ ഭരിക്കുന്നതു വിശ്വാസമാണ്. സ്വതന്ത്രമായി ചിന്താശക്തി പ്രയോഗിച്ചിട്ടുള്ളവർ ലോകത്തിൽ വളരെ കുറച്ചേ ഉള്ളൂ. മറ്റുള്ളവർ മുഴുവനും അവരെ വിശ്വസിച്ചു പിറകെ പോയിട്ടുള്ളവരാണ്. ഇങ്ങനെ പരമ്പരയായി അടിയുറച്ച വിശ്വാസത്തെ യുക്തികൊണ്ടു ഭേദിക്കുന്നതിൽ ചിലപ്പോൾ നാം ഭയപ്പെടുക കൂടി ചെയ്യുന്നു. ചില അഭിപ്രായങ്ങളോട് അടുക്കുവാൻപോലും നമുക്കു വൈമനസ്യം ഉണ്ടാകാറുണ്ട്. ഇതുവരെ പറഞ്ഞ ആത്മഹത്യതന്നെ ഒന്നുകൂടി എടുക്കാം. ആത്മഹത്യ അനുവദനീയമാണെന്നു കേൾക്കുമ്പോഴേക്കും ആ അഭിപ്രായത്തോട് ഒരു വെറുപ്പു തോന്നി നാം അതിൽനിന്ന് അകന്നുപോകുന്നു. ഇതിലേക്കു കാരണമായി ധാരാളം ന്യായങ്ങൾ ഉണ്ടായേക്കാം. എന്നാൽ, ന്യായവാദത്തേക്കാൾ അധികം ശക്തിയായി നമ്മിൽ

അപ്പോൾ പ്രവർത്തിക്കുന്നതു പഴയ വിശ്വാസമാണ്. വെറുപ്പു തോന്നുന്നതും അതിൽനിന്നത്രെ. യോഗികൾ സ്വേച്ഛാനുസരണം മൂർദ്ധാവുപൊട്ടിച്ചു പ്രാണൻ കളയുന്നതായി നാം കേട്ടിട്ടുണ്ടല്ലോ. അത് ശരിയാണെങ്കിൽ അതിനെ ആത്മഹത്യയായിട്ടു ഗണിക്കാത്തതെന്താണ്? ആരും ആ പ്രവൃത്തി തടയുന്നില്ല. പ്രത്യുത സർക്കാരും സമുദായവും അതിൽ ആശ്ചര്യവും ബഹുമാനവും കാണിക്കുന്നു. എന്നാൽ, ജീവിതക്ലേശം ദുസ്സഹമെന്ന കാരണത്താൽ ആത്മഹത്യയ്ക്ക് ഒരുവൻ തുനിയുന്നു എന്നു വിചാരിക്കുക! അപ്പോഴോ? എന്തെല്ലാം പ്രതിബന്ധങ്ങൾ നേരിടും. സമുദായം അവനെ നീചകോടിയിൽ തള്ളും. സർക്കാർ നിയമം അവനെ ശിക്ഷാർഹനാക്കും. അവന്റെ ഈ സ്വാതന്ത്ര്യം തടയുന്നതിനു വല്ല ന്യായങ്ങളുമുണ്ടോ എന്ന് ആലോചിക്കുവാൻ ആർക്കും ക്ഷമയില്ല. ഇവനെ ഇങ്ങനെ തടയുവാനും യോഗിയെ അതിലേക്ക് അനുവദിക്കുവാനും നമ്മെ പ്രേരിപ്പിക്കുന്നതെന്ത്? അവിടെ വിശ്വാസം മുൻപിട്ടു നിൽക്കുന്നില്ലേ? തടയുന്നതിനു യുക്തികളുണ്ടെങ്കിൽ അത് അനുവാദത്തിനും ബാധകമാകാത്തതെന്തുകൊണ്ട്? യോഗിയുടെ സമാധി സമുദായക്ഷേമത്തിനും മറ്റവന്റെ മരണം നാശത്തിനും വഴി തുറക്കുന്നുണ്ടെന്നു യാതൊരുവിധ മതവിശ്വാസങ്ങളെയും അവലംബിക്കാതെ യുക്തിമാർഗ്ഗമായി സമർത്ഥിക്കാവുന്നതാണോ? ഈ മാതിരി ചോദ്യങ്ങൾക്കു ശരിയായ ഉത്തരം വരേണ്ടത് ആദ്യം പറഞ്ഞപോലെ മനുഷ്യന്റെ മരണാനന്തരമുള്ള അവസ്ഥയുടെ പരിശോധനയിൽ നിന്നാണ്. ആ ഭാഗം പിന്നെയും ഏതു ശാസ്ത്രത്തിലും അസ്പഷ്ടവും അനിശ്ചിതവും ആയിത്തന്നെ കിടക്കുന്നു. തദ്വിഷയകരമായ അജ്ഞതകൊണ്ട് എന്തെല്ലാം സന്ദേഹങ്ങൾ അങ്കുരിക്കുന്നു. ഹ! മനുഷ്യനെ അസ്വസ്ഥനാക്കുന്നതെന്താണെന്നു ചോദിച്ചാൽ ജീവിതചിന്തയാണെന്നു പറയേണ്ടിവരും.

പ്രസംഗവശാൽ നീണ്ടുപോയ ഈ ഭാഗംവിട്ടു വീണ്ടും വിമർശകന്മാരെ പിന്തുടരാം. ആയുഷ്കാലം മുഴുവനും ജീവിതത്തെപ്പറ്റി ചിന്തിച്ചുകൊണ്ടിരുന്ന ഒരാളാണ് ടോൾസ്റ്റോയി. റഷ്യയിലെ തത്ത്വജ്ഞാനിയും സാഹിത്യകോവിദനും എന്ന നിലയിൽ അദ്ദേഹം പ്രസിദ്ധനാണല്ലോ. ടോൾസ്റ്റോയിയുടെ പ്രധാനപ്പെട്ട നോവലുകളെല്ലാം ജീവിതത്തെ തത്ത്വദൃഷ്ട്യാ പരിശോധിച്ചതിന്റെ ഫലങ്ങളാകുന്നു. പിന്നെയും തൃപ്തിപ്പെടാതെ ജീവിതം എന്ന പേരിൽ ഒരു വലിയ പുസ്തകവും അദ്ദേഹം എഴുതിത്തീർത്തു. വിചാരലോകത്തിൽ യാതൊരു എത്തും പിടിയുമില്ലാതെ ചുറ്റിത്തിരിഞ്ഞ് അദ്ദേഹം വളരെക്കാലം വിഷമിച്ചിട്ടുള്ളതിന്റെ ചിഹ്നങ്ങൾ ഈ കൃതികളിൽ സർവത്ര കാണുന്നുണ്ട്. ടോൾസ്റ്റോയിയുടെ ജീവിതസിദ്ധാന്തങ്ങൾക്കും ഒരു പൗരസ്ത്യച്ഛായയുണ്ടെന്നു പറയാം. ക്രിസ്ത്യാനിയായിരുന്നുവെങ്കിലും അദ്ദേഹം ജന്മാന്തരങ്ങളിൽ വിശ്വസിച്ചിരുന്നു. ജീവിതം നിത്യവും അനവച്ഛേദ്യവും ആയ ഒന്നാണെന്നത്രെ അദ്ദേഹത്തിന്റെ അഭിപ്രായം. ജനനമരണങ്ങൾ അതിന്റെ ആദ്യന്തങ്ങൾ അല്ല. അവ ആ നിത്യപ്രവാഹത്തിലെ ക്ഷണികങ്ങളായ കുമിളകൾ മാത്രമാണ്. ഇങ്ങനെ ആകെക്കൂടി ഈ തത്ത്വാന്വേഷിയുടെ പോക്കും ഭാരതീയവേദാന്തത്തിലാണ് ചെന്നവസാനിക്കുന്നത്. ജീവിതത്തിന്റെ ബഹിർഭാഗത്തു കാണുന്ന ബഹളങ്ങളിൽ ആലോചന ചെലുത്തിയപ്പോൾ



വികല്പങ്ങൾ വർദ്ധിക്കുന്നതു കണ്ടു അദ്ദേഹവും ഭാരതീയരെപ്പോലെ കണ്ടതൊക്കെ കളവെന്നു തള്ളി അവയ്ക്കുള്ളിൽ സർവാധാരമായി നിത്യമായി എന്തോ ഒന്നുണ്ടെന്ന് അനുമാനിച്ചു. അതാണ് ജീവിതമെന്നു നിശ്ചയിച്ചു സമാധാനിച്ചു. പ്രാചീനാചാര്യന്മാരിൽ മിക്കപേരും ഈ വഴിയാണ് ജീവിതവീക്ഷണം ചെയ്തിട്ടുള്ളത്. അവർ പ്രത്യക്ഷഭാവങ്ങളെ നിഷേധിച്ചുകൊണ്ട് അപ്രത്യക്ഷമായ ഒന്നിലേക്കു കടക്കുന്നു. അവിടെ അപ്രാപ്യമല്ലെന്നു വാദിക്കുകയും ചെയ്യുന്നു.

മനുഷ്യരുടെ സുഖത്തിനായി സ്വർഗത്തിൽനിന്നും അവരുടെമേൽ പതിക്കുന്ന വെളിച്ചത്തിന്റെ ഒരു വ്യാപ്തിയാണെന്ന് കൺഫ്യൂഷ്യസും നിർവാണം നേടുന്നതിനായി ചെയ്യുന്ന സ്വാർത്ഥത്യാഗമാണെന്ന് ബുദ്ധനും ജീവിതത്തെ നിർവചിച്ചിട്ടുണ്ട്.

ഇതിൽനിന്നൊക്കെ ധ്വനിക്കുന്നതു ജീവിക്കുന്നവരുടെ അവസ്ഥകളൊന്നും ജീവിതം എന്ന വ്യവഹാരത്തിൽപ്പെടുന്നില്ല, അഥവാ പെടുത്തുവാൻ പാടില്ല എന്നാണെങ്കിൽ ഈ കൺകെട്ടുവിദ്യയിൽ പാവപ്പെട്ട മനുഷ്യൻ എങ്ങനെ കുടുങ്ങിപ്പോയെന്ന് ഇനിയും അറിയേണ്ടതായിട്ടാണിരിക്കുന്നത്.

മരണം പ്രകൃതിശ്ശരീരിണാം
വികൃതിർജ്ജീവിതമുച്യതേ ബുധൈഃ'

എന്ന് കാളിദാസനും ഒരിടത്ത് അഭിപ്രായപ്പെട്ടിട്ടുണ്ട്. ഇവയൊക്കെ എങ്ങനെയും വ്യാഖ്യാനിക്കാവുന്ന വാക്യങ്ങളാണ്. പൂർവോക്തരീതിയിലുള്ള നിർവചനങ്ങൾ നമുക്ക് ഇപ്പോൾ ഇല്ലാത്തതും ഇനി ഉണ്ടാകാവുന്നതും ആയ ഒരു ദശയെ പരാമർശിക്കുക മാത്രമേ ചെയ്യുന്നുള്ളു. അനുഭവഗോചരങ്ങളായ ജീവിതസ്വഭാവവൈചിത്ര്യങ്ങൾക്കും പരസ്പരവിരുദ്ധതകൾക്കും മറ്റും തൃപ്തികരമായ ഉത്തരം ഇവയിൽനിന്നും കിട്ടുന്നില്ല.

ടോൾസ്റ്റോയിയുടെ മറ്റു ചില അഭിപ്രായങ്ങൾകൂടി ശ്രദ്ധാർഹങ്ങളാണ്. ഷാപ്പനറുടെ മതത്തിനു വിപരീതമായി ജീവിതം തിന്മയിൽനിന്നും നന്മയിലേക്കു കടക്കുവാനുള്ള ഒരു ഉദ്യമമാണെന്ന് (A striving from evil towards good) അദ്ദേഹം ഒരിടത്തു സിദ്ധാന്തിക്കുന്നുണ്ട്. മനുഷ്യനുള്ള കാലത്തോളം ഈ ഉദ്യമവും തുടർന്ന് വരുന്നതുകൊണ്ട് ആയുഷ്കാലമത്രയും അവൻ തിന്മയിൽതന്നെ സ്ഥിതി ചെയ്യുന്നു എന്നല്ലേ ഇതുകൊണ്ട് അനുമാനിക്കേണ്ടത്. ഇരുട്ടിൽ കിടക്കുമ്പോഴാണല്ലോ വെളിച്ചത്തിന്റെ ആവശ്യം. വെളിച്ചം അന്വേഷിച്ചുകൊണ്ടിരിക്കുന്ന കാലത്തോളം ഇരുട്ടിന്റെ ശല്യമുണ്ടെന്നു സമ്മതിക്കാതെയും നിവൃത്തിയില്ല. മനുഷ്യൻ സുഖത്തിനുവേണ്ടി പ്രയത്നിക്കുന്നു എന്നു നാം സാധാരണ പറയാറുണ്ട്. ഇതിന്റെ അർത്ഥം എന്താണ്? അവൻ ദുഃഖമനുഭവിക്കുന്നു എന്നുതന്നെ.

മനുഷ്യസ്വഭാവത്തെപ്പറ്റി ടോൾസ്റ്റോയി പറയുന്നതും രസകരമായിട്ടുണ്ട്. ഒരുവന്റെ സ്വഭാവം ഇന്ന വിധമാണെന്ന് ഒരു തീർപ്പും കല്പിക്കുവാൻ പാടില്ലെന്നത്രെ അദ്ദേഹത്തിന്റെ വാദം. ഒരാൾ ധീരനെന്നോ ഭീരുവെന്നോ അല്ലെങ്കിൽ സന്മാർഗിയെന്നോ ദുർമാർഗിയെന്നോ എങ്ങനെ പറയും? പത്തു

കൊല്ലം തുടർച്ചയായി ധീരനായി കാണപ്പെടുന്നവൻ പിന്നീടു കുറെക്കാലത്തേക്കു ഭീരുവായിപ്പോയെന്നു വരാം. അതുപോലെ യൗവനത്തിൽ സദ്വൃത്തിയും വാർദ്ധക്യത്തിൽ ദുർവൃത്തിയും ഒരാളിൽ കണ്ടേക്കാം. ഇങ്ങനെ സ്ഥിരതയില്ലാത്ത ഒന്ന് ഒരുവിധമാണെന്നു നിശ്ചയിച്ചാൽ അത് അബദ്ധമാണെന്നു പറയേണ്ടിവരും. എല്ലാത്തരം മനോഭാവങ്ങളും മനുഷ്യനിൽ ലയിച്ചുകിടക്കുന്നുണ്ട്. ചിലതു ചില കാലങ്ങളിൽ പ്രത്യക്ഷപ്പെടുന്നു എന്നേ ഉള്ളു. മനുഷ്യപ്രകൃതിയെ ഒരു നദിയോട് ടോൾസ്റ്റോയി ഉപമിക്കുന്നു. നദിയിൽ ചിലടത്ത് ആഴം കൂടിയും കുറഞ്ഞും മറ്റു ചിലടത്തു വീതി കൂടിയും കുറഞ്ഞും കാണാമല്ലോ. സ്വഭാവത്തിന്റെ ഗതിയിലും ഈ മാറ്റങ്ങൾ ഉണ്ടായിരിക്കും. മാറിക്കൊണ്ടിരിക്കുക എന്നുള്ളത് ജീവിതത്തിൽ പൊതുവെ കാണുന്ന ഒരു പ്രകൃതിയത്രെ. അത് ഇന്ന വിധത്തിലേ ആകാവൂ എന്ന് ഒരു വ്യവസ്ഥയും നാം കാണുന്നില്ല. ഇങ്ങനെ നോക്കിയാൽ ജീവിതത്തിനു പ്രത്യേകമൊരു സ്വരൂപമോ സ്വഭാവമോ കല്പിക്കുവാൻ നിവൃത്തിയില്ലെന്നു മനസ്സിലാകും.

ഇന്നത്തെ ജീവിതചിന്തകന്മാരിൽ പ്രധാനനായ ഒരാളാണ് ബർട്രാൻഡ് റസ്സൽ. ഇദ്ദേഹം എല്ലാത്തരം വിശ്വാസങ്ങളും വലിച്ചെറിഞ്ഞു കേവലം യുക്തിയെത്തന്നെ ആധാരമാക്കിയാണ് അഭിപ്രായങ്ങൾ പുറപ്പെടുവിക്കുന്നത്. ജീവിതത്തിൽ മതത്തിന് ഒരുസ്ഥാനവും ഇദ്ദേഹം കൊടുത്തിട്ടില്ല. ഈ നവീനതാത്ത്വികന്റെ അഭിപ്രായങ്ങൾ സർവോപരി രസപ്രദമായി തോന്നിപ്പോകുന്നു. മനുഷ്യന്റെ ഭീരുത്വത്തിൽ നിന്നാണ് എല്ലാ മതസിദ്ധാന്തങ്ങളും ഉണ്ടായിട്ടുള്ളത്. നമ്മുടെ ജീവിതത്തിൽ ഈ ഭീരുത്വം സർവത്ര വ്യാപിച്ചു കാണുന്നു. അത് അനേകം അന്ധവിശ്വാസങ്ങൾക്കു വഴികൊടുത്തു. മതാചാര്യന്മാരും മറ്റും സിദ്ധാന്തിച്ചിട്ടുള്ള ആത്മാവിന്റെ അനശ്വരത്വം എങ്ങനെ ഉണ്ടായതാണ്? അതു മനുഷ്യന്റെ മരണഭീതിയിൽ നിന്നാണെന്ന് അദ്ദേഹം പറയുന്നു. നമുക്കു മരണത്തെപ്പറ്റി ഭയമില്ലായിരുന്നെങ്കിൽ ആത്മാവ് അനശ്വരമാണെന്ന് ഒരിക്കലും വിശ്വസിക്കയില്ലായിരുന്നുവത്രേ. നല്ല ജീവിതം എന്നുവച്ചാൽ എന്താണെന്നുള്ളതിന് അദ്ദേഹം ഒരു നല്ല ഉത്തരം പറയുന്നുണ്ട്: സ്നേഹംകൊണ്ടു പ്രബുദ്ധവും ജ്ഞാനംകൊണ്ടു നിയന്ത്രിതവുമായ ഒന്നാകുന്നു നല്ല ജീവിതം. (A good life is one inspired by love and guided by knowledge). ഇന്നത്തെ സാന്മാർഗ്ഗികനിയമങ്ങളും മതബോധവും മറ്റും ഒരു ഉത്തമജീവിതത്തിന് ഒരിക്കലും സഹായിക്കുന്നില്ലെന്ന് അദ്ദേഹം യുക്തിപൂർവ്വം തെളിയിക്കുന്നു. അർത്ഥമില്ലാത്ത വിശ്വാസങ്ങളുടെ ഒഴുക്കിൽപ്പെട്ടു ചിന്താശക്തി ക്ഷയിച്ചുപോയിട്ടുള്ളവർ അദ്ദേഹത്തിന്റെ പുസ്തകങ്ങൾ വായിക്കേണ്ടതാവശ്യമാണ്. ജീവിതത്തിൽ മനുഷ്യൻ ആദരിക്കേണ്ടതായി രണ്ടു സംഗതികൾ മാത്രമേ റസ്സൽ കാണുന്നുള്ളു. അവ ആദ്യം പറഞ്ഞ അറിവും സ്നേഹവും തന്നെ. ഈ രണ്ടും ഏകോപിച്ചു പ്രവർത്തിക്കുമ്പോഴുണ്ടാകുന്ന പ്രകാശം ജീവിതാന്ധകാരത്തിൽ മനുഷ്യന് മാർഗദർശകമായേക്കും. ജീവിതത്തെപ്പറ്റി ഇങ്ങനെ ഏതെങ്കിലും വിധത്തിൽ സമാധാനപ്പെടാതെകണ്ട് എന്താണ് നിവൃത്തി?

നവദർശനം 1967

# 43

# മരണഭീതി

മനുഷ്യപ്രകൃതിയിൽ നൈസർഗികമായ പല 'ചേർച്ചക്കേടുകൾ' (Disharmonies) കലർന്നിരിപ്പുണ്ട്. ഇവയിൽ ഏറ്റവും പ്രബലമായതാണ് മരണഭീതി. മനുഷ്യന്റെ സ്വാഭാവികമായ ജീവിതസ്നേഹത്തെയാണ് ഈ ഭയം വെളിപ്പെടുത്തുന്നത്. തത്ത്വദൃഷ്ട്യാ മരണഭീതിക്കും ജീവിതസ്നേഹത്തിനും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. എന്തെന്നാൽ, ഒന്നു മറ്റേതിനോട് അഭേദ്യമായ വിധം ചേർന്നിരിക്കുന്നു. സാമാന്യനിയമമനുസരിച്ച്, ജീവിച്ചു പഴകുന്തോറും ജീവിതസ്നേഹം കുറഞ്ഞുവരികയാണ് വേണ്ടത്. അതുവഴി മരണഭീതിയും കുറയേണ്ടതാണ്. എന്നാൽ നമ്മുടെ അനുഭവം അങ്ങനെയാണോ? വാർദ്ധക്യം കൂടിവരുന്തോറും ജീവിതസ്നേഹവും മരണഭീതിയും കുറഞ്ഞുവരേണ്ടതിനു പകരം നേരെ വിപരീതമായ ഒരവസ്ഥയാണ് മനുഷ്യവർഗത്തെ സാമാന്യമായി അഭിമുഖീകരിക്കുന്നത്. തൊണ്ണൂറും കഴിഞ്ഞു വെണ്ണീറിലേക്കു കാലു നീട്ടിയാലും 'ജീവിച്ചു മതിയായി ഇനി മരിക്കുന്നതാണ് ഇഷ്ടം' എന്ന് ആർക്കും തോന്നാറില്ല. ജീവിതത്തിൽ ഇത് എത്ര വിചിത്രമായ ഒരു വൈപരീത്യമാണെന്നു നോക്കുക. അനുഭവം നേരെ മറിച്ചായിരുന്നെങ്കിൽ ജീവിതം എത്ര സുഗമമാകുമായിരുന്നു. അതിന്റെ പാരവശ്യം എത്ര കുറയുമായിരുന്നു.

മേൽകാണിച്ച വിപരീതഭാവത്തെ അടിസ്ഥാനമാക്കിയാണ് മരണഭീതിയെ മനുഷ്യപ്രകൃതിയിലെ ഒരു ചേർച്ചക്കേടായി (Disharmony) ചില ചിന്തകന്മാർ പരിഗണിച്ചിട്ടുള്ളത്. സുപ്രസിദ്ധ ശാസ്ത്രജ്ഞനായ പ്രൊഫസർ മെച്ചിനി കാഫ് (Metchnikoff) 'മനുഷ്യപ്രകൃതി' (The Nature of man) എന്ന

ഗ്രന്ഥത്തിൽ ഇത്തരം പല ചേർച്ചക്കേടുകളെപ്പറ്റി രസകരമായി പ്രതിപാദിച്ചിട്ടുണ്ട്. അദ്ദേഹം ഒരു ശുഭാപ്തിവിശ്വാസിയാണ്. മനുഷ്യജീവിതം ഇപ്പോഴത്തെ നിലയിൽ ദുഃഖസമ്പൂർണ്ണമാണെന്ന് ഈ ശാസ്ത്രജ്ഞൻ സമ്മതിക്കുന്നു. അങ്ങനെ ദുഃഖസമ്പൂർണ്ണമായിരിക്കത്തക്കവിധം പരസ്പര വൈപരീത്യത്തോടുകൂടിയാണു മനുഷ്യപ്രകൃതി പ്രവർത്തിക്കുന്നതെന്നും അദ്ദേഹം പറയുന്നു. എന്നാൽ, ശാസ്ത്രീയമായ പുരോഗമനം കൊണ്ട് ഇതിൽ നിന്നെല്ലാം മനുഷ്യനു മോചനം നേടാമെന്നത്രെ അദ്ദേഹം വിശ്വസിക്കുന്നത്. അജ്ഞത, ദാരിദ്ര്യം, രോഗം, വാർദ്ധക്യം, മരണഭീതി ഇവയാണല്ലോ മനുഷ്യവർഗത്തെ ഗ്രസിച്ചിരുന്ന പ്രധാന ജീവിതദുഃഖങ്ങൾ. ഇതുവരെയുള്ള അനുഭവം നിഷ്പക്ഷമായി പരിശോധിച്ചാൽ മതം, തത്ത്വശാസ്ത്രം മുതലായവയ്ക്കൊന്നിനും മനുഷ്യനെ മേല്പറഞ്ഞ ദുഃഖങ്ങളിൽനിന്നും മോചിപ്പിക്കുവാൻ കഴിഞ്ഞിട്ടില്ലെന്നു കാണാവുന്നതാണ്. സർവരും കാംക്ഷിക്കുന്ന ഈ മുക്തി ശാസ്ത്രജ്ഞാനം പ്രായോഗികമാകുമ്പോൾ സാദ്ധ്യമായിത്തീരുമെന്ന് മെച്ചിനി കാഫ്. വാദിക്കുന്നു. ചുരുക്കത്തിൽ സയൻസാണ് അദ്ദേഹം കാണുന്ന മോക്ഷമാർഗം. അജ്ഞത, ദാരിദ്ര്യം രോഗം ഇവയുടെ നിവാരണത്തിനു സയൻസ് എങ്ങനെ സഹായിക്കുന്നു എന്നുള്ളതു നമുക്കു മനസ്സിലാക്കാം. വാർദ്ധക്യപീഡകളെ ഉന്മൂലനം ചെയ്യുന്നതിനും ഭാവിയിൽ അത് ഉപകരിച്ചേക്കാം. എന്നാൽ, മരണഭീതിയെ സയൻസ് എങ്ങനെ ഇല്ലായ്മ ചെയ്യും? ഈ ഭയം ജീവിതസ്നേഹത്തോടൊപ്പം വാസനാരൂപേണ (Instinctive) മനുഷ്യപ്രകൃതിയിൽ ലയിച്ചിരിക്കുന്ന ഒന്നാണല്ലോ.

മരണഭീതി വാസനാജന്യമായ ഒന്നല്ലെന്നും വിവേകിയായ മനുഷ്യനു യുക്തിവിചാരംകൊണ്ട് അതിനെ കീഴടക്കാമെന്നും വാദിക്കുന്ന ചില പണ്ഡിതന്മാരുണ്ട്. ഇവരെല്ലാം തത്ത്വശാസ്ത്രജ്ഞന്മാരാണ്. ടോൾസ്റ്റോയി ഇക്കൂട്ടരിൽ പ്രമാണിയാകുന്നു. എന്നാൽ, ഈ താത്ത്വികന്മാർ കെട്ടിപ്പടുത്തിട്ടുള്ള ഏതാദൃശമായ സിദ്ധാന്തങ്ങൾ അടിസ്ഥാനരഹിതങ്ങളും പരമാർത്ഥാവസ്ഥയോടു യാതൊരു ബന്ധവുമില്ലാത്തവയും ആണെന്നു നമ്മുടെ അനുഭവം വിളിച്ചുപറയുന്നുണ്ട്. 'തത്ത്വശാസ്ത്രം മരണത്തിനു തയ്യാറാക്കുന്ന ഒരു കലാവിദ്യയാകുന്നു.' (Philosophy is the art of preparing for death) എന്ന് ഒരു പണ്ഡിതൻ പറഞ്ഞിരിക്കുന്നു. പക്ഷേ, ഇങ്ങനെ പറയുന്നവർക്കും മരണഭീതിയിൽ നിന്ന് ഒഴിഞ്ഞു മരണത്തിനു പൂർണമനസ്സോടെ തയ്യാറാകാൻ സാധിച്ചിട്ടില്ല. ജീവിതത്തിലെ വാസ്തവസംഗതികളും ഗ്രന്ഥത്തിലെ സിദ്ധാന്തങ്ങളും തമ്മിലുള്ള ഗണ്യമായ അന്തരം ഇക്കാര്യത്തിലാണു തെളിഞ്ഞു കാണുന്നത്. ടോൾസ്റ്റോയി തന്റെ കൺഫഷൻ (Confession) എന്ന ഗ്രന്ഥത്തിൽ സ്വാനുഭവമായി പറയുന്ന മരണഭീതിയെ സംബന്ധിച്ച ഭാഗങ്ങൾ ഈ ഭയം അദ്ദേഹത്തിലും അനിവാര്യമായവിധം വാസനാരൂപേണ പ്രവർത്തിച്ചിരുന്നു എന്നു വെളിപ്പെടുത്തുന്നുണ്ട്.

മെച്ചിനി കാഫ് ഇവരുടെ സിദ്ധാന്തങ്ങളോട് ഒരിക്കലും യോജിക്കുന്നില്ല. മരണഭീതി മനുഷ്യസഹജമായിട്ടുള്ളതുതന്നെ എന്ന് അദ്ദേഹം സമ്മതിക്കുന്നു. ശാസ്ത്രീയപരിശോധനയിലും ഈ അഭിപ്രായം തന്നെയാണു സ്ഥാപിതമായിരിക്കുന്നത്. ഇന്നത്തെ ജീവിതസ്വഭാവമനുസരിച്ചു നോക്കുമ്പോൾ മരണഭീതിയിൽനിന്നു മോചനം നേടുകയെന്നത് അസാധ്യമാണെന്നു സമ്മതിക്കുവാനും ഈ ശാസ്ത്രജ്ഞൻ തയ്യാറാണ്. എന്നാൽ, അദ്ദേഹം ആശ കൈവിടുന്നില്ല. ശാസ്ത്രജ്ഞാനത്തിന്റെ പുരോഗമനത്തിൽ ഇതു സാധ്യമാക്കാമെന്നത്രെ അദ്ദേഹം വിശ്വസിക്കുന്നത്. ഇതെങ്ങനെ സാധിക്കുമെന്നുള്ള വിചാരണ അത്യന്തം രസപ്രദമാണ്.



ഇപ്പോൾ മനുഷ്യർക്കു നേരിടുന്ന മരണം സ്വാഭാവികമായ (Natural) ഒന്നല്ലെന്നാണ് ഈ പണ്ഡിതൻ പറയുന്നത്. ഒരു പുരുഷായുസ്സു മുഴുവൻ ഇപ്പോൾ നാം ജീവിക്കുന്നില്ല. ജീവിതാപകടങ്ങൾ (Accidents), അകാല വാർദ്ധക്യം, രോഗം മുതലായവകൊണ്ട് ഉണ്ടാകുന്ന പ്രകൃതിവിരുദ്ധമായ മരണത്തിനാണ് മനുഷ്യവർഗം വിധേയമായിക്കൊണ്ടിരിക്കുന്നത്. നമ്മുടെ ആയുർദൈർഘ്യം ചുരുങ്ങിയത് 120 വർഷമെങ്കിലും കണക്കാക്കേണ്ടതാണ്. ഇത്രയും കാലം മുഴുവൻ പൂർണമായ ആരോഗ്യത്തോടുകൂടി ജീവിക്കുവാൻ സാധിക്കുന്ന പക്ഷം അന്ത്യഘട്ടം സമീപിക്കുന്തോറും സഹജമായ ജീവിതസ്നേഹം കുറഞ്ഞു സംതൃപ്തിയുണ്ടായി തദ്വാരാ മരണഭീതി വിട്ടുമാറി ഒരു സ്വാഭാവികമായ മരണ(Natural death) ത്തിനു നാം സ്വയം വശംവദരാകുമെന്നാണ് മെച്ചിനി കാഫിന്റെ വാദസാരം. പകൽ മുഴുവൻ ജോലി ചെയ്തു കൃതാർത്ഥത നേടി രാത്രിയിൽ സംതൃപ്തിയോടെ നിദ്രയ്ക്ക് ഒരുങ്ങുന്നതുപോലെ പ്രകൃത്യനുസരണമായി ജീവിതകാലം മുഴുവൻ ജീവിച്ചുകഴിഞ്ഞാൽ മരണമാകുന്ന ദീർഘനിദ്രയ്ക്കു നാം സ്വയം സന്തോഷത്തോടെ തയ്യാറാകുമെന്ന് അദ്ദേഹം സിദ്ധാന്തിക്കുന്നു. ശരീരശാസ്ത്രസംബന്ധമായ അദ്ദേഹത്തിന്റെ പര്യവേക്ഷണങ്ങൾ ഈ അഭിപ്രായത്തിന് ഉപോൽബലകങ്ങളായും തെളിഞ്ഞിട്ടുണ്ട്. മനുഷ്യായുസ്സിന്റെ ദൈർഘ്യം കുറയ്ക്കുന്ന ശരീരസ്ഥങ്ങളായ ദോഷങ്ങൾ കണ്ടുപിടിച്ച് അവയ്ക്കു ശാസ്ത്രീയമായ നിവാരണമാർഗം ഉപദേശിക്കുകയെന്നതായിരുന്നു മെച്ചിനി കാഫിന്റെ പ്രധാനമായ ഉദ്യമം. തൽസംബന്ധമായി വളരെ വിലയേറിയ നൂതനതത്ത്വങ്ങൾ അദ്ദേഹം ശാസ്ത്രലോകത്തിനു പ്രദാനം ചെയ്തിരിക്കുന്നു.

ഈ ശാസ്ത്രജ്ഞന്റെ അഭിപ്രായം ശരിയായിരുന്നാൽ തന്നെയും ഇപ്പോൾ അത് അതിദൂരമായ ഭാവിയിലെ ഒരു സാധ്യത (Possibility) മാത്രമായിട്ടാണ് സ്ഥിതി ചെയ്യുന്നത്. സാങ്കല്പികമായ ഈ ശോഭനഭാവിയെ അടിസ്ഥാനമാക്കി മനുഷ്യജീവിതത്തെപ്പറ്റി ഒരു ശുഭാപ്തിവിശ്വാസം കൈക്കൊള്ളുകയെന്നതു തുലോം പ്രയാസമായി തോന്നുന്നു.

മരണഭീതി ജീവിതത്തിലെ ഭയങ്കരമായ പരമാർത്ഥതകളിൽ (Realities) ഏറ്റവും പ്രധാനമായ ഒന്നാണെന്നുള്ളതിൽ ആർക്കും സംശയത്തിനവകാശമില്ല. അതിൽനിന്നു മോചനം നേടാത്ത കാലത്തോളം 'ജന്മമൃത്യുജരാവ്യാധിദുഃഖദോഷാനുദർശനം' എന്ന ഗീതാവാക്യമനുസരിച്ചുള്ള അശുഭാപ്തിവിശ്വാസം മാത്രമേ ചിന്തകന്മാർക്ക് ഉണ്ടാകാൻ വഴിയുള്ളൂ.

നവദർശനം 1967

# 44

# അദ്വൈതം

വേദാന്തചിന്തകൊണ്ട് വിശ്വവിഖ്യാതി നേടിയ രാജ്യമാണല്ലോ ഭാരതം. ആധുനികപരിഷ്കാരപ്രഭവങ്ങളെന്ന് പ്രസിദ്ധി നേടിയിട്ടുള്ള പശ്ചിമഭൂഭാഗങ്ങൾ നിഷാദമാത്രനിഷേവിതങ്ങളായിരുന്ന കാലത്തുപോലും ഭാരതീയർ വിശിഷ്ടവിജ്ഞാനികളായി പ്രശോഭിച്ചിരുന്നു. ഈശ്വരൻ, ആത്മാ, ജഗത്ത് എന്നീ മൂന്നെണ്ണം അവരുടെ പ്രധാന ചിന്താവിഷയങ്ങളാണ്. ഇതുവരെയായിട്ടും സംശയം തീർന്ന ഒരു തീർപ്പു കല്പിക്കുവാൻ ആർക്കും സാധിച്ചിട്ടില്ലാത്ത പ്രസ്തുത വിഷയങ്ങളെപ്പറ്റി പ്രാചീന ഭാരതീയർ അഗാധമായി ചിന്തിക്കുകയും പല സിദ്ധാന്തങ്ങൾ പുറപ്പെടുവിക്കുകയും ചെയ്തിട്ടുണ്ട്. ജ്ഞേയങ്ങളായിട്ടുള്ള സകല വിഷയങ്ങളുടെയും യഥാർത്ഥജ്ഞാനം ഈ മൂന്നിലും ആണ് പര്യവസാനിക്കുന്നതെന്നത്രെ അവരുടെ അഭിപ്രായം. ഇവയുടെ സൂക്ഷ്മസ്വഭാവം അറിയുന്നതിനുള്ള സുഗമമായ മാർഗം ഈ മൂന്നിനും മൂലതത്ത്വമായി പൊതുവേ എന്തെങ്കിലും ഉണ്ടോ എന്നന്വേഷിക്കുകയും ഉണ്ടെങ്കിൽ അതറിയുകയും ചെയ്യുകയാണല്ലോ. ഭാരതീയരുടെ വേദോപനിഷത്തുകളിൽ സ്വീകൃതമായിട്ടുള്ള ചിന്താമാർഗവും ഇതുതന്നെയാകുന്നു.

'യഥാ ഏകേന ജ്ഞാതേന മൃൽപിണ്ഡേന

സർവ്വം വിജ്ഞാതം ഭവതി' എന്ന ന്യായമനുസരിച്ച് ഏതൊന്നറിഞ്ഞാൽ അതിൽനിന്നും മറ്റ് സകലതും അറിയുവാൻ കഴിയുമോ അതു കണ്ടുപിടിക്കുവാനാണ് അന്നത്തെ ചിന്തകന്മാർ യത്നിച്ചത്. ഈ പ്രയത്നത്തിന്റെ പരിപൂർണമായ പര്യവസാനം കാണുന്നത് അദ്വൈതസിദ്ധാന്തത്തിലാകുന്നു. ഇതിനെസ്സംബന്ധിച്ച വിചിത്രങ്ങളായ വാദഗതികളാണ് താഴെ വിവരി



ക്കുന്നത്. അതോടുകൂടി അദ്വൈതഭാവനയ്ക്കുള്ള വ്യാപ്തിയും വൈശിഷ്ട്യവും വെളിപ്പെടുത്താവുന്നതാണ്.

അദ്വൈതത്തിന്റെ ലക്ഷണം ദ്വൈതീഭാവപ്രതിയോഗിത്വമത്രെ. ദ്വിത്വകല്പനതന്നെ നിഷേധിക്കപ്പെടുമ്പോൾ തദുപരി സംഖ്യകളുടെ വ്യവഹാരവും അനുപപന്നമായിത്തീരുമല്ലോ. ആത്മാ, ഈശ്വരൻ, പ്രപഞ്ചം മുതലായവ സത്യവും നിത്യവും സ്വയം പ്രകാശവും ആയ ഏതോ ഒന്നിന്റെ പ്രാതിഭാസിക പ്രതിബിംബങ്ങളാണെന്നും പാരമാർത്ഥികദശയിൽ ആ ഒന്നിനു മാത്രമേ സത്തയുള്ളുവെന്നും ബാക്കിയുള്ളവയെല്ലാം മനുഷ്യന്റെ പ്രബുദ്ധാവസ്ഥയിൽ സ്വപ്നം ജാഗ്രത്തിലെന്നപോലെ നശിച്ചു പോകുമെന്നും ആണ് അദ്വൈതം സിദ്ധാന്തിക്കുന്നത്. നമ്മുടെ പഞ്ചേന്ദ്രിയങ്ങൾക്കും സ്പഷ്ടദൃഷ്ടമായിരിക്കുന്ന ഈ ലോകം ഉള്ളതല്ലെന്നു വാദിക്കുന്നതു വെറും ഭ്രാന്താണെന്നു തോന്നിയേക്കാം. പോരെങ്കിൽ ദ്വൈതം, വിശിഷ്ടാദ്വൈതം, പരിണാമവാദം, സാംഖ്യം തുടങ്ങിയ മതാന്തരങ്ങൾ ജഗത്തു മിഥ്യല്ലെന്നും അതിന്റെ മൂലപ്രകൃതിക്കു സൽഭാവമുണ്ടെന്നും മറ്റും ചില ന്യായങ്ങൾ കാണിച്ചു വാദിക്കുകയും ചെയ്യുന്നു. പദാർത്ഥം രൂപാന്തരപ്പെടുന്നതല്ലാതെ ഒരിക്കലും നശിക്കുന്നില്ലെന്നും അതിന്റെ മൂലരൂപങ്ങൾ അനശ്വരങ്ങളാണെന്നുമാണ് ഇന്നത്തെ 'സയൻസും' സിദ്ധാന്തിക്കുന്നത്.

ഇങ്ങനെ പ്രബലങ്ങളായ യുക്തിവാദങ്ങൾ അദ്വൈതത്തിനു പ്രതികൂലമായി പ്രചാരത്തിലിരിക്കേ തത്സിദ്ധാന്തം എത്രത്തോളം പരമാർത്ഥമാണെന്നു പണ്ഡിതന്മാർകൂടി സംശയിക്കുന്നതിൽ അത്ഭുതപ്പെടുവാനില്ല. ദ്വൈതാദിവാദങ്ങൾ അദ്വൈതമാകുന്ന ഉത്തുംഗസൗധത്തിലെത്തുന്നതിനുള്ള സോപാനങ്ങളാകകൊണ്ടു തദാശ്രയത്വം പ്രാരംഭദശയിൽ ആർക്കും ആവശ്യമായി വന്നേക്കാം. എന്നാൽ മനസ്സിന്റെ നാനാത്വഭാവന നശിക്കുന്ന ഘട്ടത്തിൽ അവയെല്ലാം ത്യാജ്യങ്ങളായിത്തീരുമെന്ന സംഗതി പ്രത്യേകം സ്മരണീയമാണ്. അദ്വൈത വിദ്യാകോവിദനായ ഒരു പണ്ഡിതനു ശരിയായ യുക്തിവാദം കൊണ്ടുതന്നെ അവ അടിസ്ഥാനരഹിതങ്ങളാണെന്നു തെളിയിക്കുവാൻ കഴിയും. ഒരു സംഗതി യുക്തിക്കു യോജിച്ചും അനുഭവത്തിനു വിരുദ്ധമായും ഇരുന്നാൽ അതിൽ നമുക്കു തീരെ വിശ്വസിക്കുവാൻ നിവൃത്തിയില്ല. നേരെമറിച്ച് അനുഭവത്തിനനുസൃതമായും യുക്തിയുക്തമല്ലാതെയും ഇരിക്കുമ്പോൾ നാം അതിൽ ആദ്യത്തേതിനേക്കാൾ കൂടുതലായി വിശ്വസിക്കുകയും ചെയ്യുന്നു. ഇവയ്ക്കു രണ്ടിനും ചേർന്നു ശരിയായി കാണപ്പെടുന്ന സിദ്ധാന്തങ്ങളാണ് ലോകത്തിൽ സർവസമ്മതമായി സ്വീകരിക്കപ്പെടുന്നത്. പ്രയോഗത്തിൽ കൊണ്ടുവരാവുന്ന സിദ്ധാന്തത്തിൽ മാത്രമേ ഇന്നു ലോകം വിശ്വസിക്കുന്നുള്ളു. അദ്വൈതം ഇത്തരത്തിലുൾപ്പെട്ട ഒന്നാണോ? അത് ആദ്യത്തെ ഇനത്തിലുൾപ്പെട്ടതാണെന്നും, തീരെ പ്രായോഗികമല്ലെന്നും സാധാരണ ഒരഭിപ്രായം പരന്നിട്ടുണ്ട്.

അദ്വൈതം ഇക്കാണുന്ന ജഗത്തു മിഥ്യയാണെന്നു വാദിക്കുന്നു. ഇവിടെ മിഥ്യാശബ്ദത്തിന് അനിവർചനീയഭാവം എന്നാണർത്ഥം കല്പിച്ചിരിക്കുന്നത്. 'മിഥ്യാശബ്ദോനിർവചനീയതാവചനഃ' എന്നുണ്ട്. ഉണ്ടെന്നും ഇല്ലെന്നും പറവാൻ പാടില്ലാത്ത അവസ്ഥയത്രെ അനിർവചനീയഭാവം. അപ്പോൾ

പ്രപഞ്ചം അനിർവചനീയസ്വരൂപമാണെന്നു വരുന്നു. ഈ ലോകം വാസ്തവത്തിൽ ഉള്ളതല്ലെങ്കിൽ പിന്നെ എന്തുകൊണ്ട് അത് ഇല്ലെന്നു പറഞ്ഞുകൂടാ? ഇല്ലെന്നു പറയുമ്പോൾ 'അസത്ത്' എന്ന് ഒന്നുണ്ടെന്ന് ഒരു വാദം പുറപ്പെട്ടേക്കും. അതിനെ തടയാൻ വേണ്ടിയത്രെ മിഥ്യാശബ്ദത്തെ ഇങ്ങനെ വ്യാഖ്യാനിച്ചത്. എന്നു മാത്രമല്ല, വ്യാവഹാരികദശയിൽ അതിനു സത്തയുള്ളതുകൊണ്ടു തീരെ ഇല്ലെന്നു പറയുന്നതു യുക്തമല്ലല്ലോ.

ഇങ്ങനെ ലോകത്തിന്റെ മിഥ്യാത്വത്തെ തെളിയിക്കുവാൻ കൊണ്ടുവരുന്ന വാദങ്ങളിൽ പ്രധാനപ്പെട്ടതാണ് വിവർത്തവാദം.

അധിഷ്ഠാനസ്യാന്യഥാഭാന-
മാത്രത്വം വിവർത്തത്വം.'

അധിഷ്ഠാനത്തിന്റെ അന്യഥായുള്ള പ്രതീതിയാണ് വിവർത്തനം. പ്രകൃതത്തിൽ പരമാർത്ഥികമായ അധിഷ്ഠാനം ബ്രഹ്മമാകുന്നു. സത്തായ ആ ഏകവസ്തുവിന്റെ അന്യപ്രകാരത്തിലുള്ള ഒരു പ്രതിഭാനമാകുന്നു ഈ പ്രപഞ്ചം. നമ്മുടെ ഈ മിഥ്യാപ്രതീതിക്കു കാരണം അജ്ഞാനജന്യമായ അദ്ധ്യാസമാണ്. വാസ്തവികമായ വസ്തുവിൽ ഒരു അസദ്വസ്തുവിനെ ആരോപിക്കുന്നത് അദ്ധ്യാസം (Mal observation). രജ്ജുവിൽ പന്നഗബുദ്ധിയുണ്ടാകുന്നതുപോലെ സത്തായ ബ്രഹ്മത്തിൽ മിഥ്യയാ ജഗത്ത് ആരോപിതമായിരിക്കുന്നു. അധിഷ്ഠാനത്തിന്റെ സത്താസ്ഫൂർത്തിയുടെ മഹിമയാൽ അതിലാരോപിതമായിരിക്കുന്ന വസ്തുവിനും സൽസ്വഭാവമുള്ളതായി തോന്നിപ്പോകുന്നതാണ്. ഇതാണു വിവർത്തവാദസാരം.

യുക്തിക്കും അനുഭവത്തിനും യോജിച്ചു കാണുന്നത് അദ്വൈതം മാത്രമാണെന്നുള്ളതിന് അദ്വൈതി ഇനിയും ചില വാദങ്ങൾ കൊണ്ടുവരുന്നുണ്ട്. പദാർത്ഥം, ചൈതന്യം എന്ന രണ്ടിൽനിന്നും ഭിന്നമായിട്ടു യാതൊന്നും തന്നെ ഈ ലോകത്തിൽ നാം കാണുന്നില്ലല്ലോ. ഇവയിൽ ചൈതന്യം ആ നിത്യബ്രഹ്മശക്തിയുടെ പ്രസ്ഫുരണമാണെന്നുള്ളതിൽ ആർക്കും ഭിന്നാഭിപ്രായം ഇല്ലാത്തതിനാൽ പദാർത്ഥത്തിന്റെ അസൽഭാവത്തെ തെളിയിക്കേണ്ട ഭാരം മാത്രമേ അദ്വൈതിക്കുള്ളു.

പദാർത്ഥത്തെപ്പറ്റിയുള്ള ബോധം നമുക്ക് എങ്ങനെ ഉണ്ടാകുന്നുവെന്നു ചിന്തിക്കുക. ബ്രഹ്മംതന്നെ ആത്മാവെന്നും അത് ജ്ഞാനസ്വരൂപമാണെന്നും ശ്രുതി ഘോഷിക്കുന്നുണ്ട്. 'അയമാത്മാ ബ്രഹ്മ' 'പ്രജ്ഞാനം ബ്രഹ്മ' ഇത്യാദി ശ്രൗതവാക്യങ്ങൾ പ്രസിദ്ധങ്ങളത്രെ. അഖണ്ഡമായ ഈ ജ്ഞാനത്തിന്റെ പ്രകാശം കൂടാതെ നമുക്ക് ഒന്നിനെക്കുറിച്ചും ഒരു ബോധവും ഉണ്ടാകുന്നതല്ല. ഇന്ദ്രിയങ്ങളും മനസ്സും സ്വതേ ജഡങ്ങളാകുന്നു. ജ്ഞാനപ്രകാശത്തിന്റെ സ്ഫുരണത്തോടു മനസ്സു സംബന്ധിച്ചു നേത്രാഭിജ്ഞാനേന്ദ്രിയങ്ങളോടു സന്നികൃഷ്ടമാകുമ്പോൾ അതിൽനിന്നും 'വൃത്തി' എന്നൊന്നുണ്ടാകുന്നു. ഈ വൃത്തിയാണ് നമുക്കു പദാർത്ഥബോധം ഉണ്ടാക്കുന്നത്. ഇവിടെ അദ്വൈതി പറയുന്നത്, പദാർത്ഥം എന്നൊന്ന് ഇല്ലെന്നും, വൃത്തിതന്നെ പദാർത്ഥമായിത്തീരുകയാണെന്നും ആണ്. ചുരുക്കത്തിൽ പദാർത്ഥരൂപാവഭാസമാകുന്നു വൃത്തി. ഈ സംഗതി നമ്മുടെ അനുഭവം കൊണ്ടു



തന്നെ കണ്ടുപിടിക്കാവുന്നതാണ്. നാം ഒരു ഗജത്തെ കാണുന്നുവെന്നു വിചാരിക്കുക. മുമ്പിൽ നിൽക്കുന്ന ഗജത്തെപ്പറ്റി നാം എങ്ങനെ അറിയുന്നു? നമ്മുടെ മനോവൃത്തി നേത്രേന്ദ്രിയത്തോടു സംബന്ധിച്ചു ഗജാകാരമായി വികസിക്കുന്നതുകൊണ്ടുതന്നെ. ആ വൃത്തി സങ്കോചിക്കുമ്പോൾ ഗജം അവിടെത്തന്നെ നിൽക്കുന്നുണ്ടായാലും തത്സംബന്ധമായ ബോധം നമുക്കുണ്ടാകുന്നതല്ല. perception without conception is blind എന്നു ജർമൻ തത്ത്വജ്ഞാനിയായ കാന്റ് (Kant) പറയുന്നതും ഇതിനെ അടിസ്ഥാനമാക്കിയാണ്. എന്നുമാത്രമല്ല. ഗജം മുമ്പിൽനിന്നും മറയുമ്പോഴും തദാകാരമായിട്ടുള്ള വൃത്തി നമ്മിൽ ഉണ്ടാകാറുമുണ്ട്. സ്വപ്നത്തിൽ പദാർത്ഥം കൂടാതെതന്നെ വൃത്തി ജനിക്കുന്നുണ്ടല്ലോ. ഇതിൽനിന്നും വൃത്തികൂടാതെ പദാർത്ഥമില്ലെന്നും, വൃത്ത്യുൽപ്പത്തിക്കു പദാർത്ഥമെന്നൊന്ന് ആവശ്യമില്ലെന്നും മനസ്സിലാക്കാം. ഇനി സ്വപ്നത്തിൽ വൃത്തിയുണ്ടാകുകയും, തന്മൂലം പദാർത്ഥബോധം ജനിക്കുകയും ചെയ്യുന്നുണ്ട്. എന്നാൽ പരമാർത്ഥത്തിൽ അപ്പോൾ പദാർത്ഥം ഉണ്ടോ? ഇല്ലെന്നു തീർത്തുപറയാം. അപ്പോൾ സ്മരണയാണിതെന്നു ആരെങ്കിലും വാദിക്കുന്നുണ്ടെങ്കിൽ അതിനു സമാധാനം, മുമ്പൊരിക്കലും നമ്മുടെ അറിവിൽ പെടാത്ത സംഗതികളും സ്വപ്നത്തിൽ ഗോചരീഭവിക്കാറുണ്ടെന്നു മാത്രമാണ്. വൃത്തിയുടെ വിവിധാകൃതിയിലുള്ള വികാസം മാത്രമേ സ്വപ്നത്തിൽ ഉണ്ടാകുന്നുള്ളു. ഇതുപോലെതന്നെയാണു ജാഗ്രതാവസ്ഥയിലും, വൃത്തിവികാസംമാത്രമേ അപ്പോഴും നടക്കുന്നുള്ളു. ഇതുപോലെതന്നെ പദാർത്ഥമുണ്ടെന്നു തോന്നുക മാത്രമാണു ചെയ്യുന്നത്. വാസ്തവത്തിൽ പദാർത്ഥമെന്നൊന്ന് ഇല്ലതന്നെ. 'Matter is externalized thought' (വൃത്തിയുടെ ബഹിർമ്മുഖത്വം പദാർത്ഥം) എന്നു വിവേകാനന്ദൻ പറയുന്നതിന്റെ രഹസ്യവും ഇതത്രെ.

അടുത്തതായി മനസ്സിലാക്കേണ്ടത് ആദ്യത്തെ ജ്ഞാനം (ആത്മചൈതന്യം) തന്നെയാണ്, ഈ വൃത്തിയെന്നുള്ളതാകുന്നു. വൃത്തി സങ്കോചിക്കുമ്പോൾ പദാർത്ഥം നശിക്കുന്നു. ഈ വൃത്തി എപ്പോളാണ് ഉണ്ടാകുന്നത്? ജ്ഞാനപ്രകാശം മനസ്സിൽ തട്ടുമ്പോൾ മാത്രം. മനസ്സു ജ്ഞാനസ്ഫുരണത്തോടു സംബന്ധിക്കാതിരിക്കുമ്പോഴെല്ലാം അത് അതിന്റെ സാംസിദ്ധികമായ ജഡത്വാവസ്ഥയിൽ ഇരിക്കുകയേ ഉള്ളു. ചുരുക്കത്തിൽ ജ്ഞാനം തന്നെ മനോദർപ്പണത്തിൽകൂടി പ്രതിഫലിച്ചു വൃത്തിയായിത്തീരുന്നു എന്നു പറയാം. അപ്പോൾ പദാർഥത്തെപ്പോലെ തന്നെ വൃത്തിയും ഇല്ലാത്തതാണെന്നും, യഥാർത്ഥത്തിൽ ഉള്ളതു ജ്ഞാനം മാത്രമാണെന്നും ചിന്തകന്മാർക്കും വെളിവാകുന്നതാണ്.

ഈ സംഗതി സുസ്പഷ്ടമാകുവാൻ നമ്മുടെ സുഷുപ്തിയവസ്ഥ പരിശോധിച്ചാൽ മതി. സുഷുപ്തിയിൽ നമുക്ക് എന്താണുള്ളത്? മനസ്സ്, ബുദ്ധി, വൃത്തി, പദാർത്ഥം ഇവയൊന്നും അപ്പോൾ കാണുന്നില്ല. കരണപ്രവൃത്തികളെല്ലാം തത്സമയം നശിക്കുന്നു. സാക്ഷാൽ ആത്മചൈതന്യം അഥവാ ജ്ഞാനം മാത്രമാണ് അപ്പോളുള്ളത്. ജീവാത്മാ പരമാത്മാവിൽ ലയിച്ച് ഒന്നായിത്തീരുന്ന ഘട്ടവും ഇതത്രേ. സുഷുപ്ത്യനന്തരം ഉണരുമ്പോൾ താൻ സുഖമായുറങ്ങിയെന്നൊരു ബോധം ഓരോരുത്തരിലും ഉണ്ടാകുന്നുണ്ടല്ലോ.

കരണപ്രവൃത്തികളെല്ലാം സുഷുപ്തിയിൽ നശിച്ചിരിക്കേ ഈ ബോധം നമ്മിലെങ്ങനെ ഉണ്ടാകുന്നു? ആ സമയം നമ്മിൽ എന്തോ ഒന്ന് ഉണർന്നിരിക്കുന്നതുകൊണ്ടുതന്നെ. അതാണ് ആത്മാ, അഥവാ സാക്ഷാൽ ജ്ഞാനം. വാസ്തവമായിട്ടുള്ളതും അതു മാത്രമാണ്. സുഷുപ്തിയിൽ മനുഷ്യന്റെ എന്നല്ല, സർവജീവരാശികളുടെയും അവസ്ഥ ഒന്നുപോലെ ഇരിക്കുന്നു. ഒരു ജീവിയ്ക്കെങ്കിലും അപ്പോൾ പ്രപഞ്ചബോധം ഉണ്ടാകുന്നില്ല . ജഗത്തിനു സത്തയുണ്ടെങ്കിൽ തത്സംബന്ധമായ എന്തെങ്കിലും ഒരു ബോധം അപ്പോൾ നമുക്ക് ഉണ്ടാകേണ്ടതായിരുന്നു. സൂക്ഷ്മമാലോചിച്ചാൽ ശരിയായ അദ്വൈതാനുഭൂതിയാണ് ആ വിസ്മയനീയവേളയിൽ സർവജീവികളിലും ഉദയം ചെയ്യുന്നത്. സാക്ഷാൽ മുക്തിയെന്നു പറയുന്നതും ഏതദവസ്ഥയുടെ നിത്യസ്ഥിതി തന്നെയത്രെ.

സുഖമായുറങ്ങിയെന്ന ബോധം പിന്നീടുണ്ടാകുന്നതിൽ നിന്നു സുഷുപ്തിയിൽ നമുക്ക് ആനന്ദമാണനുഭവമെന്നനുമാനിക്കാം. മുക്ത്യവസ്ഥയിലുണ്ടാകുന്ന ആനന്ദമത്രെ സച്ചിദാനന്ദം. അതിനും സുഷുപ്ത്യാനന്ദത്തിനും തമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്നും ആദ്യത്തേതിന്റെ ലക്ഷണം രണ്ടാമത്തേതിലും പരിപൂർണമായിട്ടുണ്ടെന്നും 'വാസുദേവമനന'ത്തിൽ പ്രസ്താവിച്ചുകാണുന്നു. നിത്യവും നിരുപാധികവും നിരതിശയവും ആയിട്ടുള്ളതാണ് സച്ചിദാനന്ദം. ഈ മൂന്നു ലക്ഷണങ്ങളും സുഷുപ്ത്യാനന്ദത്തിലും കാണുന്നുണ്ട്. മലയജമാലാദി ഉപാധികളിൽ കൂടിയിട്ടാണല്ലോ നമുക്കു സാധാരണ സുഖമുണ്ടാകുന്നത്. എന്നാൽ ഇത്തരം ഉപാധികളൊന്നുംതന്നെ സുഷുപ്തിയിൽ ഇല്ലാത്തതുകൊണ്ട് അപ്പോളത്തെ ആനന്ദം ഔപാധികമല്ലെന്നു സിദ്ധമായി. മനുഷ്യർ സുഷുപ്തിസുഖത്തെ മറ്റെല്ലാത്തരം സുഖ (ഭാര്യാപുത്രാദിസുഖ)ത്തെക്കാളും കൂടുതലായി ഇഷ്ടപ്പെടുന്നതുകൊണ്ട് അതിനെ അതിശയിക്കുവാൻ മറ്റൊന്നും ഇല്ലെന്നു വരുന്നു. എത്ര നല്ല കാര്യത്തിനായാലും സുഷുപ്തിയിൽനിന്നും പെട്ടെന്ന് ഉണർത്തപ്പെടുന്ന ഒരുവൻ തന്മൂലം അപ്രീതനാകുന്നതും, ചിലപ്പോൾ കുപിതനാകുന്നതും സാധാരണമാണ്. ഇതുകൊണ്ടു നിരതിശയത്വവും വെളിവാകുന്നുണ്ട്. സച്ചിത്സുഖത്തെപ്പോലെ സുഷുപ്തിസുഖവും ഏകരൂപവും പൂർണ്ണവും ആകുന്നു. ഉല്പത്തിസ്ഥിതിലയങ്ങൾക്കു അതു വിഷയമാകുന്നില്ല. സുഷുപ്തിയിലെപ്പോലെ ജാഗ്രൽസ്വപ്നവേളകളിലും അതു നമ്മിൽ സ്ഥിതി ചെയ്യുന്നുണ്ട്. പക്ഷേ, വിവിധ വൃത്തിവിശേഷങ്ങളാൽ ആവൃതമായിരിക്കുന്നതിനാലാണ് അനുഭവിതവ്യമാണെങ്കിലും ജാഗ്രൽ സ്വപ്നങ്ങളിൽ നാം അതു അനുഭവിക്കാത്തത്.

നാമമാത്രഭിന്നങ്ങളായ ഈ രണ്ട് ആനന്ദവും ഒന്നുതന്നെയാണെന്ന് ഇപ്പോൾ വിശദമായല്ലോ. ജഗദ്രൂപം നശിക്കാതെ ഈ സച്ചിദാനന്ദഭാവം ഒരിക്കലും ഉദിച്ചുയരുന്നതല്ല. ബ്രഹ്മവിത്തായിട്ടുള്ളവൻ മൂന്നവസ്ഥകളിലും ഒരുപോലെ ഈ ആനന്ദപീയൂഷം പാനം ചെയ്തുകൊണ്ടുതന്നെ ഇരിക്കുന്നു. 'പത്മപത്രമിവാംഭസി' എന്ന മട്ടിൽ അവൻ സംസാരലേപനം കൂടാതെ ജീവിക്കുന്നു. ഈ രീതിയിൽ നോക്കുമ്പോൾ നിത്യമുക്തനായ ഒരുവനു നമ്മുടെ ജാഗ്രദവസ്ഥ അന്ധകാരമായും നമുക്കു നേരെ മറിച്ചും തോന്നുന്നതാണെന്നു കാണാം.,



'യാ നിശാ സർവഭൂതാനാം
തസ്യം ജാഗർത്തി സംയമീ
യസ്യം ജാഗ്രതി ഭൂതാനി
സാ നിശാ പശ്യതോ മുനേഃ'

എന്ന ഗീതാവചനം ഈ തത്ത്വത്തെ തെളിയിക്കുന്നതത്രെ. സർവ്വപ്രാണികൾക്കും അന്ധകാരംപോലെ തോന്നുന്ന ആത്മനിഷ്ഠയിൽ ജിതേന്ദ്രിയനായ യോഗി ഉണർന്നിരിക്കയും അവർ ഉണർന്നിരിക്കുന്ന അജ്ഞാനദശയെ തമോമയ (രാത്രി) മായിട്ടു ദർശിക്കുകയും ചെയ്യുന്നു.

ഇങ്ങനെ സുഷുപ്ത്യവസ്ഥയെപ്പറ്റി ഗാഢമായി പര്യാലോചിക്കുന്ന പക്ഷം അദ്വൈതതത്ത്വം ഏറ്റവും പരമാർത്ഥമാണെന്നു മനസ്സിലാകും.

ഇനി, കാരണരൂപേണ നോക്കുമ്പോൾ കാര്യരൂപങ്ങളെല്ലാം അസത്യമായിത്തീരുന്നു എന്ന ന്യായമനുസരിച്ചു പ്രപഞ്ചത്തെപ്പറ്റി പരിചിന്തനം ചെയ്തു നോക്കിയാലും അത് അസത്തായി ഭവിക്കുന്നതാണ്. പദാർത്ഥം കാര്യകാരണാത്മകമാകയാലും, കാര്യം കാരണത്തിൽനിന്നു സ്വതേ വ്യതിരിക്തമല്ലാത്തതുകൊണ്ടും, അതിനെ പിരിച്ചുപിരിച്ചു നോക്കുമ്പോൾ ഓരോ രൂപവും ക്രമപ്രകാരം കാരണത്തിൽ ലയിച്ചുപോകുന്നതായി കാണാം. ഒരു ഗൃഹം ഉദാഹരണമായിട്ടെടുക്കാം. ഗൃഹാകൃതിയിൽ സംഘടിപ്പിച്ചിരുന്ന വസ്തുക്കളെയെല്ലാം പരസ്പരം പിരിച്ചുനീക്കി നോക്കുമ്പോൾ ഗൃഹം എന്ന വ്യവഹാരം നശിച്ചുപോകുന്നു. കല്ല്, മരം മുതലായ കുറെ അവയവങ്ങളാണ് പിന്നെ ശേഷിക്കുന്നത്. ഗൃഹഘടകങ്ങളായ വസ്തുക്കളെല്ലാം അവിടെത്തന്നെ ഉണ്ടായിരുന്നിട്ടും ഇപ്പോൾ നാം അവയെ ഗൃഹം എന്നു വിളിക്കുന്നില്ല. ഇതുകൊണ്ടു ഗൃഹം എന്നൊന്ന് ഉണ്ടായിരുന്നില്ലെന്നും അത് ഒരു വ്യവഹാരം മാത്രമായിരുന്നു എന്നും സ്പഷ്ടമാകുന്നു. ഇതുപോലെ കല്ലിനെ പിരിക്കുമ്പോൾ കല്ല് എന്ന വ്യവഹാരം നശിക്കുന്നു. ഇങ്ങനെ പിരിച്ചുപിരിച്ചു വരുന്തോറും ആദ്യമാദ്യം ഉണ്ടായിരുന്ന നാമരൂപങ്ങൾ നശിച്ചുപോകുന്നതാണ്. പക്ഷേ, ഇപ്രകാരം പദാർത്ഥത്തെ വിഘടിപ്പിക്കുമ്പോൾ ഒടുവിൽ അത് അവിഭാജ്യമായ പരമാണുരൂപത്തെ പ്രാപിക്കുമെന്നും, തദവസ്ഥയിൽ അതിനു നാശമില്ലെന്നും ഒരു സിദ്ധാന്തമുണ്ട്. എന്നാൽ, യുക്തിയെ അവലംബിച്ചുനോക്കുമ്പോൾ ഇതും തെറ്റാണെന്നു ബോധപ്പെടും.

പദാർത്ഥം ഒരിക്കലും നിരവയവമായി അവശേഷിക്കുന്നതല്ല. സ്ഥൂലാകൃതിയിലുള്ള ഗൃഹംമുതൽ സൂക്ഷ്മാകൃതിയിലുള്ള പരമാണുവരെ പദാർത്ഥം പിരിഞ്ഞുപോകുന്നതായി നമുക്കു അനുഭവപ്പെട്ട സ്ഥിതിക്കു പിന്നീട് അവശേഷിക്കുന്ന സൂക്ഷ്മാംശവും അതുപോലെ പിരിയുന്നതാണെന്ന് അനുമാനിക്കേണ്ടതാകുന്നു. പിരിക്കുവാൻ മനുഷ്യന് ഇതുവരെ കഴിഞ്ഞിട്ടില്ലെന്നു കരുതി പരമാണു പിരിയുന്നതല്ലെന്ന് എങ്ങനെ നിശ്ചയിക്കാം? അഥവാ പരമാണു എന്നുവച്ചാൽ പിരിയാത്ത ഒന്നാണെന്ന് എങ്ങനെ അർത്ഥകല്പന ചെയ്യാം? ഭൂതക്കണ്ണാടിക്കുകൂടി വിഷയമാകത്തക്കവണ്ണം പദാർത്ഥം അത്ര സൂക്ഷ്മമായിത്തീരുന്നതുവരെ അവയവാവയവിരൂപേണ പിരിഞ്ഞുപോകുന്നുണ്ടെങ്കിൽ പിന്നെ എന്തുകൊണ്ട് അതിനപ്പുറമുള്ള സൂക്ഷ്മതര

ങ്ങളായ അംശങ്ങളും കൂടി പിരിയുന്നതാണെന്നു പറഞ്ഞുകൂടാ? പരമാണുക്കൾ വിഭാജ്യങ്ങളാണെന്ന് ഇന്നത്തെ സയൻസും തെളിയിക്കുന്നുണ്ടല്ലോ.

ഇനി പരമാണു നിരവയവവും അനശ്വരവും ആണെന്നു സമ്മതിക്കുന്ന പക്ഷവും തത്സംയോഗത്തിൽനിന്നാണ് ജഗദുല്പത്തിയെന്നു സ്ഥാപിക്കാവുന്നതല്ല. എന്തെന്നാൽ, 'കാരണഗുണ പൂർവക കാര്യഗുണോ ദൃഷ്ട' എന്ന പ്രമാണപ്രകാരം കാരണസ്ഥാനത്തിലുള്ള പരമാണുക്കളുടെ ഗുണം നിരവയവത്വമാകയാൽ തർക്കശാസ്ത്രപ്രസിദ്ധമായ അവയുടെ ദ്വ്യണുകത്ര്യണുകാദിഭാവത്തിൽനിന്ന് ഒരിക്കലും സാവയവമായ പ്രപഞ്ചം ഉണ്ടാകുവാൻ പാടില്ല. അതിനാൽ പദാർത്ഥത്തിനു പാരമാർത്ഥികമായ സത്തയില്ലെന്നു സമ്മതിക്കുന്നതുതന്നെയാണ് യുക്തിക്കും അനുഭവത്തിനും യോജ്യമായിട്ടുള്ളത്.

'നാസതോ വിദ്യതേ ഭാവോ
നാഭാവോ വിദ്യതേ സതഃ
ഉഭയോരപി ദൃഷ്ടോന്ത-
സ്ത്വനയോസ്തത്ത്വദർശിഭിഃ'

ഇത്യാദി ഗീതാപദ്യങ്ങൾ ഘടപടാദിവസ്തുക്കളിലുള്ള നമ്മുടെ ബുദ്ധി വ്യഭിചരിക്കുന്നതിനാൽ അസത്താണെന്നും അവയിലുള്ള അസ്തിത്വം (ഘടം ഉണ്ട്, പടം ഉണ്ട്) ഇത്യാദികളിലെ 'ഉണ്ട്' എന്ന സൽബുദ്ധി എല്ലാ വിഷയങ്ങളിലും ഒരുപോലെ ഇരിക്കുന്നതിനാൽ അതുമാത്രമേ അവ്യഭിചരിതയാഥാർത്ഥ്യത്തോടെ നിലനിൽക്കുന്നുള്ളു എന്നും ഉപദേശിക്കുന്നു. സർവവസ്തുക്കളിലും നാം കാണുന്ന 'ഉണ്ട്' എന്ന ആ സൽബുദ്ധിയത്രെ 'സദേവ' ഇത്യാദി ശ്രുതിവചനങ്ങൾക്കു വിഷയമായിട്ടുള്ളത്. അതുതന്നെയാണ് അഖണ്ഡവും അചഞ്ചലവുമായ യഥാർത്ഥജ്ഞാനം. പരബ്രഹ്മം പരമാത്മാ മുതലായ അപരനാമങ്ങളാൽ അറിയപ്പെടുന്നതും അതുതന്നെ. തദ്വ്യതിരിക്തമായിട്ടുള്ള സർവവും വെറും ഭ്രാന്തകല്പനകൾ മാത്രമാണ്. ഈ ഭ്രാന്തിയിൽ മഗ്നമായിരിക്കുന്ന കാലത്തോളം മനുഷ്യനു മുക്തി ലഭിക്കുന്നതല്ല.

'അദ്ധ്യാസവിസ്ഫുരദനേകവിധാത്മഭേദ-
മജ്ഞാനമാശ്രിതവതഃ സുലഭാ ന മുക്തിഃ'

എന്ന് ആചാര്യസ്വാമികൾ പാടുന്നു.

അതിപുരാതനമായ വൈദികകാലത്തുതന്നെ അദ്വൈതമതം ഉപജ്ഞാതമായിട്ടുണ്ട്. എന്നാൽ, ആര്യന്മാർ അക്കാലത്ത് അനേകദേവാരാധന ചെയ്തിരുന്നു എന്നും അവർക്ക് ഏക ദൈവവിശ്വാസമില്ലായിരുന്നു എന്നും ചരിത്രം ഏറെനാളായി അഭിപ്രായപ്പെട്ടുകൊണ്ടിരിക്കുന്നു. ഏതാനും വൈദികമന്ത്രങ്ങളുടെ അർത്ഥത്തെ തെറ്റിദ്ധരിച്ചതുകൊണ്ട് വന്നിട്ടുള്ള ഒരു മിഥ്യാബോധമാണിത്. ഇന്നത്തെ ചരിത്രലോകത്തിൽ, സുപ്രതിഷ്ഠിതമായിരിക്കുന്ന ഈ അഭിപ്രായം ആപാദചൂഡം അബദ്ധമാണെന്നും. വൈദികഭാഷയിലുള്ള പാണ്ഡിത്യക്കുറവാണ് ഇതിനു കാരണമെന്നും, സംസ്കൃതപണ്ഡിതസാർവഭൗമനായിരുന്ന ശ്രീമദ്ദയാനന്ദസരസ്വതി വാദിക്കുന്നു. ചരിത്രകാര ദൃഷ്ട്യാ പ്രത്യേകദൈവങ്ങളായി തീർന്നിട്ടുള്ള ഇന്ദ്രൻ, വായു, വരുണൻ മുതലായവ വാസ്തവത്തിൽ സർവശക്തനും സർവവ്യാപിയും ആയ ഒരു ദൈവത്തി



ന്റെതന്നെ മാഹാത്മ്യസൂചകങ്ങളായ വിശേഷണപദങ്ങൾ മാത്രമാണെന്നും, അവയ്ക്കു വേദത്തിൽ സാധാരണ രണ്ടർത്ഥംവീതം കല്പിച്ചിട്ടുള്ളതുകൊണ്ട് അന്യപ്രകാരേണ ധരിച്ചുപോയതാണെന്നും അത്രേ അദ്ദേഹം അഭിപ്രായപ്പെടുന്നത്.

ഐശ്വര്യം എന്ന അർത്ഥത്തിലുള്ള 'ഇദ്' ധാതു (ഇദി ഐശ്വരേ) വിൽനിന്നും വ്യുല്പന്നമായിരിക്കുന്ന ഇന്ദ്രൻ എന്ന പദംതന്നെ ഇതിലേക്ക് ഉദാഹരണമാണ്. അത് ഏകദൈവത്തിന്റെ ഐശ്വര്യപൂർണതയെ മാത്രമേ കുറിക്കുന്നുള്ളൂ. എന്നു മാത്രമല്ല.

'ഇന്ദ്രം മിത്രം വരുണമഗ്നിമാഹു-
രഥോദിവ്യഃ സസുപർണോ ഗരുത്മാൻ
ഏകം സൽവിപ്രാ ബഹുധാ വദ-
ന്ത്യഗ്നിം യമം മാതരിശ്വാനമാഹുഃ!'

എന്നു ഋഗ്വേദം ഒന്നാം മണ്ഡലത്തിലും,

'തദേവാഗ്നിസ്തദാദിത്യസ്തദവാരുസ്തദ ചന്ദ്രമാഃ
തദേവശുക്രം തൽബ്രഹ്മ താ ആപഃ സ പ്രജാപതിഃ'

എന്നു യജുർവേദത്തിലും കാണുന്ന മന്ത്രങ്ങൾ ചരിത്രകാരമതത്തെ എതിർക്കുന്ന തെളിവുകളാകുന്നു. 'സർവം ഖല്വിദം ബ്രഹ്മ' 'ഏകമേവാദ്വിതീയം', 'ഏതദാത്മ്യമിദം സർവം' എന്നു തുടങ്ങിയ അദ്വൈതാർത്ഥഗർഭങ്ങളായ ശ്രുതിശകലങ്ങളുടെ രഹസ്യവും അന്നത്തെ ആര്യന്മാർക്കു സുവിദിതമായിരുന്നു എന്നും ഈ മന്ത്രങ്ങൾ വിളിച്ചുപറയുന്നുണ്ട്.

ഇപ്രകാരം വേദമാകുന്ന വ്യോമമണ്ഡലത്തിൽ ഉദയംചെയ്ത അദ്വൈതാദിത്യൻ ഉപനിഷദ് ഗീതാദിജ്ഞാനദർപ്പണങ്ങളിൽക്കൂടി ഉച്ചണ്ഡമായുജ്ജ്വലിച്ചു ഭാരതധരയെ തേജോമയമാക്കിത്തീർത്തുവെങ്കിലും, ഇടക്കാലത്തു സാർവലൗകികമായ പ്രശസ്തി സമ്പാദിക്കാതെ ഘടദീപനിലയെ പ്രാപിച്ചുപോയി. അന്യമതങ്ങളുടെ ആക്രമണം മൂലമുണ്ടായ ഈ ശോച്യാവസ്ഥയെ പരിഹരിച്ചു പുണ്യാദ്ധ്യാപനം പുലർത്തുവാൻ കൊല്ലവർഷാരംഭത്തിൽ കേരളഭൂമിയിൽ അവതരിച്ച പണ്ഡിതനാണ് വിശ്വവിശ്രുതനായ ശ്രീമച്ഛങ്കരാചാര്യസ്വാമികൾ. വേദാന്തരീക്ഷത്തിലെ ഭാവസ്വൽഭാസ്കരനായിരുന്ന അദ്ദേഹം ബ്രഹ്മസൂത്രം, ഉപനിഷത്തുകൾ, ഭഗവത്ഗീത എന്നീ പ്രസ്ഥാനത്രയത്തിനു ഭാഷ്യങ്ങളെഴുതുകയും, തദ്വാരാ അന്നു പ്രചാരത്തിലിരുന്ന ഇതരമതസിദ്ധാന്തങ്ങളെ നിശ്ശേഷം ഖണ്ഡിച്ച് അത്യുൽകൃഷ്ടമായ അദ്വൈതത്തെ പുനഃസ്ഥാപിക്കുകയും ചെയ്തു. സർവജ്ഞപീഠോവിഷ്ടനായ ആ സന്ന്യാസിവരിഷ്ഠന്റെ യുക്തിവാദഭിത്തികളിൽ ഉയർത്തപ്പെട്ട അദ്വൈതവിദ്യാ വിജയസ്തംഭം അന്നുമുതൽ സർവലോകദൃഷ്ടിക്കും വിഷയമാകത്തക്കവണ്ണം അദ്വിതീയോന്നതിയോടെ വിദ്യോതിക്കുവാൻ തുടങ്ങി. പാശ്ചാത്യരായ തത്ത്വജ്ഞാനികൾ ഇതിനുശേഷമാണ് പ്രസ്തുത സിദ്ധാന്തത്തെപ്പറ്റി ഗാഢമായി ചിന്തിക്കുവാനാരംഭിച്ചത്. അനന്തരകാലത്തവതരിച്ച സ്വാമി വിവേകാനന്ദന്റെ പാശ്ചാത്യദേശ സഞ്ചാരവും അദ്വൈതമതപ്രചാരത്തിനു ഗണ്യമായ സഹായം ചെയ്തിട്ടുണ്ട്. അദ്ദേഹം ചെയ്തിട്ടുള്ള മതപ്രസംഗങ്ങളിൽ സർവ്വ

പ്രാധാന്യം കൊടുത്തിട്ടുള്ളതും ഏതത്സിദ്ധാന്തത്തിനാകുന്നു. ഭാരതക്ഷേത്രത്തിലെ വേദാന്തചിന്താസോപാനത്തിന്റെ അത്യുന്നതമായ പടിയായിട്ടാണ് അദ്ദേഹം അതിനെ പാശ്ചാത്യർക്കു കാണിച്ചുകൊടുത്തിട്ടുള്ളത്.

ഭാരതീയമതപ്രകാരം മനുഷ്യൻ തേടുന്ന എല്ലാത്തരം അറിവിന്റെയും പര്യവസാനം അദ്വൈതത്തിലാകുന്നു. സകല സംശയങ്ങളുടെയും വാദകോലാഹലങ്ങളുടെയും അസ്തമയം അവിടെയത്രെ. മതമെന്നല്ല, മറ്റുള്ള സകല വിജ്ഞാനശാഖകളും പ്രകൃതിയുടെ നാനാത്വത്തിൽനിന്നും ആ ഏകത്വത്തിലെത്തിയെങ്കിൽ മാത്രമേ പൂർണങ്ങളാവുകയുള്ളു. പാശ്ചാത്യരുടെ സയൻസും ഈ തത്ത്വത്തെ അഭിമുഖീകരിച്ചാണ് അഭിവൃദ്ധിപ്പെട്ടുകൊണ്ടു വരുന്നത്. 'കല, ശാസ്ത്രം, മതം എന്നിവ സത്യമായ ഒന്നിനെ പ്രകാശനം ചെയ്യുന്ന ഭിന്നമാർഗ്ഗങ്ങൾ മാത്രമാണ്.' (Art, science and literature are but three different ways of expressing a single truth) എന്നു സ്വാമി വിവേകാനന്ദൻ അഭിപ്രായപ്പെട്ടിട്ടുണ്ട്. സാഹിത്യകാരന്മാർ പ്രപഞ്ചത്തെ മിഥ്യയായി ഗണിച്ചു തള്ളിക്കളയുന്നില്ലെങ്കിലും അതിൽകൂടി പ്രകാശിക്കുന്ന സച്ചിൽപ്രഭയെ അവർ വർണനയ്ക്ക് അടിസ്ഥാനമാക്കുന്നുണ്ട്. തൽഭിന്നമായിട്ടോ തദുപരി മനോഹരമായിട്ടോ യാതൊന്നും അവരുടെ ഹൃദയത്തിൽ പ്രതിബിംബിക്കുന്നില്ല. കവികുലചക്രവർത്തിയായ രവീന്ദ്രനാഥടാഗൂർ ഒരിടത്ത് ഇങ്ങനെ പറയുന്നു:

'ഈ ലോകം സത്തോ അസത്തോ അഥവാ വെറും മായയോ ആണെന്ന് ആരെങ്കിലും കണ്ണടച്ചു വിചാരിച്ചു കൊണ്ടിരിക്കട്ടെ. ഞാൻ ആ സമയം അലംഭാവമില്ലാത്ത നേത്രങ്ങളെക്കൊണ്ടു സച്ചിൽപ്രകാശത്തിൽ പ്രശോഭിക്കുന്ന സുന്ദരമായ ഈ പ്രപഞ്ചത്തെ നോക്കി ആനന്ദിക്കും.'

ഒരു യഥാർത്ഥ കവിയുടെ ദൃഷ്ടി സച്ചിദേകാഭിമുഖമായിട്ടാണു പായുന്നതെന്നും സൗന്ദര്യത്തെ പ്രതിഫലിപ്പിക്കുന്ന ഒരു ആദർശമായിട്ടേ ഈ പ്രപഞ്ചം ഉത്തമകവിതയിൽ വർണിതമാവുകയുള്ളു എന്നും പ്രസ്തുത പദ്യം സൂചിപ്പിക്കുന്നു. സാഹിത്യപ്രസിദ്ധങ്ങളായ ശൃംഗാരാദിരസങ്ങൾ കാരണദശയിൽ ഒന്നാണെന്നും, മനുഷ്യനിൽ വാസനാരൂപേണ ലയിച്ചുകിടക്കുന്ന ആത്മരതിയാണ് അവയുടെ മൂലസ്ഥാനമെന്നും ഉള്ള സംഗതി സൂക്ഷ്മദൃക്കുകളായ രസനിരൂപകന്മാർക്ക് അറിയാവുന്നതാണല്ലോ. ചുരുക്കത്തിൽ സാഹിത്യത്തിന്റെയും ആത്യന്തികമായ ദശയിൽ അദ്വൈതഭാവനയാണ് നാം തെളിഞ്ഞുകാണുന്നത്. സത്യംതന്നെ സൗന്ദര്യം, സൗന്ദര്യംതന്നെ സത്യം എന്ന കവിവചനം ഇവിടെ സ്മരണീയമാണ്. മതവും ശാസ്ത്രവും സത്യരൂപത്തിലും കലകൾ സൗന്ദര്യരൂപത്തിലും ആ ഒന്നിനെത്തന്നെ പ്രകാശനം ചെയ്യുന്നു.

അദ്വൈതതത്ത്വം ഏറ്റവും പരമാർഥമാണെന്നുള്ളതിനു പ്രധാന തെളിവ് ദിനംപ്രതിയുണ്ടാകുന്ന നമ്മുടെ സുഷുപ്ത്യനുഭവമാണെന്നു മുൻപ്രസ്താവിച്ചുവല്ലോ. ഈ ലൗകികജീവിതത്തിൽ നാം എപ്പോഴെങ്കിലും സുഖദുഃഖദ്വന്ദ്വാതീതമായ ആനന്ദം അനുഭവിക്കുന്നുണ്ടെങ്കിൽ അതു സുഷുപ്തിയിൽ മാത്രമാണ്. രണ്ടെന്നുള്ള ഭാവന ലേശംപോലും ഒരു ജീവിക്കും അപ്പോൾ ഉണ്ടാകുന്നില്ല. നാടും വീടും അച്ഛനും അമ്മയും കളത്രപുത്രാദികളും എന്നു വേണ്ട, തന്നെപ്പറ്റിയുള്ള ബന്ധവും കൂടി തത്സമയം വിട്ടുപോകുന്നു. ഹാ!



എന്തൊരവസ്ഥയാണതെന്നു ചിന്തിക്കുക! സകല ചിത്തവിക്ഷേപങ്ങളും നശിച്ചു ശാന്തിമാത്രം ശേഷിക്കുന്ന അദ്വൈതത്തിലാണ് ജീവികളുടെ പൂർണവിശ്രമമെന്ന് ഇതുകൊണ്ട് തെളിയുന്നില്ലയോ? ഇക്കാണുന്ന സർവവും യഥാർത്ഥത്തിൽ ഒന്നാണെന്നും, ആ ഒന്നാണ് താനെന്നും ഉള്ള ഭാവന ഹൃദയത്തിൽ രൂഢമൂലമാകാത്ത കാലത്തോളം ശാന്തി പൂർണമായ ജീവിതം നമുക്കു ലഭിക്കുന്നതല്ല.

'ഒന്നായ നിന്നെയിഹ രണ്ടെന്നു കണ്ടളവി-
ലുണ്ടായൊരിണ്ടൽ ബത മിണ്ടാവതല്ല മമ.'

എന്ന എഴുത്തച്ഛൻ പാട്ടു പാമരന്മാരെക്കൂടി ഈ തത്ത്വം പഠിപ്പിക്കുന്നുണ്ട്. ആ 'ഇണ്ടൽ' തീർക്കുവാനുള്ള ഏകൗഷധമത്രെ അദ്വൈതം. അതിനെപ്പറ്റി വാദിക്കുവാൻമാത്രം പഠിച്ചതുകൊണ്ടു പ്രയോജനമില്ല. നിരന്തരമായ ധ്യാനംകൊണ്ടു തൽഭാവന ഹൃദയതലത്തിൽ പ്രതിഷ്ഠിതമാകണം. എന്നാൽ, മാത്രമേ ത്യാഗം തുടങ്ങിയ വിശിഷ്ടഗുണങ്ങൾക്ക് നമ്മിൽ പരിപൂർത്തിയുണ്ടാകുകയുള്ളു. ധർമോദ്ധരന്മാരായ മഹാത്മാക്കൾ അഹം മമ എന്ന വ്യവഹാരം തീരെ ത്യജിക്കുന്നതും ഇതുകൊണ്ടത്രെ. അവരെ അനുകരിച്ച് അഹന്തചിന്താദുഷ്ടമായ നികൃഷ്ട ജീവിതത്തിൽനിന്നും കരകേറി സംസാരസാഗരത്തിലെ സംതരതണസേതുവിലെത്തണമെന്നാശിക്കുന്നവർ നിത്യോച്ചാരണംചെയ്തു ശീലിച്ചു സിദ്ധി വരുത്തേണ്ട ശുദ്ധമന്ത്രമാകുന്നു 'അദ്വൈതം ശിവം ശാന്തം'. ഇങ്ങനെയൊക്കെയാണ് അദ്വൈതികളുടെ വാദഗതി.

നവദർശനം 1967

## 45

# മാരാരുടെ യുക്തിവാദഭർത്സനം

റിപ്‌വാൻ വിങ്കിൾമാരുടെ കാലംകഴിഞ്ഞുപോയി എന്നാണു വിചാരിച്ചിരുന്നത്. എന്നാൽ, കഴിഞ്ഞ ലക്കം 'വിവേകോദയ'ത്തിൽ ശ്രീ കുട്ടികൃഷ്ണ മാരാരുടെ 'അഹങ്കാരം' കണ്ടപ്പോൾ ഈ വർഗം ഇപ്പോഴും അവശേഷിക്കുന്നുണ്ടെന്നു മനസ്സിലായി. സാഹിത്യം വിട്ട് വേദാന്തത്തിലേക്കു തിരിഞ്ഞ് ലോകം നന്നാക്കാൻ പുറപ്പെട്ടിരിക്കുന്ന മാരാർ, ഭഗവത്ഗീതയിൽക്കൂടി ഈശ്വരവിചാരം നടത്തിയിരിക്കയാണ്. ആ ലേഖനത്തിൽ. അതിലാർക്കും പരാതിയില്ല. ഗീതയിലെ ശ്ലോകങ്ങൾ ഉരുക്കഴിച്ചിട്ടോ, ശബരിമലക്കെട്ടു ചുമന്നിട്ടോ, അവസാനക്കൈയായി സത്യസായിബാബയുടെ ഭസ്മം പൂശിയിട്ടോ, എന്തു ചെയ്തിട്ടെങ്കിലും അദ്ദേഹം ഈ വയസ്സുകാലത്ത് ഈശ്വരനെ കണ്ടുപിടിച്ചോട്ടെ. കണ്ടുകിട്ടുമെങ്കിൽ ഈ ലേഖകനും അതിൽ കൂട്ടുകൂടുമായിരുന്നു. പക്ഷേ, ഈശ്വരനെ അന്വേഷിച്ചുപോകുന്ന പോക്കിൽ വഴിക്കുകണ്ട യുക്തിവാദികളെ മനഃപൂർവം ആക്ഷേപിക്കാനും, രാഷ്ട്രീയത്തിലേക്കു ചാടിവീണ് ഇക്കാലത്ത് സുബോധമുള്ളവരാരും പറയാത്ത ചില അഭിപ്രായങ്ങൾ പൊക്കിപ്പിടിക്കാനും തുടങ്ങുന്നതു കാണുമ്പോൾ, 'ഈ പോക്കു നന്നല്ല' എന്നു പറയേണ്ടിയിരിക്കുന്നു. പരിപക്വമാനസർക്കുണ്ടാകേണ്ട സഹിഷ്ണുതയും വിവേകവും ഔചിത്യബോധവും മറ്റും ദൈവത്തെ തേടിപ്പോകുന്നവർക്ക് ആവശ്യമില്ലെന്ന് വല്ല മതഗ്രന്ഥത്തിലും പറഞ്ഞിട്ടുണ്ടോ എന്തോ.

മാരാരുടെ യുക്തിവാദഭർത്സനം നോക്കുക: യുക്തിവാദികളെന്നു സ്വയം വിശ്വസിക്കുന്ന അവർ അഹങ്കാരവശാൽ ആജീവനാന്തം അയുക്തികളെത്തന്നെ ആശ്രയിച്ചു കഴിയുവാൻ വിധിക്കപ്പെട്ടവരാണ്. തുടക്കത്തിൽ ഉദാ



ഹരിച്ചതുപോലെ ലോകത്തിൽ വല്ലതുമൊന്നു നടക്കുവാൻ ഒരു ചേതനന്റെ ആദ്ധ്യക്ഷ്യം വേണമെന്ന് സർവത്ര പ്രത്യക്ഷമായിരിക്കെ ലോകനടത്തിപ്പിനും അതു കൂടാതെ കഴിയില്ലെന്ന സരളയുക്തിപോലും അവരിലേശില്ല. ഏശാതെ കഴിയാനുള്ള സഹജകവചമാണ് അവർക്ക് യുക്തിവാദം. സ്വന്തം ചേതനയെ ജഡത്തിന് അടിയറ വച്ചിരിക്കുന്ന – പ്രകൃതി ഗുണങ്ങളിൽനിന്നാണ് ജീവനുണ്ടായത് എന്നു കണ്ടുപിടിച്ച – അവരെ കരുണാനിധിയായ സർവേശ്വരൻ കാത്തരുളട്ടെ എന്നുവച്ചടങ്ങാമായിരുന്നു. പക്ഷേ, അവരെക്കൊണ്ടു നാട്ടിൽ പെരുകുന്ന മഹാവിപത്തു കാണുമ്പോൾ മിണ്ടാതിരിക്കാനും തോന്നുന്നില്ല..

മിണ്ടാതിരിക്കാതെ ഈ സോല്ലുണ്ഠനത്തിനു പുറപ്പെട്ട മാരാരോട് ഒന്നു ചോദിക്കട്ടെ – ലോകനടത്തിപ്പിനു അദ്ധ്യക്ഷനായിട്ട് ഒരീശ്വരൻ വേണമെന്നാണല്ലോ പറയുന്നത്. അപ്പോൾ യുക്തിവാദികളെക്കൊണ്ടുള്ള ഈ മഹാവിപത്ത് നാട്ടിൽ പരക്കുന്നതും ഈ ഈശ്വരന്റെ അദ്ധ്യക്ഷതയിലാകണമല്ലോ. മാരാരുടെതന്നെ വാദമനുസരിച്ച് യുക്തിവാദി ഇതിനൊരു നിമിത്തം മാത്രമല്ലേ? അങ്ങനെ വരുമ്പോൾ മഹാവിപത്തിനുത്തരവാദിയായ അദ്ധ്യക്ഷനെ – ഈശ്വരനെ – വേണം ആക്ഷേപിക്കാൻ. കുട്ടികൾക്കുപോലും മനസ്സിലാകുന്ന ഈ 'സരളയുക്തി' മാരാരുടെ വിശ്വാസബദ്ധമായ ബുദ്ധിക്കകത്തു കടക്കാതിരുന്നതിൽ അത്ഭുതപ്പെടാനില്ല. മേലുദ്ധരിച്ച ഖണ്ഡികയും തുടർന്നുള്ള ഭാഗങ്ങളും വായിച്ചുനോക്കുന്നവർക്ക് അയുക്തിക്കു മാത്രമല്ല, അഹങ്കാരമൂഢതയ്ക്കും വേറെ ഉദാഹരണം അന്വേഷിക്കേണ്ടതില്ല.

പ്രകൃതിഗുണങ്ങളിൽനിന്നാണ് ജീവനുണ്ടായതെന്നു കണ്ടുപിടിച്ചത് മാരാർക്ക് അസഹ്യമായിരിക്കുന്നു. പിന്നെ, എന്താണ് യുക്തിവാദികൾ കണ്ടുപിടിക്കേണ്ടത്? ജീവൻ ഭഗവാന്റെ കാരുണ്യംകൊണ്ട് ആകാശത്തുനിന്നു പൊട്ടിവീണ് ഭൂഗർഭത്തിലേക്കു കടന്നതാണെന്നോ! ജീവോൽപത്തി പ്രകൃതിയിൽത്തന്നെ സംഭവിച്ചതാണെന്നു കണ്ടുപിടിച്ചത് ആധുനിക ശാസ്ത്രജ്ഞരാണ്. സയൻസിന്റെ പരീക്ഷണശാലയിലാണ് അവർ ആ സത്യം കണ്ടെത്തിയത്. വളരെയധികം നിരീക്ഷണപരീക്ഷണങ്ങൾ അതിനു വേണ്ടിവന്നു. അല്ലാതെ വെറുതെയങ്ങു പറഞ്ഞുണ്ടാക്കിയതല്ല. പ്രപഞ്ചവിജ്ഞാനം ശൈശവദശയിലിരുന്ന കാലത്തുണ്ടായ ഉപനിഷത്തുക്കളും ഭഗവദ്ഗീതയും അറിവിന്റെ അങ്ങേയറ്റത്തെ പ്രമാണങ്ങളാണെന്ന് അന്ധമായി വിശ്വസിച്ച് അവയിൽ കാണുന്നതൊക്കെ വിവേചനം കൂടാതെ അപ്പാടെ വിഴുങ്ങി അസംബന്ധം പുലമ്പുന്ന സ്വഭാവമല്ല ഈ ശാസ്ത്രജ്ഞന്മാർക്കുള്ളത്. കഴിഞ്ഞ പത്തിരുപതു കൊല്ലമായി ജീവശാസ്ത്രത്തിനുണ്ടായിട്ടുള്ള വിസ്മയാവഹമായ വികാസത്തിന്റെ എ.ബി.സി.യെങ്കിലും അറിയാവുന്നവർക്ക് ഈ കണ്ടുപിടിത്തത്തിൽ അസഹ്യത തോന്നുകയില്ല. 'ഓർഗനിസം' എന്നൊരു വാക്ക് ജീവശാസ്ത്രത്തെ പരാമർശിച്ചുകൊണ്ട് മാരാര് ഒന്നുരണ്ടു വാക്യത്തിൽ തിരുകിവച്ചിരിക്കുന്നതു കണ്ടപ്പോൾ ബുദ്ധിമാന്മാർ കാലുവയ്ക്കാൻ മടിക്കുന്നിടത്തു വേറെ ചിലർ – പേരു പറയുന്നില്ല – ഓടിക്കയറുന്നുവെന്ന അർത്ഥത്തിലുള്ള ഇംഗ്ലീഷിലെ ഒരു പഴഞ്ചൊല്ല് ഓർമിച്ചു പോയത് ക്ഷമിക്കണം. ഇക്കഴിഞ്ഞ 'ജനയുഗം' വാരികയിൽ (മാർച്ച് 12) ശ്രീ. കെ വേണു 'സാഹി

ത്യകാരന്റെ പ്രേതവിചാരം' എന്നൊരു പ്രൗഢലേഖനം എഴുതിയിട്ടുണ്ട്. മാരാരുടെ ശ്രവണമനനനിദിധ്യാസനങ്ങൾക്കു വിഷയമാകേണ്ട ഒന്നാണ് അതെന്നുകൂടി ഈയവസരത്തിൽ പറഞ്ഞുകൊള്ളട്ടെ. സ്വയം കർത്തൃകമായ പ്രകൃതിയുടെ സ്വഭാവേനയുള്ള പരിണാമഗതിയിൽ നടക്കുന്ന ജീവോൽപത്തിക്കു ഹേതുഭൂതമായ രാസയോഗപ്രക്രിയയെപ്പറ്റി ആ ലേഖനം മാരാർക്കും ബോധ്യമാകുംവിധം വിശദമായി പ്രതിപാദിക്കുന്നുണ്ട്. ഇനിയും തൃപ്തിയായില്ലെങ്കിൽ ചില ഉപനിഷദ്വാക്യങ്ങൾതന്നെ ഉദ്ധരിച്ചു കാണിക്കാം.

'അസദേവേദമഗ്ര ആസീത്,
തത്സദാസീത് തത്സമഭവത്.'

-ഛാന്ദോഗ്യോപനിഷത്, 3-13-1

(ഇത് ആദ്യം അസത്തുതന്നെയായിരുന്നു. പിന്നെ അത് സത്തായി സത്ത് അതിൽനിന്നുണ്ടായി.)

'അസദ്വാ ഇദമഗ്ര ആസീത്,
തതോ വൈ സദജായത'

-തൈത്തിരീയോപനിഷത്, 2-7

(ഇത് ആദ്യം അസത്തായിരുന്നു. അതിൽനിന്ന് സത്തുണ്ടായി.) ഇവിടെ അസത്ത് എന്നാൽ, പ്രകൃതി അഥവാ ജഗത്ത് എന്നർത്ഥം. ബ്രഹ്മസൂത്രഭാഷ്യത്തിൽ പൂർവപക്ഷവുമായി ഏറ്റുമുട്ടുമ്പോൾ ശങ്കരാചാര്യരെപ്പോലും വിഷമിപ്പിച്ച വാക്യങ്ങളാണിവ. യുക്തിവാദികൾ 'സ്വന്തം ചേതനയെ ജഡത്തിന് അടിയറവച്ചിരിക്കുന്നു'വത്രെ. എന്താണാവോ ഇതിനർത്ഥം? പ്രകൃതിയിൽനിന്നുതന്നെയാണ് ജീവോല്പത്തിയെന്നു പറഞ്ഞാൽ ചേതനയെ ജഡത്തിന് അടിയറവയ്ക്കലാകുമോ? ശാസ്ത്രസത്യത്തെപ്പോലും ദുർവ്യാഖ്യാനംചെയ്ത് പ്രതിപക്ഷ ദൂഷണത്തിനു വഴിതുറക്കുന്ന ദുശ്ശീലം വേദാന്തവ്യാപാരത്തിനാവശ്യമായിരിക്കാം. എന്തായാലും ഇത്തരം ജല്പനങ്ങൾക്ക് മറുപടി പറയേണ്ടതില്ല. രണ്ടാം ബാല്യത്തിന്റെ ഡിംഭത്വവിലാസം കണ്ടു രസിക്കാൻ കഴിവുള്ളവരാണ് യുക്തിവാദികൾ.

ഇനി മാരാരുടെ രാഷ്ട്രീയത്തിലേക്ക് ഒന്നു കടന്നുനോക്കാം. ഇതിലും ബഹുവിചിത്രമാണ് അത്. 'ഒരാദ്ധ്യാത്മികപ്രബന്ധത്തിൽ ഇത്രയധികം രാഷ്ട്രീയം വേണോ എന്ന് ഇതിനിടയിൽ വല്ലവർക്കും തോന്നിയിട്ടുണ്ടാകാം' - കുറെയേറെ എഴുതി കൂട്ടിയതിനുശേഷം അദ്ദേഹത്തിന് ഇങ്ങനെയൊരു ശങ്ക. വല്ലവർക്കും മാത്രമല്ല അല്പം ഔചിത്യബോധമുള്ളവർക്കെല്ലാം ഉണ്ടാകുന്നതാണീ തോന്നൽ. ഇതിനുള്ള സമാധാനവും നേരമ്പോക്കായിട്ടുണ്ട്. ആദ്ധ്യാത്മികതയ്ക്കു മാത്രം ഒരു പരിമിതിയില്ല. ഏതു വിഷയത്തിലും കടന്നുചെല്ലാമത്രെ. അടങ്ങിയിരിക്കാതെ തിളച്ചുപൊന്തുന്ന ആദ്ധ്യാത്മികതയല്ലേ? അപ്പോൾ രാഷ്ട്രീയത്തിലേക്കെങ്കിലും ഒന്നു കടക്കാതിരിക്കാനൊക്കുമോ? ഏതിലും സ്വല്പം ആദ്ധ്യാത്മികത തൊട്ടുതളിച്ച് അതിനെ പരിശുദ്ധമാക്കിക്കാണിക്കുന്ന സമ്പ്രദായം പണ്ടേ ഉള്ളതുമാണല്ലോ ആർഷഭാരതത്തിൽ. വേദാന്തചിന്തയിൽ മാരാർ 'സോഹം' വരെ എത്തിയിട്ടുണ്ട്. ഈ 'സോഹം' പാടി നടക്കുന്ന ഒരുകൂട്ടം ദിഗംബരനരജീവികൾ



കഴിഞ്ഞ നവംബറിൽ പതിനായിരക്കണക്കിനു ഡൽഹിയിൽ വന്നിറങ്ങി ജനനേന്ദ്രിയ പ്രദർശനം നടത്തിയതും ത്രിശൂലം, തീപ്പന്തം മുതലായ സാമഗ്രികൾകൊണ്ടു ഗോമാതൃപൂജ നിർവഹിച്ചതും ആദ്ധ്യാത്മികമായിട്ടാണ്. നാടു നശിച്ചാലെന്ത്? ആ നാശം വെറും ഭൗതികമല്ലേ? 'ആത്മീയം' ഒന്നുണർന്നു കിട്ടുമല്ലോ. പക്ഷേ, ഒരു കാര്യം ഓർത്താൽ കൊള്ളാം. രാഷ്ട്രീയത്തിൽ മതം കുത്തിച്ചെലുത്തി സർവത്ര 'രാംധും' മുഴക്കിയതിന്റെ ഫലമായിട്ടുകൂടിയാണ് മാതൃഭൂമി വെട്ടിമുറിക്കപ്പെട്ടത്. 'ഈശ്വര അള്ള തേരെ നാം' എന്നു പാടിപ്പാടി സ്വരം മൂത്തപ്പോൾ ഈശ്വരൻ ഇപ്പുറത്തേക്കും അള്ള അപ്പുറത്തേക്കും സലാം പറഞ്ഞു പിരിഞ്ഞുപോയി.

ഇൻഡ്യയുടെ മതേതരത്വംപോലും ദുസ്സഹമായിത്തീർന്നിരിക്കുന്നു മാരാർക്ക്! പിന്നെ എന്തുവേണം? ഈ രാജ്യം ഹൈന്ദവരാഷ്ട്രമാകണോ? അഖണ്ഡഹിന്ദുസ്ഥാൻ കക്ഷിയുടെ ലക്ഷ്യം അതാണല്ലോ. മഹാത്മാവിന്റെ കാലശേഷം ഭാരതരാഷ്ട്രം നേരെ ചെന്നു വീണത് നാസ്തികൃത്തിന്റെ കൈപ്പിടിയിലാണെന്നും തന്മൂലം സനാതനകർമം നശിച്ചിരിക്കുന്നുവെന്നും മറ്റും മാരാര് വിലപിക്കുന്നു. എന്നുവെച്ചാൽ നെഹ്റുവിനു ഭരണാധികാരം ലഭിച്ചത് ആപത്തായി എന്നു ധ്വനി! നിങ്ങൾ അത്ഭുതപ്പെടേണ്ട. മാനസികമായി കാളവണ്ടിയുഗത്തിൽ ജീവിക്കുന്ന സനാതനികളിൽനിന്ന് ഇതും ഇതിലധികവും കേൾക്കേണ്ടിവരും. ഇവിടെ നാസ്തിക്യം എന്നുവച്ചാലെന്താണെന്ന് മാരാർ നിർവചിക്കുന്നില്ല. എന്തായാലും ആസ്തികൃത്തിന്റെ കുപ്പായമണിഞ്ഞ രാജ്യങ്ങളെക്കാൾ നാസ്തിക്യം നടമാടുന്ന രാജ്യങ്ങളിലാണ് മനുഷ്യർ മനുഷ്യരായി ജീവിക്കുന്നത്. മതമാകുന്ന മയക്കുമരുന്നിന്റെ കച്ചവടം നിരോധിച്ചിരിക്കുന്ന ആ രാജ്യങ്ങളിൽ പാവങ്ങൾ എന്നൊരു വർഗത്തെ സ്ഥിരമായി നിലനിർത്താനുള്ള ഏർപ്പാടുകളൊന്നുമില്ല. അവിടെ മനുഷ്യത്വം ചവുട്ടിമെതിക്കപ്പെടുന്നില്ല. കരിഞ്ചന്ത, പൂഴ്ത്തിവയ്പ്, മായംചേർക്കൽ മുതലായ ഘോരകൃത്യങ്ങൾ നടത്തുന്നവരെയാണ് അവിടെ വെടിവച്ചു കൊല്ലുന്നത്. നേരെമറിച്ച്, ആസ്തിക്യം മുറ്റിത്തഴച്ചു വളരുന്ന മുതലാളിത്തരാജ്യങ്ങളിലോ? ലിങ്കൺ, ഗാന്ധി തുടങ്ങിയ മഹാത്മാക്കളുടെ കഥ കഴിക്കുന്നു. ജനാധിപത്യം പേരിനും ധനാധിപത്യം കാര്യത്തിനും എന്ന മഹാവഞ്ചന നടക്കുന്നതു വേറെങ്ങുമല്ല. അതുകൊണ്ടു നമ്മുടെ നാട്ടിൽ കുറെ നാസ്തിക്യം പരക്കുന്നതുമൂലം ദോഷമൊന്നും വരാനില്ല. പണ്ടും ഇതിവിടെ ധാരാളം പ്രചരിച്ചിരുന്നു. ചാർവാകസിദ്ധാന്തം സ്ഥാപിച്ച ബൃഹസ്പതിയെയും പ്രധാനത്തിന് (പ്രകൃതിക്ക്) സർവപ്രാധാന്യം നൽകിയ സാംഖ്യകാരനായ കപിലനെയും ഭൗതികജീവിതത്തിനാവശ്യമായ പഞ്ചശീലമുപദേശിച്ച ബുദ്ധനെയും ഊട്ടിവളർത്തിയ നാടാണല്ലോ. ഇത്. ഒരു വശത്തുകൂടെ 'അഹം ബ്രഹ്മാസ്മി' മന്ത്രം ചൊല്ലുകയും മറുവശത്തുകൂടെ ചാതുർവർണ്യം വഴി ജനചൂഷണം നടത്തുകയും ചെയ്തിരുന്ന ബ്രാഹ്മണ പൗരോഹിത്യത്തിന്റെ തനിനിറം വെളിപ്പെടുത്തിയത് യുക്തിവാദികളായ ഈ മഹർഷിമാരാണ്. ഏതായാലും നെഹ്റുവിന്റെ കാലം കഴിഞ്ഞല്ലോ. മാരാർക്ക് ഇനി സന്തോഷിക്കാം. പോരെങ്കിൽ, ആസ്തിക്യം ആര്യാവർത്തത്തിൽ വീണ്ടും തലപൊക്കിയിരിക്കുന്നു. ഗാന്ധി വധമാകുന്ന യജ്ഞം നടത്തിയ മതത്തിന്റെ സനാതനബീജം ഇപ്പോൾ പൊട്ടിമുളച്ചു തളിരിട്ടുതുട

ങ്ങിയിട്ടുണ്ട്. അതിനു വെള്ളമൊഴിക്കുന്ന രാഷ്ട്രീയപാർട്ടികളും ശക്തിപ്പെട്ടുവരുന്നുണ്ടല്ലോ. ഇതിൽ കൂടുതലെന്തുവേണം? മാരാരുടെ സനാതനധർമം ഇനി വിജയിക്കും. എന്താണീ ധർമമെന്ന് അദ്ദേഹമൊന്നു വിവരിച്ചു തന്നാൽ കൊള്ളാമായിരുന്നു. പരബ്രഹ്മത്തെപ്പോലെ നിർവികാരമായി, നിത്യമായി, നിലകൊള്ളുന്ന ഒരു ധർമമുണ്ടോ? 'ദേശകാലോചിതം കർമം' ധർമമിത്യഭിധീയതേ' എന്നു കേട്ടിട്ടുണ്ട്. ഈ ധർമം കേവലമോ നിത്യമോ അല്ല. സാപേക്ഷമാണെന്നാണ് സാമാന്യബുദ്ധിയുള്ളവർ മനസ്സിലാക്കിയിട്ടുള്ളത്. അടിമക്കച്ചവടം ഒരുകാലത്തു ധർമമായിരുന്നു. ഇന്ന് കടുത്ത അധർമവും., ഗോവധം അധർമമായി കരുതിയിരുന്ന ഗാന്ധി പ്രത്യേക സാഹചര്യത്തിൽ ഒരു പശുക്കിടാവിനെ കൊന്നുകളയാൻ സമ്മതിച്ചു. അത് ധാർമികദൃഷ്ട്യാ സാധൂകരിക്കയും ചെയ്തു. അപ്പോൾ ധർമം സനാതനമാകുന്നതെങ്ങനെ? മാരാർ വിശ്വസിക്കുന്ന സനാതനധർമം തൊലിപൊളിച്ചു നോക്കിയാൽ അതിനകത്ത് ഒളിച്ചിരിക്കുന്നത് ബ്രാഹ്മണപൗരോഹിത്യത്തിന്റെ ചാതുർവർണ്യധർമമാണെന്നു കാണാം. പക്ഷേ, അങ്ങനെ കാണണമെങ്കിൽ ഒന്നാമതു ബ്രാഹ്മണദാസ്യം നീങ്ങി കണ്ണുതെളിയണം. ഭഗവദ്ഗീതയിലും മറ്റും ധർമപദത്തിനു വർണധർമമെന്നാണർത്ഥം. ക്ഷത്രിയനു യുദ്ധംചെയ്യലും ആളെക്കൊല്ലലും ധർമം! ശൂദ്രന് ത്രൈവർണികരുടെ വിശേഷിച്ച് ബ്രാഹ്മണരുടെ ദാസ്യം - ഇതൊക്കെ ജാതി മാറി ചെയ്തുപോയാൽ ആപത്ത്.

'സ്വധർമ്മേ നിധനം ശ്രേയഃ
പരധർമ്മോ ഭയാവഹഃ'

ഇത്യാദി വാക്യങ്ങളിലെല്ലാം അതതു ജാതിയുടെ ധർമം എന്നാണ് വിവക്ഷിതം. ഇതാണ് മായം ചേർക്കാത്ത ശുദ്ധമായ സനാതനധർമം. പക്ഷേ, തർക്കം വരുമ്പോൾ തരംപോലെ പറഞ്ഞുനിൽക്കാൻ വേണ്ടി ഏതു വ്യാഖ്യാനവും ഈ വാക്കിനു കൊടുക്കുകയും ചെയ്യാം. സംസ്കൃതഭാഷ അതിനു പറ്റിയതുമാണല്ലോ. ഈ വ്യാഖ്യാനക്കസർത്ത് മാരാര് നന്നായിട്ട് അഭ്യസിച്ചിട്ടുണ്ടെന്ന് ലേഖനം തെളിയിക്കുന്നു. മുറജപത്തിനു ചെന്ന നമ്പൂരി ചീട്ടുകളിച്ചതിനെപ്പറ്റി രാജാവു ചോദ്യം ചെയ്തപ്പോൾ അയാൾ ഇസ്പേഡ് ആസ്സെടുത്തു കാണിച്ച്, 'ഏകോ ദേവഃ സർവഭൂതേഷു ഗൂഢഃ' എന്നു തുടങ്ങുന്ന ഉപനിഷന്മന്ത്രത്തിന്റെ അർത്ഥവിചാരമാണ് താൻ അതിലൂടെ നടത്തിയതെന്നു വാദിച്ചതായി കേട്ടിട്ടുണ്ട്. ഇത്തരം ശബ്ദജാലം വേദാന്തത്തിൽ ധാരാളം കാണാം. ഈ വകയൊന്നും ഈ ശാസ്ത്രയുഗത്തിൽ വിലപ്പോവുകയില്ല.

ഒരു സംഗതി മാരാരെ ഓർമ്മപ്പെടുത്തേണ്ടതുമുണ്ട്. ദേശകാലപരിച്ഛിന്നമായ ഈ ലോകവും ജീവിതവുമാണ് യുക്തിവാദികളുടെ ചർച്ചാവിഷയം. അവിടെ കേവലമായ സത്യമോ (Absolute truth) കേവലമായ ധർമമോ ഉണ്ടാകാൻ വഴിയില്ല. സാപേക്ഷതാസിദ്ധാന്തം (Theory of Relativity) പഠിപ്പിക്കുന്നതും ഈ തത്ത്വമാണ്. അപ്പോൾ മാരാരുടെ സനാതനധർമം തികച്ചും അശാസ്ത്രീയവും യുക്തിവിരുദ്ധവുമാകുന്നു. പിന്നെ, ദേശകാലനിമിത്താതീതമായി ബ്രഹ്മാണ്ഡത്തിനുമപ്പുറത്ത് എന്തോ ഒന്നുണ്ടെങ്കിൽ അത് അവിടെ ഇരുന്നുകൊള്ളട്ടെ. അതിനെ ഭൂലോകത്തിലേക്ക് ഇറക്കിക്കൊണ്ടുവന്ന് ഈശ്വരനും അദ്ധ്യക്ഷനും മേൽനോട്ടക്കാരനും മറ്റുമാക്കുമ്പോഴാണു കുഴപ്പം നേരിടുന്നത്. സകലത്തിനും മേൽനോട്ടം വഹിക്കുന്ന ഈശ്വരന് ഭൂകമ്പം, ജലപ്രളയം, കൊടുങ്കാറ്റ് തുടങ്ങിയ പ്രകൃതിവിക്ഷോഭങ്ങൾക്കും കോളറ, മസൂരി മുതലായ മഹാരോഗങ്ങൾക്കും ഉത്തരവാദിത്തമേൽക്കേണ്ടിവരില്ലേ? അത്രയ്ക്കു ക്രൂരനും ഭയങ്കരനുമാകുന്ന ഈശ്വരൻ എങ്ങനെ കരുണാനിധിയാകും? ഈ ലോകത്തിൽ കുന്നുകൂടിക്കിടക്കുന്ന തിന്മയ്ക്കും ദുഃഖത്തിനും ഉത്തരവാദി ആര്? ഈശ്വരനെ പ്രതിഷ്ഠിച്ചുകൊണ്ട് യുക്തിയെ അവലംബിച്ച് ഇതിനൊക്കെ ഉത്തരം പറയാൻ കഴിയുമോ? ഇനി മാരാരുടെ 'സോഹം' എന്തെന്നു നോക്കാം. അതിലെ സത്യം സ്വാനുഭൂത്യൈകമാനമെന്നാണല്ലോ വേദാന്തികൾ പറയുന്നത്. പ്രത്യക്ഷാദി പ്രമാണങ്ങൾക്കൊന്നും അതു വിഷയമല്ല. ഈ ബ്രഹ്മാനുഭൂതി വ്യക്തിനിഷ്ഠമായ ഒരു വെളിപാടുമാത്രമാണ്. ഇത് എല്ലാ സാധകന്മാരിലും ഒന്നുപോലെയല്ല ഉണ്ടാകുന്നതെന്നതിനു ഭിന്നഭിന്നങ്ങളായ വൈദാന്തികസിദ്ധാന്തങ്ങളും ഉപനിഷത്തുക്കളും തെളിവു തരുന്നുണ്ട്. അങ്ങനെ വ്യത്യസ്തവും വ്യക്തിനിഷ്ഠവുമായ അനുഭൂതിക്ക് വസ്തുനിഷ്ഠവുമായ സത്ത (objective reality) കല്പിക്കുന്നതെങ്ങനെ? അതിനു വല്ല യുക്തിയുമുണ്ടോ? യുക്തിവേണ്ട. ഗീതയിൽ കണ്ടാൽ മതി എന്ന് മാരാർ പറയുമായിരിക്കാം. ഭഗവാന്റെ വചനമാണെന്നു വന്നാൽപ്പിന്നെ മനുഷ്യന്റെ യുക്തിക്കുസ്ഥാനമില്ലെന്നാകാം അദ്ദേഹത്തിന്റെ അഭിപ്രായം. യജ്ഞാത് ഭവതി പർജ്ജന്യഃ - യജ്ഞത്തിൽനിന്നാണ് മഴയുണ്ടാകുന്നത് എന്ന് ഭഗവാൻ പറയുന്നുണ്ടല്ലോ. മാരാർ ഇതു വിശ്വസിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ പ്രൈമറി സ്കൂളിലെ വിദ്യാർത്ഥികൾക്കുപോലും ചിരിക്കാൻ വക കിട്ടും.



യുക്തിവാദികളെക്കൊണ്ടുള്ള മഹാവിപത്തു നീക്കാൻ ഇനി പുറപ്പെടുമ്പോൾ മാരാർ ഒന്നു ചെയ്താൽ ഉപകാരമാകും. ഈശ്വരൻ ആത്മാവ്, സനാതനധർമം തുടങ്ങിയ അനേകാർത്ഥങ്ങളായ പദങ്ങൾക്ക് ഓരോ നിർവചനം നൽകിയാൽ നന്ന്. വിവാദത്തിന് ആദ്യമായി വേണ്ടത് അതാണ്. സത്യം, ജ്ഞാനം ഇതൊക്കെയാണ് ഈശ്വരൻ എന്ന് മാരാർ സൂചിപ്പിച്ചിട്ടുണ്ട് അങ്ങനെയാണെങ്കിൽ യുക്തിവാദികൾക്ക് എതിർപ്പില്ല. എന്തെന്നാൽ സത്യത്തെയും ജ്ഞാനത്തെയും ഏറ്റവും കൂടുതൽ മാനിക്കുന്നവരാണവർ. പക്ഷേ, ഒരു കുഴപ്പം - ഈ സത്യജ്ഞാനസ്വരൂപൻ വാദത്തിനുവേണ്ടി മാത്രം ഒരുക്കിവച്ചിരിക്കുന്ന ഒന്നാംതരം ഈശ്വരനാണ്. ആദർശലോകത്തിലല്ലാതെ പ്രായോഗികലോകത്തിൽ ഈ ഒന്നാംതരക്കാരനെ മഷിയിട്ടു നോക്കിയാൽപോലും കാണില്ല. പ്രായോഗികലോകത്തിൽ ആദ്ധ്യക്ഷ്യം വഹിക്കുന്നത് രണ്ടാംതരം ഈശ്വരനാണ്. മാരാരുടെ ലേഖനത്തിലെ മേൽനോട്ടക്കാരനും രണ്ടാം തരത്തിൽപ്പെട്ടതാകുന്നു. അതിൽ പലയിനമുണ്ട് - കൈക്കൂലിയും മുഖസ്തുതിയുംകൊണ്ടു പ്രസാദിക്കുന്ന ഈശ്വരൻ, ദുഷ്ടശിക്ഷണവും ശിഷ്ടപാലനവും സൃഷ്ടിസ്ഥിതിസംഹാരങ്ങളും നടത്തുന്ന ഈശ്വരൻ, സ്വർഗത്തിലിരുന്ന് പുണ്യപാപങ്ങൾ വീതിക്കുകയും ഭൂമിയിൽ യുദ്ധമുണ്ടാകുമ്പോൾ ഇരുപക്ഷക്കാരുടെയും പ്രാർത്ഥന കേട്ട് അമ്പരക്കുകയും ചെയ്യുന്ന ഈശ്വരൻ, രമാദേവിമാരുടെയും സത്യസായിബാബാമാരുടെയും

ഒട്ടേറെ മായാനന്ദന്മാരുടെയും വേഷത്തിൽ അവതരിക്കുന്ന ഈശ്വരൻ - ഇങ്ങനെ എത്രയെത്ര! ഈ അന്ധവിശ്വാസസന്തതികളെയാണ് യുക്തിവാദികൾ നഖശിഖാന്തം എതിർക്കുന്നത്. സത്യവും ജ്ഞാനവും മാത്രമാകുമ്പോൾ ഈശ്വരൻ ഈശ്വരനല്ലാതാകും; അപ്പോൾ ആപത്തും കുറയും. ജഗൽക്കാരണം ബ്രഹ്മമാണെന്ന് അദ്വൈതികൾ വാദിക്കുന്നു. ഈ വാദത്തിനും നിൽക്കക്കള്ളിയില്ല. ബ്രഹ്മമാണു കാരണമെങ്കിൽ ആ കാരണത്തിനും ഒരു കാരണം വേണ്ടേ? മാരാരുടെ മേൽനോട്ടക്കാരനും ഒരു മേൽനോട്ടക്കാരൻ വേണ്ടേ? അങ്ങനെ ഈ കാര്യകാരണശൃംഖല നീണ്ടു പോയാൽ താർക്കികന്മാരുടെ അനവസ്ഥ എന്ന ദോഷത്തിൽ ചെന്നു ചാടും. അതു പരിഹരിക്കാൻ ബ്രഹ്മത്തെ ആദികാരണമാക്കുകയാണെങ്കിൽ എന്തുകൊണ്ട് പ്രകൃതിയെത്തന്നെ അങ്ങനെ ആക്കിക്കൂടാ? പദാർത്ഥ (Matter)ത്തെ ശക്തി (Energy)യായും ശക്തിയെ പദാർത്ഥമായും രൂപാന്തരപ്പെടുത്തുന്ന പ്രകൃതിതന്നെ ജീവോല്പത്തിക്കു കാരണമായിരിക്കെ വേറൊരു ആദികാരണം തേടിപ്പോകുന്നതെന്തിന്?

‘സ്വഭാവമീശ്വരം കാലം
യദൃച്ഛാം നിയതിം തഥാ
പരിണാമം ച മന്യന്തെ
പ്രകൃതിം പൃഥുദർശിനഃ’

എന്ന് ഭിഷഗാചാര്യനായ സുശ്രുതൻ പറയുന്നു. ‘കാലഃ പചത ഭൂതാനി’ (കാലം ജീവികളെ സൃഷ്ടിക്കുന്നു) എന്ന് ഭാരതത്തിലും കാണുന്നു. അപ്പോൾ ഈശ്വരനും കാലവുമെല്ലാം പ്രകൃതിതന്നെ. അതു സ്വഭാവേന പ്രവർത്തിക്കുന്നു. ‘സ്വഭാവസ്തു പ്രവർത്തതേ’ എന്ന് ഗീതയും പിന്താങ്ങുന്നുണ്ട്. ഈ സ്വയം പ്രവർത്തനത്തിന് പ്രകൃതിബാഹ്യമായ ഒരു ശക്തിയുടെ ആവശ്യമില്ല. ചേതനയും മറ്റെല്ലാ ശക്തിവിശേഷങ്ങളും അതിൽത്തന്നെയുണ്ട്.

കൊട്ടക്കണക്കിന് ഗീതാപദ്യങ്ങളുദ്ധരിച്ച് വൃഥാ സ്ഥൂലമാക്കിയിട്ടുള്ള മാരാരുടെ പ്രബന്ധത്തിന് ഒരു മറുപടി എഴുതണമെന്നു വിചാരിച്ചിരുന്നില്ല. ചില സുഹൃത്തുക്കളുടെ നിർബന്ധംകൊണ്ട് ഇത്രയും കുറിച്ചുവെന്നേ ഉള്ളു. യുക്തിവിചാരം അയോഗ്യതയും ആപത്തുമാണ് എന്നു കരുതുന്നവരോട് എന്തു പറയാനാണ്?

യുക്തിവിഹാരം 1967

## 46

# ഉപനിഷത്തുകളിലും ജാതിവൈകൃതം

ഹിന്ദുമതത്തിന്റെ നട്ടെല്ലാണ് ജാതിവ്യവസ്ഥ. ആ നട്ടെല്ലു പൊട്ടിയാൽ മതം തന്നെ തകർന്നു താഴെ വീഴും. ബുദ്ധിമാന്മാരായ ബ്രാഹ്മണപണ്ഡിതന്മാർ അതു മനസ്സിലാക്കിക്കൊണ്ടാണ് ഏതു കാലാവസ്ഥയിലും ജാതി നശിക്കാതിരിക്കാനുള്ള സകല വിദ്യകളും പ്രയോഗിച്ചിരിക്കുന്നത്. ‘വേദോപനിഷത്തുകളിൽ ജാതിചിന്തയില്ല. പുരാണേതിഹാസങ്ങളിലേ ഉള്ളു’ എന്നു സാധാരണ പറഞ്ഞു കേൾക്കാറുണ്ട്. ഇതു വെറും അബദ്ധമാണ്. ഹിന്ദുമതമെന്നു പറഞ്ഞാൽത്തന്നെ ബ്രാഹ്മണമതമാണല്ലോ. അതിലെ സകല ഗ്രന്ഥങ്ങളുടെയും പശ്ചാത്തലം ചാതുർവർണ്യമാണ്. മന്ത്രങ്ങൾ, സൂത്രവാക്യങ്ങൾ, തത്ത്വചിന്ത, ശാസ്ത്രം, സാഹിത്യം എന്നീ വഴികളിൽക്കൂടിയെല്ലാം തന്നെ ബ്രാഹ്മണൻ ജാതിചിന്ത കുത്തിച്ചെലുത്തിയിട്ടുണ്ട്. ‘ഗുഡജിഹ്വികാന്യായേന’യാണ് അവർ ഈ കൗശലം പ്രയോഗിച്ചിരിക്കുന്നത്. കുട്ടികൾക്കു കയ്പുള്ള മരുന്നു കഴിക്കാൻ ആദ്യം നാക്കിൽ കുറെ ശർക്കര വച്ചു കൊടുക്കുന്നതുപോലെ ഒന്നാംതരം സാഹിത്യത്തിലും തത്ത്വചിന്തയിലും ശാസ്ത്രവിചാരത്തിലും മറ്റും ഈ വിഷം കലർത്തി തൽക്കർത്താക്കൾ പ്രാചീനകാലം മുതൽക്കേ ഹൈന്ദവജനതയുടെ മതമൂഢമായ മനസ്സിനെ തളർത്തിയിട്ടിരിക്കയാണ്. ജാതിചിന്തയുടെ അന്തരീക്ഷത്തിലാണ് ഹിന്ദുക്കൾ ജനിക്കുന്നതും വളരുന്നതും മരിക്കുന്നതും. അവരുടെ സുബോധമനസ്സിൽ മാത്രമല്ല, അബോധമനസ്സിൽപോലും ജാതിമനോഭാവം നൂറ്റാണ്ടുകളായി വിലയിച്ചുകിടക്കുന്നുണ്ട്. വേദോപനിഷത്തുകളിലെ വാക്യങ്ങൾ പരമപ്രമാണങ്ങളാണെന്നത്രെ ഇന്നും ഗണിക്കപ്പെടുന്നത്. ഈ അന്ധവിശ്വാസം നില

നിൽക്കുന്ന കാലത്തോളം ചാതുർവർണ്യവ്യവസ്ഥയ്ക്ക് ഉടവുതട്ടുകയില്ല. മഹാത്മാഗാന്ധിപോലും ഈ വിശ്വാസത്തിൽ നിന്നു തീരെ മുക്തനായിരുന്നോ? ഡോക്ടർ അംബദ്കറുമായുള്ള വാദപ്രതിവാദത്തിൽ അദ്ദേഹം പറയുകയാണ്:

‘എന്റെ ആശയപ്രകാരമുള്ള ഹിന്ദുമതത്തിൽ ഉച്ചഭാവനയോ നീചഭാവനയോ ഇല്ല. എന്നാൽ, ഡോക്ടർ അംബദ്കർ വർണാശ്രമവ്യവസ്ഥയെത്തന്നെ എതിർക്കുമ്പോൾ എനിക്ക് അദ്ദേഹത്തിന്റെ ക്യാമ്പിൽ നിൽക്കാൻ സാദ്ധ്യമല്ല. എന്തെന്നാൽ വർണാശ്രമം ഹിന്ദുമതത്തിന്റെ അവിഭാജ്യഭാഗമാണെന്നു ഞാൻ വിശ്വസിക്കുന്നു. (There is no superiority or inferiority in the Hinduism of my conception. But when Dr. Ambedkar wants to fight "Varnasrama itself I cannot be in his camp, because I believe Varnasrama to be an integral part of Hinduism).

ഇങ്ങനെ വിശ്വസിക്കുന്ന ഒരാളിൽനിന്നു ജാതിചിന്ത തീരെ വിട്ടുപോകുമോ? ഗാന്ധിജിയിൽ ആ വിശ്വാസം ഉറപ്പിച്ചത് ഉപനിഷത്തുക്കളും ഭഗവദ്ഗീതയുമായിരിക്കണം. ഈ വക ഗ്രന്ഥങ്ങളെ കാലോചിതവും നിരൂപണപരവുമായ സ്വതന്ത്രബുദ്ധിയോടെ അദ്ദേഹം പരിശോധിച്ചിരുന്നില്ല. പ്രപഞ്ചവിജ്ഞാനം ശൈശവദശയിലിരുന്ന കാലത്തുണ്ടായ ഈ മതഗ്രന്ഥങ്ങളിൽ കാണുന്നതൊക്കെ ശരിയെന്നു വിശ്വസിക്കുന്ന ഒരാൾക്ക് അവയുടെ പ്രാമാണ്യത്തിൽ അധിഷ്ഠിതമായിരിക്കുന്ന വർണവ്യവസ്ഥയെ പാടെ ഉപേക്ഷിക്കാൻ എങ്ങനെ കഴിയും?

ഉപനിഷത്തുകൾ ബ്രഹ്മതത്ത്വപ്രതിപാദകങ്ങളാണെന്നത്രെ പൊതുവെ പറയപ്പെടുന്നത്. ബ്രഹ്മതത്ത്വവിചാരണയിൽ ജാതിചിന്തയ്ക്കെവിടെ സ്ഥാനം? രണ്ടിനും തമ്മിൽ വല്ല ബന്ധവുമുണ്ടോ? ഇല്ലെങ്കിൽ പിന്നെ ഈ സാമൂഹ്യവ്യവസ്ഥ തത്ത്വജ്ഞാനഗ്രന്ഥങ്ങളിൽ കടന്നുകൂടിയതെങ്ങനെ? ഇവിടെയാണ് ബ്രാഹ്മണന്റെ അസാമാന്യമായ ബുദ്ധിവൈഭവം കാണേണ്ടത്. ശുദ്ധാദ്വൈതതത്ത്വം ഉപദേശിക്കുമ്പോഴും ബ്രാഹ്മണ പ്രാമാണ്യത്തിന്റെ ഒരു ‘ഡോസു’കൂടി അതിൽ കലർത്താൻ അന്നത്തെ ഋഷിപുംഗവന്മാർ നിഷ്കർഷിച്ചിരുന്നു. സാഹിത്യാദികലകളും അവർ ഇതിനുവേണ്ടി ഫലപ്രദമായി ഉപയോഗിച്ചു. ഛാന്ദോഗ്യോപനിഷത്തിൽ സത്യാന്വേഷിയായ ഒരു സത്യകാമന്റെ കഥയുണ്ട്. ബാലനായ സത്യകാമൻ ഒരു ഗുരുവിന്റെ ആശ്രമത്തിൽ വിദ്യാർത്ഥിയായിപ്പോകാൻ നിശ്ചയിച്ചു. പുറപ്പെടുന്നതിനുമുമ്പ് അമ്മയോടു തന്റെ ഗോത്രമേതെന്നും പിതാവാരാണെന്നും മകൻ ചോദിച്ചുവത്രെ.

അമ്മ പറയുകയാണ്: ‘കുട്ടീ, ഞാൻ ചെറുപ്പത്തിൽ വീട്ടുവേലക്കാരിയായി പലയിടത്തും നടന്നപ്പോഴാണു നീ ജനിച്ചത്. നിന്റെ അച്ഛനാരെന്നോ ഗോത്രമേതെന്നോ എനിക്കറിഞ്ഞുകൂടാ. ഒരു കാര്യത്തിൽ തീർച്ചയുണ്ട്. എന്റെ പേര് ജബാല എന്നാണ്. നിന്റെ പേരു സത്യകാമനെന്നും. അതു കൊണ്ടു ഗുരു ചോദിക്കുമ്പോൾ നീ സത്യകാമജാബാലൻ എന്നുമാത്രം പറഞ്ഞുകൊള്ളു.’



കുട്ടി ഗുരുവിന്റെ അടുത്തു ചെന്നപ്പോൾ ആദ്യം പുറപ്പെട്ട ചോദ്യം ജാതിയെപ്പറ്റിയായിരുന്നു. ബ്രാഹ്മണകുമാരനാണോ എന്നറിഞ്ഞിട്ടു വേണമല്ലോ ബ്രഹ്മവിദ്യ ഉപദേശിക്കാൻ. ‘നിന്റെ ഗോത്രമേത്?‘ എന്നു ഗുരുവിന്റെ ചോദ്യം. കുട്ടി ഒന്നും മറച്ചുവെയ്ക്കാതെ അമ്മ പറഞ്ഞതു മുഴുവൻ അദ്ദേഹത്തെ ധരിപ്പിച്ചു.

ഗുരു അത്ഭുതാനന്ദത്തോടെ പറകയാണ്: ’ഓ, ധീരനും സത്യവാനുമായ കുട്ടി. ഒരു ബ്രാഹ്മണകുമാരനല്ലാതെ ഇത്രയും അസുഖകരമായ സത്യം വെളിപ്പെടുത്തുകയില്ല. അതുകൊണ്ടു നീ ബ്രാഹ്മണൻതന്നെ, പഠിക്കാൻ തയ്യാറായിക്കൊൾക.’

ബ്രാഹ്മണനല്ലാത്ത ഒരുവന് ഇത്രത്തോളം ഹരിശ്ചന്ദ്രനാകാൻ കഴികയില്ലെന്നാണല്ലോ ഇതിലെ ധ്വനി – മഹാഭാരതത്തിലെ കർണ്ണൻ, താൻ ബ്രാഹ്മണനാണെന്നു കള്ളം പറഞ്ഞാണു വിദ്യ അഭ്യസിച്ചത്. സത്യം പുറത്തായപ്പോൾ അതിനു തക്ക ശിക്ഷ അനുഭവിക്കുകയും ചെയ്തു. ഇങ്ങനെ തരം കിട്ടുമ്പോഴൊക്കെ ബ്രാഹ്മണമാഹാത്മ്യം തമ്പേറടിച്ചു കാണിക്കുന്ന സമ്പ്രദായം പുരാതനമഹർഷിമാരുടെ ഒരു തൊഴിലായിരുന്നു. ബൃഹദാരണ്യകോപനിഷത്തിൽ കാണാം മറ്റൊരു കഥ. ബാലാകിയെന്നൊരു ബ്രാഹ്മണൻ സർവജ്ഞഭാവം നടിച്ചു ക്ഷത്രിയരാജാവായ അജാതശത്രുവിന്റെ അടുത്തു ചെന്നു തർക്കിച്ചു തുടങ്ങി. തർക്കത്തിൽ തോറ്റപ്പോഴാണ് രാജാവിന് തന്നേക്കാൾ എത്രയോ കൂടുതൽ ബ്രഹ്മജ്ഞാനം ഉണ്ടെന്നു മനസ്സിലായത്. ജിജ്ഞാസുവായ ആ ബ്രാഹ്മണൻ ആത്മോപദേശം നൽകണമെന്നു രാജാവിനോടഭ്യർത്ഥിച്ചു. അപ്പോൾ രാജാവിനൊരു ശങ്ക! നാട്ടുനടപ്പിനു വിരുദ്ധമായി ഒരു ക്ഷത്രിയൻ ബ്രാഹ്മണനെ പഠിപ്പിക്കുകയോ? നേരെമറിച്ചാണല്ലോ വേണ്ടത്. എങ്കിലും ക്ഷത്രിയൻ ശങ്കിച്ചു ശങ്കിച്ചു കുറെയൊക്കെ പറഞ്ഞു കൊടുത്തുവത്രെ! ഇവിടെയും അപ്രസക്തമായി ബ്രാഹ്മണമാഹാത്മ്യം തല പൊക്കിയിരിക്കുന്നതു നോക്കുക. പഠിക്കാത്തവനായാലും ജാതിസോപാനത്തിൽ അത്യുന്നതസ്ഥാനം ബ്രാഹ്മണനുതന്നെ. ഇതുപോലെ എത്രയെത്ര ഉദാഹരണങ്ങൾ ഉണ്ട്! മറ്റു ചില തത്ത്വങ്ങൾ പഠിപ്പിക്കാനാണ് ഈവക കഥകൾ കൊണ്ടുവരുന്നതെന്നു ചിലർ വാദിച്ചേക്കാം. പക്ഷേ, അക്കൂട്ടത്തിൽ ഈ ജാതിവൈകൃതം കൂടി ഇങ്ങനെ തുന്നിപ്പിടിപ്പിക്കുന്നതെന്തിനാണെന്ന് അവർ ആലോചിക്കുന്നില്ല. പരമാത്മാവിന്റെയും പരബ്രഹ്മത്തിന്റെയും കാര്യം പറയുന്നിടത്തു ജാതിക്കെന്തു സ്ഥാനം? കേവലം ഒരു തത്ത്വശാസ്ത്രഗ്രന്ഥമായി ഉദ്ഘോഷിക്കപ്പെടുന്ന ഭഗവദ്ഗീതയിൽ ഇത്രയേറെ വിസ്തരിച്ചു ചാതുർവർണ്യവിചാരണ ചെയ്തിരിക്കുന്നതെന്തിന്? ഉപനിഷത്തുകൾക്കും ഗീതയ്ക്കും മറ്റും ഇതരഗ്രന്ഥങ്ങൾക്കില്ലാത്ത എന്തോ ഒരു മാഹാത്മ്യവും ദിവ്യത്വവും ഉണ്ടെന്ന മൂഢവിശ്വാസം ഇൻഡ്യയ്ക്കു കുറെയേറെ ദോഷം വരുത്തിവച്ചിട്ടുണ്ട്. ഈ ഗ്രന്ഥങ്ങൾ ഭക്തിപൂർവ്വം പാരായണം ചെയ്യുമ്പോൾ ആ ഭക്തിയിൽക്കൂടി ജാതിക്കറ അകത്തു കടന്നു ചിന്താശക്തി ക്ഷയിപ്പിക്കുന്നതു പാരായണക്കാർ അറിയുന്നില്ല. ഭൂരിപക്ഷത്തെക്കൊണ്ടു പണിയെ

ടുപ്പിച്ച് അല്പപക്ഷത്തിന് ദേഹാദ്ധ്വാനം കൂടാതെ സുഖമായി ജീവിക്കാനുള്ള ഒരു ഉപായമാണ് ചാതുർവർണ്യസിദ്ധാന്തം. 'ദന്താഃദശന്തി കഷ്ടേന ജിഹ്വാ ജാനാതിരുദ്രസം' - മുപ്പത്തിരണ്ടു പല്ലും ക്ലേശിച്ചു ചവയ്ക്കുന്നു, അതിന്റെ രസമോ ഒരു നാക്കുമാത്രം അനുഭവിക്കുന്നു. ഇതുതന്നെ ചാതുർവർണ്യ വ്യവസ്ഥകൊണ്ടുണ്ടായ ദുഷ്ഫലം. അതിന്റെ കരിനിഴൽ വീശിയിട്ടുള്ള ഗ്രന്ഥം ഏതു മഹർഷിയുടെ ദിവ്യദൃഷ്ടിയിൽനിന്നു പുറപ്പെട്ടതായാലും വേണ്ടില്ല. അതിനിശിതമായ നിരൂപണംകൊണ്ട് അതു പരിശോധിക്കാനുള്ള സ്വതന്ത്രബുദ്ധി നവീനഭാരതത്തിൽ ഇനിയും വികസിച്ചുവരേണ്ടതുണ്ട്.

യുക്തിവിഹാരം 1967

# 47

# ശവപൂജ

ശവം എങ്ങനെ സംസ്കരിക്കണമെന്ന് ഒരാൾ ശ്രീനാരായണഗുരുവിനോടു ചോദിച്ചപ്പോൾ. 'ചക്കിലിട്ടാട്ടിയാൽ വളമായിട്ടുപയോഗിക്കാമല്ലോ' എന്നു അദ്ദേഹം മറുപടി പറഞ്ഞതായി കേട്ടിട്ടുണ്ട്. ധ്വന്യാത്മകമായ ഒരു മറുപടിയാണിത്. കേട്ടുനിന്ന ആളുടെ മുഖം ചൂളുന്നതുകണ്ട്, 'എന്താ നോവുമോ?' എന്നുകൂടി അദ്ദേഹം ചോദിച്ചുവത്രെ. ശവത്തിന്റെ പേരിൽ മനുഷ്യൻ കാട്ടിക്കൂട്ടുന്ന 'കോപ്രായങ്ങളുടെ നേരെ രൂക്ഷമായ പരിഹാസം പൊഴിക്കാനായിരിക്കണം സ്വാമി ഇങ്ങനെ കളിയാക്കിപ്പറഞ്ഞത്

എന്തായാലും ഇക്കാര്യത്തിൽ മനുഷ്യർ പരമ്പരയായി അനുവർത്തിച്ചുപോരുന്ന അന്ധാചാരങ്ങൾക്ക് ഒരു വിരാമമിടേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ചരിത്രാതീതകാലംമുതൽ ഇന്നേവരെ ശവസംസ്കാരച്ചടങ്ങുകൾ നിർവഹിക്കാൻ എത്ര കോടി രൂപ ചെലവായിട്ടുണ്ടെന്നു ഒന്നു കണക്കാക്കാൻപോലും സാദ്ധ്യമോ? കഞ്ഞികുടിക്കാൻ വയകില്ലാത്തവനും കഷ്ടപ്പെട്ട് ഈ മൂഢാചാരത്തിനുവേണ്ടി പണമുണ്ടാക്കുന്നു! ഈജിപ്തിലെ പ്രാചീന ചക്രവർത്തിമാരുടെ ശവകുടീരങ്ങളായ പിരമിഡുകൾ (Pyramid) ക്കുവേണ്ടി എന്തുമാത്രം ധനം ദുർവ്യയം ചെയ്തു! ശവസംബന്ധിയായ അന്ധവിശ്വാസങ്ങളുടെ ഹിമാലയവിലാസമാണ് അവിടത്തെ ഓരോ പിരമിഡും. എത്രയോ ലക്ഷം തൊഴിലാളികൾ ഇരുപതിൽപ്പരം കൊല്ലം തുടർച്ചയായി ജോലി ചെയ്തിട്ടാണത്രെ ഈ അന്ധവിശ്വാസപ്പെരുംപാറകൾ പണിതുയർത്തിയത്! ഇവയ്ക്ക് ഇന്നു വലിയ ചരിത്രപ്രാധാന്യം ഉണ്ടെന്ന് ചിലർ വാദിക്കുമായിരിക്കാം. പക്ഷേ, ഇങ്ങനെ അളവറ്റ മനുഷ്യപ്രയത്നവും

സമ്പത്തും നശിച്ചിട്ടുവേണോ ചരിത്രം സൃഷ്ടിക്കാൻ? ഇനി നമ്മുടെ ലോകപ്രസിദ്ധമായ ടാജ്മഹാൾ നോക്കുക! അതിനു കലാപരമായ മൂല്യം എന്തുമാത്രമുണ്ടെങ്കിലും അതിന്റെയും അടിയിൽ കിടക്കുന്നത് ചീഞ്ഞുനാറുന്ന ഒരു ശവമാണെന്ന വസ്തുത വിസ്മരിക്കവയ്യ.

ചന്ദ്രികാചർച്ചിതമായ രാത്രിയിൽ ടാജിന്റെ സൗന്ദര്യം കണ്ട് ആനന്ദഭരിതനായ മഹാകവി ടാഗൂറിനോട് മഹാത്മാഗാന്ധി പറഞ്ഞത് നട്ടെല്ലു മുറിഞ്ഞു പണിയെടുത്ത എത്രയോ ലക്ഷം വേലക്കാരുടെ വിയർപ്പിലും ചോരയിലുമാണല്ലോ അതു കെട്ടിപ്പടുത്തതെന്നോർത്തുള്ള ശോകമാണ്. ആ കലാസൗധം കാണുമ്പോൾ തനിക്കുണ്ടാകുന്നതെന്നത്രെ. മഹാത്മജി കവിയായിരുന്നില്ലല്ലോ.

മതത്തിന്റെ മയക്കുമരുന്ന് ധാരാളം വിറ്റഴിയുന്ന നമ്മുടെ രാജ്യത്തു ജീവിച്ചിരുന്ന മനുഷ്യനേക്കാൾ കൂടുതൽ വില അവന്റെ ശവത്തിനാണെന്നു തോന്നുന്നു. ഒരിക്കൽ പനമ്പിള്ളി ഒരു പ്രസംഗത്തിൽ തനിക്കു നേരിട്ടനുഭവപ്പെട്ട ഒരു സംഭവം വിവരിക്കയുണ്ടായി: ഒരു നായർതറവാട്ടിലെ കാരണവർ രോഗശയ്യയിൽ വീണു. അനന്തരവന്മാർ നോക്കിക്കൊള്ളുമെന്നു കരുതി മക്കളും മക്കൾ കടമ നിർവഹിക്കുമെന്നു വിശ്വസിച്ച് അനന്തരവന്മാരും കാരണവരുടെ ചികിത്സാവിഷയത്തിൽ വേണ്ടത്ര ശ്രദ്ധിച്ചില്ല. അങ്ങനെ ഇരുകൂട്ടരുടെയും ശുശ്രൂഷ ലഭിക്കാതെ പാവം കഷ്ടപ്പെട്ടു മരിച്ചു.

കാരണവർ ശവമായിക്കഴിഞ്ഞപ്പോൾ അതുവരെ ഒഴിഞ്ഞു മാറിനിന്നവരെല്ലാം ഒത്തുകൂടി തറവാട്ടുമഹിമയ്ക്കു ചേർന്നവിധം ശവദാഹവും അടിയന്തരവും നടത്തേണ്ടതിനെപ്പറ്റി ആലോചനയായി! രണ്ടു കൂട്ടരും ഒത്തൊരുമിച്ചു പണം ചെലവാക്കി 'പതിനാറു' ഘോഷിച്ചു. ആ പണത്തിന്റെ നാലിലൊന്നെങ്കിലും ചെലവാക്കി നല്ലൊരു ഡോക്ടരെക്കൊണ്ടു ചികിത്സിപ്പിച്ചിരുന്നെങ്കിൽ കാരണവർക്ക് ഇത്രവേഗം യാത്രപറയേണ്ടിവരികയില്ലായിരുന്നു.

ഇതൊരൊറ്റ സംഭവം മാത്രമാണോ? ഇതുപോലെ എത്രയെത്ര ഉദാഹരണങ്ങൾ നമ്മുടെ നാട്ടിൽ കണ്ടെത്താൻ കഴിയും! ഈവക പെരുമാറ്റങ്ങളിൽ യാതൊരു പന്തികേടും കാണാൻ കണ്ണില്ലാത്തവിധം അവയോട് നമ്മുടെ സമൂഹമനസ്സ് ഇണങ്ങിച്ചേർന്നിരിക്കുന്നു.

ഒരു സെമിന്ദാർ മരിക്കാൻ കിടക്കുന്ന കിടപ്പ് ടാഗൂർ ഒരു ചെറുകഥയിൽ സരസമായി വിവരിക്കുന്നുണ്ട്. ധനമത്തരായ മക്കളെല്ലാം ചുറ്റും കൂടി നോക്കിയിരിക്കയാണ്, തന്തയൊന്നു മരിച്ചുകിട്ടാൻവേണ്ടി. അതിനു മുമ്പുതന്നെ അവർ വിലപിടിച്ച കാർഡിൽ മരണവാർത്ത അച്ചടിപ്പിച്ചു കഴിഞ്ഞിരിക്കുന്നു. അതു വിതരണം ചെയ്യാനും വിലാപയാത്ര കഴിയുന്നത്ര മോടിപിടിപ്പിക്കാനും അവർ കാത്തിരിക്കയാണ്. ചുരുക്കത്തിൽ ശ്രദ്ധ മുഴുവൻ മരണാനന്തരകാര്യങ്ങളിലാണ്. പക്ഷേ, സെമിന്ദാർ അത്ര വേഗത്തിലൊന്നും മരിക്കുന്ന ലക്ഷണമില്ല. എന്തുചെയ്യും? ദിവസം കഴിയുന്തോറും മക്കൾ അതിലധികം അക്ഷമരാകുന്നു. ഇതാണു കഥ.

മനുഷ്യസ്വഭാവത്തിന്റെ ഒരു വിചിത്രവശമാണ് ഇതിൽ നിഴലിക്കുന്നത്. ഒരുവൻ പട്ടിണി കിടന്ന് എരിപൊരികൊള്ളുമ്പോൾ ആരും തിരിഞ്ഞുനോക്കാനുണ്ടായില്ലെന്നുവരും. അവൻ വഴിയിൽ വീണു മരിച്ചുവെന്നു വരട്ടെ.



അപ്പോൾ കാണാം ആളുകൾ കൂട്ടംകൂടുന്നതും പോലീസും ഡോക്ടരും മറ്റും വന്നെത്തുന്നതും. അതുവരെ ആ ശരീരത്തിൽ ജീവനുണ്ടായിരുന്നതുകൊണ്ട് ആരും ഗൗനിച്ചില്ല. ശവമായപ്പോൾ അത് സർക്കാരിന്റെയും ബഹുജനങ്ങളുടെയും ശ്രദ്ധാകേന്ദ്രമായി. ബന്ധപ്പെട്ടവർ അവന്റെ മതാചാരപ്രകാരം ശവസംസ്കാരം നടത്താനും നിഷ്കർഷിക്കും. അതിനുവേണ്ടി ഒരു പണപ്പിരിവുതന്നെ നടന്നേക്കും.

മതപരമായ യാതൊരു ചടങ്ങും കൂടാതെ തന്റെ ദേഹം ദഹിപ്പിക്കണമെന്ന് ജവഹർലാൽ നെഹ്റു മരണപത്രത്തിൽ ഏറ്റവും സ്പഷ്ടമായ ഭാഷയിൽ എഴുതിവച്ചിരുന്നില്ലേ? എന്നിട്ടെന്തുണ്ടായി? അദ്ദേഹത്തിന്റെ അന്ത്യാഭിലാഷത്തിനു നേരെ വിപരീതമായിട്ടാണ് അധികാരികൾ പ്രവർത്തിച്ചത്. ആയുഷ്കാലം മുഴുവൻ ജാതിമതവർഗ്ഗഭേദത്തിനതീതനായി കേവലം മനുഷ്യനായി ജീവിച്ച ആ മഹാത്മാവിന്റെ ജഡത്തെ കുളിപ്പിച്ചു പൂണുനൂലിട്ട് തനി ബ്രാഹ്മണന്റേതാക്കി; മന്ത്രം ചൊല്ലി പുരോഹിത വിക്രിയകളെല്ലാം നടത്തി. ചിതാഭസ്മം രാംധുൻ പാടി ഘോഷയാത്രയായി കൊണ്ടുചെന്ന് കണ്ട പുണ്യനദികളിലൊക്കെ വിതറി. എല്ലാം മതത്തിന്റെ മുദ്രയടിച്ചുതന്നെ ചെയ്തു. ആ മരണപത്രവാക്യങ്ങൾക്ക് അവയെഴുതിയ കടലാസിന്റെ വില പോലും കല്പിച്ചില്ല. ഇതിൽപ്പരമൊരു ധിക്കാരം, കൃതഘ്നത, അവമതി സങ്കല്പിക്കാൻ കഴിയുമോ? മനുഷ്യൻ മതാന്ധനായാൽ എന്തും ചെയ്യുമെന്നതിന് ഇതും ഒരു ഉദാഹരണമാണ്.

ശവത്തെ ബഹുജനചൂഷണത്തിനുള്ള ഉപകരണമാക്കുന്ന പതിവു പണ്ടേ ഉള്ളതാണല്ലോ. സെയിന്റ് ഫ്രാൻസിസ് സേവിയരുടെ ശവം ഗോവയിൽ കൊല്ലംതോറും പ്രദർശിപ്പിച്ചുവരുന്നു. പുരോഹിതന്മാർ ഉദ്ഘോഷിക്കുന്നതുപോലെ പ്രദർശനവസ്തു ഈ പുണ്യവാളന്റേതുതന്നെയാണോ എന്ന കാര്യത്തിൽ ആർക്കും ഒരു തീർച്ചയില്ല. പരമ്പരയാ പ്രചരിച്ചുവരുന്ന ഐതിഹ്യം മാത്രമാണ് അവലംബം. വിശ്വാസികൾക്ക് അതു മതിയല്ലോ. ശവം ഇത്ര ദീർഘകാലം അഴുകിനശിക്കാതെയിരിക്കുന്നത് എങ്ങനെയെന്നു ശാസ്ത്രീയമായി അന്വേഷിക്കാൻ ആർക്കും സ്വാതന്ത്ര്യവുമില്ല. മിണ്ടിപ്പോയാൽ അതു മതവികാരങ്ങളെ വ്രണപ്പെടുത്തും. അതിന്മേൽ പിടിച്ചു വിശ്വാസികൾ ബഹളംകൂട്ടും. കാശ്മീരിൽ സൂക്ഷിച്ചിരുന്ന വിശുദ്ധരോമം കാണാതായപ്പോൾ അവിടത്തെ മുസ്ലീങ്ങൾ പ്രക്ഷുബ്ധരായത് അടുത്തകാലത്താണല്ലോ. വിശുദ്ധരോമം വീണ്ടും പ്രത്യക്ഷപ്പെട്ടപ്പോൾ എല്ലാം ശാന്തമായി. ശവം ഏതെങ്കിലും ദിവ്യന്റേതായാൽ മതി, അതിന്റെ പല്ല്, നഖം, രോമം മുതലായ അവയവങ്ങൾക്കെല്ലാം നല്ല വിലയും വിശുദ്ധിയും ഉണ്ടാകും. കാലം ചെല്ലുന്തോറും അവ ലക്ഷക്കണക്കിന് ആളുകളെ ആകർഷിക്കുന്ന ആരാധനാവസ്തുക്കളായിത്തീരും. ബുദ്ധന്റെ പല്ലും നഖവും മറ്റും വിലപിടിച്ച പേടകങ്ങളിലാക്കി വമ്പിച്ച ഘോഷയത്രയായി കൊണ്ടുനടക്കുന്ന കാഴ്ച ഇക്കാലത്തും കാണാം.

രണ്ടായിരത്തഞ്ഞൂറു വർഷം മുമ്പു ജീവിച്ചിരുന്ന ബുദ്ധന്റെയാണ് ഇവയൊക്കെ എന്നാരുകണ്ടു! ഇത്തരം മതവ്യാപാരങ്ങളുടെ പിന്നിലുള്ളത് ഒരു തരം 'വിശുദ്ധചൂഷണ'മാണെന്ന കാര്യം ആരും ഓർമിക്കാറില്ല. കരിഞ്ച

ന്തയും മായംപേർക്കലും ശവപ്രദർശനത്തിലും നടന്നിട്ടുണ്ട്. ഇപ്പോഴും നടക്കുന്നുണ്ടാകാം. റഷ്യൻപള്ളികളിൽ പ്രദർശിപ്പിക്കപ്പെട്ടിരുന്ന ശവശരീരങ്ങൾ വെറും മെഴുകുകൊണ്ടു നിർമിച്ചവയായിരുന്നുവെന്ന സത്യം വിപ്ലവത്തിനു ശേഷം പുറത്തുവന്നു. ഇതുപോലെ മതത്തിന്റെ പേരിൽ എത്രയെത്ര കള്ളക്കച്ചവടം കഴിഞ്ഞ കാലങ്ങളിൽ നടന്നിരിക്കാം! 'മനുഷ്യനാണു സ്വവർഗത്തെ ചൂഷണം ചെയ്യുന്ന ഏക ജന്തു' (The only beast that exploits his own kind is man) എന്ന് അപ്ടൺ സിങ്ക്ളയർ പറഞ്ഞിട്ടുള്ളതു വെറുതെയല്ല.

ശവം ആരുടേതായാലും അതിന്റെ അംശങ്ങൾ സൂക്ഷിച്ചു വച്ചു പൂജിക്കുന്നത് അറപ്പും വെറുപ്പുമുണ്ടാക്കുന്ന കിരാതസമ്പ്രദായമാകുന്നു. ശവത്തിന് ഇത്ര പ്രാധാന്യവും വിശുദ്ധിയും എങ്ങനെ വന്നുചേർന്നു? പല പരിണതരൂപങ്ങളുണ്ട് ശവപൂജയ്ക്ക്.

സംസ്കാരകർമ്മം അതിലൊന്നു മാത്രമാണ്. ആത്മാവിനെ സംബന്ധിച്ചു പുരാതനകാലത്തു മനുഷ്യർക്കുണ്ടായിരുന്ന മൂഢവിശ്വാസങ്ങളാണ് ഇവയ്ക്കെല്ലാം ആസ്പദം. ദേഹത്തെ വിട്ടുപിരിയുന്ന ദേഹി വീണ്ടും തിരിച്ചുവരുമെന്നും കുറേക്കാലത്തേക്കെങ്കിലും അതിനെ ചുറ്റിപ്പറ്റി നിലകൊള്ളുമെന്നും ആദിമ മനുഷ്യൻ വിശ്വസിച്ചിരുന്നു. തിരിച്ചുവരുമ്പോൾ മുമ്പ് ഉപയോഗിച്ചിരുന്ന ആഹാരവും വസ്ത്രങ്ങളും മറ്റും വേണ്ടേ? ഇമ്മാതിരി വിശ്വാസത്തിന്റെ ഫലമായിട്ടാണ് പരേതന്റെ ജഡം അടക്കംചെയ്യുമ്പോൾ അതിന്റെകൂടെ അവന്റെ വസ്ത്രങ്ങൾ, ആയുധങ്ങൾ, ആഹാരസാധനങ്ങൾ മുതലായവ നിക്ഷേപിക്കുന്ന ചടങ്ങു നടപ്പായത്. പരേതൻ വർഗമേതാവോ പടത്തലവനോ പുരോഹിതനോ മറ്റോ ആണെങ്കിൽ ആ ജഡമടക്കുന്ന സ്ഥലം ക്രമേണ ഒരു തീർത്ഥാടനകേന്ദ്രമാകും. ഇന്ത്യയിലെ പല പ്രസിദ്ധക്ഷേത്രങ്ങളുടെയും ആഗമം ഇങ്ങനെയാണെന്നു പറയപ്പെടുന്നു. അവയെല്ലാം ചില സന്യാസിശ്രേഷ്ഠന്മാരുടെ സമാധിസ്ഥലങ്ങൾ രൂപാന്തരം പൂണ്ടവയാണത്രെ. ചരിത്രാതീതമനുഷ്യൻ ഇന്നും നമ്മുടെ അബോധമനസ്സിൽ ജീവിക്കുന്നുണ്ടെന്നുള്ളതിന് ഈ ശവപൂജയുടെ രൂപഭേദങ്ങൾ ഒരു തെളിവാകുന്നു.

യുക്തിവിഹാരം 1968

## 48

# മഹാഭാരതത്തിലെ ബ്രാഹ്മണപ്രാമാണ്യം

ഹിന്ദുമതത്തിന്റെ അടിസ്ഥാനഗ്രന്ഥങ്ങളായി എന്തെല്ലാമുണ്ടോ അവയെല്ലാംതന്നെ ബ്രാഹ്മണപ്രാമാണ്യത്തിന്റെ പരസ്യപ്പലകകളാകുന്നു. ജാതിവ്യവസ്ഥയാകുന്ന വിഷവൃക്ഷം മുളച്ചു പൊന്തി രാജ്യമാസകലം പടർന്നു പന്തലിച്ചത് ഈ ബ്രാഹ്മണ പ്രാമാണ്യത്തിൽനിന്നാണ്. ഹിന്ദുക്കളുടെ മതപരവും മാനസികവുമായ അടിമത്തത്തിനും കാരണം മറ്റൊന്നല്ല. ലോകോത്തര ഗുണോത്തരമെന്നു പ്രശംസിക്കപ്പെടുന്ന മഹാഭാരതം തന്നെ ഒന്നു പരിശോധിച്ചുനോക്കാം. എത്രയെത്ര മുത്തശ്ശിക്കഥകളാണ് ബ്രാഹ്മണമേധാവിത്വം സ്ഥാപിക്കാൻ അതിൽ കവി തുന്നിച്ചേർത്തിരിക്കുന്നത്. ആദിപർവത്തിൽത്തന്നെ ഒരു ഗരുഡചരിതമുണ്ട്. സർവശക്തനായ ഗരുഡൻ അമ്മയുടെ ദാസ്യം തീർക്കാൻ അമൃതാപഹരണത്തിനു യാത്ര പുറപ്പെടുകയാണ്. വഴിക്ക് വിശക്കുമ്പോൾ ആഹാരത്തിനു വഴിയെന്തെന്ന് അവൻ അമ്മയോടു ചോദിക്കുന്നു.

'സമുദ്രകുക്ഷാവേകാന്തേ നിഷാദാലയമുത്തമം
നിഷാദാനാം സഹസ്രാണി താൻ ഭുക്താƒമൃതമാനയ.'

സമുദ്രത്തിനടിയിൽ ഒരിടത്ത് അനേകായിരം നിഷാദന്മാർ (ചണ്ഡാലവർഗം - മുക്കുവർ എന്നും ചിലർ അർത്ഥം പറയുന്നു) താമസിക്കുന്നുണ്ട്. അവരെ തിന്നു വിശപ്പടക്കി അമൃതം കൊണ്ടുവരു എന്ന് അമ്മയുടെ മറുപടി! ഈ വിഡ്ഢിത്തം ഇവിടെ അവസാനിക്കുന്നില്ല. തുടർന്ന് അമ്മ പറയു

കയാണ്. ബ്രാഹ്മണരെ തൊട്ടുപോകരുതെന്ന്. ബ്രാഹ്മണൻ തീയ്യാണ്. അവനെ തിന്നാൽ ദഹിക്കില്ല, തിന്നവൻ ദഹിച്ചുപോകും!

'അഗ്നിരർക്കോ വിഷം ശസ്ത്രം വിപ്രോ ഭവതി കോപിതഃ
ഗുരുർഹി സർവഭൂതാനാം ബ്രാഹ്മണ പരികീർത്തിതഃ'

ബ്രാഹ്മണനു കോപമുണ്ടായാൽ അവൻ അഗ്നിയും സൂര്യനും വിഷവും ആയുധവും ആയിത്തീരും. സർവജീവജാലങ്ങളുടെയും ഗുരു ബ്രാഹ്മണനാണ്. ചുരുക്കത്തിൽ താണജാതിക്കാരെ എന്തു വേണമെങ്കിലും ചെയ്യാം. ബ്രാഹ്മണരെ മാത്രം ഉപദ്രവിക്കരുതെന്നാണ് അമ്മയുടെ ഉപദേശം.

'ഭൂതാനാമഗ്രഭൂർവിപ്രോ വർണ്ണശ്രേഷ്ഠഃ പിതാ ഗുരുഃ 'ജീവജാലത്തിൽ ഉൽക്കൃഷ്ടനാണ് ബ്രാഹ്മണൻ. അദ്ദേഹം വർണശ്രേഷ്ഠനും രക്ഷിതാവും ഉപദേഷ്ടാവുമാകുന്നു' – എന്നിങ്ങനെ ഈ സ്തുതി ആവർത്തിക്കപ്പെടുന്നുമുണ്ട്. ഇത്രയൊക്കെ അമ്മ താക്കീതുചെയ്തിട്ടും ഗരുഡന് ഒരമളിപറ്റി. നിഷാദന്മാരെ കൂട്ടത്തോടെ വിഴുങ്ങിയപ്പോൾ അതിലൊരു ബ്രാഹ്മണനും പെട്ടുപോയി. അയാൾ അവിടെ എങ്ങനെ വന്നുപെട്ടുവെന്നോ? മൂപ്പർ ഒരു നിഷാദിയെ ഭാര്യയാക്കിവച്ചുകൊണ്ട് അവിടെ താമസമുറപ്പിച്ചിരിക്കയായിരുന്നു. ഇതുകൊണ്ടൊന്നും ബ്രാഹ്മണത്വം നഷ്ടപ്പെടുന്നുമില്ല. മിശ്രവിവാഹം മറ്റുള്ളവർക്കേ നിഷേധിക്കപ്പെട്ടിട്ടുള്ളുവെന്നു തോന്നുന്നു. ഏതായാലും ബ്രാഹ്മണൻ അകത്തു കടന്നപ്പോൾ ഗരുഡന്റെ ഗളതലം ചുട്ടുതുടങ്ങി. അങ്ങനെ ആപത്തു മനസ്സിലായപ്പോൾ അറിയാതെ പറ്റിയ തെറ്റാണേ, പുറത്തു പോകണേ എന്നു അവൻ ബ്രാഹ്മണനോടപേക്ഷിച്ചു. അയാൾ വിടുമോ?

'ഉണ്ടൊരു ഭാര്യ നിഷാദിയവളെയും
കൊണ്ടുപോകേണമെനിക്കെന്നറിക നീ'

എന്ന് മറുപടി. വല്ലവിധത്തിലും ഈ തീക്കനലൊന്നു പുറത്തു കടന്നാൽ മതിയെന്നു വിചാരിച്ച് ഗരുഡൻ അതിനും സമ്മതിച്ചു. മിസ്സിസ് ബ്രാഹ്മണനായതിനാൽ അങ്ങനെ നിഷാദിയും രക്ഷപ്പെട്ടു. ബ്രാഹ്മണന് കാമസമ്പൂരണത്തിനായി ഏതു ജാതി സ്ത്രീയേയും പരിഗ്രഹിക്കാം. അച്ഛൻ ബ്രാഹ്മണനായാൽ മതി, അമ്മ എത്ര താണവളാകട്ടെ പുത്രൻ യോഗ്യനാകും. മാത്രമല്ല, അച്ഛന്റെ ദിവ്യത്വംകൊണ്ട് അമ്മയുടെ ജാതീയമായ കുറവും തീരും. ഭാരതത്തിലെ വ്യാസോൽപത്തിയുടെ കഥ ഇതിനു തെളിവാണല്ലോ. മുക്കുവത്തിയായ കാളിപ്പെണ്ണിന് പരാശരസമ്പർക്കംമൂലം മത്സ്യഗന്ധം നീങ്ങി സത്യവതീപദവി ലഭിച്ചു. കന്യാപ്രസവം കൊണ്ടുള്ള ഭ്രഷ്ടുപോലും നീങ്ങിക്കിട്ടി. പുത്രനായ വ്യാസൻ ദിവ്യനുമായി. പോരേ? ഇതിൽപ്പരമെന്തുവേണം? ഈ വ്യാസഭഗവാൻ മഹാഭാരതമെഴുതിയപ്പോൾ അതിലുടനീളം ബ്രാഹ്മണമാഹാത്മ്യം പ്രതിദ്ധ്വനിച്ചതിലത്ഭുതപ്പെടാനില്ല.

സംഭവപർവത്തിൽ ഒരു ദീർഘതമോദന്തമുണ്ട്. അതും ബഹുവിചിത്രമാണ്. എഴുത്തച്ഛന്റെ കിളിപ്പാട്ടിൽനിന്നെടുക്കാം. എളുപ്പമുണ്ടല്ലോ. പ്രശസ്ത



തപോധനനായ അംഗിരസ്സിന്റെ പുത്രൻ ഉചത്ഥ്യൻ എന്നൊരു മഹാമുനി. അദ്ദേഹത്തിനു മനോഹരിയായ മമത എന്നൊരു പത്നി. ഉചത്ഥ്യന്റെ അനുജനാണ് ദേവാചാര്യനായ ബൃഹസ്പതി. അനുജൻ ജ്യേഷ്ഠപത്നിയിൽ മന്മഥവിവശനായിത്തീർന്നു. നിർബന്ധം സഹിക്കവയ്യാതായപ്പോൾ മമത കുറെ ഉപദേശിച്ചുനോക്കി. ജാരവൃത്തിമൂലം നരകത്തിൽ വീഴേണ്ടിവരും. മാത്രമല്ല, താൻ ഗർഭിണിയാണ്, ജ്യേഷ്ഠന്റെ ബീജമാണു ധരിച്ചിരിക്കുന്നത്; അതിന്റെ കൂടെ അനുജബീജവും ധരിക്കാൻ താനാളല്ല. ('നിന്നുടെ ബീജമതു നിഷ്ഫലമാകയില്ല, പിന്നെ ഞാനതുകൂടെ ധരിപ്പാനാളല്ലെടോ') എന്നു വരെ അവൾ തുറന്നുപറഞ്ഞു. എന്നിട്ടും ആ കാമകൂറ്റൻ അടങ്ങിയില്ല. 'എന്നാലുമെനിക്കൊന്നു പുണർന്നേ മതിയാവൂ' എന്നു വാശിപിടിച്ച് നാണം കെട്ട 'ആചാര്യപാദർ' ജ്യേഷ്ഠഭാര്യയുടെ അടുത്തുചെന്നു. അപ്പോൾ ഗർഭപാത്രത്തിൽനിന്ന് ഒരു ശബ്ദം. താൻ നേരത്തെ ഇതിലകപ്പെട്ടിരിക്കുകയാണെന്നും ഇനി ഇവിടെ ആർക്കും സ്ഥലമില്ലെന്നും ഗർഭസ്ഥനായ അർഭകൻ വിളിച്ചുപറയുന്നു. അതു കേട്ട്,

'അത്ഭുതംപൂണ്ട ഗുരു നിർഭർത്സിച്ചുരചെയ്താൻ:
സത്ഭാവമിത്ര പാരമിപ്പോഴേ മുഴുത്ത നീ–
യുത്ഭവിച്ചീടുന്നാകിലെന്തെല്ലാം വരുമെടോ
ദീർഘവീക്ഷണം നിനക്കേറെയുണ്ടതിനാലേ
ദീർഘമാം തമസ്സിനെ പ്രാപിക്കെന്നതുനേരം
ശപിച്ചു ദേവാചാര്യൻ ജനിച്ചു കുമാരനും
തപിച്ചു കണ്ണില്ലാഞ്ഞിട്ടെന്നതു നിമിത്തമായ്.'

കാമാന്ധതയുടെ ദുർഗ്ഗന്ധം നിറഞ്ഞ ചെളിക്കുണ്ടിൽ വീണ് മനുഷ്യത്വം മുഴുവൻ നശിച്ച് മൃഗപ്രായനായാലും ബ്രാഹ്മണൻ ശപിച്ചാൽ ഫലിക്കും എന്നല്ലേ ഇവിടെ കാണിച്ചിരിക്കുന്നത്. പാവം ആ കുട്ടി എന്തു പിഴച്ചു? ഒരു തെറ്റും ചെയ്യാത്ത മുനിപുത്രൻ കുതിരച്ചമ്മട്ടികൊണ്ടടിച്ച് പുറംപൊളിച്ചു വിടേണ്ട ഒരു ഇരുകാലിമാടിന്റെ ശാപംമൂലം ജാത്യാന്ധനായത്രെ! അങ്ങനെ ദീർഘതമസ്സെന്ന പേരും നടപ്പായിപോൽ! എന്തു സംബന്ധം പുലമ്പിയിട്ടും ബ്രാഹ്മണമാഹാത്മ്യം ഘോഷിച്ചുകൊള്ളണമെന്നൊരു വ്രതം അക്കാലത്തെ കവികൾക്കുണ്ടായിരുന്നുവെന്നു തോന്നും ഇത്തരം കൊള്ളരുതാത്ത കള്ളക്കഥകൾ വായിച്ചാൽ.

ബ്രാഹ്മണന് മറ്റേതു ജാതിയിലും സന്തത്യുല്പാദനം നടത്താനുള്ള സ്വാതന്ത്ര്യം ഉണ്ടായിരുന്നുവെന്നാണ് ഭാരതം തെളിയിക്കുന്നത്. മാത്രമല്ല, രാജാക്കന്മാർപോലും ഇക്കാര്യത്തിനു ബ്രാഹ്മണനെ ക്ഷണിച്ചുവരുത്തുന്ന സമ്പ്രദായവും നിലവിലുണ്ടായിരുന്നുവത്രെ.

'സന്തതിയുണ്ടാക്കേണം നിന്തിരുവടി മമ
പന്തൊക്കും മുലയാളാമെന്നുടെ പത്നി തന്നിൽ'

എന്നൊരു രാജാവ് ലജ്ജയില്ലാതെ നമ്മുടെ ദീർഘതമസ്സിനെ ക്ഷണിക്കുന്നതു നോക്കുക. ഈ ക്ഷണം ലഭിക്കുമ്പോഴേക്കും അദ്ദേഹം സ്വന്തം പത്നിയിൽ അനേകം സന്താനങ്ങളെ ജനിപ്പിച്ച് പടുകിഴവനായിത്തീർന്നിരിക്കുന്നു. എന്നാലെന്ത്? വാർദ്ധക്യം ബ്രാഹ്മണ്യത്തിനു ബാധകമല്ലല്ലോ. ഇനിയും കേൾക്കുക:

ഭാരതത്തിലെ ഒരു പ്രധാന കഥാപാത്രമായ സാക്ഷാൽ പാണ്ഡുതന്നെ. 'ധരിക്ക നീയും ഗർഭം ബ്രാഹ്മണബീജത്തിനാൽ' എന്ന് കുന്തിക്കു ലൈസൻസ് കൊടുക്കുന്നു.

ക്ഷണിക്കപ്പെട്ടില്ലെങ്കിൽ അത്യാവശ്യത്തിനു കടന്നാക്രമണം തന്നെ നടത്താനുള്ള സ്വാതന്ത്ര്യവും ബ്രാഹ്മണനുണ്ട്. ഒരു വൃദ്ധദ്വിജൻ ശ്വേതകേതു എന്നൊരു മുനിപുത്രന്റെ അമ്മയുടെ കൈയ്ക്കു കടന്നുപിടിക്കുന്ന രംഗമാണ് ഇനി കാണേണ്ടത്.

'മാതരം വിമുഞ്ച മേ മാതരം വിമുഞ്ച മേ' (അമ്മയെ വിടൂ, അമ്മയെ വിടൂ) എന്ന് സംസ്കൃതത്തിൽത്തന്നെ മുനിപുത്രൻ മുറവിളി കൂട്ടുന്നു അന്ന് പോലീസില്ലായിരുന്നുവെന്ന് തോന്നുന്നു. പുത്രകോപം കണ്ടിട്ടും പിൻവാങ്ങാതെ ഭൂസുരൻ പറയുകയാണ്:

'പുത്രനുണ്ടായാൽ പിന്നെ നിന്നുടെ മാതാവിനെ
എത്രയും വൈകാതെ ഞാനയച്ചീടുവൻതാനും.'

അത്രേ വേണ്ടൂ! അത്യാവശ്യമൊന്നു നിർവഹിച്ചുകഴിഞ്ഞാൽ പിന്നെ അമ്മയെ വിട്ടുകൊടുക്കാമത്രെ. ഏതായാലും ബഹുസരസൻതന്നെ ഈ ഭൂസുരൻ. അയാൾ ഒന്നും ഒളിച്ചുവയ്ക്കുന്നില്ലല്ലോ – ഒടുവിൽ കേസ് രാജിയാക്കുന്നത് അപമാനിതനായ പുത്രന്റെ പിതാവുതന്നെയാണ്.

'കോപിക്കവേണ്ട പുരാതനമാം ധർമമിദം
താപസദ്വിജദേവാദികൾക്കുമനുമതം'

എന്ന് യാതൊരു ശങ്കയും കൂടാതെ ആ മഹാമുനി വിധി കല്പിച്ച്, സ്വന്തം ഭാര്യയെ തൽക്കാലാവശ്യത്തിനു വിട്ടുകൊടുക്കുന്നതാണ് അയാൾക്കു ധർമം. ബ്രാഹ്മണനല്ലേ വന്നു പിടികൂടിയിരിക്കുന്നത്., പിന്നെന്തുചെയ്യും!

'ദ്വിപദാംകുലശ്രേഷ്ഠൻ ബ്രാഹ്മണൻ' എന്നാണ് പ്രമാണം.

'ബ്രാഹ്മണനൊന്നുകൊണ്ടുമവമന്തവ്യനല്ല
മറയവർക്കെല്ലാ ലോകവും ജയിക്കാമവർ വലുതല്ലോ.'

ആർക്കാനും കൊടുക്കേണമെങ്കിലന്തണർക്കത്രേ'

ഇത്യാദി എത്രയോ വചനാന്തരങ്ങളും ദ്വിജകുലമഹിമ വിളംബരം ചെയ്യുന്നുണ്ട്.

'വിപ്രന്മാരെയും പശുക്കളെയും പാലിക്കണം
മൽപ്രിയമതിൽപരം മറ്റൊന്നില്ല'



എന്ന് കൃഷ്ണൻ ധർമപുത്രരെ ഉപദേശിക്കുന്നു.

'മറയവരിലൊരുവനടിമലർ കഴുകിയൂട്ടിയാൽ
മാനിച്ചൊരു പണം ദക്ഷിണയ്ക്കില്ലപോൽ.'

ഒരു ബ്രാഹ്മണനെയെങ്കിലും കാലുകഴുകിയൂട്ടി ദക്ഷിണ കൊടുക്കൻ പണമില്ലാത്തതിനാൽ ഭാരതകഥാനായകനായ ധർമപുത്രൻ അവസാനഘട്ടത്തിൽ ഇപ്രകാരം വിലപിക്കുന്നു. ഇങ്ങനെ നോക്കിയാൽ മഹാഭാരതത്തിലെ കഥ മുഴുവനും ശാഖോപശാഖം ബ്രാഹ്മണപ്രാമാണ്യമാകുന്ന ഒരേ ചരടിൽ കോർത്തിണക്കിയിരിക്കയാണെന്നു കാണാം. കഥാകഥനംവഴി വാച്യമായും വ്യംഗ്യമായും ബ്രാഹ്മണന്റെ വിഷയലമ്പടത്വം പോലും സാധൂകരിക്കപ്പെടുന്നു. മനുഷ്യത്വത്തെ അവഹേളിക്കുന്ന ഇത്തരം കഥകളടങ്ങിയ കൃതികൾ നിത്യപാരായണയോഗ്യങ്ങളായ മത ഗ്രന്ഥങ്ങളായി മാനിക്കപ്പെടുന്ന കാലത്തോളം നികൃഷ്ടമായ ബ്രാഹ്മണദാസ്യത്തിൽനിന്നും തജ്ജന്യമായ ജാതിചിന്തയിൽനിന്നും ഇന്ത്യയ്ക്കു മോചനം ലഭിക്കുകയില്ല.

യുക്തിവിഹാരം 1968

# 49

# മഹാഭാരതത്തിലെ ചാർവാകവധം

ചാർവാകസിദ്ധാന്തം, ബാർഹസ്പത്യം, ലോകായതം എന്നീ പേരുകളിലാണ് പ്രാചീനഭാരതത്തിലെ നാസ്തികഭൗതികവാദം അറിയപ്പെട്ടിരുന്നത്., ദേവീപ്രസാദ്ശതോപാദ്ധ്യായ എഴുതിയ 'ലോകായതം' എന്ന നവീനഗ്രന്ഥത്തിൽ ഈ സിദ്ധാന്തം വൈദികകാലത്തിനു മുമ്പുതന്നെ ഇൻഡ്യയിൽ പ്രചരിച്ചിരുന്നുവെന്ന് തെളിവുസഹിതം സമർത്ഥിച്ചിരിക്കുന്നു. ലോകേഷു - ജനങ്ങളിൽ, ആയതം - വ്യാപ്തം എന്ന് ലോകായതത്തിനർത്ഥം പറയാം. ഈ പേരിൽനിന്നുതന്നെ ഭൗതികവാദത്തിന് അക്കാലത്ത് പ്രചുരപ്രചാരമുണ്ടായിരുന്നുവെന്ന് ഊഹിക്കാമല്ലോ. അനന്തരകാലത്ത് ആര്യബ്രാഹ്മണരുടെ വേദോപനിഷത്തുക്കൾക്ക് പ്രാമാണ്യം സിദ്ധിച്ചതോടെ പ്രസ്തുത സിദ്ധാന്തത്തിന് പ്രചാരം കുറഞ്ഞു. മാത്രമല്ല,, സനാതനമതക്കാരുടെ ദൃഷ്ടിയിൽ ചാർവാകർ നിഷിദ്ധരും അവഹേളനാർഹരുമായി. തങ്ങളുടെ മതം വിശ്വസിക്കാത്തവരെയൊക്കെ അസുരന്മാരും രാക്ഷസന്മാരുമാക്കി ചിത്രീകരിക്കുന്ന പതിവ് ആര്യബ്രാഹ്മണരുടെയിടയിൽ പണ്ടേ ഉണ്ടായിരുന്നു. ചാർവാകരേയും ഇക്കൂട്ടത്തിൽപ്പെടുത്താൻ അവർ മടിച്ചിരുന്നില്ല. എങ്കിലും അന്നത്തെ ഭൗതികവാദം, ബുദ്ധിമാന്മാരും സ്വതന്ത്രചിന്തകരുമായ പല ബ്രാഹ്മണരെയും ആകർഷിച്ചിരുന്നുവെന്നതിന് രാമായണത്തിലും ഭാരതത്തിലും തെളിവുകൾ കാണാം. രണ്ടിലേയും കഥാഗതിയിൽ ചില ചാർവാകബ്രാഹ്മണർ തലപൊക്കുന്നുണ്ട്. അവരെ തോല്പിച്ചോടിക്കാനും നശിപ്പിക്കാനും വൈദികബ്രാഹ്മണർ പല കുതന്ത്രങ്ങളും പ്രയോഗിച്ചിരുന്നു.



ഭാരതം ശാന്തിപർവത്തിലെ ചാർവാകവധം, ചാർവാകവരദാനാദികഥനം എന്നീ രണ്ടുപാഖ്യാനങ്ങൾ മേൽപ്പറഞ്ഞതിനുദാഹരണമാണ്. സ്വതേ ശാന്തശീലനും ധർമിഷ്ഠനുമായ യുധിഷ്ഠിരൻ, കുരുക്ഷേത്രയുദ്ധം കഴിഞ്ഞപ്പോൾ താൻമൂലം സംഭവിച്ച പിതാമഹഗുരുഭ്രാതൃവധാദിദ്രോഹകൃത്യങ്ങളോർത്ത് അത്യന്തം സന്തപ്തനും വിരക്തനുമായിത്തീരുന്നു. ഓർക്കുന്തോറും തെളിഞ്ഞു വന്ന അപരാധബോധത്താലും നീറിനീറിപ്പിടിച്ച പശ്ചാത്താപത്താലും അദ്ദേഹം ദയനീയമാംവിധം അസ്വസ്ഥചിത്തനായി. മുറപ്രകാരം രാജസ്ഥാനമേറ്റെടുക്കാൻപോലും ആ നീതിനിഷ്ഠൻ മടികാണിച്ചു. ഇത്തരം ദുർഘടഘട്ടങ്ങളിൽ പെട്ടെന്നു പ്രത്യക്ഷപ്പെട്ട് ഒരു പോംവഴി കാണിച്ചുകൊടുക്കുന്ന മഹാമുനി വേദവ്യാസൻ ശ്രീകൃഷ്ണപ്രഭൃതികളുമൊരുമിച്ചുചെന്നു ധർമപുത്രരെ സമാശ്വസിപ്പിക്കുകയും സമയോചിതമായ ഉപദേശങ്ങൾ കൊടുക്കുകയും ചെയ്യുന്നു. വൈവശ്യവും വൈരാഗ്യവും തീർത്തു പാണ്ഡവജ്യേഷ്ഠനെ കർത്തവ്യോന്മുഖനാക്കുക എന്നതായിരുന്നു ഉപദേഷ്ടാക്കളുടെ മുഖ്യോദ്ദേശ്യം. അതു നിഷ്പ്രയാസം സഫലമായി, മനഃക്ലൈബ്യമെല്ലാം തീർന്നു ധർമപുത്രർ ഭരണാധികാരമേൽക്കാൻ രാജധാനിയിലേക്കു പുറപ്പെട്ടു. വമ്പിച്ചൊരു ഘോഷയാത്രയോടുകൂടിയായിരുന്നു അദ്ദേഹത്തിന്റെ ഹസ്തിനപുരപ്രവേശനം. അസംഖ്യ വിപ്രന്മാരെയും ദേവകളെയും പൂജിച്ചനുഗ്രഹം വാങ്ങുക എന്ന കർമം ആദ്യം നടന്നു. ബന്ധുമിത്രാദികളാൽ അനുഗതനായി രാജകീയാഡംബരങ്ങളോടെ ധർമപുത്രർ തേരിൽ കേറി.

'പിന്നെ വെള്ളപ്പുതുത്തേരു
കമ്പിളിത്തോലണിഞ്ഞതായ്
പതിനാറു ശുഭംചേരും
വെള്ളക്കാള വഹിപ്പതായ്
പുണ്യമന്ത്രാർച്ചിതമതിൽ-
ക്കേറി വന്ദികൾ വാഴ്ത്തുവോൻ'

എന്നാണ് കവിയുടെ വർണനം. തേർ തെളിക്കാൻ ഭീമൻ, വെൺകൊറ്റക്കുട പിടിക്കാൻ അർജ്ജുനൻ, വെഞ്ചാമരം വീശാൻ നകുലസഹദേവന്മാരും. ആഹ്ലാദഭരിതമായ ജനക്കൂട്ടത്തിന്റെ ജയജയഘോഷം നാലുപാടും മാറ്റൊലികൊണ്ടു. ഇങ്ങനെ പുരപ്രവേശം തിരുതകൃതിയാക്കി ധർമപുത്രർ രാജഗൃഹദ്വാരത്തിൽ എത്തി.

'പിന്നെ വിണ്ണും തിങ്ങുമാറായ്
പുണ്യാഹധ്വനി ഭാരത!
സുഹൃൽ പ്രീതിദമുണ്ടായീ
പുണ്യം ശ്രുതിസുഖാവഹം'

എന്ന് കവിവർണനം തുടരുന്നു. പൂർണകുംഭവുമേന്തി വേദോച്ചാരണത്തോടെ ബ്രാഹ്മണർ ചുറ്റും കൂടി രാജാവിനെ ആശീർവദിച്ചു. ഈ കോലാഹലമൊക്കെ കഴിഞ്ഞ് അല്പനേരത്തെക്കൊരു നിശ്ശബ്ദത വ്യാപിച്ചപ്പോൾ പെട്ടെന്നു വിപ്രസമൂഹത്തിൽ നിന്ന് ഒരു ചാർവാകബ്രാഹ്മണൻ മുന്നോട്ടു വന്ന് ഉറക്കെ വിളിച്ചു പറയുകയാണ്:

'ഈ വിപ്രരൊക്കെച്ചൊൽവൂ ആ
വാക്കിതെന്റെ മുഖാന്തരം
ജ്ഞാതിഘ്നൻ നീ നൃപതി! നീ
നിന്ദ്യനായ്ത്തീരുമെന്നുതാൻ
കൗന്തേയ! ജ്ഞാതിനിധന-
മിതു ചെയ്തവനെന്തിനോ?
ഗുരുക്കളെക്കൊല്ലിച്ചു., ചാക
നല്ലൂ ജീവിക്കയല്ലിഹ.'

എന്തൊരു നാടകീയമായ രംഗം? എത്ര ധീരമായ അഭിപ്രായപ്രകടനം? ജ്ഞാതികളെയും ഗുരുക്കളെയും കൊല്ലിച്ച കൊലയാളിയാണ് ധർമപുത്രരെന്നും അയാൾക്കിനി ജീവിതത്തേക്കാൾ നല്ലതു മരണമാണെന്നും ചാർവാകൻ മുഖത്തു നോക്കി തുറന്നടിക്കുന്നു. പാവം ധർമപുത്രർക്കു മറുപടിയില്ല. സത്യമല്ലേ പറഞ്ഞത്? പണ്ടേ തന്റെ അബോധമനസ്സിലാണ്ടുകിടന്നിരുന്ന അപരാധബോധം ആളിക്കത്തുന്നതായി അനുഭവപ്പെട്ട് രാജാവു വീണ്ടും വിവശനായി. ആശീർവാദം മുഴക്കിയിരുന്ന ബ്രാഹ്മണരോ? കൂട്ടത്തിലൊരുവൻ ആ മംഗളമുഹൂർത്തത്തിൽ ഇങ്ങനെ അപ്രതീക്ഷിതമായി തങ്ങളുടെ മുഖത്തു കരിതേക്കുമെന്ന് അവർ വിചാരിച്ചില്ല. പ്രതിഷേധം അയാളുടേതു മാത്രമായിരുന്നെങ്കിൽ സഹിക്കാമായിരുന്നു. എന്നാൽ, ബ്രാഹ്മണസമൂഹത്തിന്റെ പ്രതിനിധിയായിട്ടാണ് ആ ശഠബുദ്ധി സംസാരിച്ചത്. ഇനി എന്തു ചെയ്യും? എങ്ങനെ ഈ നാണക്കേടിനെ നേരിടും? രാജ്യം ഭരിക്കാൻ പോകുന്ന ധർമപുത്രരെ ഇങ്ങനെ തങ്ങളുടെ കൂട്ടത്തിൽ നിന്നുകൊണ്ടു പരസ്യമായി അവഹേളിച്ചതിന് എന്തു പ്രതിവിധി? രാജാവും ബ്രാഹ്മണരുമെല്ലാം 'നാണിച്ചു ദ്വേഗമാണ്ടൊന്നും മിണ്ടാതായ് നിന്നു' എന്നു കവി പറയുന്നു. പക്ഷേ, വീർപ്പുമുട്ടിച്ച ഈ മൗനം അധികനേരം നീണ്ടുനിന്നില്ല, പ്രത്യുൽപന്നമതികളായ ഭൂദേവന്മാർ നല്ലൊരു സമാധാനം കണ്ടുപിടിച്ചു. ഈ 'തോന്ന്യാസം' കാണിച്ചവൻ ബ്രാഹ്മണനല്ല. ബ്രാഹ്മണവേഷത്തിൽ വന്നിരിക്കുന്ന ഒരു ചാർവാകരാക്ഷസനാണ്. മാത്രമല്ല, ഇവൻ ദുര്യോധനപ്രിയനും അയാൾക്ക് ഹിതം ചെയ്യാൻ വന്നവനുമാണ്. ഇങ്ങനെയൊരു കഥ അവർ കെട്ടിച്ചമച്ചു പറഞ്ഞു കേൾപ്പിച്ചപ്പോൾ ധർമ്മപുത്രർക്ക് ഒട്ടൊരാശ്വാസമായി. ബ്രഹ്മജ്ഞരുടെ വാക്കു വിശ്വസിക്കാതിരിക്കാനൊക്കുമോ? ഇത്രമാത്രംകൊണ്ടും കാര്യം കലാശിച്ചില്ല. ക്രുദ്ധരും ക്ഷുബ്ധരുമായ ബ്രാഹ്മണരെല്ലാം ചേർന്നു ചാർവാകന്റെ കഥകഴിച്ചു. രാക്ഷസൻ വധ്യനാണല്ലോ.

'വെന്തുവീണിതവൻ ബ്രഹ്മ-
വാദിതേജസ്സിനാലുടൻ'

എന്നാണ് കവി പറയുന്നതെങ്കിലും ബ്രാഹ്മണതേജസ്സിലല്ല, സാധാരണ വഹ്നിയിലാണ്, ആ നിസ്സഹായനെ അവർ ചുട്ടെരിച്ചതെന്ന് അന്ധവിശ്വാസികളല്ലാത്തവരൊക്കെ മനസ്സിലാക്കും. ബ്രൂണോവിനെ ചുട്ടുകരിച്ച 'ഇൻക്വിസിഷൻ' സമ്പ്രദായത്തിന്റെ പൗരസ്ത്യപ്പതിപ്പാണിത്. സതിയെന്ന ക്രൂരാ



ചാരത്തെപ്പോലും സനാതനധർമത്തിലുൾപ്പെടുത്തി അനേകായിരം വിധവകളെ വിറകുകൊള്ളികളാക്കി ജീവനോടെ ദഹിപ്പിച്ച ആർഷഭാരതത്തിൽ ഇത്തരം സംഭവങ്ങൾ നടന്നുവെന്നത് ഒട്ടും ആശ്ചര്യകരമല്ല. പഴയകാലത്ത് ഇൻഡ്യയിൽ ചാർവാകവിദ്വേഷം അത്രമാത്രം കത്തിക്കാളിയിരുന്നു. ചാർവാകസിദ്ധാന്തത്തെ മനഃപൂർവം വളച്ചൊടിച്ചും അന്യഥാ വ്യാഖ്യാനിച്ചും അതിനെപ്പറ്റി ജനങ്ങളുടെയിടയിൽ വെറുപ്പുളവാക്കാൻ പണ്ടത്തെ മതപണ്ഡിതന്മാർ എത്രയോ ശ്രമം നടത്തിയിട്ടുണ്ട്.

മേൽപ്പറഞ്ഞ കെട്ടുകഥ കേട്ടിട്ടും ധർമപുത്രർക്കു വേണ്ടത്ര വിശ്വാസം വന്നില്ലെങ്കിലോ എന്നു കരുതി ശ്രീകൃഷ്ണൻ തന്നെ മുന്നോട്ടു വന്ന് ഈ 'ചാർവാകരാക്ഷസ'നെപ്പറ്റി ഒരു പുരാണകഥകൂടി പറയുന്നു. അതാണ് ചാർവാകവരദാനാദികഥനം. അയാൾ പണ്ടു ബദരിയിൽചെന്ന് ബ്രഹ്മാവിനെ തപസ്സുചെയ്തു പ്രത്യക്ഷപ്പെടുത്തി വരം വാങ്ങിയെന്നും അനന്തരം വാനോരെ ദ്രോഹിക്കാൻ പുറപ്പെട്ടുവെന്നും മറ്റും. ഇത്തരം മുത്തശ്ശിക്കഥകൾ വിസ്തരിച്ച് ഇവിടെ സ്ഥലം മെനക്കെടുത്തേണ്ടതില്ലല്ലോ.

യുക്തിവിഹാരം 1968

# 50

# മാർക്സിന്റെ ദ്വന്ദ്വവൈരുദ്ധ്യവാദം (Dialectics)

മനുഷ്യജീവിതത്തെ ഭരിക്കുന്ന ഘടകങ്ങൾ പലതുണ്ടെങ്കിലും അവയിൽ മർമ്മപ്രധാനമായത് സാമ്പത്തികഘടകമാണെന്നുള്ള സത്യം ആദ്യമായി ദർശിക്കുകയും അതിന്മേൽ പ്രായോഗികമായ ഒരു തത്ത്വസംഹിത കെട്ടിപ്പടുത്തു മനുഷ്യരാശിയുടെ സർവതോമുഖമായ അഭിവൃദ്ധിക്കു വഴിതുറക്കുകയും ചെയ്ത മഹാത്മാവാണു കാറൽ മാർക്സ്.

തത്ത്വശാസ്ത്രം അദ്ദേഹത്തിന്റെ കാലംവരെ ഒരെത്തും പിടിയുമില്ലാതെ എങ്ങോട്ടും പോകാമെന്ന മട്ടിൽ ഇരുട്ടിൽ തപ്പിത്തടഞ്ഞു നടക്കുകയായിരുന്നു. മനുഷ്യർക്കു പ്രയോജനപ്പെടുത്താവുന്ന സുവ്യക്തമായ ഒരു ലക്ഷ്യബോധം അതിനുണ്ടായിരുന്നില്ല. ക്രിസ്തുവർഷാരംഭത്തിനു മുമ്പുതന്നെ തത്ത്വചിന്ത രണ്ടു കൈവഴിയായി പിരിഞ്ഞിരുന്നു. ഒന്ന്, ആശയവാദം (Idealism) രണ്ട്, ഭൗതികവാദം (Materialism). ആദ്യത്തേത് പ്രപഞ്ചത്തിന്റെ വസ്തുനിഷ്ഠമായ യാഥാർത്ഥ്യത്തെ (Objective reality) നിഷേധിക്കയും രണ്ടാമത്തേത് അതിനെ സ്ഥാപിക്കയും ചെയ്യുന്നു. രണ്ടിനും തമ്മിലുള്ള മൗലികമായ വ്യത്യാസം മാത്രമാണ് ഇവിടെ ചൂണ്ടിക്കാണിച്ചത്. പ്ലാറ്റോവിന്റെ കാലം മുതൽ പതിനെട്ടാം നൂറ്റാണ്ടുവരെ ചിന്താലോകത്തിൽ ആധിപത്യം ചെലുത്തിപ്പോന്നത് അപ്രായോഗികമായ ആശയവാദത്തിന്റെ ബഹുവിധ വിചാരധാരകളായിരുന്നു. പ്ലാറ്റോവിനുമുമ്പുതന്നെ യവനദേശത്തു ഡെമോക്രിറ്റസ് എന്നൊരു വിശ്രുതതത്ത്വജ്ഞാനി ഭൗകിതവാദത്തിന്റെ യൗക്തികതയും പ്രാധാന്യവും തെളിയിച്ചിരുന്നുവെങ്കിലും അതിനു സാർവത്രികമായ സ്വാഗതം ലഭിച്ചില്ല. ലോകത്തിൽ ആദ്യമായി അണുസിദ്ധാന്തം



അവതരിപ്പിച്ച ശാസ്ത്രജ്ഞൻ എന്ന നിലയ്ക്കും ഡെമോക്രിറ്റസ് സ്മർത്തവ്യനാണ്. ഇക്കാലത്തോടടുത്ത് ഇൻഡ്യയിലും വൈശേഷികദാർശനികനായ കണാദൻ ഒരുതരം അണുസിദ്ധാന്തം അവതരിപ്പിച്ച ശാസ്ത്തജ്ഞൻ എന്ന നിലയ്ക്കും ഡെമോക്രിറ്റസ് സ്മർത്തവ്യനാണ്. ഇക്കാലത്തോടടുത്ത് ഇൻഡ്യയിലും വൈശേഷികദാർശനികനായ കണാദൻ ഒരുതരം അണുസിദ്ധാന്തം അവതരിപ്പിച്ചുവെങ്കിലും അത് ഇത്രത്തോളം ശാസ്ത്രീയമായിരുന്നില്ല. പ്രപഞ്ചം സ്ഥൂലദൃഷ്ടിക്ക് അദൃശ്യങ്ങളായ അണുക്കളെക്കൊണ്ടു സംഘടിതമാണെന്നും അവയെല്ലാം സദാപി ദ്രുതചലനത്തിലേർപ്പെട്ടിരിക്കയാണെന്നും ഡെമോക്രിറ്റസ് വെളിപ്പെടുത്തി. എന്നാൽ ആതൻസ് നഗരത്തിലെ പണ്ഡിതന്മാരിൽ അധികം പേർക്കും ഇതു സ്വീകാര്യമായി തോന്നിയില്ല. സോക്രട്ടീസും പ്ലാറ്റോവും ഇതിനെ എതിർക്കുകയാണു ചെയ്തത്. ഡെമോക്രിറ്റസിന്റെ ഗ്രന്ഥങ്ങൾ ചുട്ടെരിക്കണമെന്നുകൂടി പ്ലാറ്റോ പറയുകയുണ്ടായി. അരിസ്റ്റോട്ടൽ ഡെമോക്രിറ്റസിനെ ബഹുമാനിച്ചിരുന്നുവെങ്കിലും അണുകവാദം അബദ്ധമാണെന്നുതന്നെ അദ്ദേഹവും തീരുമാനിച്ചു. പിന്നീട് എപ്പിക്യൂറസ് തുടങ്ങിയ ഭൗതികവാദികൾ അണുസിദ്ധാന്തം ഉദ്ധരിക്കാൻ ശ്രമിച്ചെങ്കിലും അത് അത്ര ഫലിച്ചില്ല. ഇങ്ങനെ അനർഘമായ ഈ വിജ്ഞാനപേടകം ആയിരത്തഞ്ഞൂറുവർഷത്തോളം, ആശയവാദത്തിന്റെ ആധിപത്യം മൂലം, ആർക്കും വേണ്ടാതെ വിസ്മൃതകോടിയിൽ കിടന്നു. പതിനാറാം ശതാബ്ദത്തിൽ മാത്രമേ വീണ്ടും അതു തുറന്നുനോക്കാൻ ശാസ്ത്രജ്ഞന്മാർ മുതിർന്നുള്ളു. ചുരുക്കത്തിൽ രണ്ടായിരത്തിൽപ്പരം വർഷങ്ങൾക്കുമുമ്പ് ഇന്നത്തെ അണുയുഗത്തിന്റെ നാന്ദികുറിച്ച ഭൗതികവാദിയാണു ഡെമോക്രിറ്റസ്. ദീർഘകാലം ആശയവാദികളുടെ അവഗണനയ്ക്കു പാത്രീഭൂതനായിത്തീർന്ന ദീർഘദർശിയായ ഈ തത്ത്വചിന്തകനെയും എപ്പിക്യൂറസിനെയുംപറ്റി ഒരു പ്രബന്ധമെഴുതി സമർപ്പിച്ചിട്ടാണു കാറൽ മാർക്സ് ഫിലോസഫിയിൽ ഡോക്ടറേറ്റ് ബിരുദം നേടിയതെന്ന വസ്തുത ഇവിടെ എടുത്തു പറയേണ്ടതുണ്ട്.

മേൽ സൂചിപ്പിച്ചതുപോലെ ആശയവാദത്തിന്റെ തിരത്തള്ളലിൽ ഏറെക്കാലം ലുപ്തപ്രചാരമായിക്കിടന്ന ഭൗതികവാദത്തിനു പതിനെട്ടാം നൂറ്റാണ്ടിൽ ഒരു പുനരുജ്ജീവനം ലഭിച്ചു. പക്ഷേ, ക്രമേണ അത് കേവലം യാന്ത്രികവും തന്മൂലം നിർജ്ജീവവും ആയ ഒരു ചട്ടക്കൂട്ടിൽ പെട്ടുപോയി എന്നു പറയേണ്ടിയിരിക്കുന്നു. സയൻസിന്റെ ത്വരിതപുരോഗതിക്കൊപ്പം നിൽക്കാനോ അതിനോട് ആശയപരമായി അനുരഞ്ജനപ്പെടാനോ അന്നത്തെ ഭൗതികവാദത്തിനു കഴിഞ്ഞില്ല. പത്തൊമ്പതാം നൂറ്റാണ്ടുവരെ തുടർന്നുപോന്ന ഈ നിർജീവാവസ്ഥ നിശ്ശേഷം പരിഹരിച്ച് ഭൗതികവാദത്തെ സയൻസിന്റെ നൂതനതത്ത്വങ്ങൾക്കു യോജിക്കത്തക്കവിധം സജീവവും ശാസ്ത്രീയവുമാക്കിയത് കാറൽ മാർക്സാകുന്നു. അദ്ദേഹത്തിന്റെ വിശ്വവിശ്രുതി നേടിയ വൈരുദ്ധ്യവാദാധിഷ്ഠിതമായ ഭൗതികവാദം തത്ത്വശാസ്ത്രത്തിലെ ഏറ്റവും വിലപിടിച്ച സമ്പത്തായിത്തന്നെ കണക്കാക്കാം. പഴയ ഭൗതികവാദത്തിൽ മാർക്സ് വരുത്തിയ ഈ പരിവർത്തനത്തിന് അധിഷ്ഠാനം അദ്ദേഹം പുതുതായി അവതരിപ്പിച്ച വൈരുദ്ധ്യവാദം (Dialectics) ആകയാൽ അതിനെപ്പറ്റി ഇവിടെ സവിസ്തരം ചിന്തിക്കേണ്ടിയിരിക്കുന്നു.

ഡയലെഗോ (Dialego) എന്ന യവനപദത്തിൽനിന്നാണ് ഡയലക്റ്റിക്സ് എന്ന വാക്കിന്റെ ആഗമം. വാദപ്രതിവാദമെന്നേ ഇതിന് ആദ്യകാലത്ത് അർത്ഥമുണ്ടായിരുന്നുള്ളു. പക്ഷപ്രതിപക്ഷങ്ങളിലുള്ള യുക്തിവൈരുദ്ധ്യം തെളിയിച്ച് അതിന് പരിഹാരമുണ്ടാക്കുംവിധം ഒരു തൃതീയപക്ഷം സ്ഥാപിക്കുക. ഇങ്ങനെയൊരു വിവാദസമ്പ്രദായം സോക്രട്ടീസിന്റെയും പ്ലാറ്റോവിന്റെയും കാലത്ത് ഗ്രീസിൽ നടപ്പുണ്ടായിരുന്നു. ഇതത്രെ ഡയലക്റ്റിക്സിന്റെ പ്രഥമരൂപം. പൂർവപക്ഷം കാണിച്ച് സമാധാനം പറഞ്ഞു സിദ്ധാന്തം സ്ഥാപിക്കുന്ന പ്രാചീനഭാരതീയരുടെ ഉപപാദനരീതിക്കും ഇതിനോടൊരു സാദൃശ്യമുണ്ട്. Thesis, Antithesis, synthesis എന്നു മൂന്നെണ്ണമാണല്ലോ ഡയലക്റ്റിക്സിന്റെ ഘടകങ്ങൾ, ഇവയ്ക്കു സമാനമായ മലയാളപദങ്ങൾ കണ്ടുപിടിക്കാൻ വിഷമമത്രെ. പക്ഷം, പ്രതിപക്ഷം, സംയോജനം എന്നോ മറ്റോ പറയാം. നമ്മുടെ ചിന്താലോകത്തിലുള്ള പരസ്പര വൈപരീത്യങ്ങളെയും അവയുടെ സംഘട്ടനങ്ങളെയും വെളിപ്പെടുത്തുകയാണ് സത്യം തെളിയിക്കാനുള്ള മുഖ്യമാർഗമെന്നു പല പ്രാചീനതത്ത്വജ്ഞാനികളും വിശ്വസിച്ചിരുന്നു. എന്നാൽ, കേവലം ഒരു വിവാദസമ്പ്രദായമായി സ്വീകരിച്ചുപോന്ന ഈ നിരൂപണപദ്ധതിയെ പ്രപഞ്ചതത്ത്വാന്വേഷണത്തിനാധാരമാക്കിക്കൊണ്ടുവന്ന് അതിന്റെ വിപ്ലവസ്വഭാവം ആദ്യമായി വെളിപ്പെടുത്തിയത്, ഹെഗൽ എന്ന ജർമൻ തത്ത്വചിന്തകനാണ്.

പത്തൊൻപതാം നൂറ്റാണ്ടിന്റെ പൂർവാർദ്ധത്തിൽ ജീവിച്ചിരുന്ന ഹെഗൽ (Hegel) ഈ വിചാരസരണിയിൽക്കൂടി അന്നത്തെ തത്ത്വജ്ഞാനമേഖലയിൽ ഒരു വലിയ മാറ്റം വരുത്തി. പരമവും സനാതനവുമായ സത്യത്തെ ലക്ഷ്യമാക്കിയുള്ള യുക്തിവിചാരമാണല്ലോ സാമാന്യമായി തത്ത്വശാസ്ത്രശാഖകളിൽ കാണപ്പെടുന്നത്. എന്നാൽ, ഹെഗലിന്റെ വൈരുദ്ധ്യവാദം അങ്ങനെയൊരു നിത്യസത്യമില്ലെന്നു തെളിയിച്ചു. പ്രകൃതി, ജീവിതം, ചിന്താശക്തി എന്നിവ സമസ്തവും അനവരതചലനവും പരിണാമവും ഉൾക്കൊള്ളുന്ന അനാദ്യന്തമായൊരു മഹാപ്രവാഹമാണ്. മനുഷ്യന്റെ ചിന്തയ്ക്കും കർമശക്തിക്കും ആത്യന്തികത്വം (Finality) നൽകി, നിരന്തരമായ ജീവിതവികാസത്തിനും വിജ്ഞാനധാരയ്ക്കും പൂർണവിരാമം ഇടുന്നത് യുക്തിവിരുദ്ധവും പ്രകൃതിവിരുദ്ധവും ആകുന്നു. മനുഷ്യർ കണ്ടെത്തുന്ന സത്യം സദാപി സാപേക്ഷമായിരിക്കും. സർവനിരപേക്ഷമായ ബോധം ഒന്നിനെപ്പറ്റിയും ഉണ്ടാവുന്നതല്ല. ഭൗതികമായ സകലത്തിൽനിന്നും വിട്ട്, ഒന്നിനോടും ബന്ധപ്പെടാത്ത ഒരു കേവലസത്തയോ കേവലസത്യമോ (Absolute truth) ഉണ്ടാകാൻ വഴിയില്ലെന്ന് ശാസ്ത്രം അസന്ദിഗ്ദ്ധമായി തെളിയിച്ചുകഴിഞ്ഞിരിക്കുന്നു. ഈ ആകാശകുസുമം അന്വേഷിച്ചു പോയ തത്ത്വജ്ഞാനികൾ കെട്ടിപ്പടുത്ത ആശയവാദം മനുഷ്യജീവിതവുമായി ബന്ധപ്പെടാത്ത ഒരു ഭാവനാലോകം മാത്രമായിത്തീർന്നു. ഹെഗലിന്റെ വൈരുധ്യവാദം ഇത്തരം തത്ത്വഭാവനയുടെ അന്തശൂന്യത വെളിപ്പെടുത്തി. ഇതനുസരിച്ച് അദ്ദേഹം ഒരു ഭൗതികവാദിയാകേണ്ടതായിരുന്നു. മാർക്സ് പോലും ഹെഗലിനെ കുറെക്കാലം ഒരാചാര്യനായി ആദരിച്ചിരുന്നു. എന്നാലെന്തൊരു വൈപരീത്യമാണെന്നു നോക്കുക! തന്റെ സിദ്ധാന്തകൂടം രൂപപ്പെടുത്തിയപ്പോൾ ഹെഗലും



ഒരാശയവാദിയായിത്തീർന്നു. പ്രപഞ്ചത്തിന്റെ ആദികാരണമായിട്ടൊരു തത്ത്വത്തെ – ആശയത്തെ – വേദാന്തഭാഷയിൽ പറഞ്ഞാൽ ചിത്തിനെ – അദ്ദേഹം സങ്കല്പിച്ചു., അതിനാണ് സത്തയുള്ളതെന്നും പ്രപഞ്ചം അതിന്റെ പരിണാമഭേദം മാത്രമാണെന്നും അദ്ദേഹം വിശ്വസിച്ചു. ചുരുക്കത്തിൽ ആത്മനിഷ്ഠമായ സത്യത്തിന് (Subjective truth) ഹെഗൽ പ്രാധാന്യംകൊടുത്തു; വസ്തുനിഷ്ഠമായ സത്യത്തെ (Objective truth) വിഗണിക്കയും ചെയ്തു. ഇങ്ങനെ തന്റെ വൈരുദ്ധ്യവാദവുമായി പൊരുത്തപ്പെടാത്ത ഒരു സിദ്ധാന്തത്തിലാണ് ഹെഗൽ അവസാനമായി എത്തിച്ചേർന്നത്. അതുകൊണ്ട് മാർക്സിന് ഈ പൂർവാചാര്യനുമായി തെറ്റിപ്പിരിയേണ്ടിവന്നു.

വൈരുദ്ധ്യവാദത്തിന് അഖിലലോകവ്യാപ്തിയുണ്ടായത് മാർക്സിന്റെ നാമധേയത്തിലാണല്ലോ. അദ്ദേഹവും സഹചാരിയായിരുന്ന ഏംഗൽസും കൂടി ഈ വാദമൊന്നു പുതുക്കിപ്പണിതു. ഇന്നത്തെ സയൻസിന്റെ മുമ്പിലും പ്രശോഭിക്കത്തക്കവിധം അവർ അത് ശാസ്ത്രീയമാക്കി. ഹെഗലിന്റേതിൽനിന്നു മൗലികമായി വ്യത്യാസപ്പെട്ടതെന്നു മാത്രമല്ല, നേരെ വിപരീതംകൂടിയാണ് തന്റെ വൈരുദ്ധ്യവാദമെന്ന് മാർക്സ് പറഞ്ഞിട്ടുണ്ട്. (My dialectical method is fundamentally not only different from the Hegelian, but is its direct opposite) ഹെഗൽ പറയുന്നതുപോലെ മനസ്സിന്റെ പ്രതിഫലനമല്ല പദാർത്ഥം, (Matter) നേരെമറിച്ച് പദാർത്ഥത്തിന്റെ ഏറ്റവും മഹത്തായൊരു വികസനഫലം മാത്രമാണ് മനസ്സ് (Matter is not a product of the mind but mind itself is merely the highest product of the matter) എന്ന് മാർക്സ് സ്ഥാപിച്ചു. ഹെഗലിന്റെ വൈരുദ്ധ്യവാദം ആശയത്തിന്റെ സ്വയം വികസനത്തിൽ (Self development) സ്ഥിതിചെയ്യുന്നു. മാർക്സിന്റേതു പദാർത്ഥത്തിന്റെ സ്വയം വികസനത്തിലും – വസ്തുനിഷ്ഠമായ സത്യമാണ് മാർക്സിന്റെ പ്രമാണം. പദാർത്ഥം അഥവാ പ്രകൃതി മിഥ്യയല്ല സത്യമാണെന്നും അദ്ദേഹം വാദിച്ചു. ഹെഗലിനെ മാർക്സിന്റെ ആചാര്യനായി ചില പണ്ഡിതന്മാർ പരിഗണിക്കുന്നുണ്ട്. രണ്ടുപേർക്കും തമ്മിലുള്ള മൗലികമായ ഈ വ്യത്യാസം ഇക്കൂട്ടർ സാധാരണ ഗൗനിക്കാറില്ല.

മാർക്സിന്റെ സാമ്പത്തികശാസ്ത്രത്തിനും അധിഷ്ഠാനം ഈ വൈരുദ്ധ്യവാദമാകയാൽ ഇതു കുറെക്കൂടി വിശദീകരണം അർഹിക്കുന്നുണ്ട്. ചരാചരാത്മകമായ സമസ്തപ്രപഞ്ചവും – മനുഷ്യന്റെ ജീവിതം, അവന്റെ സാമൂഹ്യഘടന, ചന്താശക്തി, ആശയസഞ്ചയം എന്നിവയെല്ലാം എല്ലായ്പ്പോഴും ചലിച്ചും മാറിക്കൊണ്ടുമിരിക്കുന്നു. വിശ്വമെന്നു പറയുന്നത് ഒരു പ്രക്രിയ അതായത് പദാർത്ഥം, ചരിത്രപ്രക്രിയാനുസാരം വികസിച്ചു കൊണ്ടിരിക്കുകയെന്നതാകുന്നു. (Universe is a process - matter developing in an historical process) എന്ന ഏംഗത്സിന്റെ വാക്യം ഇവിടെ ശ്രദ്ധേയമത്രെ. സകലതും സാർവത്രികമായ ചലനനിയമങ്ങൾക്കധീനം. എല്ലാം ആഗമാപായികൾ – വന്നും പോയുമിരിക്കുന്നവ – സ്ഥിരമായ സ്ഥിതി ഒന്നിനുമില്ല. സ്ഥിതിയും ഗതിയും ഏകത്ര പ്രത്യക്ഷപ്പെടുന്നു. അതിവേഗത്തിലുള്ള ഒരു നദീപ്രവാഹം നോക്കൂ. ഒരു ജലകണം ഒരു സ്ഥാനത്ത് ഒരു നിമിഷംപോലും നിൽക്കുന്നുണ്ടോ? വന്നുചേരുന്ന ക്ഷണംതന്നെ അതവിടെനിന്നു പോകുന്നു. സ്ഥാന

ഭ്രംശം മാത്രമല്ല ആ ജലകണത്തിന്റെ രൂപഘടനയിലും മാറ്റം വരുന്നു. ഇങ്ങനെ നോക്കുമ്പോൾ ഒരു വസ്തു ഒരേസമയത്ത് തൽപ്രകാരകമെന്നും അല്ലെന്നും പറയേണ്ടിവരും. വൈരുദ്ധ്യവാദത്തിലെ പ്രാഥമികതത്ത്വമാണിത്. ഡാർവിന്റെ പരിണാമവാദം, ജീവശ്ശാസ്ത്രത്തിലെ അണുപുടവികാസം (Development of cells) ഊർജതന്ത്രത്തിലെ ശക്തിയുടെ രൂപാന്തരപ്രാപ്തി (Transformation of Energy) സയൻസിന്റെ ഈ മൂന്നു കണ്ടുപിടുത്തവും വൈരുദ്ധ്യതത്ത്വാധിഷ്ഠിതമായ പ്രപഞ്ചസ്വഭാവത്തെ ഉദാഹരിക്കുന്നുണ്ട് വെളിച്ചം, ചൂട്. വിദ്യുച്ഛക്തി മുതലായവ വിശ്വഗർഭത്തിൽ വ്യാപരിക്കുന്ന ചലനപരിണാമാത്മകമായ ഒരേ ശക്തിയുടെ ഭിന്നങ്ങളായ അഭിവ്യക്തരൂപങ്ങളാകുന്നു. ചലന നിയമമനുസരിച്ച് ഒന്നു മറ്റൊന്നായി മാറിക്കൊണ്ടിരിക്കും.

പദാർത്ഥവികാസം (Development of matter) എങ്ങനെ, എന്തുകൊണ്ട് സംഭവിക്കുന്നുവെന്നാണ് ഇനി അറിയേണ്ടത്. വസ്തുക്കളിലും സംഭവങ്ങളിലും നമ്മുടെ ചിന്തയിൽപ്പോലും വൈപരീത്യങ്ങൾ (Contradictions) അന്തർഭവിച്ചിരിക്കുന്നു. സകല ചലനപരിണാമങ്ങൾക്കും പ്രേരണ നൽകുന്നത് ഈ വിപരീത ശക്തികളുടെ ഇതരേതരപ്രവർത്തനം (Interaction) ആകുന്നു. വിപരീതങ്ങളുടെ സംഘട്ടനമാണ് വികാസം (Development is the struggle of opposites) എന്ന് ലെനിൻ പറഞ്ഞിട്ടുള്ളതും ഈ തത്ത്വത്തെ ആസ്പദമാക്കിയാണ്. പദാർത്ഥവികസനത്തിൽ പ്രവർത്തിക്കുന്ന ചലനനിയമങ്ങളെ മൂന്നായിട്ടു തരം തിരിക്കാം.

ഒന്ന്: പരിമാണഭേദത്തിൽനിന്ന് ഗുണഭേദത്തിലേക്കുള്ള സംക്രമണം (The law of transition of quantity into quality) രണ്ട്: വിപരീതങ്ങളുടെ അന്യോന്യാന്തർവേശം (The law of interpenetration) മൂന്ന്: നിഷേധനിഷേധം (The law of negation of negation)

വൈരുദ്ധ്യവാദത്തിലെ മർമ്മസ്ഥാനീയങ്ങളായ നിയമങ്ങളാണിവ. പദാർത്ഥത്തിന്റെ പരിണാമത്തിൽ (അളവിന്) വരുന്ന മാറ്റം ഗുണത്തിലും മാറ്റമുണ്ടാക്കുന്നുവെന്നതിന് രസതന്ത്രശാലകളിൽ നടക്കുന്ന സാധാരണ പരീക്ഷണങ്ങൾതന്നെ തെളിവാണ്. ജലാദിദ്രവ്യങ്ങളുടെ ഘനദ്രവബാഷ്പാവസ്ഥകളിലുള്ള മാറ്റം നോക്കുക. സാമ്പത്തികലോകത്തും ഇതിനു ദൃഷ്ടാന്തങ്ങളുണ്ട്. അനേകം ചെറുമുതലാളിമാരിൽ വ്യാപിച്ചുകിടക്കുന്ന മുതലുടമ ഏതാനും പേരിൽ കേന്ദ്രീകരിക്കുമ്പോഴാണല്ലോ വമ്പിച്ച കുത്തകമുതലാളിത്തം രൂപംകൊള്ളുന്നത്. ഈ പരിണാമഭേദമനുസരിച്ച് മുതലാളിത്തത്തിന്റെ സ്വഭാവത്തിലും മാറ്റം വരുന്നുണ്ട്. അതായത് ചെറുമുതലാളിത്തത്തിനില്ലാതിരുന്ന ചില സ്വഭാവവിശേഷങ്ങൾ വൻകിട മുതലാളിത്തത്തിൽ വന്നുചേരുന്നു. മുതലുടമയുടെ ഈ കേന്ദ്രീകരണം അതിന്റെ പരകോടിയിലെത്തുമ്പോഴാണ് അതിൽത്തന്നെ മുളച്ചു പൊന്തുന്ന വിരുദ്ധതാല്പര്യസംഘട്ടനത്താൽ അതു പൊട്ടിത്തെറിച്ച് അടുത്തപടിയായ പൊതുവുടമയിലേക്ക് അഥവാ സോഷ്യലിസത്തിലേക്കു സംക്രമിക്കുന്നത്. വർദ്ധമാനദീനതയുടെ സിദ്ധാന്തം (Theory of increasing misery) എന്ന തലക്കെട്ടിൽ മാർക്സ് മേൽക്കാണിച്ച സാമ്പത്തികവൈരുദ്ധ്യം (Economic contradiction) വിശദീകരിക്കുന്നുണ്ട്.



ഒരു നദീപ്രവാഹത്തിലെ ചുഴിയും മലർച്ചയും നോക്കിയാൽ മതി രണ്ടാമത്തെ നിയമം മനസ്സിലാക്കാൻ. ഓരോ ചുഴിയിലും വിപരീതാന്തശ്ശക്തികളുടെ പരസ്പരോപമർദവും ഉൾവലിവും നടക്കുന്നു. അതൊരു സ്ഫോടനാവസ്ഥയിലെത്തുമ്പോൾ മലർച്ചയായിത്തീരുന്നു. വീണ്ടും എതിർവലിവുകളുണ്ടായിട്ട് അതിൽനിന്ന് ചുഴി രൂപപ്പെടുന്നു. രണ്ടാമത്തെ ചുഴി ആദ്യത്തേതുപോലെയിരിക്കുന്നുവെന്നു തോന്നാമെങ്കിലും വാസ്തവത്തിൽ അതു വ്യത്യസ്തമാണ്. ഇപ്രകാരം ചുഴിയും മലർച്ചയും ഇടകലർന്നു തുടർച്ചയോടും ഇടർച്ചയോടും കൂടി പ്രവാഹം പുരോഗമിക്കുന്നതുപോലെയാകുന്നു പ്രപഞ്ചഗതിയും. ഇരുഭാഗത്തും സംഭൃതമാകുന്ന ശക്തികളുടെ കർഷണവികർഷണങ്ങളോടുകൂടിയ വടംവലിയിലും ഈ നിയമം പ്രവർത്തിക്കുന്നതു കാണാം.

മൂന്നാമത്തേതായ നിഷേധനിഷേധനിയമം എളുപ്പം ഗ്രഹിക്കാവുന്ന ഒന്നത്രെ. സസ്യലോകം, ജന്തുലോകം, ഭൂഗർഭശാസ്ത്രം, ഗണിതം, ചരിത്രം ഇവയിൽ നിന്നെല്ലാം ഇതിനുദാഹരണങ്ങൾ മാർക്സിന്റെ വ്യാഖ്യാതാവായ ഏംഗൽസ് എടുത്തുകാണിച്ചിട്ടുണ്ട്. മണ്ണിൽ വീഴുന്ന ഒരു വിത്തിന്റെ പരിണാമം പരിശോധിക്കാം. തണുപ്പ്, ചൂട് മുതലായവയുടെ പ്രവർത്തനത്തിൽ വിത്തു മുളച്ചുവരുന്നു. അതോടെ ആ വിത്തിന്റെ തത്പ്രകാരകത്വം നശിക്കുന്നു. അതായതു വിത്തെന്ന നിലയിലുള്ള അതിന്റെ ജീവിതം അവസാനിക്കുന്നു വൈരുദ്ധ്യവാദത്തിലെ ഭാഷയിൽ പറഞ്ഞാൽ ബീജം നിഷേധിക്കപ്പെടുന്നു (The seed is negated) എന്നു സാരം. തൽസ്ഥാനത്തു ചെടിയോ ലതയോ മറ്റോ ആണല്ലോ പൊന്തിവരുന്നത്. ബീജത്തിന്റെ നിഷേധമാണു ചെടി. അതു വളർന്നു വീണ്ടും വിത്തുകൾ ഉല്പാദിപ്പിക്കുന്നതോടെ നശിച്ചുപോകുന്നു. അപ്പോൾ രണ്ടാമത്തെ വിത്ത് ചെടിയുടെ അതായതു നിഷേധത്തിന്റെ നിഷേധമായി. രണ്ടു വിത്തും ഒരിനമാണെങ്കിലും രണ്ടിനും തമ്മിൽ വ്യത്യാസമുണ്ട്. ഗുണത്തിൽ രണ്ടാമത്തേതു മുന്നിട്ടുനിന്നേക്കാം. ഗുണപരമായ ഈ വ്യത്യാസം അല്പായുസ്സായതിനാൽ നാം കാണുന്നില്ലെന്നേയുള്ളു. ബീജത്തിനുള്ളിൽ ചിലപ്പോൾ സംഭവിക്കുന്ന യാദൃച്ഛികപരിണാമം (Mutation) കൊണ്ട് വർഗവ്യത്യാസംതന്നെ പെട്ടെന്നു വന്നുചേരാമെന്നും ജീവശ്ശാസ്ത്രകാരന്മാർ പറയുന്നു. രണ്ടു നിഷേധങ്ങളുടെ ഫലമായി പരിണാമപുരോഗതിയിൽ ഒരു നവീനസൃഷ്ടി നടക്കുന്നു എന്നു സാമാന്യമായി പറയാം. ഗണിതശാസ്ത്രത്തിൽ -a എന്നത് ഏ-യുടെ നിഷേധമാണല്ലോ. അതിനെ അതേ നിഷേധംകൊണ്ടു ഗുണിക്കുമ്പോൾ കിട്ടുന്ന ഫലം ഘടകങ്ങളേക്കാൾ എത്രയോ ഉയർന്നിരിക്കുന്നതും ഒരുദാഹരണമായിട്ടെടുക്കാം. ഇതുപോലെ ഒരു ബീജത്തിനും പൂർവനിഷേധങ്ങളുടെ ഫലമായി ഗുണത്തിലുയർച്ചവരാം. ഇപ്രകാരം അധസ്തലങ്ങളിൽനിന്ന് ഉപരിതലങ്ങളിലേക്ക് - ലഘുരൂപങ്ങളിൽനിന്നു സങ്കീർണരൂപങ്ങളിലേക്ക് - വികസിക്കുക എന്നതാണ് പ്രകൃതിയുടെ സാമാന്യഭാവമെന്നിരുന്നാലും അതിനു വ്യത്യസ്തമായി ചിലപ്പോൾ താൽക്കാലികമായ അധഃപതനങ്ങളും പശ്ചാദ്ഗതിയും ഉണ്ടാകുമെന്നു വൈരുദ്ധ്യവാദികൾ സമ്മതിക്കുന്നുണ്ട്. അധഃപതനത്തിനു ഹേതുഭൂതങ്ങളായ പിന്തിരിപ്പൻ ശക്തികളെ എതിർക്കുകയും പുരോഗതിയെ

ത്വരിപ്പിക്കുകയും ചെയ്യുക എന്നത് ബോധവാനായ മനുഷ്യന്റെ ചുമതല യാകുന്നു.

ലോകപുരോഗതിക്ക് ഒന്നാമത്തെ സാക്ഷി ചരിത്രമാണല്ലോ. സാമൂഹി കവും സാമ്പത്തികവുമായ ഏതെല്ലാം വ്യവസ്ഥിതികളിൽക്കൂടി മനുഷ്യൻ കടന്നുപോന്നു! പ്രാകൃതകമ്യൂണിസം, ഫ്യൂഡലിസം, ക്യാപ്പിറ്റലിസം ഇങ്ങനെ ഓരോ സാമ്പത്തികദശയും അതിന്നടുത്തതിനാൽ തിരസ്കൃത മായി വരികയാണ് തത്ത്വശാസ്ത്രരംഗത്തിലും ഇതിനു സമാനമായ നിഷേധം കാണാം. ഒരുതരം പ്രാകൃതഭൗതികവാദം (primitive natural materialism) ആയിരുന്നു ആദിമദശയിൽ പ്രചരിച്ചിരുന്നത്. അനന്തരം ആത്മതത്ത്വവും ഏകദൈവവിശ്വാസവും ഉൾക്കൊണ്ട ആശയവാദത്തിൽ ആദ്യത്തേത് തിര സ്കൃതമായി. ആശയവാദത്തിന്റെ വളർച്ച ഏറെക്കാലം നീണ്ടുനിന്നു. ഇപ്പോൾ പുതിയ ഭൗതികവാദത്താൽ ആശയവാദം നിഷേധിക്കപ്പെട്ടു കൊണ്ടിരിക്കയാണ്. മാർക്സ് സംഭാവനചെയ്ത വൈരുദ്ധ്യവാദാധിഷ്ഠിത മായ ഈ നവീനഭൗതികതത്ത്വസംഹിത ആദ്യത്തേതിൽനിന്ന് എത്രയെത്ര വ്യത്യസ്തവും പരിഷ്കൃതവും വികസിതവുമാണെന്ന് ഇനി പ്രത്യേകിച്ചു പറയേണ്ടതില്ല.

നവീനഭൗതികവാദികൾ പ്രപഞ്ചത്തെ വെറും ഒരു യന്ത്രമായിട്ടല്ല ഗണി ക്കുന്നതെന്ന് മുമ്പു സൂചിപ്പിച്ചിട്ടുണ്ട്. വളർന്നു വരുന്ന ജീവത്തായ ഒരു രൂപ സംവിധാനം (A living organism) എന്ന നിലയാണ് അതിനുള്ളത്. എന്നാൽ, ഈ വളർച്ചയ്ക്കും വികാസത്തിനും പ്രകൃത്യതീതമായ ഒരു ദിവ്യശക്തി യുടെ സാന്നിദ്ധ്യം ആവശ്യമില്ല. സ്വയംവികാസം എന്നു പറഞ്ഞ പ്പോൾത്തന്നെ ഏതദാശയം സിദ്ധമായി. മനസ്സ്, ശക്തി, ചൈതന്യം ഇവ യ്ക്കൊന്നിനുംതന്നെ പദാർത്ഥവ്യതിരിക്തമായ അസ്തിത്വമില്ല. കണ്ണാടിയുടെ പ്രതിഫലനശക്തിയെന്നതുപോലെ അവയെല്ലാം പദാർത്ഥത്തിന്റെ ഏറ്റവും ഉത്കൃഷ്ടമായ പ്രകാശം മാത്രമാണെന്ന് ഇവിടെ സ്മരിക്കേണ്ടതുണ്ട്. ജീവി തം, അണുപ്രാണികൾ തുടങ്ങിയ ലഘുരൂപങ്ങളിൽ ആരംഭിച്ചു ബഹുവിധ സങ്കീർണരൂപങ്ങളിൽക്കൂടി താരതമ്യേന ഏറ്റവും മഹത്തായ മർത്ത്യപദ ത്തിലെത്തിയപ്പോൾ അവിടെ ബോധമണ്ഡലം കൂടുതൽ പ്രകാശമാനമായി. അത്രമാത്രം.

മാർക്സിന്റെ ഡയലക്റ്റിക്സ് എന്നു പറഞ്ഞാലെന്താണെന്ന് ഇത്രയും കൊണ്ടു വിശദമായി എന്നു വിശ്വസിക്കുന്നു. ഏംഗൽസിന്റെ ഒറ്റ വാക്യത്തിൽ അതിന് ഇങ്ങനെയൊരു നിർവചനം കൊടുക്കാം. പ്രകൃതി, മനുഷ്യസമു ദായം, ചിന്താലോകം ഇവയുടെ ചലനവികാസങ്ങളെ സംബന്ധിക്കുന്ന സാമാന്യനിയമങ്ങളുടെ സയൻസാണ് ഡയലക്റ്റിക്സ് (Dialectics is nothing more than the science of the general laws of motions and development of nature, human society and thought.) പോരാ: അത് വിപ്ലവ ത്തിന്റെ ഫിലോസഫിയുമാണെന്നു പറഞ്ഞാലേ പൂർണമാകൂ. സാധാരണ തത്ത്വശാസ്ത്രസിദ്ധാന്തങ്ങളെപ്പോലെ ഗ്രന്ഥങ്ങളിൽ ഉറങ്ങിക്കിടക്കുന്ന വെറു മൊരു സിദ്ധാന്തമല്ലെന്നുള്ളതാണ് ഇതിനുള്ള പ്രത്യേകവൈശിഷ്ട്യം. തന്റെ സാമ്പത്തികശാസ്ത്രത്തിൽ സമന്വയിപ്പിച്ച് മാർക്സ് അതൊരു കാര്യപരി



പാടിയുമാക്കിത്തീർത്തു. അതുകൊണ്ടാണ് ഇന്ന് അതു ജീവിക്കുന്നതും ജന സമൂഹത്തെ, വിശേഷിച്ചു തൊഴിലാളിവർഗത്തെ, ജാഗ്രത്താക്കി ശാസ്ത്രീയ സോഷ്യലിസത്തിന്റെ മാർഗത്തിലേക്ക് നയിച്ചുകൊണ്ടിരിക്കുന്നതും. തത്ത്വ ജ്ഞാനികൾ ഈ ലോകത്തെ വ്യാഖ്യാനിക്കുക മാത്രമേ ചെയ്തിട്ടുള്ളു. നമ്മുടെ കർത്തവ്യം അതിനൊരു പരിവർത്തനം വരുത്തുകയെന്നതാണ് (Philosophers have only interpreted this world, our duty is ano change it) എന്ന് ഉദ്ഘോഷിച്ച കാറൽ മാർക്സ് ആ പരിവർത്തനത്തിനുള്ള പദ്ധതി ഒരു നൂറ്റാണ്ടിനുമുമ്പേ വെട്ടിത്തുറന്നു കാണിച്ചു. അത്ഭുതാവഹമല്ലേ ഈ പ്രതിഭാപ്രഭാവന്റെ ദീർഘദർശിത്വം? എല്ലാം കൂടി പരിഗണിച്ചു പറഞ്ഞാൽ മാർക്സിന്റെ ദാർശനികചിന്തയ്ക്കുള്ള പ്രത്യേകമഹിമ, അനന്യസാധാരണ മായ അതിന്റെ പ്രയോഗക്ഷമതയാകുന്നു. അതുകൊണ്ടാണ് ഇന്ന് സർവ്വത്ര കാണുംവിധം അതു സമൂഹജീവിതത്തിനു നിയാമകവും ഉജ്ജീവകവുമാ യിത്തീർന്നത്. സർവ്വപ്രധാനമായ ഈ വസ്തുത മനസ്സിൽ വച്ചുകൊണ്ട്, ലെനിൻ ബൂർഷ്വാഫിലോസഫിയുടെ കൊള്ളരുതായ്മയെ രൂക്ഷമായി ആക്ഷേപിച്ചിട്ടുണ്ട്. സിദ്ധാന്തവും പ്രയോഗവും തമ്മിലുള്ള വേർപാടാണ് ബൂർഷ്വാതത്ത്വശാസ്ത്രത്തിന്റെ ഏറ്റവും വെറുപ്പുണ്ടാക്കുന്ന സ്വഭാവം (Divorcement of theory from practice is the most disgusting feature of Bourgeois philosophy) എന്ന ആ വാക്യവും ഇവിടെ സ്മരണീയമാകുന്നു.

യുക്തിവിഹാരം 1968

# 51

# ശാന്തിപർവത്തിലെ രാഷ്ട്രമീമാംസ

പ്രാചീനഭാരതീയരുടെ രാഷ്ട്രമീമാംസയെപ്പറ്റിയുള്ള പ്രമാണഗ്രന്ഥങ്ങളിലൊന്നാണ് മഹാഭാരതത്തിലെ ശാന്തിപർവം. കൗടില്യന്റെ അർത്ഥശാസ്ത്രം, ശുക്രനീതി, മനുസ്മൃതി എന്നീ ഗ്രന്ഥങ്ങളും ഏതദ്വിഷയത്തിൽ പ്രാമാണ്യമർഹിക്കുന്നുണ്ട്. രാജവാഴ്ചയെ ആദർശവത്കരിച്ചുകൊണ്ടാണിവയിലെല്ലാം രാഷ്ട്രതന്ത്രം നിരൂപിതമായിരിക്കുന്നത്. കുരുക്ഷേത്രയുദ്ധാനന്തരം രാജ്യഭരണഭാരം ഏൽക്കേണ്ടിവന്ന ധർമപുത്രർ, ശരശയനസ്ഥനായ ഭീഷ്മാചാര്യരെ സമീപിച്ചു. ഭരണതന്ത്രവിഷയകമായി നിരവധി ചോദ്യങ്ങൾ ചോദിക്കുന്നു. ഈ ചോദ്യങ്ങൾക്കു ഭീഷ്മർ കൊടുക്കുന്ന മറുപടി അക്കാലത്തെ സാമൂഹികവും രാഷ്ട്രീയവുമായ സിദ്ധാന്തങ്ങളുടെ ഒരു വ്യാഖ്യാനമാണ്. വർണ്ണാശ്രമധർമം, ബ്രാഹ്മണപ്രാമാണ്യം, ദണ്ഡനീതി, രാജധർമം, രാഷ്ട്രഗുപ്തി, കോശസഞ്ചയനം, ശത്രുസംഹാരമാർഗം ഇത്യാദി ബഹിവിധവിഷയങ്ങൾ ഭീഷ്മോപദേശത്തിൽ ചർച്ച ചെയ്യപ്പെടുന്നുണ്ട്. ഒരേ ആശയത്തിന്റെ ദുസ്സഹമായ ആവർത്തനംമൂലം വൃഥാസ്ഥൂലമായിട്ടുള്ള ഭാഗങ്ങളും ശാന്തിപർവത്തിൽ കാണാം. രാജാവിനെപ്പോലും പൗരോഹിത്യത്തിന് അടിമയാക്കിക്കൊണ്ട് ബ്രാഹ്മണമതം കെട്ടിയുറപ്പിക്കുക എന്നതാണ് ഈ ചർച്ചയിലാദ്യന്തം പ്രതിഫലിക്കുന്ന അടിസ്ഥാനപരമായ കാഴ്ചപ്പാട്.

എല്ലാ കാര്യങ്ങളിലും രാജാവ് ബ്രാഹ്മണപുരോഹിതൻ പറയുന്നതുപോലെ പ്രവർത്തിക്കണം. രാജവാഴ്ച നിലനിർത്തുന്നതിന് പുരോഹിതന്റെ ആനുകൂല്യം കൂടിയേ കഴിയൂ. രണ്ടുപേരും തമ്മിലിടഞ്ഞാൽ രണ്ടുപേർക്കും രക്ഷയുണ്ടാവില്ല.



'ഇവരെന്നും ചേർന്നുനിന്നാ-
ലന്യോന്യം താങ്ങലായ്‌വരും.'

എന്ന് ഭീഷ്മർ സന്ദർഭോചിതമായി അനേകത്ര ഉപദേശിക്കുന്നുണ്ട്. ചുരുക്കത്തിൽ,

'ഗോബ്രാഹ്മണേഭ്യഃ ശുഭമസ്തു നിത്യം'

എന്നതാകണം രാജാവിന്റെ മുദ്രാവാക്യം. രാജധർമ്മം പലതാണെങ്കിലും വർണാശ്രമധർമപരിപാലനത്തിനും ബ്രാഹ്മണപൂജയ്ക്കും ആണ് സർവോപരി പ്രാധാന്യം.

'രാഷ്ട്രയോഗക്ഷേമമിങ്ങു
രാജാവിന്റെയധീനമാം
രാജയോഗക്ഷേമമിങ്ങു
പുരോഹിതനധീനമാം' (ശാന്തിപർവം)

എന്ന ഉപദേശം നോക്കുക.

ഇതുപ്രകാരം ആത്യന്തികമായി സർവക്ഷേമത്തിനും ആസ്പദം, പുരോഹിതപ്രീതിയാണെന്നുവരുന്നുണ്ടല്ലോ. വിപ്രവിരോധം ചെയ്യുന്നവരെ നാടുകടത്തുകയോ നശിപ്പിക്കുകയോ ചെയ്യണമെന്നും ഭീഷ്മർ ഉപദേശിക്കുന്നുണ്ട്.

'നാട്ടിൽ നിൽക്കൊല്ല വിപ്രർക്കു
വിരോധം ചെയ്തിടുന്നവൻ'

എന്നാണ് ആചാര്യവചനം. ഇതുകൊണ്ടും ഉപദേഷ്ടാവു തൃപ്തിപ്പെടുന്നില്ല. രാജാവു പിടിച്ചടക്കുന്ന രാജ്യംപോലും ബ്രാഹ്മണർക്കു ദാനം ചെയ്യണമത്രേ!

'വല്ല ഭൂമിയേയും വെന്നാൽ
നിവേദിക്കുക വിപ്രനായ്.'

ഇതുകേട്ടാൽ ബ്രാഹ്മണപൂജനത്തിനു മാത്രമായിട്ടാണ് രാജാവിന്റെ സർവനേട്ടങ്ങളും സമർപ്പിക്കേണ്ടതെന്നു തോന്നിപ്പോകും. ഭക്ഷണകാര്യത്തിലും ബ്രാഹ്മണർക്കാണു മുൻഗണനയെന്നു പറയേണ്ടതില്ലല്ലോ.

'വിപ്രന്മാരുടെ ശേഷിപ്പു
തിൻക മറ്റു ജനങ്ങളും.'

ഇതരജനസമൂഹങ്ങളുടെ ആത്മാഭിമാനത്തെ ക്ഷതപ്പെടുത്തുന്ന ഇത്തരം വാക്യങ്ങൾ മഹാഭാരതത്തിലെ കൊള്ളരുതാത്ത കറുത്ത രേഖകളാകുന്നു. ഇന്നും ഇന്ത്യയിലെ ക്ഷേത്രങ്ങളിലും മറ്റു ഏതാദൃശാദുരാചാരങ്ങൾ അവശേഷിച്ചു കാണുന്നുണ്ടല്ലോ. മതത്തിന്റെ മയക്കുമരുന്നു പ്രയോഗിച്ചു ജനസഞ്ചയത്തിൽ എത്ര നികൃഷ്ടമായ അടിമത്തവും കുത്തിവയ്ക്കുവാൻ കഴിയുമെന്നതിന് ഭാരതരാമായണാദിഗ്രന്ഥങ്ങൾതന്നെ ദൃഷ്ടാന്തങ്ങളായിരിക്കുന്നു. ജനതതിയെ സാമ്പത്തികമായി ചൂഷണം ചെയ്യുന്നതിനും ഉപകരിക്കുന്ന ഒന്നാണ് ഇന്ത്യയിലെ ചാതുർവർണ്യവ്യവസ്ഥ. ഈ വ്യവസ്ഥ തകർന്നുപോയാൽ ബ്രാഹ്മണ പ്രാമാണ്യത്തിനും നാശം നേരിടും. അതുകൊണ്ട്,

ചാതുർവർണ്യത്തിന്റെ ധർമം
രക്ഷിക്കേണം മഹീശ്വരൻ'

എന്ന് ഭീഷ്മർ എടുത്തു പറയുന്നു. മിശ്രവിവാഹംമൂലം വർണസങ്കരം സംഭവിച്ചാൽ ലോകം മുടിഞ്ഞുപോകുമെന്നുവരെ ഭഗവദ്ഗീതയിലും പറഞ്ഞുവച്ചിട്ടുണ്ട്. ഇന്ന് ഇന്ത്യയുടെ ഏക രക്ഷാമാർഗം ഈ വർണസങ്കരമാണെന്നു കണ്ണുള്ളവർക്കു കാണാൻ കഴിയും. ശതാബ്ദങ്ങളായി വേരുറച്ചു പോയിട്ടുള്ള ജാതീയവും മതപരവുമായ അന്ധതയിൽനിന്നും അനൈക്യത്തിൽനിന്നും കരകയറി ഇന്ത്യൻ ജനത ഒന്നായിത്തീരണമെങ്കിൽ ഈയൊരു വഴിയേ ഉള്ളു. അല്ലെങ്കിൽ എല്ലാത്തരം കുന്നും കുഴിയും തട്ടി നിരപ്പാക്കുന്ന ഒരു രാഷ്ട്രീയവിപ്ലവംതന്നെ ഇവിടെ സംഭവിക്കണം. മേൽക്കാണിച്ച പ്രകാരം ജാതിമതാധിഷ്ഠിതമായ പ്രത്യേകാവകാശങ്ങളുടെ സംരക്ഷണം രാജധർമത്തിലുൾപ്പെടുത്തുന്നതോടൊപ്പം രാജ്യതന്ത്രത്തെപ്പറ്റി പൊതുവെ ശ്രദ്ധേയമായ പല ഉപദേശങ്ങളും ഭീഷ്മർ നൽകുന്നുണ്ട്.

ധർമമെന്നാലെന്ത്? എങ്ങനെയും വ്യാഖ്യാനിക്കാവുന്ന പല നിർവചനങ്ങളും ധർമവിചാരണയിൽ വരുന്നുണ്ടെങ്കിലും ഒന്നും സുവ്യക്തമോ സുനിശ്ചിതമോ ആണെന്നു പറകവയ്യാ.

'ധർമമെന്നാൽജ്ജീവികൾക്കു
രക്ഷണം പരയാംദയ'

എന്ന് ഒരിടത്തു പറയുന്നു. ഏതിനാൽ രാജ്യം നിലനിർത്തപ്പെടുന്നുവോ അതു ധർമമെന്ന് മറ്റൊരിടത്ത്.

'അഹിംസയൊന്നതാണത്രെ
ധർമമെന്നാണു നിശ്ചയം'

എന്നും കൂട്ടത്തിൽ പറയുന്നുണ്ട്. പക്ഷേ, അതേ ശ്വാസത്തിൽ തന്നെ,

'പിതാമഹ പിതൃഭ്രാതൃ-
ഗുരുസംബന്ധിമിത്രരെ
തെറ്റുചെയ്താൽ കൊൽക പോരി-
ലെന്നതും നല്ല ധർമമാം'

എന്നും ഭീഷ്മാചാര്യൻ സമ്മതിക്കുന്നു. ഭാരതയുദ്ധം സാധൂകരിക്കണമെങ്കിൽ ഇങ്ങനെയൊരു പ്രമാണം ആവശ്യമാണല്ലോ. തെറ്റുചെയ്താൽ എന്ന് മൊത്തത്തിൽ പറയുന്നതല്ലാതെ എന്തൊക്കെ തെറ്റാകാമെന്നു വിവരിച്ചു കാണുന്നില്ല. പരരാഷ്ട്രപീഡനത്തിന് രാജാവു ചെയ്യുന്നതെന്തും ധാർമികമായ പ്രവൃത്തിയാകും.

'മനുഷ്യരെക്കൊൽക മാർഗം
ദുഷിപ്പിക്കുകയങ്ങനെ
വീടു ചുട്ടീടു, കിവയാൽ,
പരരാഷ്ട്രം മുടിക്കണം'



എന്നാണുപദേശം. കൂടാതെ ചാരരെക്കൊണ്ടും കാടരെക്കൊണ്ടും ശത്രുരാജ്യപീഡനം നടത്തുകയെന്നതും രാജാവിന്റെ കർത്തവ്യമാണ്. സർവരേയും ഒന്നുപോലെ വിശ്വസിക്കുന്നത് രാജാവിനാപത്തായിത്തീരും. വിശ്വാസത്തോടൊപ്പം വിശങ്കയും ആവശ്യമാകുന്നു.

ഗുണാഗുണങ്ങളെ പരീക്ഷിച്ചുനോക്കിയിട്ടുവേണം അമാത്യരെ നിശ്ചയിക്കാൻ. വിനീതബുദ്ധി, വിശ്വസ്തത, ശുഭപ്രകൃതി, തേജസ്സ്, ധൈര്യം, ക്ഷമ, ശുചിത്വം ഇത്യാദി ഗുണങ്ങളാണ് മന്ത്രിമാർക്കു വേണ്ടത്. അവർ കുലീനരും സാത്വികരും ഇംഗിതജ്ഞരും ദേശകാലവിധാനജ്ഞരും ആയിരിക്കണം. അകുലീനൻ, അസ്ഥിരസങ്കല്പൻ, ഹീനതേജസ്സ് ഇത്തരക്കാരെ മറ്റെന്തു ഗുണങ്ങളുണ്ടായാലും മന്ത്രിമാരാക്കിക്കൂടാ. മന്ത്രം കേൾക്കാൻ അർഹതയുള്ളവരെയും രാജാവ് ബുദ്ധിപൂർവം തെരഞ്ഞെടുക്കേണ്ടതുണ്ട്. മന്ത്രഭേദനം - ഭരണരഹസ്യം പുറത്താക്കൽ - രാജ്യനാശത്തിന് കാരണമാകുമല്ലോ. അവിദ്വാൻ, അശുചി, സ്തബ്ധൻ, ശത്രുസേവി, വികത്ഥനൻ, അസുഹൃൽ ക്രോധനൻ, അസത്യവാൻ ഇങ്ങനെയുള്ളവരുമായി രാജ്യകാര്യവിചാരം ചെയ്യരുത്,. അവർ മന്ത്രശ്രവണത്തിന് അർഹരല്ല.

'മന്ത്രിമന്ത്രംമൂലമല്ലോ
രാജാവിൻ രാഷ്ട്രവർദ്ധന
സ്വച്ഛിദ്രം മറ്റവൻ കാണൊ
ല്ലരിച്ഛിദ്രത്തിലെത്തണം
ആമയംഗംപോലെ മൂടി
സ്വച്ഛിദ്രം കാത്തുകൊള്ളണം
നാടിന്നു മന്ത്രഗൂഢന്മാർ
ബുദ്ധിയേറുന്ന മന്ത്രികൾ
മന്ത്രദേഹൻ നരപതി-
യംഗങ്ങളിഹ മറ്റുപേർ
ചാരൻ മൂലം മന്ത്രസാരം
രാജ്യമെന്നാണു ചൊൽവതും'

എന്നിങ്ങനെ ഒടുവിൽ ഭീഷ്മർ എല്ലാം സംക്ഷേപിച്ചു പറയുന്നു.

'പല മട്ടിൽ കരം വാങ്ങാം.' പക്ഷേ, ഒന്നും പ്രജകൾക്കു ദുസ്സഹമാകരുത്., ശില്പികൾ, വർത്തകർ, കർഷകർ മുതലായവരിൽനിന്ന് കരം പിരിക്കാം.

'ഏറെക്കറന്നാൽ വൻനാടും
വേല ചെയ്യുകയില്ലെടൊ'

എന്നും മറ്റും ഭീഷ്മർ ഇടയ്ക്കിടയ്ക്ക് താക്കീതു നൽകുകയും ചെയ്യുന്നുണ്ട്. വണ്ട് പൂക്കളിൽനിന്നു തേൻ ശേഖരിക്കുന്നതുപോലെ വേണം രാജാവ് ധനം സഞ്ചയിക്കാൻ. പുരോഹിതനെപ്പോലെ പണക്കാരനും രാമപൂജയ്ക്കർഹനാണ്. ധനികരെ പാനവസ്ത്രാശനങ്ങളാൽ പൂജിക്കണമെന്നാണ് ആചാര്യൻ ഉപദേശിക്കുന്നത്. കോശപോഷണത്തിന് ഇത് ഒരു പ്രധാനോപായമത്രെ.

'രാജ്യത്തിൻ വലുതാമംഗം
പണക്കാരാണു ഭാരത,
തലവൻ സർവജീവിക്കും
പണക്കാരനസംശയം.'

ഈ തത്ത്വം മുതലാളിത്തരാജ്യങ്ങളിൽ ഇന്നും അന്യൂനം പാലിക്കപ്പെടുന്നുണ്ടല്ലോ. ജനാധിപത്യം പേരിലും ധനാധിപത്യം പ്രവൃത്തിയിലും - ഇതാണല്ലോ ഇൻഡ്യയിലും കാണപ്പെടുന്നത്. ഭരണാധികാരി പണക്കാരുടെ ചരടുവലിയിൽ കുടുങ്ങിപ്പോകുക എന്നത് ഭാരതത്തിലെ പഴയ പാരമ്പര്യമാണെന്ന് ഉദ്ധൃതപദ്യം തെളിയിക്കുന്നു.

സ്വർഗം, നരകം തുടങ്ങിയ മതപരമായ അന്ധസങ്കല്പങ്ങളുടെ പശ്ചാത്തലത്തിലും ആദ്ധ്യാത്മികതയുടെ പരിവേഷമണിഞ്ഞുമാണ് ഭീഷ്മോപദേശം മുഴുവൻ നടക്കുന്നത്. അതിന്റെ പ്രധാന ലക്ഷ്യം ബ്രഹ്മക്ഷത്രശക്തികളുടെ അന്യോന്യാശ്രയത്വത്തിലുള്ള സുപ്രതിഷ്ഠയാകുന്നു. ഇതു സുകരമാക്കുന്നതിനാവശ്യമായ എല്ലാ തന്ത്രങ്ങളെയും ആചാര്യൻ ധർമപദവിയിലേക്കുയർത്തിക്കാണിക്കുന്നു. ചരിത്രവിദ്യാർത്ഥികളുടെ ഗവേഷണത്തിനു വിഷയമാകേണ്ട ഒരു ഭാഗമാണ് മഹാഭാരതത്തിലെ ശാന്തിപർവം.

## 52
# ഒരു അഭിമുഖസംഭാഷണം

ചോദ്യം: 'ജീവിതത്തെയും സാഹിത്യാദികലകളെയും സാംസ്കാരിക പ്രവർത്തനങ്ങളെയും സംബന്ധിച്ച് അങ്ങേയ്ക്കുള്ള അഭിപ്രായങ്ങളും ആശയങ്ങളും കേരളീയജനതയ്ക്കു വളരെ വിലപിടിച്ചതാണ്. അവയുടെ ഒരു രത്നച്ചുരുക്കം 'തിലക'ത്തിൽക്കൂടി പ്രകാശിപ്പിക്കണമെന്നാണ് ഞങ്ങളുടെ ആഗ്രഹം. ഈമാതിരിയുള്ള അഭിമുഖസംഭാഷണങ്ങളെക്കുറിച്ച് എന്താണങ്ങയുടെ അഭിപ്രായം?'

ഉത്തരം: 'ഇമ്മാതിരി അഭിമുഖസംഭാഷണങ്ങളെക്കുറിച്ചുള്ള എന്റെ അഭിപ്രായമാണല്ലോ ആദ്യം ചോദിച്ചിരിക്കുന്നത്. എനിക്ക് ഇതിൽ പ്രത്യേകിച്ചൊരഭിപ്രായവും ഇല്ല. കൊള്ളാം എന്നേ പറയാനുള്ളു. വിജ്ഞനമണ്ഡലത്തിലും പ്രവൃത്തിരംഗത്തും പ്രശസ്തിയും നേതൃത്വവും നേടിയ പ്രമുഖ വ്യക്തികളുമായിട്ടാണ് സംഭാഷണം നടത്തുന്നതെങ്കിൽ അതുകൊണ്ട് പ്രയോജനമുണ്ടാകാം.'

ചോദ്യം: 'അങ്ങൊരു ഭൗതികവാദിയാണെന്ന് ഞങ്ങൾക്കറിയാം. എന്തെങ്കിലും ഹൈസ്കൂൾവിദ്യാഭ്യാസം കഴിഞ്ഞ് അദ്വൈതാശ്രമത്തിലെ അദ്ധ്യാപകനായി ജീവിതരംഗത്തേക്കിറങ്ങിയ അങ്ങ്, വേദാന്തവിജ്ഞാനങ്ങളിൽ വിഹരിച്ചിരുന്നില്ലേ? പൗരസ്ത്യരും പാശ്ചാത്യരുമായ ദാർശനികന്മാരിൽ ആരെല്ലാമാണ് അങ്ങയുടെ പഠനത്തിനും ആദരത്തിനും പാത്രമായിരുന്നത്? എങ്ങനെയാണ് അങ്ങ് ഒരു കേവലഭൗതികവാദിയായി മാറിയത്?

ഉത്തരം: 'ഞാൻ ഒരു ഭൗതികവാദിയാണെന്ന് നിങ്ങൾ പറയുന്നത് എന്തർത്ഥത്തിലാണെന്ന് അങ്ങോട്ടു ചോദിക്കേണ്ടിയിരിക്കുന്നു. ഭൗതികം,

ആത്മീയം എന്ന പണ്ടത്തെ വേർതിരിപ്പിന് ഇന്നു നിൽക്കക്കള്ളിയില്ല. രക്ഷാശിക്ഷകൾ നടത്തി പ്രപഞ്ചത്തെ ഭരിക്കുന്ന ഒരീശ്വരനിലും, മരണാനന്തരം നിലനിൽക്കുന്ന ആത്മാവിലും ഏതെങ്കിലും മതത്തിലും വിശ്വസിക്കാത്തവരാണ് ഭൗതികവാദികളെങ്കിൽ ഞാനും അക്കൂട്ടത്തിൽപ്പെടും. സത്യം, സ്നേഹം, സൗന്ദര്യം, സന്മാർഗം ഇത്യാദി മൂല്യങ്ങൾ വകവയ്ക്കാത്തവരാണ് ഭൗതികവാദികളെന്നും ഇവയെല്ലാം ആത്മീയവാദികളുടെ കുത്തകയാണെന്നും പലരും ഘോഷിക്കാറുണ്ട്. അതൊരു മിഥ്യാബോധമാണ്. നൈതികം, ധാർമികം എന്നുമറ്റും പറയപ്പെടുന്ന മാനുഷികമൂല്യങ്ങൾ അങ്ങേയറ്റം ആദരിക്കുന്നവരാണ് ഭൗതികവാദികൾ.

അദ്വൈതവേദാന്തത്തിൽ ഒരുകാലത്ത് ഞാനും വിഹരിച്ചിരുന്നു. ഇപ്പോഴും ബുദ്ധിപരമായ വ്യായാമത്തിന് ഞാൻ അത് ഉപയോഗപ്പെടുത്തുന്നുണ്ട്. പാശ്ചാത്യപൗരസ്ത്യദാർശനികന്മാരിൽ പ്രാമാണികരായ മിക്കപേരും എന്റെ പഠനത്തിനു പാത്രമായിട്ടുണ്ടെന്നു പറയാം. ചിലരോടു കൂടുതൽ ആദരവും തോന്നിയിട്ടുണ്ട്.

'കേവലഭൗതികവാദി' എന്നതിലെ കേവലശബ്ദംകൊണ്ട് നിങ്ങൾ എന്താണ് ഉദ്ദേശിക്കുന്നതെന്നു വ്യക്തമാകുന്നില്ല. പഠിച്ചും ചിന്തിച്ചും അനുഭവത്തിന്റെ വെളിച്ചത്തിൽ പരിശോധിച്ചും നോക്കിയപ്പോൾ താരതമ്യേന ഭൗതികവാദമാണ് സ്വീകാര്യമെന്നു തോന്നി.'

ചോദ്യം: ഭാരതീയദർശനത്തിൽ ഭൗതികവാദം പൊടിച്ചു തഴച്ചു വളർന്നിരുന്നുവോ? ആധുനികഭൗതികവാദത്തിനും അവരുടെ ആ പ്രാചീന വീക്ഷണത്തിനും തമ്മിൽ എന്താണന്തരം?'

ഉത്തരം: 'കപിലൻ, ചാർവാകൻ, ബുദ്ധൻ, കണാദൻ ഇവരുടെ സിദ്ധാന്തങ്ങളിൽക്കൂടി ഭൗതികവാദം ഭാരതത്തിൽ തഴച്ചുവളർന്നിരുന്നു. പക്ഷേ, കാലാന്തരത്തിൽ വൈദികമതം ഭരണാധികാരികളുടെ പിൻബലത്തോടെ അതിനെ ഇടിച്ചു താഴ്ത്തിക്കളഞ്ഞു.

'ആധുനികഭൗതികവദാം കുറെക്കൂടി പ്രായോഗികവും യുക്തിയുക്തവും ശാസ്ത്രീയ (Scientific) വുമാണ്. ജനസമുദായത്തിന്റെ പരിവർത്തനമാണ് അതിന്റെ ലക്ഷ്യം. ജീവിതത്തിന്റെ വൈരുദ്ധ്യാത്മകസ്വഭാവം പ്രാചീന ഭൗതികവാദം. പരിഗണിച്ചിരുന്നില്ല. യൗക്തികമാർഗത്തിലുള്ള ചിന്ത മാത്രമായിരുന്നു അത്. പ്രയോഗികതയുമായി അതിന് ബന്ധമുണ്ടായിരുന്നില്ല. പ്രസ്തുതബന്ധം പ്രഥമമായി അവതരിപ്പിച്ച ആചാര്യനാണ് 'കാറൽ മാർക്സ്.'

ചോദ്യം: 'ഭൗതികവാദത്തെ മനുഷ്യന്റെ ആർത്ഥികവും ധാർമികവുമായ ദുർഘടപ്രമേയങ്ങൾ പരിഹരിക്കാനുള്ള മുഖ്യോപായമായി അംഗീകരിക്കാമോ? അതുകൊണ്ടുമാത്രം 'നല്ല ഒരു നാളെ' ലോകചരിത്രചക്രവാളത്തിൽ പ്രകാശം പരത്തുമോ?

ഉത്തരം: 'എന്താണിത്ര സംശയം? മനുഷ്യന്റെ ആർത്ഥികവും ധാർമികവുമായ പ്രമേയങ്ങൾ പരിഹരിക്കാൻ വേണ്ടിത്തന്നെയാണ് ആധുനികഭൗതികവാദം അംഗീകൃതമായിരിക്കുന്നത്. അതുകൊണ്ടേ നല്ല നാളെ ഉദയം ചെയ്കയുള്ളു.'



ചോദ്യം: 'ശാസ്ത്രീയമനോഭാവം (scientific attitude) ജീവിതത്തിലും കലയിലുമൊക്കെ വേണമെന്നു പ്രസ്താവിക്കാറുണ്ടല്ലോ പലരും. എന്താണ് ആ 'മനോഭാവം' കൊണ്ടു വിവക്ഷിക്കുന്നതെന്നു വിശദമാക്കാമോ?

ഉത്തരം: 'ബുദ്ധി ഹൃദയത്തിന്റെ സ്വതേയുള്ള ചില ചായ്വുകൾക്കും വികാരാവേശം തുടങ്ങിയ മർദനങ്ങൾക്കും വിധേയമാകാതെയും, യാതൊരു മുൻവിധിയും കൂടാതെയും കഴിയുന്നിടത്തോളം വസ്തുനിഷ്ഠമായും യുക്തിയുക്തമായും ചിന്തിക്കയും നോക്കിക്കാണുകയും ചെയ്യുന്ന സ്വഭാവമെന്ന് ശാസ്ത്രീയമനോഭാവ (scientific attitude)ത്തിന് ഒരു ഏകദേശനിർവചനം നൽകാം. ശാസ്ത്രജ്ഞൻ പരീക്ഷണശാലയിൽ അവലംബിക്കുന്ന നില തന്നെ.'

ചോദ്യം: 'ഐൻസ്റ്റൈനെപ്പോലുള്ള മഹാഭൗതികശാസ്ത്രജ്ഞന്മാർ പോലും പ്രത്യക്ഷപ്രപഞ്ചത്തെക്കവിഞ്ഞുനിൽക്കുന്ന വിശ്വപ്രചോദകമായ ഒരു ശക്തിയെക്കുറിച്ച് (He എന്ന സർവനാമംപോലും അദ്ദേഹം അതിനെ നിർദ്ദേശിക്കുന്ന അവസരത്തിൽ പ്രയോഗിച്ചിട്ടുണ്ട്) പ്രസ്താവിക്കുന്നുണ്ടല്ലോ. പ്രകൃതിക്കപ്പുറത്തേക്കുള്ള ഈ സാദരാത്ഭുതവീക്ഷണം 'ശാസ്ത്രീയദർശന'ത്തിന് എത്രത്തോളം അനുരൂപമാണ്! തനി ഭൗതികവാദത്തിന് എത്രത്തോളം അനുരോധമാണ്?'

ഉത്തരം: 'ഇതിലെ ചോദ്യങ്ങൾക്ക് ഒരു പ്രബന്ധം കൊണ്ടേ ഉത്തരം പറയാൻ കഴിയൂ. അതിനു സൗകര്യവുമില്ല. എങ്കിലും കുറച്ചൊന്നു പറയാം. ഭൗതികവാദം പ്രത്യക്ഷപ്രപഞ്ചത്തിനപ്പുറത്ത് നോക്കരുതെന്നോ, അവിടെ ഒന്നുമില്ലെന്നോ പറയുന്നില്ല: നോക്കിയാലുണ്ടാകാവുന്ന അത്ഭുതമോ അമ്പരപ്പോ കൊണ്ട് അന്ധവിശ്വാസത്തിനു പ്രതിഷ്ഠ നൽകരുതെന്നേ നിർബന്ധിക്കുന്നുള്ളു. 'സാരാത്ഭുതവീക്ഷണം' ശാസ്ത്രീയദർശനത്തിനും ഭൗതികവാദത്തിനും ഒട്ടും ബാധകമല്ല. പക്ഷേ, വീക്ഷണത്തിൽ അറിഞ്ഞുകൂടാത്തത് അറിഞ്ഞുകൂടാത്തതായിത്തന്നെ കണക്കാക്കണം. അതിനുമേൽ ഭാവനയുടെ ചായം പുരട്ടിയാൽ അതു കവിതയാകും., ശാസ്ത്രതത്ത്വമാകയില്ല. ഐൻസ്റ്റൈനിലെ കലാകാരനാണ്, ശാസ്ത്രജ്ഞനല്ല, വിശ്വപ്രചോദകമായ ശക്തിയെക്കുറിച്ച് ഹി (He) എന്ന് വിശേഷിച്ചു പ്രസ്താവിക്കുന്നത്. വസ്തുപ്രതിപാദനത്തിൽ പുരുഷധർമാരോപം സാധാരണമാണല്ലോ. ഹിമവാനെ കാളിദാസൻ മഹാനുഭാവനാക്കിയതുകൊണ്ട് അതൊരു ശാസ്ത്രസത്യമായി നാം അംഗീകരിക്കുമോ? സയൻസിന്റെ മണ്ഡലത്തിൽ ശക്തി ഇതുവരെ അവനോ അദ്ദേഹമോ ആയിത്തീർന്നിട്ടില്ല. അതായിട്ടുതന്നെയാണ് ഇപ്പോഴും ഇരിപ്പ്. ഇനി 'വിശ്വപ്രചോദകമായ ശക്തി' എന്നു പറഞ്ഞാലെന്താണ്? വിശ്വത്തിനു ബോധപൂർവം പ്രചോദനം നൽകുന്ന ശക്തിയെന്നാണെങ്കിൽ അതിനാധാരം വിശ്വാസമോ ഭാവനയോ മാത്രമായിരിക്കും. "I cannot conceive of a God who rewards and punishes his creatures, or has a will of the type of which we arre conscious in ourselves., An individual who should survive his physical death is also beyond my comprehension.' എന്നു വിളിച്ചുപറഞ്ഞിട്ടുള്ള ഐൻസ്റ്റൈനെ ഒരു ഈശ്വരവിശ്വാസിയാക്കിത്തീർക്കാൻ ചിലർ പാടുപെടുന്നുണ്ട്. അവർ അദ്ദേഹത്തിന്റെ ലേഖ

നത്തിലോ പ്രസംഗങ്ങളിലോ അങ്ങിങ്ങായി കണ്ടെത്തുന്ന അലങ്കാരവാക്കുകളാണ് ഈ 'ഹി'യും 'ഹു'വും മറ്റും. ജീവിതത്തിന്റെ നിഗൂഢത (mystery) യിൽ അത്ഭുതം കൂറാറുണ്ട്, ഈ മഹാശാസ്ത്രജ്ഞൻ. അതിന്മേൽ പിടിച്ചുകൊണ്ട് ആർക്കുവേണമെങ്കിലും അദ്ദേഹത്തെ യഥേഷ്ടം ചിത്രീകരിക്കാം. എന്തൊക്കെയായാലും നിഗൂഢത നിഗൂഢതയായിരിക്കുമെന്നല്ലാതെ അത് ഒരു പ്രത്യേകവിശ്വാസത്തിനോ സിദ്ധാന്തത്തിനോ വഴിതെളിക്കയില്ല.'

ചോദ്യം: 'മനുഷ്യഹൃദയത്തെ സഹോദരഭാവേന അടുപ്പിക്കാനും ഇണക്കാനും കോർക്കാനും അങ്ങനെ സാമുദായികജീവിതത്തിനു ബലിഷ്ഠമായ തറക്കല്ലിടാനും ഒരുങ്ങിയ മതം ആ ലക്ഷ്യം അല്പമെങ്കിലും നേടിയിട്ടുണ്ടോ? എന്തുകൊണ്ടാണ് മതം വിജയിക്കാതിരുന്നത്? സർവമതങ്ങളുടെയും സാരാംശങ്ങളെക്കൊണ്ട്, മനുഷ്യസമുദായത്തിന്റെ ഇതളുകളെ വിടർത്താനും പ്രകാശത്തിൽ നിർത്താനും ഉതകുന്ന ആരോഗ്യദായകമായ ഒരന്തരീക്ഷത്തെ നിർമിക്കുവാൻ കഴിയുമോ?'

ഉത്തരം: 'മതം മനുഷ്യന്റെ അജ്ഞതയിൽനിന്നും ഭയത്തിൽനിന്നും ഉണ്ടായ ഒന്നാണ്. ഈ രണ്ടിനെയും ആശ്രയിച്ചാണ് അതു മനുഷ്യഹൃദയത്തെ ഭരിച്ചുകൊണ്ടിരിക്കുന്നതും. സർവ്വജനസാഹോദര്യത്തിന് മതം ഉപകരിച്ചിട്ടില്ല. ചരിത്രം അതിനു സാക്ഷിയാണ്. വിശേഷിച്ച് സംഘടിതമതം സർവത്ര ദോഷമേ ചെയ്തിട്ടുള്ളു. പുരോഹിതവർഗത്തിനും പ്രാചീന ഭരണകർത്താക്കൾക്കും അതൊരു ചൂഷണോപകരണമായിത്തീർന്നു. മതവിശ്വാസം സന്മാർഗികത്വം വളർത്തുന്നുവെന്നു പറയാറുണ്ട്. ഇതൊരു വലിയ അബദ്ധമാണ്. സംഘടിതമതം ഒരു സമൂഹഭ്രാന്താണെന്ന് ഒരു ചിന്തകൻ പറഞ്ഞിട്ടുള്ളതാണ് കൂടുതൽ ശരി.

'സർവമതസാരം എന്നൊന്നില്ല. സത്യസ്നേഹാദി വിശിഷ്ടഗുണങ്ങൾ സർവമതങ്ങളുടെയും സാരാംശമാണെന്നുണ്ടെങ്കിൽ അതും തെറ്റാണ്. ആചാരം, അനുഷ്ഠാനം, ആരാധനം, ഈശ്വരവിശ്വാസം ഇവയുടെ ആകത്തുകയാണു മതം. ഇവ ഓരോ മതത്തിലും ഭിന്നമത്രെ. ഈ ഭിന്നത നീക്കിനോക്കിയാൽ പിന്നെ മതത്തിലൊന്നും കാണുകയില്ല. അപ്പോൾ സർവമതസാരമെന്നത് ഒരാകാശകുസുമമല്ലേ? അതു തേടിപ്പിടിച്ചു നടപ്പാക്കാൻ നോക്കിയവർക്കൊക്കെ പരാജയമേ ഉണ്ടായിട്ടുള്ളു.'

ചോദ്യം: 'മതനിയമാധിഷ്ഠിതമല്ലാത്ത ഒന്നായി ഭാരതപ്രജാതന്ത്രരാഷ്ട്രം വർത്തിക്കുന്നതിനെക്കുറിച്ച് അങ്ങയുടെ അഭിപ്രായം എന്താണ്? നമ്മുടെ ഡമോക്രസി മതനിയമാധിഷ്ഠിതമല്ലാത്തതിന്റെ പേരിൽ ചിലർക്കുള്ള അസംതൃപ്തി രാഷ്ട്രത്തിന് അനാരോഗ്യകരമല്ലേ, വാസ്തവത്തിൽ?'

ഉത്തരം: 'ഇന്ത്യ ഒരു 'സെക്യൂലർ' സ്റ്റേറ്റായിരിക്കുന്നതു നല്ലതുതന്നെ. മതവിരുദ്ധരാഷ്ട്രമാകാൻ സാധ്യമാണെങ്കിൽ അത്രയും നന്ന്. പകിട കളിക്കുന്നതു കുറ്റമാണല്ലോ. മതമാകുന്ന മയക്കുമരുന്നുകൊണ്ട് മനുഷ്യമനസ്സിനെ വശീകരിച്ചു ധനാപഹരണം നടത്തുകയും, മുഖസ്തുതിയും കൈക്കൂലിയും സ്തോത്രവും വഴിപാടുമാക്കി പവിത്രീകരിക്കയും കലഹമാത്സര്യങ്ങൾക്ക് വഴികൊടുക്കയും ചെയ്യുന്ന ദുരാചാരം പകിടകളിയേക്കാൾ വലിയ കുറ്റമല്ലേ? അതെന്തുകൊണ്ടു നിരോധിച്ചുകൂടാ?'



ചോദ്യം: 'ഷായെ പുരോഗതിയുടെ മുമ്പിലെ യന്ത്രമായും ഗാന്ധിജിയെ പുറകിലെ യന്ത്രമായും അങ്ങൊരിക്കൽ കല്പിക്കയുണ്ടായി. എന്താണതിനു കാരണം? ഗാന്ധിജി പിറകിൽനിന്നു ഉന്തുന്നുവെന്നോ പിറകിലേക്കു വലിക്കുന്നുവെന്നോ അങ്ങയുടെ വിവക്ഷ?'

ഉത്തരം: 'സാമൂഹികജീവിതത്തിന്റെ സമൂലമായ പരിവർത്തനത്തിന് ഷായെപ്പോലെ ആശയമാർഗ്ഗത്തിൽ ഗാന്ധിജി മുന്നോട്ടു വന്നില്ല. എങ്കിലും പുരോഗതിക്കുവേണ്ടി അദ്ദേഹം നിലകൊണ്ടിരുന്നു. ഈ വ്യത്യാസം കാണിക്കാനാണ് ജീവിതശകടത്തിന്റെ പുറകിൽനിന്നുകൊണ്ടു മുന്നോട്ടു തള്ളുന്ന നേതാവെന്നു ഞാൻ ഗാന്ധിജിയെപ്പറ്റി പണ്ടു പറഞ്ഞത്. അല്ലാതെ അദ്ദേഹം ജീവിതത്തെ പിന്നോട്ടു പിടിച്ചുവലിക്കുന്നുവെന്നു സൂചിപ്പിച്ചിട്ടില്ല.'

ചോദ്യം: 'ഗാന്ധിജിയുടെ കൃതികൾ മലയാളത്തിലേക്ക് അങ്ങാണ് സാഹിത്യഅക്കാദമിയുടെ നിർദേശമനുസരിച്ചു വിവർത്തനം ചെയ്തുവരുന്നതെന്നു ഞങ്ങൾ അറിയുന്നു. ആ പ്രവൃത്തി എത്രത്തോളമായി? നമ്മുടെ ജീവിതദർശനത്തിനും രാഷ്ട്രീയപുനരുജ്ജീവനത്തിനും ഗാന്ധിജിയുടെ ഗണനീയസംഭാവന എന്തെന്നു വിവരിക്കാമോ?

ഉത്തരം: 'ഗാന്ധിജിയുടെ കൃതികളെല്ലാം ഞാൻ പരിഭാഷപ്പെടുത്തുന്നില്ല. 'All men are Brothers' എന്നൊരു ഗ്രന്ഥം കേന്ദ്ര സാഹിത്യഅക്കാദമിയുടെ നിർദേശപ്രകാരം ഞാൻ വിവർത്തനം ചെയ്തുകഴിഞ്ഞിട്ടുണ്ട്. ഗാന്ധിജിയുടെ ജീവചരിത്രത്തിന്റെയും പ്രധാന ലേഖനങ്ങളുടെയും ഒരു സംക്ഷേപം മാത്രമാണത്. പ്രതിഫലമുദ്ദേശിച്ചു ഈ ജോലി ഏറ്റുവെന്നേയുള്ളു.

'ജാതി മതരാജ്യവ്യത്യാസങ്ങൾക്കതീതമായി സർവ്വജനസാഹോദര്യം വളർത്തിയതും ഭാരതീയരിൽ സ്വാതന്ത്ര്യബോധം സമുജ്ജ്വലിപ്പിച്ച് അവരെ അഹിംസാമാർഗ്ഗത്തിൽ വിദേശഗവണ്മെന്റിനെതിരായി അണിനിരത്തിയതും അധഃകൃതവർഗോദ്ധാരണത്തിനു ശ്രമിച്ചതും സ്ത്രീകളുടെ അടിമത്തച്ചങ്ങല പൊട്ടിച്ചതും മറ്റുമാണ് ഗാന്ധിജിയുടെ ഗണനീയസംഭാവനകളെന്നു തോന്നുന്നു. ജീവിതദർശനത്തിൽ മുമ്പില്ലാതിരുന്ന ഒരു പുതിയ വെളിച്ചം അദ്ദേഹം കണ്ടുപിടിച്ചുവെന്നു ഞാൻ വിചാരിക്കുന്നില്ല.'

ചോദ്യം: 'കമ്യൂണിസം അങ്ങയുടെ ആദരവും ശ്രദ്ധയും വളരെയധികം സമാർജ്ജിച്ചിട്ടുള്ള ഒരു ദർശനമാണെന്നു ഞങ്ങൾ ധരിച്ചിട്ടുണ്ട്. ആ സിദ്ധാന്തത്തെ ശാസ്ത്രീയമനോഭാവത്തോടെ അങ്ങ് അപഗ്രഥിച്ചു ഗ്രഹിച്ചിട്ടുണ്ടാവണം. കമ്യൂണിസത്തിന്റെ ആരോഗ്യകരവും അനാരോഗ്യകരവുമായ ഭാവങ്ങളെ കുറിച്ചു സംഗ്രഹിച്ച് ഒന്നു പറയാമോ?

ഉത്തരം: 'മനുഷ്യനെ മനുഷ്യൻ ചൂഷണം ചെയ്യുന്ന നികൃഷ്ടസമ്പ്രദായം ഇല്ലാതാക്കി എല്ലാ മനുഷ്യർക്കും മനുഷ്യരായി ജീവിക്കാൻ തക്കവണ്ണം സാമൂഹികജീവിതവും സാമ്പത്തികവ്യവസ്ഥിതിയും ഉടച്ചുവാർക്കുന്നുവെന്നതാണ് കമ്യൂണിസംകൊണ്ടുള്ള പ്രധാന ഗുണം. എന്നാൽ, ഏതു സിദ്ധാന്തവും പ്രയോഗപഥത്തിലെത്തുമ്പോൾ ദോഷകരമായ ചില പരിണാമങ്ങളുണ്ടാകുക സാധാരണമാണ്. അക്കൂട്ടത്തിൽ കമ്യൂണിസവും ശുദ്ധമായ

മാർക്സിസത്തിൽനിന്ന് വ്യതിചലിച്ചു കുറെ ദുഷിച്ചുപോയിട്ടുണ്ട്. സ്വതന്ത്ര ചിന്തയ്ക്കും അഭിപ്രായപ്രകടനസ്വാതന്ത്ര്യത്തിനും ഹാനികരമായ അതിന്റെ നില അനാരോഗ്യകരംതന്നെയാണ്.'

ചോദ്യം: 'മനുഷ്യനെ ധീരനും ശക്തനും നിർഭയനും ആക്കേണ്ട ശാസ്ത്രീയസത്യപ്രകാശം, ഇന്നവനെ അധീരനും അശക്തനും ഭയപരിഭ്രാന്തനും ആക്കിത്തീർത്തിട്ടുണ്ടോ? എന്താണിതിനു കാരണം? മനുഷ്യൻ പുറത്തേക്കു വളർന്നിടത്തോളം അകത്തേക്കു വളർന്നിട്ടില്ലെന്നതായിരിക്കുമോ ഹേതു! അങ്ങയുടെ അഭിപ്രായം വിവരിച്ചു കേട്ടാൽകൊള്ളാമെന്നുണ്ട്.

ഉത്തരം: 'ശാസ്ത്രീയസത്യം ഒരാളെയും അധീരനും അശക്തനും ആക്കേണ്ടതില്ല. ഭക്ഷണം പാകംചെയ്യാൻ ഉപകരിക്കുന്ന തീയ് പുരയ്ക്ക് പിടിക്കുമ്പോഴേ ആപൽക്കരമാകുന്നുള്ളു. അണുശക്തികൊണ്ടു ജീവിതം നന്നാക്കുകയോ നശിപ്പിക്കുകയോ ചെയ്യാം. രണ്ടാമത്തതിലേക്ക് അതു നീങ്ങുന്നതു കണ്ടു ജനങ്ങൾ ഭയപ്പെടുന്നു. ഈ നീക്കം തടയാനുള്ള ശ്രമങ്ങളും നടക്കുന്നുണ്ടല്ലോ. ഏതായാലും പുരാതനകാലത്തേക്കാൾ കൂടുതൽ ഇന്നു മനുഷ്യൻ അധീരനും അശക്തനും ഭയപരിഭ്രാന്തനും ആയിട്ടുണ്ടെന്നു വിചാരിക്കുന്നതു വെറും ഭ്രമമാണ്. മാത്രമല്ല, അവൻ പൂർവാധികം ധീരനും ശക്തനും നിർഭയനും ആയിട്ടുണ്ടെന്നുവേണം പറയാൻ. അതിനു ധാരാളം തെളിവുകളുണ്ട്. 'മനുഷ്യൻ പുറത്തേക്കു വളർന്നിട്ടുള്ളിടത്തോളം അകത്തേക്കു വളർന്നിട്ടില്ല' എന്നു നിങ്ങൾ പറയുന്നതു പരമാർത്ഥമാണ്. അത് എന്നും അങ്ങനേ ആയിരിക്കൂ. അകത്തെ വളർച്ച അത്ര എളുപ്പമല്ലല്ലോ! പുറത്തേത് ദ്രുതഗതിയിലാണുതാനും. എന്നാൽ, ഇക്കാര്യത്തിലും മൊത്തത്തിൽ നോക്കുമ്പോൾ മനുഷ്യൻ പണ്ടത്തേക്കാൾ എത്രയോ പുരോഗമിച്ചിട്ടുണ്ടെന്നു നിഷ്പക്ഷമായ ചരിത്രപരിശോധനകൊണ്ടു തെളിയും. ഏകലോകാദർശം തുടങ്ങിയ ഉന്നതാശയങ്ങൾ മാനവമനഃസംസ്കാരത്തിന്റെ ലക്ഷ്യങ്ങളല്ലേ?'

ചോദ്യം: 'പുരോഗമനസാഹിത്യപ്രസ്ഥാനത്തിന്റെ പ്രമുഖനേതാക്കളിലൊരാളായിരുന്നു, അങ്ങ്. ആ മാർഗം മലയാളസാഹിത്യത്തിന്റെ ഉദ്ഗതി എത്രത്തോളം, എങ്ങനെ സഹായമായിത്തീർന്നിട്ടുണ്ട്? എന്തുകൊണ്ടാണ് ആ സംഘടന അല്പായുസ്സായിപ്പോയത്? കേരളസാഹിത്യസമിതിയുടെ പ്രസിഡണ്ടെന്ന നിലയിൽ ആ സ്ഥാപനത്തിന്റെ ലക്ഷ്യത്തെയും പ്രവൃത്തിപദ്ധതിയെയുംകുറിച്ച് ചിലതു പറയാനില്ലേ?

ഉത്തരം: 'ജനസാമാന്യത്തിന്റെ സാഹിത്യാഭിരുചിക്കു പരിപോഷണം നൽകാനും പഴയ സാഹിത്യപ്രസ്ഥാനങ്ങളിലെ മാമൂൽസമ്പ്രദായങ്ങൾക്ക് മാറ്റം വരുത്താനും പുതിയ ചിന്താഗതിയും പ്രതിപാദനരീതിയും അവതരിപ്പിക്കാനും പുരോഗമനസാഹിത്യസംഘടന കുറേയേറെ ഉപകരിച്ചിട്ടുണ്ട്. ക്രമേണ അത് ഒരു പ്രത്യേക രാഷ്ട്രീയപാർട്ടിയുടെ പ്രചരണോപാധിയായിത്തീർന്നപ്പോൾ സ്വതന്ത്രസാഹിത്യകാരന്മാർക്ക് അതിൽ നിൽക്കാൻ നിവൃത്തിയില്ലാതായി. അങ്ങനെ ആ സംഘടന തകർന്നു പോകയാണു ചെയ്തത്.



'കേരളസാഹിത്യസമിതിയുടെ ലക്ഷ്യം, പ്രവൃത്തി, പദ്ധതി മുതലായവ അറിഞ്ഞുകൂടെങ്കിൽ അതിന്റെ നിയമാവലി വായിച്ചുനോക്കുക. എനിക്ക് സ്വന്തമായിട്ടൊന്നും പറയാനില്ല.'

ചോദ്യം: 'സാഹിത്യകാരന് ഒരു ജീവിതദർശനം വേണമെന്ന്, ഈയിടെ അങ്ങു പ്രസ്താവിക്കുകയുണ്ടായല്ലോ. (പലരും പ്രസ്താവിച്ചിട്ടുണ്ട്) ഓരോ വ്യക്തിക്കും സമുദായത്തിനും രാഷ്ട്രത്തിനും വേണ്ടതല്ലേ ഒരു ജീവിതദർശനം? സാഹിത്യകാരനു മാത്രം മതിയോ? അഥവാ സാഹിത്യകാരനെന്താണ് ഈ കാര്യത്തിൽ സവിശേഷത?

ഉത്തരം: 'ജീവിതദർശനം സാഹിത്യകാരനു മാത്രമല്ല, എല്ലാവർക്കും വേണ്ടതാണ്. അല്ലെന്ന് ആരു പറഞ്ഞു സാഹിത്യകാരന്റെ ജീവിതദർശനത്തെപ്പറ്റി അന്നു ഞാൻ പ്രസംഗിച്ചത് പത്രങ്ങളിൽ വന്നിട്ടുണ്ട്. ഒടുവിലത്തെ ചോദ്യത്തിനുള്ള മറുപടി അതിൽ കാണും.'

ചോദ്യം: 'സ്വാതന്ത്ര്യലബ്ധിക്കുശേഷം സാഹിത്യകാരന്മാർക്കും മറ്റു കലാകാരന്മാർക്കും സാഹിത്യാദികലകൾക്കും രാഷ്ട്രദൃഷ്ടിയിൽ ഇന്നലത്തേതിനെക്കാൾ ഉയർന്ന നിലയുണ്ടായിട്ടുണ്ടോ? സാഹിത്യഅക്കാദമി, സംഗീതനാടക അക്കാദമി മുതലായ സ്ഥാപനങ്ങൾ ഈ മനോഭാവ വ്യതിയാനത്തിന്റെ സന്തതികളല്ലേ? ഈ സന്തതികൾ നമ്മുടെ നാട്ടിൽ വേണ്ട പോലെയാണോ വളർന്നുവരുന്നത്? വേണ്ടവരുടെ രക്ഷണത്തിൽ?'

ഉത്തരം: 'കലാകാരന്മാർക്ക് രാഷ്ട്രദൃഷ്ടിയിൽ താരതമ്യേന ഉയർന്ന നില ഉണ്ടായിട്ടുണ്ട്. അക്കാദമി മുതലായ സാംസ്കാരികസ്ഥാപനങ്ങൾ ഇന്നു സർക്കാർ വകുപ്പുകളായിട്ടിരിക്കുകയാണ്. അങ്ങനെ ഇരിക്കുന്നിടത്തോളം കാലം അവ വേണ്ടതുപോലെ വളരുകയില്ല.'

ചോദ്യം: 'ആധുനികകേരളം ഒരു ഓട്ടോഗ്രാഫ് പുസ്തകം മുമ്പിൽ മലർത്തിവച്ച് സന്ദേശത്തിനും കൈയൊപ്പിനും കാത്തുനിന്നാൽ അങ്ങ് എന്തു വാക്യമായിരിക്കും എഴുതിക്കൊടുക്കുക?'

ഉത്തരം: 'തുരുതുരെ പെറ്റുകൂട്ടുന്ന ദുശ്ശീലം ഇനിയെങ്കിലും നിർത്തണമെന്ന് എഴുതിക്കൊടുക്കും. ആധുനികകേരളത്തിന് അടിയന്തിരമായി വേണ്ട സന്ദേശം അതാണ്.'

വിമർശനവും വീക്ഷണവും - തിലകം

